# സാഹിതീസർവ്വസ്വം.



വടക്കുംകൂർ രാജരാജവർമ്മരാജാ.

# സാഹിതീസർവ്വസ്വം.

(സാഹിത്യശാസ്ത്രഗ്രന്ഥം)

ഗ്രന്ഥകർത്താ:

വടക്കുംകൂർ രാജരാജവർമ്മരാജാ.

(വൈക്കം)




1098

(പകർപ്പവകാശം ഗ്രന്ഥകാരനു)

PRINTERS:

THE MANGALODAYAM PRESS, TRICHUR.

വില 2 ക. 8 ണ.]  [Price Rs. 2 As. 8.

# മുഖവുര.

ഒരു സാഹിത്യത്തിന്റെ നിരങ്കുശവും അപരിഷ്കൃതവും ആയ ഗതിയെ തടഞ്ഞു, അതിനെ പരിശുദ്ധവും ശ്രേഷ്ഠവും ആയ മാർഗ്ഗത്തിൽകൂടി നയിക്കുന്നതിനു, അത്യാവശ്യങ്ങളായ ശാസ്ത്രഗ്രന്ഥങ്ങൾ, നമ്മുടെ ഭാഷയെ സംബന്ധിച്ചിടത്തോളവും വളരെക്കുറവായിട്ടാണ് കാണുന്നത്. ഈ ന്യൂനതയെ യഥാശക്തി പരിഹരിച്ചാൽകൊള്ളാമെന്നു എനിക്കുണ്ടായിരുന്ന ആഗ്രഹത്തിന്റെ ഫലമാകുന്നു ഈ 'സാഹിതിസർവ്വസ്വം.' ഇതിൽ സാഹിത്യശാസ്ത്രസംബന്ധങ്ങളായ തത്വങ്ങളെ കഴിയുന്നതും മുഴുവൻ അടക്കുന്നതിനു ഞാൻ ശ്രമിച്ചിട്ടുണ്ട്. എന്റെ ശ്രമം എത്രമാത്രം ഫലിച്ചിട്ടുണ്ടെന്നു നിർമ്മത്സരന്മാരായ പണ്ഡിതന്മാരാണല്ലൊ തീർച്ചയാക്കേണ്ടത്. സംസ്കൃതത്തിലും ഭാഷയിലും ഉണ്ടായിട്ടുള്ള സാഹിത്യശാസ്ത്രഗ്രന്ഥങ്ങളിൽ ഒട്ടുമിക്കവയും 'സാഹിതിസർവ്വസ്വ'ത്തെ നിർമ്മിക്കുന്നതിന് എനിക്കു ആധാരമായിബ്ഭവിച്ചിട്ടുണ്ട്. അവയിൽ (സംസ്കൃതം) സാഹിത്യദർപ്പണം കാവ്യപ്രകാശം രസഗംഗാധരം രസാർണ്ണവസുധാകരം ധ്വന്യാലോകം രസരത്നഹാരം കുവലയാനന്ദം ചിത്രമീമാംസ ഔചിത്യവിചാരചർച്ച കവികണ്ഠാഭരണം അലങ്കാരസൂത്രം (ഭാഷാ) കേരളകൌമുദി ലീലാതിലകം ഭാഷാഭൂഷണം എന്നിവയുടെ പേരുകൾ പ്രത്യേകം വക്തവ്യങ്ങളാകുന്നു. ഓരോ വിഷയത്തിൽ ഓരോ ഗ്രന്ഥത്തേയും അനുകരിച്ചിട്ടുണ്ടെന്നല്ലാതെ, ഒന്നിനേയും പൂർണ്ണമായി അനുകരിച്ചിട്ടുണ്ടെന്നു, പറയാവുന്നതല്ല. പല മാസികകളിലും സാഹിത്യപണ്ഡിതന്മാർ എഴുതി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ലേഖനങ്ങളിൽനിന്നും യുക്തങ്ങളായ തത്വങ്ങളെ സ്വീകരിച്ചിരിക്കുന്നു. ഈ ഗ്രന്ഥത്തിൽ

ഭാഷയുടെ സ്ഥിതിക്ക് ആവശ്യമെന്നു തോന്നുന്ന പല വിഷയങ്ങളേയും പുതിയതായിചേൎത്തു വിവരിച്ചിട്ടുണ്ട്. സംസ്കൃതഗ്രന്ഥങ്ങളിൽ അധികമായി വിവരിച്ചിരിക്കുന്ന ചില ഭാഗങ്ങളേ യുക്തംപോലെ കുറയ്ക്കുകയും ചെയ്തിരിക്കുന്നു. ഉദാഹരണങ്ങളിൽ അധികം ഭാഗവും പഴയ കൃതികളിൽനിന്നുമാണ് എടുത്തു ചേൎത്തിട്ടുള്ളത്. നവീനകൃതികളിൽനിന്ന് എടുത്തിട്ടുള്ളവയുമുണ്ട്. സ്വന്തമായിട്ടുള്ളവ അധികവും, തല്ക്കാലം സംസ്കൃതത്തിൽനിന്നും തർജ്ജമചെയ്തു ചേൎത്തവയാകുന്നു. ചുരുക്കം ചിലത് അപ്രകാരമല്ലാത്തവയുമുണ്ട്. ദുൎല്ലഭമായി സംസ്കൃതപദ്യങ്ങളും ഉദാഹരണത്തിന് എടുത്തിരിക്കുന്നു.

ഇപ്രകാരം ഒരു ഗ്രന്ഥം എഴുതുന്നതിനു എന്നെ പ്രോത്സാഹിപ്പിച്ചതു, സാഹിത്യലോകത്തിൽ പ്രതിഷ്ഠിതാഭിഖ്യനായ (സാഹിത്യകുശലൻ) ടി. കെ. കൃഷ്ണമേനോൻ ബി. ഏ. അവർകളാകുന്നു. ഈ സുഹൃത്തമൻ എന്നെ നിരന്തരമായി പ്രേരിപ്പിച്ചുകൊണ്ടിരുന്നില്ലെങ്കിൽ, 'സാഹിതീസൎവ്വസ്വം' ഇത്രവേഗം പ്രസിദ്ധപ്പെടുത്തുകയില്ലായിരുന്നു എന്നും, പറയാവുന്നതാണ്. എനിക്കു ശ്രീമാൻ ടി. കെ. കൃഷ്ണമേനവനവർകളോടുള്ള കൃതജ്ഞത വാക്കുകളെക്കൊണ്ടു പ്രകാശിപ്പിക്കാൻ കഴിയാത്തവിധം അത്രമാത്രം അപരിമിതം ആണെന്നേ പറയുവാനുള്ളു. കയ്യെഴുത്തുപ്രതി വായിച്ചു പല ഭേദഗതികളും ചെയ്തുതന്നു എന്നെ സഹായിച്ചതു പണ്ഡിതനും സുഗൃഹീതനാമാവും ആയ ശ്രീമാൻ രാമപ്പിഷാരടി അവർകളാകുന്നു. ഈ പുസ്തകം ഇത്രമാത്രം ഭംഗിയായി അച്ചടിക്കുന്ന വിഷയത്തിൽ, എന്റെ മാന്യസ്നേഹിതനും 'മംഗളോദയ' നേതാവും സാഹിതീപ്രണയിയും ആയ ബ്രഹ്മശ്രീ വേന്ത്രക്കാട്ടു ശങ്കരനാരായണൻ നമ്പൂതിരി അവർകൾ, പ്രത്യേകം ശ്രദ്ധ പതിപ്പിച്ചിട്ടുണ്ട്. ഈ സ്നേഹിതന്മാരോടു എനിക്കുള്ള നന്ദിയെ ഞാൻ വ്യക്തമായി പ്രസ്താവിച്ചുകൊള്ളുന്നു. ദുൎല്ലഭ

മായി വന്നുപോയിട്ടുള്ള അച്ചുപിഴകളെ വായനക്കാർ തിരുത്തി വായിക്കുമെന്നു വിശ്വസിക്കുന്നു.

"യുക്തോയ മാത്മസദൃശാൻ പ്രതി മേ പ്രയത്നോ
നാസ്ത്യേവ തജ്ജഗതി സർവ്വമനോഹരം യൽ
കേചിൽ ജ്വലന്തി വികസന്ത്യപരേ നിമീല-
ന്ത്യന്യേ യദഭ്യുദയഭാജി ജഗൽപ്രദീപേ."

എന്ന് ഗ്രന്ഥകർത്താ,

൯൮ മിഥുനം ൨൩.
'മംഗളോദയം'
തൃശ്ശിവപേരൂർ.

व. राजराजवर्म्मराजा ॥
വടക്കംകൂർ രാജരാജവർമ്മരാജാ.



# വിഷയവിവരം.



:o:

# സാഹിത്യസാഹ്യം.

## പ്രകരണം ൧.

### ഭാഷാസ്വരൂപനിരൂപണം.

ചേതസ്സിൽ സതതം ബുധൎക്കനുപമാ-
ഹ്ലാദം ജനിപ്പിപ്പതാ,-
യാതങ്കാദിവികാരപൂരമചിരം
ദൂരീകരിക്കുന്നതായ്,
സ്വാതന്ത്ര്യം പെരുകിസ്സനാതനമഹ-
സ്സത്താനു, സാഹിത്യമാം
പൂതബ്രഹ്മമഖണ്ഡമാനസഹികാ-
സാഭോഗമേകീടണം.



൧. കന്യാകുമാരിമുതല-
ഗ്ഗോകൎണ്ണക്ഷമയാംവരെ
നീണ്ടിടയ്ക്കു കിടക്കുന്ന
ഭൂഭാഗം കേരളാഹ്വയം.

൨. മലയാളം മലൈനാടു
ഭാൎഗ്ഗവക്ഷേത്രവും തഥാ
കേരളം മുതലായുണ്ടീ
നാട്ടിന്നു പല പേരുകൾ.

കന്യാകുമാരി മുതൽ ഗോകൎണ്ണം വരെ നീണ്ട് (ഇവയുടെ) ഇടയ്ക്കു കിടക്കുന്ന ദേശത്തിനു കേരളം എന്നു പേരാകുന്നു. മലയാളം, മലൈനാടു, ഭാൎഗ്ഗവക്ഷേത്രം, കേരളം മുതലായി ഈ രാജ്യത്തിനു പല പേരുകൾ ഉണ്ട്.

൩. മനോഗതത്തെ മററുള്ളോ-
രറിയുന്നതിനായ്ജനം
ഭാഷണത്തിന്നു കൈക്കൊള്ളും
വാക്കുതാൻ ഭാഷയായത്

൪. മലയാളികൾ തൻ ഭാഷ
മലയാളം പ്രകീർത്തിതം
ഗീർവ്വാണഭാഷയാം ദേവി
തന്നിൽ നിന്നുത്ഭവിച്ചതായ്

൫. ദ്രാവിഡത്തോടുവൻചേർച്ച
പൂണ്ടുവർത്തിപ്പു കൈരളി.

ലോകത്തിൽ ജനങ്ങൾ, തങ്ങളുടെ അന്തർഗ്ഗതങ്ങളെ മററുള്ളവരെ അറിയിക്കുന്നതിനായി വ്യവഹരിക്കുന്ന വാക്കാകുന്നു ഭാഷ. ഈ പദത്തിനു ഭാഷിക്കുന്നത് (പറയുന്നത്) എന്നർത്ഥം; മലയാളികൾ ഉപയോഗിക്കുന്ന ഭാഷയ്ക്കു മലയാളമെന്നു പേരാകുന്നു. ഈ ഭാഷ സംസ്കൃതത്തിൽനിന്നും ജനിച്ചതും ദ്രാവിഡത്തിന്റെ വലുതായ ചേർച്ചയോടു കൂടിയതുമാണ്. സംസ്കൃതഭാഷയുടെ ദിവ്യത്വത്തെക്കുറിക്കുന്നതിനാണ് ദേവി എന്ന പദം ഗ്രഹിച്ചത്. സംസ്കൃതത്തെ ദേവഭാഷയെന്നു പറഞ്ഞുവരുന്നതിനാൽ ആ ഭാഷയ്ക്കു ദേവീഭാവം സിദ്ധം ആകുന്നു.

സംസ്കൃതഹിമഗിരിഗളിതാ
ദ്രാവിഡവാണീകളിന്ദജാമിളിതാ
കേരളഭാഷാഗംഗാ
വിഹരതു മേ ഹൃത്സരസ്വദാസംഗാ.

കേരളകൗമുദി.

എന്നു കോവുണ്ണിനെടുങ്ങാടി പറഞ്ഞിരിക്കുന്നു.

മലയാളഭാഷ സംസ്കൃതത്തിൽനിന്നുമല്ല തമിഴിൽനിന്നുമാണ് ഉത്ഭവിച്ചിട്ടുള്ളതെന്ന് ഒരു അഭിപ്രായം പ്രബലമായിട്ടുണ്ട്. നവീനന്മാരായ പണ്ഡിതന്മാർ എല്ലാവരും ഈ

മതത്തെ ആദരിക്കുന്നവരാണെന്നു പറയാം. പരേതനായ എ. ആർ. രാജരാജവർമ്മ കോയിത്തമ്പുരാൻ എം. എ. കേരളപാണിനീയത്തിന്റെ പ്രഥമഭാഗത്തിൽ ഭാഷോല്പത്തിയെക്കുറിച്ചു സുദീർഘമായി വിചാരം ചെയ്തു്, ഭാഷ തമിഴിൽനിന്നുമുണ്ടായി എന്നു സ്ഥാപിച്ചിരിക്കുന്നു. ഇപ്രകാരം ഭാഷോല്പത്തിയെക്കുറിച്ചു പ്രബലമായ ഒരു എതിരഭിപ്രായമുള്ള സ്ഥിതിക്കു് ഈ വിഷയത്തെ സംബന്ധിച്ചു വിശാലമായി വിചിന്തിക്കേണ്ടിയിരിക്കുന്നു.

ഹിമവത്സേതുപൎയ്യന്തം ഉള്ള ഭാരതഖണ്ഡത്തിൽ മുഴുവൻ ഒരു കാലത്തു സംസ്കൃതം വ്യവഹാരഭാഷയായിരുന്നു. കൊട്ടാരം തൊട്ടു കുടിലുവരെയുള്ള ഭവനങ്ങളിൽ വസിക്കുന്നവർ എല്ലാം സംസ്കൃതമാണു് അക്കാലത്തു വ്യവഹരിച്ചു വന്നതു്. ഇതു ചരിത്രകാരന്മാരുടെ ദൃഷ്ടി എത്താത്തവിധമുള്ള ഏററവും പുരാതനമായ ഒരു കാലമാകുന്നു. അക്കാലത്തിൽ സംസ്കൃതം അല്ലാതെ ഭാരതഖണ്ഡത്തിൽ വേറെ യാതൊരു ഭാഷയുമുണ്ടായിരുന്നില്ല. വിവിധങ്ങളായ അനവധിരാജ്യങ്ങളും ഉപരാജ്യങ്ങളും ഉള്ളതും, അപ്രകാരം ബഹുവിധങ്ങളായ ജാതിമതധൎമ്മാചാരാദികളോടുകൂടിയ ജനസമുദായങ്ങളാൽ നിവസിക്കപ്പെടുന്നതും, അതിവിസ്തൃതവും, മിക്കവാറും ഒരു മഹാഭൂഖണ്ഡംപോലെ സ്ഥിതിചെയ്യുന്നതും, ആയ ഭാരതത്തെപ്പോലെയുള്ള മഹാരാജ്യത്തിൽ, ഒരു ജാതി — ഒരു മതം — ഒരു ഭാഷ — എന്നുള്ള സ്ഥിതി ഉണ്ടാകാവുന്നതാണോ എന്നു് ഒരു ശങ്ക ജനിക്കാനിടയുണ്ടു്. എന്നാൽ ആലോചനയിൽ ഈ ശങ്കയ്ക്കു സ്ഥാനമില്ല. ഏതിനും അവാന്തരവിഭാഗങ്ങൾ എല്ലാം ആദികാലത്തിൽ ഉണ്ടായിരിക്കയില്ല; അവ കാരണവശാൽ ഇടക്കാലത്തുണ്ടാകുന്നവയാണു്. ഇവിടെയുള്ള ജനങ്ങളെല്ലാം ആദിയിൽ ഒരേ ജാതി (വൎണ്ണ)ക്കാർ ആയിരുന്നു എന്നു മഹാഭാരതത്തിൽ പറയുന്നു. ഇതിൽനിന്നും പിന്നീടാണു മററു വൎണ്ണങ്ങളും അവാന്തരവി

ഭാഗങ്ങളും ഉണ്ടായതെന്നു കാണാം. ഈ തത്വത്തെ രാജ്യത്തോടും ഭാഷയോടും സംബന്ധിപ്പിക്കാവുന്നതാണ്. ഭാരതഖണ്ഡത്തിൽ, അംഗം, വംഗം, കലിംഗം, നേപാലം, പാണ്ഡി, ചോളം മുതലായ രാജ്യങ്ങൾ പ്രത്യേകം അതിരുകളോടും പേരുകളോടും കൂടി, നാമിന്നു കാണുന്ന വിധം വിഭജിക്കപ്പെട്ടത് ഇടക്കാലത്താകുന്നു. ഇപ്രകാരം ദേശങ്ങൾ പ്രത്യേകം രാജ്യങ്ങളായി വിഭജിക്കപ്പെടുന്നതിനു മുമ്പു, ഭാരതം മുഴുവൻ ഒരേ ഒരു രാജ്യമായിക്കിടന്നിരുന്നു. അക്കാലത്തിൽ ഇവിടെയുള്ള ജനസമുദായം മുഴുവൻ ഒരു ജാതിയേയും മതത്തേയും ഭാഷയേയും ആണു സ്വീകരിച്ചിരുന്നത്. ഭാഷ ജാതി എന്നിവയ്ക്കുണ്ടാകുന്ന വ്യത്യാസത്തിനു കാരണം ദേശഭിന്നതയാകുന്നു. ദേശം മുഴുവൻ ഒന്നുതന്നെയായിരിക്കുമ്പോൾ ഭാഷയും ജാതിയും പൊതുവേ ഒന്നുതന്നെയാകാതെ തരമില്ല. ഇപ്രകാരം വിചാരിക്കുമ്പോൾ ഭാരതഖണ്ഡത്തിൽ മുഴുവൻ ഒരേ ഭാഷ വ്യവഹാരത്തിന് ഉപയോഗിക്കപ്പെട്ടുവന്നിരുന്നു എന്ന അഭിപ്രായം വാസ്തവമാണെന്നു കാണാൻ കഴിയും.

ഏകവർണ്ണാഃ സമഭാഷാഃ ഏകരൂപാശ്ച സർവ്വശഃ
താസാം നാസ്തി വിശേഷോ ഹി ദർശനേ ലക്ഷണേപി ച.

എന്ന് ഉത്തരരാമായണത്തിൽ പറയുന്ന ഭാഗം ഈ അഭിപ്രായത്തിൻെറ സാധുത്വത്തെ തെളിയിക്കുന്നു. ഭാരതഖണ്ഡത്തിൽ മാത്രമല്ല, പുരാതനകാലത്തിൽ സംസ്കൃതത്തിനു ദേശാന്തരങ്ങളിൽക്കൂടിയും അതിപ്രചാരം ലഭിച്ചിരുന്നു. അമേരിക്ക, ഇംഗ്ലണ്ട്, ജർമ്മനി, ഗ്രീസ്, ചൈന മുതലായ അന്യരാജ്യങ്ങളിലും സംസ്കൃതഭാഷയ്ക്കു വളരെ പ്രചാരം ഉണ്ടായിരുന്നതായി പല തെളിവുകൾകൊണ്ടും ഗ്രഹിക്കാം. ഭാരതരാജാക്കന്മാർ സമുദ്രങ്ങളേയും കടന്നു വിദേശരാജ്യങ്ങളിൽ ചെന്നു ദിഗ്വിജയം ചെയ്ത് അവിടങ്ങളിൽ സ്വാധിപത്യം നിർബ്ബാധമായി സ്ഥാപിച്ചിരുന്നു എന്നു മഹാഭാരതാദിഗ്രന്ഥങ്ങൾ തെളിയിക്കുന്നു. കച്ചവടത്തിനായും മററും ഭാ

രതീയർ വിദേശങ്ങളിൽ ചെന്നു താമസിക്കാറുണ്ടായിരുന്നു എന്നതിനു തെളിവുകൾ ഉണ്ട്. ഒരു ദേശക്കാൎക്ക് അന്യരാജ്യക്കാരുമായി സമ്മേളനം ഉണ്ടാകുമ്പോൾ അവരുടെ ഭാഷയിലുള്ള പദങ്ങൾക്കും ആ രാജ്യത്തിൽ പ്രചാരം ലഭിക്കുന്നു. ഇന്നു പല ഭാരതീയഭാഷകളിലും ഇംഗ്ലീഷുഭാഷാപദങ്ങൾക്കു സ്ഥാനം ലഭിച്ചിരിക്കുന്നു എന്ന സംഗതിതന്നെ ഉദാഹരിക്കപ്പെടാം. ഭാരതീയർ സ്വാതന്ത്ര്യത്തോടുകൂടി മററു രാജ്യങ്ങളിൽ നിവസിച്ചിരുന്ന കാലത്തിൽ അവരുടെ മാതൃഭാഷയായ സംസ്കൃതത്തിനും ലോകത്തിൻെറ നാനാഭാഗങ്ങളിലും പ്രചാരം കിട്ടിയിരുന്നു. സംസ്കൃതഭാഷയിലെ അനവധി പദങ്ങൾ ഇംഗ്ലീഷു മുതലായ മററു ഭാഷകളിൽ വികൃതങ്ങളായി കാണുന്നു. സംസ്കൃതത്തിനു, മുമ്പു പറഞ്ഞ വിധമുള്ള പ്രചാരമില്ലായിരുന്നു എങ്കിൽ തല്പദങ്ങൾക്കു, ഇപ്രകാരം മററു ഭാഷകളിൽ സ്ഥാനം കിട്ടുവാനിടയില്ല. രണ്ടു ഭാഷകളിലും ഉള്ള പല പദങ്ങളിലേയും പ്രകൃത്യൈക്യത്തെക്കാണിക്കുവാൻ ചില ഉദാഹരണങ്ങൾ ചേൎക്കുന്നു. ഇവയിൽ ചിലതു ഘുണാക്ഷരന്യായസിദ്ധമായേക്കാമെങ്കിലും മുഴുവനുമങ്ങിനെ കാണുന്നതല്ല.

| സംസ്കൃതം. | ഇംഗ്ലീഷ്. | സംസ്കൃതം. | ഇംഗ്ലീഷ്. |
|---|---|---|---|
| നാമ | നെയിം | തേ | ദേ |
| നോ | നോ | മാതാ | മദർ |
| മേ | മൈ | അഷ്ട | എയിററ് |
| സ്മര | സ്മയിൽ | നവ | ണയൻ |
| നാസ | നോസ് | മാനവ | മാൻ |
| ഹോര | (ഹോർ) ഔവർ | ഭ്രാതാ | ബ്രദർ |
| ദ്വി | ററു (ടു) | ദന്ത | (ദന്ത്) ടീത്ത |
| ത്രി | ത്രി | ഏതത് | (ഏട്ട്) ഹാട്ട് |
| യുഷ്മാകം | യുവേഴ്സ് | അസ്മാകം | ഔവേഴ്സ് |
| | | തേഷാം | ദെയാഴ്സ് |

ഇവ ഏതാനും ചില പദങ്ങൾ മാത്രമാകുന്നു. മററു ഭാഷകളിൽനിന്നും ഇതുപോലെ പദങ്ങൾ ഉദാഹരിക്കപ്പെടാം.

എതുവിധമെങ്കിലും ഭാരതീയരും അവരുടെ ഭാഷയുമായുള്ള സമ്മേളനം വളരെ പൂർവ്വകാലത്തിൽതന്നെ പാശ്ചാത്യന്മാക്കു ലഭിച്ചിട്ടുണ്ടെന്നു നവീനചരിത്രങ്ങൾ പറയുന്നുണ്ട്. പാശ്ചാത്യരാജ്യങ്ങളിൽ പല ഭാഗങ്ങളിൽനിന്നും പുരാതനങ്ങളായ സംസ്കൃതഗ്രന്ഥങ്ങൾ കിട്ടി വരുന്നു. ഈ അടുത്ത കാലത്തു ടിബെററിൽനിന്നുതന്നെ വളരെ ഗ്രന്ഥങ്ങൾ ലഭിച്ചിട്ടുണ്ട്. അവ ഇതുവരെ അച്ചടിച്ചു പ്രസിദ്ധപ്പെടുത്താത്തവയാകുന്നു. ഈ സംഗതികളൊക്കെ സംസ്കൃതത്തിനു വിദേശങ്ങളിൽ നിർബ്ബാധമായി പ്രചാരം ലഭിച്ചിരുന്നു എന്നു തെളിയിക്കുന്നു; ഈ സ്ഥിതിക്കു ഭാരതഖണ്ഡത്തിൽ മുഴുവൻ സംസ്കൃതം ഏകഭാഷയായി പ്രശോഭിച്ചിരുന്നു എന്നു കൈമുതികന്യായേന സിദ്ധമാകുന്നുണ്ടല്ലോ.



ഒരേരൂപത്തിൽ വ്യവഹരിക്കപ്പെടുന്നു എങ്കിലും ജനങ്ങളുടെ ഉച്ചനീചത്വങ്ങൾ അനുസരിച്ചു ഭാഷക്കു ഭിന്നരൂപങ്ങൾ ഉണ്ടാകുന്നു. ക്രമേണ ഭൂപ്രദേശങ്ങൾ പ്രത്യേകനാമങ്ങളോടും അതിരുകളോടും കൂടി വിഭജിക്കപ്പെടുകയും, അവയിൽ ഉള്ള നിവാസത്താൽ ജനങ്ങൾ ഭിന്നമായ ജാതി മതം ധൎമ്മം ആചാരം മുതലായവയെ പ്രാപിക്കുകയും ചെയ്യുന്നതോടുകൂടി, ഈ വിധമുണ്ടാകുന്ന വ്യത്യാസം, കാലഗതികൊണ്ടു അധികമധികമായി വളൎന്നു ഭാഷയേയും ബാധിക്കുന്നു. ഇതുതന്നെയാണു സംസ്കൃതത്തിൻേറയും സ്ഥിതി. ആദ്യമുണ്ടായിരുന്ന ഒരേ സംസ്കൃതത്തിനുതന്നെ വ്യവഹരിക്കുന്നവരുടെ ഉച്ചനീചത്വങ്ങൾ അനുസരിച്ചു പല ഭേദങ്ങളുമുണ്ടായി. ഈ വ്യത്യാസം നിമിത്തമാണ് പ്രാകൃതഭാഷയുണ്ടായത്. ശിശുക്കളും സ്ത്രീകളും മററും പ്രാകൃതം വ്യവഹരിക്കുന്നു. മഹാരാഷ്ട്രി ശൌരസേനി മാഗധി ഔഡ്രി അവന്തി പൈശാചി മുതലായ ഭാഷകൾ ദേശഭേദം നിമിത്തം ഉണ്ടായ വ്യത്യാസത്തെ കാണിക്കുന്നു. ഉൽകൃഷ്ടന്മാർ ഉപയോഗിക്കുന്ന ഭാഷയെ അതുപോലെ വ്യവഹരിക്കുന്നതിനു പ്രാകൃതന്മാർ ശ്രമിക്കുന്നു. അശക്തി അജ്ഞത അസൌകൎയ്യം മുത

ലായ്മയാൽ ആ ശ്രമം ഫലിക്കാതെ വരുന്നു. (ഇവിടെ അശക്തി എന്നു പറഞ്ഞതു് അംഗങ്ങളുടെ അപൂർണ്ണതയെ ഉദ്ദേശിച്ചാണു്. ശിശുക്കൾക്കും വൃദ്ധന്മാർക്കും ദന്തത്തിന്റെയും മറ്റും അഭാവത്താൽ വർണ്ണങ്ങളെ ശരിയായി ഉച്ചരിക്കുവാൻ കഴിയുന്നില്ല.) അപ്പോൾ ആ പദങ്ങൾക്കു പൂർവ്വരൂപത്തിൽനിന്നു വ്യത്യാസം വന്നു വൈകൃത്യം ഭവിക്കുന്നു. ഈ പ്രകാരം വികൃതമായുണ്ടാകുന്ന ഭാഷയാണു പ്രാകൃതം. ഏതു ഭാഷയിലും ഉച്ചരിച്ചജനങ്ങൾ ഉള്ളതുകൊണ്ടു പ്രാകൃതം ഉണ്ടു്. സംസ്കൃതത്തിലും പ്രാകൃതത്തിന്റെ ഉല്പത്തി ഈ വിധം തന്നെ.

| സംസ്കൃതം | പ്രാകൃതം | സംസ്കൃതം | പ്രാകൃതം |
|---|---|---|---|
| ധാർമ്മിക | ധമ്മിഅ | സഖി | സഹി |
| വിശുദ്ധഃ | വിസുദ്ധഃ | മമ | മഹ |
| ശുനകഃ | സുണഹഃ | ഭ്രമര | ഭമര |
| ത്വം | തുഹ | സദൃക്ഷം | സരിച്ഛം |



ഇവിടെ കാണിച്ച ഉദാഹരണങ്ങളിൽനിന്നും സംസ്കൃതത്തിന്റെ വികൃതമായ രൂപമാണു പ്രാകൃതം എന്നും പ്രകൃതിയുടെ ബീജം സംസ്കൃതപ്രാകൃതങ്ങളിൽ ഒരുപോലെ സ്ഥിതിചെയ്യുന്നു എന്നും കാണാം. സംസ്കൃതത്തിൽനിന്നും ഈ പ്രകാരം പ്രാകൃതം ഭവിക്കുന്നതു് ഒരേ വ്യവഹാരദശയിൽത്തന്നെയാണു്. ഈ സ്ഥിതിക്കു കാലത്തിന്റെയും ദേശത്തിന്റെയും ജനസമുദായത്തിന്റെയും ഗുരുതരമായ വ്യത്യാസം നിമിത്തം ഒരേ ഭാഷയുടെ രൂപത്തിനുതന്നെ ഉണ്ടാകുന്ന വ്യത്യാസങ്ങൾ എത്രമാത്രം മഹത്തരങ്ങളായിരിക്കുമെന്നു ഊഹിക്കുവാൻകൂടി പ്രയാസമായിരിക്കുന്നു. ഇപ്രകാരം സംസ്കൃതം പല ദേശങ്ങളിൽ പല ജനസമുദായങ്ങളുടെ ഇടയിൽ പലവിധം പ്രാകൃതരൂപങ്ങളെ പ്രാപിച്ചു. കാലത്തിന്റെ അത്യന്തം സുദീർഘമായ ഗതി നിമിത്തം ഈ പ്രാകൃതരൂപങ്ങൾക്കുതന്നെ പിന്നെയും ദേശഭേദേനയും മറ്റും പല വ്യത്യാസങ്ങളുണ്ടായി. സംസ്കൃതത്തിൽനിന്നും ഭാരതീയരുടെ

എല്ലാ ദേശീയഭാഷകളും ഉണ്ടായതു ഈവിധം ആണ്. ദേശത്തിൻേറയും, വ്യവഹരിക്കുന്ന ജനസമുദായത്തിൻേറയും, വ്യത്യാസത്തെ ആസ്പദമാക്കി കാലഗതിയാൽ ഉണ്ടാകാവുന്ന രൂപവ്യത്യാസത്തെ പ്രാപിച്ചിട്ടുള്ള സംസ്കൃതം തന്നെയാണു ഭാരതീയരുടെ ദേശീയങ്ങളായ, ഹിന്ദി ബങ്കാളി മറാത്തി ഗുജറാത്തി തുളു കൎണ്ണാടകം ദ്രാവിഡം മുതലായ ഭാഷകൾ. ഹിന്ദി ബങ്കാളി മറാത്തി മുതലായ ഭാഷകളിലെ പദങ്ങളുടെ പ്രകൃതിയെ പരിശോധിച്ചാൽ ഈ വാസ്തവം മനസ്സിലാക്കാം. കാലഗതിയാൽ ജനസമുദായത്തിനും തല്ലേണ ഭാഷയ്ക്കും സംഭവിച്ചുകൊണ്ടിരിക്കുന്ന വ്യത്യാസം നിമിത്തം ഇതരങ്ങളായ ദേശീയഭാഷകൾക്കും, മൂലമായ സംസ്കൃതത്തിനും, തമ്മിലുള്ള ബന്ധം സുഗ്രാഹ്യമല്ലാതിരിക്കുന്നു; എങ്കിലും സൂക്ഷ്മമായി പൎയ്യവലോകനം ചെയ്താൽ ആത്മപ്രകൃതിയുടെ ഐക്യം എല്ലാ ഭാഷകളിലും കാണാൻ കഴിയും. ഒരേ ഹിന്ദുമതത്തിൽനിന്നും കാലാന്തരത്തിൽ അവാന്തരമതശതങ്ങളോടുകൂടിയ പല ശാഖകളും ജനിച്ചു. ഒരേ വൎണ്ണത്തിൽനിന്നു നാലു വൎണ്ണങ്ങൾ ഉണ്ടായി. അവയിൽനിന്നു പിന്നീടു അനുലോമപ്രതിലോമാത്മകമായ സാങ്കൎയ്യം നിമിത്തം പല ജാതികളും ഉപജാതികളും സംഭവിച്ചു. ഇന്നു വൈഷ്ണവം ശൈവം മുതലായ മതങ്ങളുടെ സ്വഭാവം വിചാരിച്ചാൽ അവയുടെ എല്ലാം മൂലം ഒരേ ഹിന്ദുമതമാണെന്നു തോന്നുവാൻ പ്രയാസമുണ്ട്. ഇതുപോലെ പുലയൻ പറയൻ ഉള്ളാടൻ മുതലായ വൎഗ്ഗക്കാരുടെ സ്ഥിതി വിചാരിച്ചാൽ ഇവരുടേയും ബ്രാഹ്മണരുടേയും പൂൎവ്വന്മാർ ഒന്നുതന്നെയായിരുന്നു എന്നു എളുപ്പം മനസ്സിലാകുന്നതല്ല; എങ്കിലും മൂലം ഒന്നുതന്നെയാണെന്നുള്ളതു വാസ്തവമാകുന്നു. ഭാരതീയരുടെ ദേശീയഭാഷകൾക്കെല്ലാം സംസ്കൃതത്തോടുള്ള മൂലബന്ധത്തിൻെറ രൂപം സുഗ്രഹമാകാതിരിക്കുന്നതു ഇതുപോലെ ആണ്; എങ്കിലും അവ ഭിന്നമൂലങ്ങളെന്നു പറയാവുന്നതല്ല. ഈ നിലയിൽ വിചാരിക്കുമ്പോൾ മററു ഭാഷകൾ

എല്ലാം എന്നപോലെ ദ്രാവിഡവും മലയാളവും സംസ്കൃതത്തിൻെറ പ്രാകൃതരൂപങ്ങൾതന്നെ എന്നു തെളിയും; മഹത്തായ പ്രാകൃതദശയെ പ്രാപിച്ച സംസ്കൃതമാകുന്നു തമിഴ്. മലയാളം അത്രമാത്രം പ്രാകൃതമായിട്ടില്ല. വർണ്ണങ്ങളുടെ കുറവു നിമിത്തമാണു തമിഴ് അധികം പ്രാകൃതമായത്. സംസ്കൃതത്തിലെ വർണ്ണമാലകൊണ്ടാണു മലയാളഭാഷയിലെ വർണ്ണമാലയേയും സൃഷ്ടിച്ചിരിക്കുന്നത്. അതിനാൽ മലയാളത്തിനു തമിഴിനുള്ള പ്രാകൃതസ്ഥിതി ഭവിച്ചിട്ടില്ല. മലയാളഭാഷയിൽ കാണുന്ന പ്രാകൃതാവസ്ഥ അതിനു തമിഴിനോടുണ്ടായിട്ടുള്ള സമ്പർക്കത്തിൻെറ ഫലമാകുന്നു.

| സംസ്കൃതം | മലയാളം | തമിഴ് |
|---|---|---|
| ഗഗനം | ഗഗനം | കെകനം |
| ദശരഥ | ദശരഥ | തെചരത |
| സീത | സീത | ചീത |
| ചന്ദ്ര | ചന്ദ്ര | ചന്തിര |
| വശ | വശ | വച |
| മനഃ | മനസ്സ | മനം |
| ദുഷ്യന്ത | ദുഷ്യന്ത | തുച്യന്ത |
| ഗണപതി | ഗണപതി | കെണപതി |



ദ്രാവിഡകേരളഭാഷാപദങ്ങൾക്കു സംസ്കൃതത്തോടുള്ള മൂലബന്ധത്തിൻെറ സ്വഭാവം ഈ ഉദാഹരണങ്ങളിൽനിന്നും വ്യക്തമാകുന്നതാണ്. ഒരു പിതാവു തൻെറ കുഡുംബത്തെ പല പുത്രന്മാർക്കായി ഭാഗം ചെയ്തു കൊടുക്കുന്നു എന്നു വിചാരിക്കുക. കാലക്രമേണ പല കുഡുംബങ്ങളുണ്ടായി ഓരോരുത്തരും ഓരോ കുഡുംബത്തെ ഭരിക്കുവാനിടയാകുന്നു. ഇതുപോലെതന്നെയാണു സംസ്കൃതത്തിൽനിന്നും ജനിച്ചിട്ടുള്ള ബംഗാളി ഹിന്ദി മറാത്തി മുതലായ ഭാഷകൾക്കു ഓരോ ദേശങ്ങളിൽ ആധിപത്യം ലഭിച്ചത്. കാലക്രമേണ പിതാവു സർവ്വഭരണത്തിൽനിന്നും ഒഴിയുന്നു. പുത്രന്മാർ ഇഷ്ടംപോലെ അവരവരുടെ കുഡുംബങ്ങളെ ഭരിക്കുന്നു. സംസ്കൃതഭാഷയുടെ വ്യവഹാരം പ്രശാന്തമായി ഭവിച്ചതും ഒ

രോ ദേശങ്ങളിലും ഉള്ള ഭാഷകൾക്കു അവിടെയവിടെ പ്രാബല്യം ലഭിച്ചതും ഇതുപോലെയാണ്. ദേശിയഭാഷാസന്താനങ്ങൾക്കു പ്രായപൂർത്തി ഉണ്ടാകുന്നതുവരെ സംസ്കൃതം സർവ്വത്ര വ്യവഹരിക്കപ്പെട്ടുവന്നിരുന്നു എന്നു പ്രത്യേകം മനസ്സിലാക്കേണ്ടതാകുന്നു.

ഈ സന്ദർഭത്തിൽ ഒരു വലിയ എതിർവാദമുണ്ടാകുന്നതാണ്. കുട്ടികൾ ആദ്യമായി പ്രാകൃതം വ്യവഹരിക്കുന്നു. അവർക്കു വളർച്ച വരുംതോറും അവരുടെ പ്രാകൃതഭാഷയ്ക്കും അഭിവൃദ്ധിയുണ്ടാകുന്നു. ഇപ്രകാരം ശിശുക്കൾ വളർന്ന് ക്രമേണ വലിയവരായി ഭവിക്കുന്നതുപോലെ പ്രാകൃതഭാഷ അഭിവൃദ്ധിയെ പ്രാപിച്ചു പൂർണ്ണദശയിൽ സംസ്കൃതമായിഭവിക്കുന്നു. സംസ്കൃതത്തിൽ നിന്നും പ്രാകൃതം ഉണ്ടായി എന്നു പറയുന്നതിന്നു യുക്തിയില്ല. പ്രകൃതിയിൽത്തന്നെ മനുഷ്യമൃഗവൃക്ഷപക്ഷ്യാദികൾ ആദ്യം ചെറുതായിരുന്നു പിന്നീട് ക്രമേണ വളർച്ചയേയും പരിഷ്കാരത്തേയും പ്രാപിക്കുന്നതായിട്ടാണ് കാണുന്നത്. അതുകൊണ്ടു ദേശിയഭാഷകൾതന്നെയാണ് സംസ്കൃതമായി പരിണമിച്ചതെന്നു വിശ്വസിക്കുന്നതിനാണ് യുക്തിയും അനുഭവവും സഹായിക്കുന്നത്. ഈ എതിർവാദത്തിനു അതിന്റെ ഉള്ളിലേക്കു കടക്കുമ്പോൾ യാതൊരു ബലവും കാണുന്നില്ല. ഈ മതപ്രകാരം, ഒന്നാമത്, ശിശുക്കളിൽനിന്നും ഭാഷയുണ്ടായി എന്നു വിചാരിക്കണം; ആദികാലത്തു ലോകത്തിൽ ശിശുക്കൾ മാത്രമെ ഉണ്ടായിരുന്നുള്ളു എന്നും വിശ്വസിക്കേണ്ടതാണ്. ഇപ്രകാരം ഭവിക്കാവുന്നതല്ലല്ലൊ. ഉൽകൃഷ്ടന്മാരായ മാതാപിതാക്കന്മാർ മുതലായവരുടെ ഭാഷതന്നെയാണ് ശിശുക്കളുടെ പ്രാകൃതഭാഷയായി പരിണമിക്കുന്നത്. വലിയവരുടെ ഭാഷയെ അതുപോലെ ഉപയോഗിക്കാൻ ശിശുക്കളും ശ്രമിക്കുന്നു. അംഗങ്ങളുടെ അപൂർണ്ണത മുതലായ കാരണങ്ങളാൽ അതു സാധിക്കുന്നില്ല. അപ്പോൾ ശിശുക്കൾ എതൊരു

ഭാഷ വ്യവഹരിക്കാൻ ശ്രമിക്കുമ്പോ—ആ ഉയൎന്ന സംസ്കൃതംതന്നെ—പ്രാകൃതമായി ഭവിക്കുന്നു. "പ്രകൃതേ: സംസ്കൃതായാസ്തുവികൃതിഃ പ്രാകൃതീമതാ" (രസാൎണ്ണവസുധാകരം) എന്ന അഭിപ്രായം യുക്തിയുക്തമാകുന്നു. സംസ്കൃതം പ്രാകൃതമാകുന്നതു പല മാൎഗ്ഗങ്ങളിൽക്കൂടിയാണ്. വൎണ്ണങ്ങളിൽ രൂക്ഷങ്ങളായവ മൃദുക്കളാകുന്നു. ദീൎഘങ്ങൾ ഹ്രസ്വങ്ങളാകുന്നു; വിസൎഗ്ഗങ്ങൾ ലോപിക്കുന്നു; ഒരു വൎണ്ണം ഉച്ചരിക്കുവാൻ സൌകൎയ്യമുള്ള അടുത്ത മറ്റൊരു വൎണ്ണമാകുന്നു; ചില വൎണ്ണങ്ങൾ ലുപ്തങ്ങളാകുന്നു. ഇപ്രകാരമാണ് പ്രായേണ സംസ്കൃതം പ്രാകൃതമാകുന്നത്. ചില ഉദാഹരണങ്ങൾ കാണിക്കാം. 'അംബ' എന്നതു സംസ്കൃതമാകുന്നു. ഇതിനെ താഴ്ന്നതരത്തിലുള്ള ശിശുക്കൾ ഉപയോഗിച്ചുതുടങ്ങിയപ്പോൾ 'അ' കാരം കഴിഞ്ഞ് പിന്നീടുള്ള അനുസ്വാരം വികസിച്ചു 'മ' യായി പരിണമിച്ചു. അടുത്ത വൎണ്ണമായ 'ബ' കുട്ടികൾക്ക് ഉച്ചരിക്കാൻ പ്രയാസമാകയാൽ അതിനെ ഉപേക്ഷിച്ചു; എന്നാൽ അതിനു അടുത്തുള്ള 'ഭ'യെ ഉപയോഗിക്കുന്നതും പ്രയാസം; അതുകൊണ്ടു 'ഭ' കഴിഞ്ഞുള്ള 'മ'യെ സ്വീകരിച്ചു. ഇപ്രകാരം അനുസ്വാരത്തിനും 'ബ'യ്ക്കും കൂടിയായപ്പോൾ രണ്ടു 'മ' ഉണ്ടായി. അപ്പോൾ 'അംബ' 'അമ്മ'യായി ഭവിച്ചു. 'ജ്യേഷ്ഠൻ' എന്ന പദത്തിലെ 'ജ്യേ'യും 'ഷ്ഠ'യും രൂക്ഷങ്ങളാണ്. 'ജ'യ്ക്കു മുമ്പും പിമ്പും ഉള്ള വൎണ്ണങ്ങൾ രൂക്ഷങ്ങളായ 'ഛ'യും 'ഝ'യും ആകയാൽ അവയെ ഗ്രഹിക്കാനും നിവൃത്തിയില്ല. അതിനാൽ 'ഛ'യ്ക്കു മുമ്പുള്ള 'ച' കാരത്തെ ഗ്രഹിച്ചു. 'ഇ'യും 'അ'യും അതുപോലെ അടുത്ത അക്ഷരത്തിലെ 'ഷ'യും ലോപിച്ചു. രൂക്ഷാക്ഷരമായ 'ഠ' അതിനുമുമ്പുള്ള 'ട' യായി ദ്വിത്വത്തെ പ്രാപിച്ചു. ഇപ്രകാരമാണ 'ജ്യേഷ്ഠ'ൻ 'ചേട്ട'നായത്. ഇതുപോലെ ആണ് 'അച്ഛൻ' 'അച്ച'നാകുന്നതും; സംസ്കൃതം പ്രാകൃതമാകുന്നതിനു സുസ്ഥിരമായ നിയമം ഇല്ല. തമി

ഴിൽ അക്ഷരങ്ങൾ കുറച്ചേ ഉള്ളൂ; എന്നാൽ സംസ്കൃതത്തിലെ പദങ്ങൾ എല്ലാം തമിഴിൽ ഉണ്ടാകുകയും വേണം; ഈ നിലയിൽ ഒരു വർണ്ണത്തിനു പകരം മറ്റൊന്നു ഭവിക്കാതെ തരമില്ല. ഉള്ളതുകൊണ്ടു ഇല്ലാത്തതിന്റെ കുറവും തീർക്കേണ്ടിയിരിക്കുന്നു. സംസ്കൃതത്തിൽ നിന്നും സംഭവിച്ചിരിക്കുന്ന ഭ്രംശത്തിന്റെ ഗുരുലഘുത്വം അനുസരിച്ചു മറ്റുള്ള ദേശീയഭാഷകൾക്കും വ്യത്യാസം ഭവിക്കുന്നു. എതിർവാദമനുസരിച്ച് വിചാരിക്കുകയാണെങ്കിൽ 'അമ്മ' ചേട്ടൻ' ഇത്യാദിപ്രാകൃതപദങ്ങൾ ക്രമേണ പരിഷ്കൃതങ്ങൾ ആയി 'അംബ'യും 'ജ്യേഷ്ഠ'നും ആയതാണെന്നു പറയേണ്ടിയിരിക്കുന്നു. ശിശുക്കളുടെ ശരീരവും ആത്മാവും മാതാപിതാക്കന്മാരുടെ ശരീരവും ആത്മാവും തന്നെയാണല്ലോ. ഇതുപോലെ അവർ വ്യവഹരിക്കുന്ന ഭാഷയുടെ ജീവനും ശരീരവും മാതാപിതാക്കന്മാരുടെ ഭാഷയുടേവതന്നെയാണ്. ശിശുക്കളുടെ ശരീരത്തിന്റെ പ്രാകൃതസ്ഥിതി കാണുമ്പോൾ അവർ സംസ്കൃതശരീരന്മാരായ മാതാപിതാക്കന്മാരിൽനിന്നു ജനിച്ചതാണെന്നു പറവാൻ സാധിക്കാതെ വന്നേക്കാം. അതുകൊണ്ടു ശിശുക്കൾ ശിശുക്കളിൽനിന്നുമാണ് — മാതാപിതാക്കന്മാരിൽനിന്നുമല്ല ഉണ്ടായതെന്നു പറയാവുന്നതല്ലല്ലൊ. ശിശുക്കളുടെ ഭാഷ അവരിൽനിന്നും തനിയെ പൊട്ടിപ്പുറപ്പെട്ടതാണെന്നു പറയുന്നതു അസംബന്ധം ആണ്. കുട്ടികളുടെ ശരീരം ചെറിയതാണെങ്കിലും അതിന്നുള്ളിൽ വലിയതായ ഒരു സംസ്കൃതശക്തി ആത്മഭൂതമായി ശോഭിക്കുന്നുണ്ട്. ശിശുക്കളുടെ ഉല്പത്തിക്കും, വളർച്ചക്കും, സ്ഥിതിക്കും എല്ലാം കാരണം ഈ സംസ്കൃതശക്തിയുടെ സത്തയാകുന്നു. ഈ സംസ്കൃതശക്തിയാകട്ടെ മാതാപിതാക്കന്മാരുടെ സംസ്കൃതാത്മാവിന്റെ രൂപഭേദമാകുന്നു. ഇതുപോലെയുള്ള ശക്തിയാണ് വൃക്ഷാദികളിലുമുള്ളത്. ഒരു മഹാവൃക്ഷത്തിന്റെ തേജസ്സാരം ബീജത്തിന്റെ ഉള്ളിൽ സ്ഥിതി

ചെയ്യുന്നു ഈ ആത്മരൂപമായ ചൈതന്യമില്ലെങ്കിൽ ആ ബീജം വെറുംജഡമാകുന്നു. അതിൽനിന്നും ഒന്നും ഉണ്ടാകുന്നില്ല. ഇപ്രകാരം ശിശുക്കളുടെ ഭാഷയിൽ വലിയവരുടെ ഭാഷയുടെ ജീവൻ ആത്മാവായി ശോഭിക്കുന്നു. പ്രാകൃതം നിശ്ചേതനമാകുന്നു. അതു ഒരിക്കലും സംസ്കൃതമാകയില്ല. ജഡത്തിൽനിന്നു ചൈതന്യവും മായയിൽനിന്നു ബ്രഹ്മവും ഉണ്ടായി എന്നു പറയുന്നതുപോലെയാണ് പ്രാകൃതത്തിൽനിന്നു സംസ്കൃതം ഉണ്ടായി എന്നു പറയുന്നത്. പ്രപഞ്ചത്തിൽ കാണുന്ന വസ്തുക്കളെല്ലാം നാനാത്വത്തെ പ്രാപിച്ചിട്ടുള്ള ഏകത്വം (ബ്രഹ്മം) തന്നെയാണ്. ഇതുപോലെ ഭാരതീയരുടെ എല്ലാദേശീയഭാഷകളും നാനാരൂപങ്ങളെ പ്രാപിച്ചിട്ടുള്ള ഏകമായ സംസ്കൃതം തന്നെയാകുന്നു. അതുകൊണ്ടു, മുമ്പു പറഞ്ഞ എതിർവാദം അടിസ്ഥാനത്തോടുകൂടാത്തതാകുന്നു എന്നു കാണാവുന്നതാണ്.

വ്യവഹാരഭാഷകൾക്കു കാലഗതിയാൽ സംഭവിക്കുന്ന വ്യത്യാസങ്ങൾക്കു അവസാനമില്ല. ജനസമുദായത്തിന്റെ ദേശം ജാതി മതം ധർമ്മം പരിഷ്കാരം ഇതരദേശക്കാരുമായുള്ള സംസർഗ്ഗം മുതലായവ മാറി മാറി വരുന്നതനുസരിച്ചു ഭാഷകൾക്കു മാററവും ഉണ്ടാകുന്നു ഉദാഹരണത്തിന്നു ചെറിയ രാജ്യമായ കേരളത്തെ തന്നെ എടുക്കാം. ഒരേ മലയാളഭാഷയ്ക്കു തെക്കും വടക്കും ഉള്ളവരുടെ വ്യവഹാരത്താൽ മാററം ഭവിക്കുന്നു. അതുപോലെ പരിഷ്കൃതന്മാരുടേയും അപരിഷ്കൃതന്മാരുടേയും മദ്ധ്യമന്മാരുടേയും ഉപയോഗത്താൽ വ്യത്യാസങ്ങൾ ഉണ്ടാകുന്നു. പല ജാതിക്കാരുടെ സ്ഥിതി അനുസരിച്ചും മാററങ്ങൾ കാണുന്നു. ഒരു ചെറിയ രാജ്യമായ കേരളത്തിൽ മലയാള ഭാഷയ്ക്കു ഇത്ര മാത്രം വലിയ വ്യത്യാസങ്ങൾ ഉണ്ടാകുന്ന സ്ഥിതിക്കു അതിവിസ്തൃതമായ ഭാരതഖണ്ഡത്തിലെ, സംസ്കൃതത്തിന്നു എത്രമാത്രം ഭേദങ്ങൾ

ഉണ്ടാകാമെന്നു ഊഹിക്കാൻ പാടില്ലാതിരിക്കുന്നു; എന്നാൽ ഏതുകാലത്താണു സംസ്കൃതത്തിനു ഇപ്രകാരം ഭിന്നരൂപങ്ങൾ ഉണ്ടായതെന്നുള്ള സംഗതി നിശ്ചയമായി സ്ഥാപിക്കുവാൻ കഴിയുകയില്ല.

ചില പണ്ഡിതന്മാർക്കു സംസ്കൃതം വ്യവഹാരഭാഷയായിരുന്നില്ലെന്നു അഭിപ്രായമുണ്ട്. അതിനാൽ ഈ മതത്തെക്കുറിച്ചും അല്പം വിചിന്തിക്കേണ്ടിയിരിക്കുന്നു. വൈദികം പൌരാണികം ലൌകികം എന്നീ ഭാഷകൾക്കു സംസ്കൃതത്തിൽ വളരെ വ്യത്യാസം കാണുന്നു. ഈ വ്യത്യാസം അനുസരിച്ചു വ്യാകരണശാസ്ത്രത്തിനും ഭേദങ്ങൾ ഉണ്ട്. ഭാരതീയർ എല്ലാവരും അറിയുന്നതിനു എഴുതപ്പെട്ടിട്ടുള്ള ഗ്രന്ഥങ്ങൾ എല്ലാം സംസ്കൃതത്തിലാകുന്നു. വേദങ്ങൾ പുരാണങ്ങൾ സ്മൃതികൾ ഇതിഹാസങ്ങൾ ദർശനങ്ങൾ മുതലായവ എല്ലാം ആദ്യം സംസ്കൃതത്തിലാണുണ്ടായത്. വേദം പഠിക്കുന്നതിനു അധികാരമില്ലാത്ത സ്ത്രീകൾ മുതലായവർക്കു വേദധർമ്മജ്ഞാനമുണ്ടാകുന്നതിനു വേണ്ടിയാണു പുരാണേതിഹാസങ്ങൾ നിർമ്മിക്കപ്പെട്ടിരിക്കുന്നതെന്നു കാണുന്നു. ഇന്നു കേരളീയകുഡുംബങ്ങളിൽ രാമാനുജൻ എഴുത്തച്ഛന്റെ രാമായണം ഭാരതം മുതലായ കിളിപ്പാട്ടുകൾ സ്ത്രീകൾ കൂടി വായിക്കുക പതിവാണ്. ഇതുപോലെ ഭാരതീയസ്ത്രീകൾ എല്ലാം സംസ്കൃതത്തിലെ പുരാണേതിഹാസങ്ങളെ ഒരു കാലത്തു പഠിച്ചുവന്നിരുന്നു. സ്ത്രീകൾ താഴ്ന്നജാതിക്കാർ ബുദ്ധിമാന്മാർ മുതലായി പല തരത്തിലുള്ളവരുടെ ഉപയോഗത്തെ സ്മരിച്ചുകൊണ്ടാണു ഭാരതാദിഗ്രന്ഥങ്ങൾ രചിക്കപ്പെട്ടിരിക്കുന്നത്. ശിലാരേഖകൾ മുതലായവ സംസ്കൃതത്തിൽ കാണുന്നു. ലൌകികന്മാർ വ്യവഹാരത്തിനു ഉപയോഗിക്കുന്ന ഭാഷയെ അധികരിച്ചു 'ഭാഷ' 'ഭാഷ' എന്നു വ്യാകരണഭാഷ്യത്തിൽ ഉപയോഗിച്ചിരിക്കുന്നു. ഈ കാരണങ്ങളാൽ സംസ്കൃതം ഗൃഹ (മാതൃ) ഭാഷയായിരുന്നു എ

ന്നു വിചാരിക്കാം. എല്ലാ ദേശീയഭാഷകളിലും സംസ്കൃതഭാഷാപദങ്ങൾ തന്നെ രൂപവൈകല്യത്തോടുകൂടിയോ അല്ലാതെയോ കാണുന്നു. പണ്ഡിതശ്രേഷ്ഠനായ ഭാഷ്യാചാര്യർ 'പതഞ്ജലികാലനിർണ്ണയ'മെന്ന പുസ്തകത്തിൽ ഇപ്രകാരം പറയുന്നു. 'അജേർവ്യഘഞപോഃ' എന്ന സൂത്രത്തിലുള്ള വൈയാകരണസൂതസംഭാഷണത്തിൽനിന്നും പതഞ്ജലിയുടെ കാലത്തിൽ സംസ്കൃതം വ്യവഹാരഭാഷയായിരുന്നു എന്നു കാണുന്നുണ്ട്. എന്നാൽ ബുദ്ധന്റെ കാലത്തിൽ സംസ്കൃതത്തിന്റെ വ്യവഹാരദശ അവസാനിച്ചിരിക്കുന്നു. ബുദ്ധൻ സ്വോപദേശങ്ങളെ സകല ജനങ്ങൾക്കും മനസ്സിലാകുന്നതിനു പാലിഭാഷയിലാണു ചെയ്തിരിക്കുന്നത്.' ഇതിൽനിന്നും പതഞ്ജലിയുടെ കാലത്തിൽ സംസ്കൃതം വ്യവഹാരഭാഷയായിരുന്നെന്നു ഗ്രഹിക്കാം. ഭാസന്റെ കാലത്തിൽ സംസ്കൃതം വ്യവഹരിച്ചിരുന്നതായി മഹാമഹോപാദ്ധ്യായൻ ഗണപതി ശാസ്ത്രി അവർകൾ സയുക്തികം സമർത്ഥിച്ചിരിക്കുന്നു. [പ്രതിമാനാടകം അവതാരിക] സംസ്കൃതം ഭാരതീയരുടെ ഗൃഹഭാഷയായിരുന്നു എന്നുള്ള സംഗതി നിർബ്ബാധമായി തെളിയുന്ന ഒരു വാസ്തവമാണ്.

ഇത്രയും പറഞ്ഞതിൽനിന്നും സംസ്കൃതം ഭാരതീയരുടെ ദേശീയ (വ്യവഹാര) ഭാഷയായിരുന്നെന്നും, ഇതിൽനിന്നും സകല ദേശീയഭാഷകളും ഉണ്ടായി എന്നും വ്യക്തമായല്ലോ. ഈ സ്ഥിതിക്കു തമിഴും മലയാളവും മററു ദേശീയഭാഷകൾ എന്നപോലെ തന്നെ സംസ്കൃതത്തിന്റെ സന്താനങ്ങളാണെന്നു പ്രത്യേകം പറയാതെ കാണാവുന്നതാണ്. തമിഴിനെപ്പോലെയുള്ള ഒരു ഭാഷയിൽനിന്നും മലയാള സദൃശമായ ഒരു ഭാഷ ഉണ്ടാകുക എന്നതു യുക്തിക്കും അനുഭവത്തിനും വിരുദ്ധമാകുന്നു.

ഭാഷോല്പത്തി വലിയ ഒരു വാദവിഷയമാകയാൽ, ഈ സന്ദർഭത്തിൽ അല്പം കൂടി ദീർഘമായി വിചാരിക്കേണ്ടതു

ആവശ്യമാകുന്നു. മലയാളത്തിനു സംസ്കൃതത്തോടും തമിഴിനോടും ഉള്ള സംബന്ധസ്വഭാവത്തെക്കുറിച്ചു പല സംഗതികളും ചിന്തിക്കേണ്ടതായിട്ടുണ്ട്.

ദ്രാവിഡരാജ്യത്തിന്റെ ഒരു അംശമാകുന്നു കേരളം. പുരാതനമായ ഒരു കാലത്തിൽ കേരളം ദ്രാവിഡരാജ്യവുമായി അവിഭക്തമായി കഴിഞ്ഞു കൂടിയിരുന്നു. അക്കാലത്തിൽ ദ്രാവിഡഭാഷയായ തമിഴിനെ ആണു കേരളത്തിൽ വ്യവഹരിച്ചു വന്നത്. ചോളം പാണ്ഡിമുതലായ ദേശങ്ങളിൽ ഉപയോഗിച്ചു വരുന്ന തമിഴിനെ ചോളത്തമിഴ പാണ്ടിത്തമിഴ എന്നും മററും പറയുന്നതുപോലെ മലയാളത്തിൽ ഉപയോഗിച്ചു വന്ന തമിഴിനെ മലയാം തമിഴ എന്നു വ്യവഹരിക്കുന്നു. പൂർവ്വകാലത്തെ വ്യവഹാരങ്ങളെല്ലാം മലയാന്തമിഴിലായിരുന്നു എന്നു ഗ്രന്ഥങ്ങൾ ഗ്രന്ഥവരികൾ മുതലായവ നിശ്ശങ്കം തെളിയിക്കുന്നു. ഇപ്രകാരം കുറെ ഏറെക്കാലത്തേക്കു തമിഴിനു ഇവിടെ സാർവ്വാധിപത്യം വഹിക്കുവാൻ ഇടയായി. ക്രമേണ കേരളം ദ്രാവിഡത്തിന്റെ പിടിയിൽനിന്നും വിട്ടു പ്രത്യേകം ഒരു സ്വതന്ത്രരാജ്യമായി ഭവിച്ചു. മലയാളികൾ അതോടുകൂടി പ്രത്യേകം ഒരു വർഗ്ഗക്കാരായി. ധർമ്മം ആചാരം മുതലായവക്കും ചുവടെ മാററം വന്നു. ക്രമേണ മുമ്പു വ്യവഹരിച്ചു വന്ന തമിഴിനേയും പരിത്യജിച്ചു. സംസ്കൃതത്തിനു ലഭിച്ചുകൊണ്ടിരുന്ന പ്രചാരം കേരളീയരെ അതിൽ അത്യാസക്തന്മാരാക്കി. പ്രാകൃതരൂപമായ തമിഴിൽ അഭിരുചി കുറഞ്ഞു. അതിനാൽ സംസ്കൃതത്തിൽനിന്നും വർണ്ണമാലയെ മുഴുവൻ സ്വീകരിച്ചു. പല പ്രകാരത്തിൽ മാററം ചെയ്തും അല്ലാതെയും സംസ്കൃതത്തെ കൈക്കൊണ്ടു. എന്നാൽ തമിഴിനെ സാർവ്വത്രികമായി പരിത്യജിച്ചില്ല. മുമ്പു ഉപയോഗിച്ചു വന്നിരുന്ന പല തമിഴപദങ്ങളേയും സംസ്കൃതത്തിന്റെ സഹായം കൊണ്ടു ഭാഷയാക്കി എടുത്തു. വ്യാകരണനിയമങ്ങളെ പലതിനേയും സ്വീകരി

ച്ചു. ഇപ്രകാരം അല്പകം പിടിയും മാറി ഉണ്ടായതാണു മലയാളഭാഷ. കേരളപാണിനീയത്തിൽ ഇപ്രകാരം പറയുന്നു. "പല വക കൊടുന്തമിഴുകൾ ഉണ്ടായിരുന്നതിൽ ഒന്നാണു നമ്മുടെ മലയാളമായിത്തീൎന്നതു്. ഇപ്പോഴത്തെ നിലയിൽ സംസ്കൃതത്തിന്റെ മണിയം പലതും മലയാളഭാഷയിൽ കേറി ഫലിച്ചിട്ടുണ്ടെങ്കിലും അസ്ഥിവാരവും മേല്പുരയും ഇന്നും തമിഴു പ്രതിഷ്ഠിച്ചിട്ടുള്ളതു തന്നെയാണു്. വിശേഷവിധികളൊന്നും ഉള്ളിലേക്കു തട്ടീട്ടില്ല." ഈ അഭിപ്രായം ഖണ്ഡനീയമായിരിക്കുന്നു.

ഭാഷയ്ക്കു അടിസ്ഥാനം വൎണ്ണമാകുന്നു. പരമാണുക്കളെക്കൊണ്ടു വസ്തുകൾ എന്നപോലെ വൎണ്ണങ്ങളെക്കൊണ്ടു പദങ്ങൾ ഉണ്ടാകുന്നു. മലയാളത്തിൽ വൎണ്ണമാല സംസ്കൃതത്തിൽ നിന്നുമാണു ഉണ്ടായിട്ടുള്ളതു്. സംസ്കൃതഭാഷയിലെ വൎണ്ണങ്ങൾക്കു മൂലഭൂതങ്ങളായ മാഹേശ്വരസൂത്രങ്ങളിൽ നിന്നും അച്ചുകളും ഹല്ലുകളും ആയ വൎണ്ണങ്ങൾ ആ മുറയ്ക്കു തന്നെ ഭാഷയിലും ചേൎത്തു. സംസ്കൃതത്തിലെ വൎണ്ണങ്ങൾ എല്ലാം ഭാഷയിലുമുണ്ടു്. തമിഴിലേ കുറച്ചു അക്ഷരങ്ങൾ മാത്രമേ ഭാഷയിലുള്ളു. അതിഖരങ്ങളും [ഖ ഛ ഠ ഥ ഫ] ഘോഷങ്ങളും [ഘ ഝ ഢ ധ ഭ] മൃദുകളും [ഗ ജ ഡ ദ ബ] ഊഷ്മാക്കളും [ശ ഷ സ] ഘോഷിയും [ഹ] ഇല്ല. ഈ ൧൯ എണ്ണം വൎണ്ണങ്ങളും തമിഴിൽ ഇല്ലാത്തവയാണു്. സംസ്കൃതത്തേക്കാൾ വിശേഷിച്ചു 'റ' 'ള' 'ഴ' എന്നിവയും അനുനാസികങ്ങളിൽ 'ന'യും തമിഴിലുണ്ടു്. ഭാഷയിൽ ഈ വൎണ്ണങ്ങൾ എല്ലാം ഉള്ളവയാണു്. തമിഴിൽ സംസ്കൃതത്തിലെ വൎണ്ണങ്ങൾ എല്ലാമില്ലെന്നു കണ്ടുവല്ലോ; എന്നാൽ സംസ്കൃതത്തിലെ പദങ്ങളെ എല്ലാം തമിഴിൽ സ്വീകരിക്കേണ്ടതു ആവശ്യവുമാകുന്നു. അപ്പോൾ ഉള്ള വൎണ്ണങ്ങളെക്കൊണ്ടു ഇല്ലാത്തവയുടെ കാൎയ്യം തീൎക്കേണ്ടിയിരിക്കുന്നു. ഈ സ്ഥിതിയിൽ സംസ്കൃതപദങ്ങൾക്കു പ്രകൃതാവസ്ഥയെ പ്രാപിക്കാതെ തമിഴാകുന്നതിനു കഴികയില്ല; വൎണ്ണമാലയുടെ വൈകൃത്യം

നിമിത്തം സംസ്കൃതപദങ്ങൾക്കു മലയാളത്വത്തെ പ്രാപിക്കുന്നതിനു ഈ പ്രാകൃതനിലയെ സ്വീകരിക്കേണ്ടതില്ല.

| സംസ്കൃതം | മലയാളം | തമിഴ് |
|---|---|---|
| പുത്രഃ | പുത്രൻ | പുത്തിരൻ |
| യുദ്ധം | യുദ്ധം | യുത്തം |
| ശുദ്ധം | ശുദ്ധം | ചുത്തം |
| വിഭണ്ഡകഃ | വിഭണ്ഡകൻ | വിപണ്ടകൻ |
| ദേവഃ | ദേവൻ | തേവർ |

ഇതിൽനിന്നും സംസ്കൃതത്തിനു അല്പം ചില വ്യത്യാസം ചെയ്താൽ മലയാളമാകാമെന്നു കാണാവുന്നതാണ്. വർണ്ണാഭാവത്താൽ ഉള്ള അശക്തിയെ കുറിക്കുന്നതല്ല ഈ വ്യത്യാസം. തമിഴിന്റെ പ്രസ്ഥാനം അനുസരിച്ചാണ് മലയാളത്തിൽ അപരിഷ്കൃതന്മാർ ഉപയോഗിക്കുന്ന പ്രാകൃതം ഉണ്ടാകുന്നത്.

| സംസ്കൃതം (മലയാളം) | തമിഴ് (മലയാളം) |
|---|---|
| ഭോഷൻ | പോഴൻ |
| ഗ്രന്ഥം | കിരന്തം |
| ചിത്ര | ചിത്തിര |
| മേഷം | മേടം |
| ഭവനം | പവനം |

ഉച്ചനീചജനങ്ങളുടെ വ്യവഹാരം അനുസരിച്ചു ഏതു ഭാഷയ്ക്കും സംസ്കൃതം പ്രാകൃതം എന്നു രണ്ടു രൂപങ്ങൾ ഉണ്ടെന്നു മുമ്പു പറഞ്ഞുവല്ലൊ. ഇപ്രകാരം മലയാളത്തിനുള്ള രണ്ടു രൂപങ്ങളിൽ പ്രാകൃതത്തിന്റെ ഉല്പത്തിക്കു തമിഴു സഹായമായി നില്ക്കുന്നുണ്ട്. അനുനാസികാതിപ്രസരം തവർഗ്ഗോപമർദ്ദം സ്വരസംവരണം പുരുഷഭേദനിരാസം ഖിലോപസംഗ്രഹം അംഗഭംഗം എന്നീ ആറു സംഗതികൾ കൊണ്ടു മലയാളം തമിഴിൽനിന്നു വേർപിരിയുന്നതായി കേരളപാണിനീയത്തിൽ പറയുന്നു. ഈ അനുനാസികാതിപ്രസരാദികൾ നിമിത്തം മലയാളത്തിനും തമിഴിനും ഏറ്റവും സാരമായ വ്യത്യാസം പല സംഗതികളിലും ഉണ്ടെന്നും, അ

തുകൊണ്ടുതന്നെ, തമിഴിൽനിന്നു മലയാളം ഉണ്ടായി എന്നു പറയുവാൻ പാടില്ലാത്തവിധം ആ രണ്ടു ഭാഷകൾക്കും വലിയ അകല്ച്ച ഉണ്ടെന്നും, നിർവ്വിവാദം തെളിയുന്നു; എന്നാൽ കേരളപാണിനി പറയുന്നതുപോലെ ഈ കാരണങ്ങളാൽ (അനുനാസികാതിപ്രസരാദി) മലയാളം തമിഴിൽനിന്നും പിരിഞ്ഞു എന്നു വിചാരിക്കുവാൻ ന്യായമില്ല. മലയാളഭാഷയ്ക്കു ആദിമുതൽതന്നെ മുമ്പു പറഞ്ഞ തമിഴിന്റെ നയങ്ങൾ ഒന്നുമില്ലായിരുന്നു. ഈ നയങ്ങൾ ഇല്ലാതായ കാലത്താണ് മലയാളഭാഷയുണ്ടായത്. എന്തെന്നാൽ ഈ നയങ്ങൾ ഉണ്ടായിരുന്ന കാലത്ത് മലയാളമെന്നൊരു ഭാഷയെ ഉണ്ടായിരുന്നില്ല. തമിഴുതന്നെ വ്യവഹരിച്ചുവന്നു. സംസ്കൃതവർണ്ണമാലയുടെ ആവിർഭാവത്തിനു ശേഷം ആണു മലയാളഭാഷ ജനിച്ചത്. ഈ സ്ഥിതിക്കു കേരളപാണിനി പറയുന്ന അനുനാസികാതിപ്രസരാദിനയങ്ങൾ മലയാളത്തിൽ ഉണ്ടാകേണ്ടതായ ആവശ്യമേ ഇല്ല. എങ്ങിനെ ആയാലും മലയാളത്തിനും തമിഴിനും ഉള്ള ഈ വ്യത്യാസം കേരളപാണിനിക്കും സമ്മതമാണ്. 'മലയാളം തമിഴിൽനിന്നു വേർപിരിഞ്ഞു' എന്നു പറയുന്നതിലാണു അഭിപ്രായവ്യത്യാസം. കേരളപാണിനിയുടെ അഭിപ്രായപ്രകാരമാണെങ്കിൽ, ലിംഗവചനവിഭക്ത്യാദികളിലുള്ള വ്യത്യാസം നിമിത്തം, തദ്ധിതങ്ങളായ നയങ്ങൾകൊണ്ടു മലയാളം സംസ്കൃതത്തിൽനിന്നു വേർപിരിഞ്ഞു, എന്നു എന്തുകൊണ്ടു പറഞ്ഞുകൂടാ? വസ്തുവത്തിൽ രണ്ടും രണ്ടാകകൊണ്ടു ഒന്നിലെ നയം മറ്റൊന്നിലില്ലെന്നേ പറയുവാനുള്ളു. മലയാളത്തിലെ വർണ്ണമാല സംസ്കൃതത്തിലേതുതന്നെയാണെന്നു നവീനപണ്ഡിതന്മാർക്കും സമ്മതമാണ്. വർണ്ണമാലയുണ്ടാകുന്നതിനു മുമ്പു ഭാഷ ജനിക്കുക എന്നത് തന്തുക്കളുടെ ഉല്പത്തിക്കുമുമ്പു വസ്ത്രം ഉണ്ടായി എന്നു പറയുന്നതുപോലെ അസംബന്ധമാണ്; എന്തെന്നാൽ തന്തുക്കളെക്കൊണ്ടല്ലാതെ പടവും, വ

ണ്ണങ്ങളെക്കൊണ്ടല്ലാതെ ഭാഷയും, ഉണ്ടാകുവാൻ പാടില്ല. കേരളപാണിനീയത്തിൽ ഇപ്രകാരം പറയുന്നു. "സംസ്കൃതവൈപുല്യമേറിയ പുതിയ മലയാളഭാഷയ്ക്കു തമിഴിന്റെ ജീർണ്ണവും വർണ്ണക്ലൃപ്തവും ആയ അക്ഷരമാലാകഞ്ചുകം ഒട്ടും പാകമല്ലാതായി. കേരളീയവിവാഹസമ്പ്രദായത്തിൽ മുണ്ടുകൊടുക്കയാണല്ലോ ഒരു പ്രധാനക്രിയ; ഭാഷയ്ക്കു വസ്ത്രസ്ഥാനം വഹിക്കുന്നതു അക്ഷരമാലയാണ്; അതിനാൽ മലയാളഭാഷ സംസ്കൃതദത്തമായ ആര്യ എഴുത്ത് ഈ കാലത്തു സ്വീകരിച്ചു. ബാഹ്യവേഷം ആകപ്പാടെ മുഴുവൻ ഭേദപ്പെടുകയും ചെയ്തു." ഇതിൽനിന്നും തമിഴിലെ വർണ്ണമാല ജീർണ്ണവും ക്ലൃപ്തവും ഭാഷയ്ക്കു അപര്യാപ്തവും ആകുന്നു എന്നു കേരളപാണിനി സമ്മതിക്കുന്നതായി തെളിയുന്നു. ഭാഷയ്ക്കു വസ്ത്രസ്ഥാനം വഹിക്കുന്നതു അക്ഷരമാലയാണെന്നുള്ള അഭിപ്രായം സ്വീകാര്യമല്ല. വസ്ത്രം അലങ്കാരങ്ങളിൽ ഉൾപ്പെടുന്നു. പ്രാകൃതദശയിൽ വസ്ത്രം ഉപയോഗിക്കാതിരിക്കുക പതിവാണ്. ശിശുക്കൾ വസ്ത്രധാരണം ചെയ്യാറില്ലല്ലോ. ഭാഷയ്ക്കും അക്ഷരമാലയ്ക്കും തമ്മിൽ ഉള്ള ബന്ധം ആത്മാവിനും ശരീരത്തിനും ഉള്ളതുപോലെയാകുന്നു. ഉല്പത്തിയുടെ ആരംഭം മുതലേ ശരീരബന്ധം ഭവിക്കുന്നു; അതു ആമരണം നിലനില്ക്കുന്നു. ശരീരമില്ലെങ്കിൽ ഒരു ആൾ ഇല്ലെന്നു പറയാം. ഇതുപോലെ വർണ്ണമാലയില്ലെങ്കിൽ ഭാഷയും ഇല്ല. വസ്ത്രം കൂടാതെ ഒരാൾക്കു ജീവിച്ചിരിക്കാം. എന്നാൽ ശരീരം കൂടാതെ പാടില്ല. അതുകൊണ്ടു ഭാഷയുടെ ശരീരസ്ഥാനമാണു അക്ഷരമാലയ്ക്കുള്ളതെന്നു ഗ്രഹിക്കേണ്ടതാകുന്നു. മലയാളഭാഷ തന്റെ ജീർണ്ണവസ്ത്രത്തെ കളഞ്ഞതിന്റെ ശേഷമാണോ സംസ്കൃതവർണ്ണമാലാവസ്ത്രത്തെ വാങ്ങിച്ചതു? അപ്രകാരമാണെങ്കിൽ വിവാഹസന്ദർഭത്തിൽ നഗ്നരൂപത്തിലാണു ഭാഷ സ്ഥിതിചെയ്തതെന്നു കാണുന്നു; സംസ്കൃതവസ്ത്രത്തെ സ്വീകരിച്ചതിന്റെ ശേഷമാണോ പഴയവസ്ത്രത്തെ ക

ളഞ്ഞതു്? ഇപ്രകാരമാണെങ്കിൽ മലിനവസ്ത്രം ധരിച്ചിരുന്നു എന്നു സ്പഷ്ടമാകുന്നു. ഇതു നാട്ടുനടപ്പിനു തീരെ വിരോധവും അവാസ്തവവും ആണു്. എത്രമാത്രം ദാരിദ്ര്യം അനുഭവിക്കുന്നവരാണെങ്കിലും കടം വാങ്ങിച്ചെങ്കിലും വിവാഹസന്ദർഭത്തിൽ വിശേഷപ്പെട്ട വസ്ത്രാദികൾ ധരിക്കുന്നു. ആ അവസരത്തിൽ വസ്ത്രം കൂടാതെ—നഗ്നയായിരിക്കുക—എന്നതു യാതൊരു സ്ത്രീയും ചെയ്യുന്നതല്ല; അതുപോലെ മലിനവസ്ത്രം ധരിക്കുകയും ഉണ്ടാകാത്തതാണു്. മലയാളഭാഷ സംസ്കൃതവരനുമായുള്ള വിവാഹസന്ദർഭത്തിൽ നഗ്നയോ മലിനവസ്ത്രധാരിണിയോ ആയിരുന്നു എന്ന അഭിപ്രായം യുക്തിക്കും നടപ്പിനും അനുഭവത്തിനും വിരുദ്ധമാണു്. സംസ്കൃതത്തിലെ അക്ഷരമാലയെ സ്വീകരിച്ചതോടുകൂടി പഴയ തമിഴ്വർണ്ണമാലയെ പരിത്യജിച്ചു എന്നു കാണുന്ന അഭിപ്രായം വാസ്തവംതന്നെ. ഭാഷയ്ക്കു അക്ഷരമാല ശരീരസ്ഥാനത്തെ വഹിക്കുന്നു എന്നു മുമ്പു പറഞ്ഞ പക്ഷം കൂടി സ്വീകരിക്കുമ്പോൾ മലയാളം സംസ്കൃതത്തിങ്കൽനിന്നുണ്ടായി എന്നു സ്വയമേവ തെളിയുന്നതാണു്.

വർണ്ണമാലയെക്കുറിച്ചു വിചാരിച്ചുവെല്ലോ. ഇനി ഉൽകൃഷ്ടജനങ്ങളുടെ വ്യവഹാരഭാഷയെക്കുറിച്ചാണു പര്യാലോചിക്കേണ്ടതു്. ഒരു ഭാഷയ്ക്കുണ്ടാകുന്ന സംസ്കൃതവും പ്രാകൃതവും മിശ്രവും (സംസ്കൃതപ്രാകൃതങ്ങൾ തമ്മിൽ ചേർന്നുണ്ടായതു്) ആയ രൂപങ്ങൾ ഉൽകൃഷ്ടന്മാരുടേയും അപകൃഷ്ടന്മാരുടേയും മദ്ധ്യമന്മാരുടേയും വ്യവഹാരസ്ഥിതിഭേദംകൊണ്ടു സംഭവിക്കുന്നതാണു്. ഉൽകൃഷ്ടന്മാരുടെ ഭാഷയെ ആണു ഭാഷയുടെ ഉല്പത്തിക്കു അടിസ്ഥാനമായി ഗണിക്കേണ്ടതു്. ഉൽകൃഷ്ടന്മാരുടെ ഭാഷയിൽനിന്നു ഭ്രംശം ഭവിച്ചിട്ടുള്ളതാണു അപകൃഷ്ടന്മാരുടെ ഭാഷ. അപകൃഷ്ടന്മാരുടെ ഭാഷയാണു ആദ്യം ഉണ്ടായതെന്നു വിചാരിക്കുവാൻ പാടില്ല. ഉൽകൃഷ്ടന്മാരുടെ ഭാഷയെ അപകൃഷ്ടന്മാർ പലവിധം വൈകല്യ

ത്തോടുകൂടി ഉപയോഗിക്കയും അതുതന്നെ പ്രാകൃതമായി ഭവിക്കുകയും ചെയ്യുന്നു. അപകൃഷ്ടന്മാരുടെ പ്രാകൃതം പരിഷ്കൃതമായി ഭവിച്ചു സംസ്കൃതമായിപ്പരിണമിച്ചതല്ലേ എന്ന ചോദ്യത്തിനു ഇവിടെ അവകാശമില്ല. പ്രാകൃതത്തിൽനിന്നു സംസ്കൃതം ഉണ്ടാകുവാൻ പാടില്ലെന്നു മുമ്പു സ്ഥാപിച്ചിട്ടുണ്ടല്ലോ. ഉൽകൃഷ്ടന്മാർ ഉപയോഗിക്കുന്ന ഭാഷയിൽ നൂററിനു തൊണ്ണൂററിലധികവും സംസ്കൃതപദങ്ങൾ ആകുന്നു. തമിഴ്പദങ്ങൾ സംസ്കൃതത്തെ അപേക്ഷിച്ചു കുറവാണ്. സംസ്കൃതപദങ്ങൾ "ആഡംബരത്തിനുവേണ്ടി സംസ്കൃതത്തിൽനിന്നു സ്വീകരിച്ച തത്സമങ്ങൾ എന്നല്ലാതെ ഭാഷയുടെ സ്വന്തപദങ്ങളല്ല." എന്നു കേരളപാണിനി പറയുന്നു. സൂര്യൻ ചന്ദ്രൻ ദിവസം രാത്രി മുതലായ പദങ്ങളെ തത്സമങ്ങളായി കേരളപാണിനി ഗണിക്കുന്നു. ഈ അഭിപ്രായം വാസ്തവമെന്നു പറയാവുന്നതല്ല. ഉൽകൃഷ്ടന്മാരായിരുന്ന ജനങ്ങൾ അവർക്കു യോജിച്ചവിധം സംസ്കൃതപദങ്ങളെ ഭാഷയാക്കി ഉപയോഗിച്ചു. അതു ഭാഷയിലെ സംസ്കൃതപദങ്ങളായി ഭവിച്ചു. അവയും ഭാഷയിലെ സ്വന്തപദങ്ങൾതന്നെ. സംസ്കൃതപദങ്ങളെ ഭാഷയാക്കുന്നതിനു പല മാർഗ്ഗങ്ങൾ ഉണ്ട്.

(ക) സംസ്കൃതത്തിലുള്ള അന്തത്തെ മാററുക.

| സംസ്കൃതം | ഭാഷ |
|---|---|
| കർമ്മ | കർമ്മം |
| ജന്മ | ജന്മം |
| ധർമ്മ | ധർമ്മം |
| മഹിമാ | മഹിമ |

ഇവിടെ സംസ്കൃതത്തിലെ നകാരാന്ത പദങ്ങളെ ഭാഷയിൽ അകാരാന്തങ്ങളാക്കിയിരിക്കുന്നു. 'മഹിമാ' 'സീമ' മുതലായ പദങ്ങളെ സ്ത്രീലിംഗമായ വരുത്തിയാണുപയോഗിക്കുന്നത്.

(൧) ലിംഗം മാറുക.

| സംസ്കൃതം | ഭാഷ |
|---|---|
| വൃക്ഷഃ | വൃക്ഷം |
| സിംഹഃ | സിംഹം |
| വ്യാഘ്രഃ | വ്യാഘ്രം |
| മധുരാ | മധുര |

(൨) പദങ്ങളുടെ അന്ത്യത്തിൽ പ്രത്യയഭേദം വരുത്തുക മുതലായ വ്യത്യാസങ്ങൾ ചെയ്യുക.

| സംസ്കൃതം | ഭാഷ |
|---|---|
| ജായാ | ജായ |
| രാത്രിഃ | രാത്രി |
| സീതാ | സീത |
| അംബാ | അംബ |



(൩) ഭാഷയിലെ പ്രത്യയങ്ങളെ ചേർത്ത് ഉപയോഗിക്കുക.

| സംസ്കൃതം | ഭാഷ |
|---|---|
| കർത്താ | കർത്താവു |
| രാജാ | രാജാവു |
| രാമഃ | രാമൻ |
| ശ്വാ | ശ്വാവു |
| സഖാ | സഖാവു |
| മനഃ | മനസ്സ |
| സുവാക് | സുവാക്ക |
| ഭിഷക് | ഭിഷക്ക |
| യുവാ | യുവാവ് |

(൪) സംസ്കൃതപ്രത്യയങ്ങൾ ചേർത്തു ആ രീതിയിൽ ഭാഷയിലും പദങ്ങളെ നിർമ്മിക്കുക.

| സംസ്കൃതം | ഉദാഹരണം |
|---|---|
| അണിമാ | ഒരുമ |
| ഗരിമാ | തെളിമ |
| ലഘിമാ | പെരുമ |
| മഹിമാ | [illegible] |

ഇതു പോലെ അനവധിപദങ്ങൾ ഉണ്ട്. നന്മ തിന്മ കുളുമ്മ് നേമ്മ് പെന്മ എളിമ മുതലായ പദങ്ങൾ ഈ വർഗ്ഗത്തിലുൾപ്പെടുന്നവയാണ്. ഭാഷാപദങ്ങളിൽ സംസ്കൃതപ്രത്യയം ചേരുന്നതു ചിലപ്പോൾ പ്രാകൃതമായിട്ടായിരിക്കും.

| | |
|---|---|
| പോഴൻ | പോഴത്തം |
| ആണ് | ആണത്തം |
| മടയൻ | മടയത്തം |
| ചെട്ട | ചെട്ടത്തം |
| വഷള | വഷളത്തം |
| വിഡ്ഢി | വിഡ്ഢിത്തം |

'ശൂരത്വം' 'ധീരത്വം' മുതലായ പദങ്ങളിലെ 'ത്വം' തന്നെയാണിവിടെ 'ത്തം' ആയി പരിണമിച്ചിരിക്കുന്നത്.

(൩) തമിഴിൻെറ പ്രസ്ഥാനം അനുസരിച്ചു സംസ്കൃതപദങ്ങളെ പ്രാകൃതങ്ങളാക്കുക.

| സംസ്കൃതം | ഭാഷ |
|---|---|
| അസ്ഥിരൻ | അത്തിരൻ |
| ഹസ്തം | അത്തം |
| ദേവൻ | തേവർ |
| മന്ദൻ | മണ്ടൻ |
| അണ്ഡി | അണ്ടി |
| ശ്രീദേവി | ചിരുതേവി |
| പാർവ്വതി | പാറു |

(൪) സംസ്കൃതപദങ്ങൾക്കു വ്യവഹാരസൌകര്യത്തിനു വേണ്ടി ശൈഥില്യം വരുത്തുക.

| സംസ്കൃതം | ഭാഷ |
|---|---|
| പത്മനാഭൻ | പപ്പു പപ്പൻ |
| നാരായണൻ | നാണു |
| സുബ്രഹ്മണ്യൻ | ചുപ്പൻ |
| കൃഷ്ണൻ | കിട്ടൻ |

(൫) സംസ്കൃതപദങ്ങളെ യാതൊരു വ്യത്യാസവും വരുത്താതെ ഭാഷയിൽ സ്വീകരിക്കുക.

സ്വയമേവ (സ്വയം എവ)
അഥവാ
സ്വപ്നേപി (സ്വപ്നേ അപി)
ഭവാൻ
ഗുണവാൻ
ശ്രീമാൻ

(ൻ) മലയാളപദങ്ങൾക്കു സംസ്കൃതവിഭക്തിലിംഗാദികൾ ചേൎക്കുക. ഇപ്രകാരം ഭാഷാപദങ്ങളെ സംസ്കൃതീകരിക്കുന്നതിനെക്കുറിച്ചു ലീലാതിലകത്തിൽ പറയുന്നുണ്ട്.

"ചാമ്പേയാംഗീംമഹിതമിഴതേറീമുടൻകാണലാംതേ"
"നാട്ടിൽച്ചൊല്ലേറിനചെറുകരച്ചേരമെന്നുണ്ണിയാടീം"

(ഉണ്ണുനീലിസന്ദേശം

"സ്വച്ഛപൂർവ്വംമഹിതനൃപതേർവ്വിക്രമാദിത്യനാമ്നഃ
ചോക്കാംചക്രേ തജ്ജനലഭാകാളിദാസഃകവീന്ദ്രഃ"

(ലീലാതിലകം

"കേഴന്തീംവാരഹസിവിരഹവ്യാകുലാംവല്ലഭാമേ"

(ലീ. തിലകം

"ചൊടിഭിരംഗമാലിതാതിമേളം"

(ചന്ദ്രോത്സവം

കീഴിൽ വരയിട്ടിട്ടുള്ളവ സംസ്കൃതീകരിച്ചിട്ടുള്ള ഭാഷാപദങ്ങളാണ്.

"മണ്ടന്തി പാന്ഥനിവഹാഃ"

ഇത്യാദി തോലൻ ധാരാളം പ്രയോഗിച്ചിരിക്കുന്നു. അതു പരിഹാസത്തിനു വേണ്ടിയാണെന്നു വിചാരിക്കാവുന്നതല്ല. ഉണ്ണുനീലിസന്ദേശം മുതലായ പ്രൌഢകൃതികളിൽ ഭാഷാസംസ്കൃതീകരണസ്വഭാവം കാണുന്നതുകൊണ്ടു കാൎയ്യമായിട്ടു തന്നെയാണു പ്രയോഗിച്ചിരിക്കുന്നത് എന്നു വിചാരിക്കാം. എന്നാൽ "കെട്ടുത്തങ്ങാഭിഃ പൈപ്പുരവിൽ വിതറിയതൈഃ" ഇത്യാദി (ശീവള്ളി നമ്പൂതിരി) പ്രയോഗങ്ങൾ പരിഹാസമയങ്ങൾ തന്നെയാണ്.

(൧൦) മലയാളപദങ്ങളോടു സംസ്കൃതപദങ്ങളെ അതേ അൎത്ഥത്തിൽ തന്നെ ചേൎത്തു (സമാസ) പദങ്ങൾ ഉണ്ടാക്കുക.

| സംസ്കൃതം | ഭാഷ |
|---|---|
| കാവ്യകാരൻ (കാവ്യമുണ്ടാക്കുന്നവൻ) | പണിക്കാരൻ |
| ദാനകാരൻ (ദാനം ചെയ്യുന്നവൻ) | കടക്കാരൻ |
| പാപകാരൻ (പാപം ചെയ്യുന്നവൻ) | കച്ചവടക്കാരൻ |
| പുണ്യകാരൻ (പുണ്യം ചെയ്യുന്നവൻ) | ചിട്ടിക്കാരൻ |
| സുകൃതകാരൻ (സുകൃതം ചെയ്യുന്നവൻ) | ഓട്ടക്കാരൻ |

ഇവിടെ ഭാഷാപദങ്ങളിലും 'കാര' പദത്തിന്റെ അൎത്ഥം ഒന്നു തന്നെയാണ്. ഇതുപോലെ അനവധിപദങ്ങൾ ഉള്ളതാകുന്നു. സംസ്കൃതരീതി അനുസരിച്ചു നിൎമ്മിച്ചിട്ടുള്ള വേറെ ഒരു വക പദങ്ങളുണ്ട്. അവയേയും ഈ ഇനത്തിൽ ഗണിക്കാം.



| സംസ്കൃതം. | ഭാഷ. |
|---|---|
| ഭാസമാനം | ആകമാനം |
| രാജമാനം | വരുമാനം |
| വിരാജമാനം | കണ്ടമാനം |

ഇവിടെ രണ്ടു ഭാഷകളിലും 'മാന'ത്തിനു അൎത്ഥം ഒന്നു തന്നെയാണ്.

(൧൧) സംസ്കൃതപദങ്ങളെ സന്ധിഭേദം വരുത്തി ഭാഷയാക്കുക.

ശില + കട; ശിലക്കട
വട്ട + തൊപ്പി; വട്ടത്തൊപ്പി
കപ്പി + കിണ്ണം; കപ്പിക്കിണ്ണം
അരി + പെട്ടി; അരിപ്പെട്ടി

ഇവിടെ സന്ധിയിൽ ഉത്തരപദത്തിലെ ആദ്യത്തെ അക്ഷരത്തിനു ദ്വിത്വം ഭവിക്കുന്നു. ഇതു ഭാഷാവ്യാകരണനിയമമനുസരിച്ചാണ്. സംസ്കൃതപദങ്ങളേയും ഈ നിയമം ബാധിപ്പിച്ചിരിക്കുന്നു.

| സംസ്കൃതം. | ഭാഷ. |
|---|---|
| ചന്ദ്ര + കല; ചന്ദ്രകല | ചന്ദ്ര + കല; ചന്ദ്രക്കല |
| കൃഷി + കാരൻ; കൃഷികാരൻ | കൃഷി + കാരൻ; കൃഷിക്കാരൻ |
| പശു + ദാനം; പശുദാനം | പശു + ദാനം; പശുദ്ദാനം |
| ഭജന + കാരൻ; ഭജനകാരൻ | ഭജന + കാരൻ; ഭജനക്കാരൻ |

ഇവിടെ ഭാഷയിലുള്ള പദങ്ങൾ സംസ്കൃതം തന്നെയാണെങ്കിലും സന്ധിയിൽ വ്യത്യാസം ഭവിച്ചിരിക്കുന്നു.

(൧൨) സംസ്കൃതത്തിൽ സങ്കുചിതമായ രൂപത്തെ ഭാഷയിൽ വികസിപ്പിക്കുക.

| സംസ്കൃതം. | ഭാഷ. |
|---|---|
| ഹർഷം | ഹരിഷം |
| കർഷകൻ | കരിഷകൻ |
| വർഷം | വരിഷം |
| ചിത്ര | ചിത്തിര |

സംസ്കൃതരൂപം വികസിതമാക്കുന്നതും, വികസിതമായത് സങ്കുചിതമാക്കുന്നതും, 'പ്രാകൃത'നിയമമനുസരിച്ചാണ്.

സംസ്കൃതപദങ്ങളെ ഭാഷയാക്കുന്നതിനു ഇപ്രകാരം പല മാറ്റങ്ങൾ ഉണ്ട്. അവയെ സ്വീകരിച്ചാണു ഭാഷാപദങ്ങളെ സംസ്കൃതത്തിൽനിന്നും സ്വീകരിച്ചിട്ടുള്ളത്. ഈ രൂപം ഭാഷയ്ക്കു ഉൽകൃഷ്ടന്മാരുടെ വ്യവഹാരത്തിൽ നിന്നുമാണ് ഉണ്ടായത്. ഇപ്രകാരം ഭാഷയ്ക്കു ഭവിച്ചിരിക്കുന്ന സംസ്കൃതരൂപത്തിനു അപകൃഷ്ടന്മാരുടെ വ്യവഹാരം കൊണ്ടു ഭ്രംശം സംഭവിച്ചു. ഇതാണു ഭാഷയിലെ പ്രാകൃതം. അതുകൊണ്ടു അപകൃഷ്ടന്മാരുടെ വ്യവഹാരം കൊണ്ടല്ല ഉൽകൃഷ്ടന്മാരുടേതു കൊണ്ടാണു ഭാഷയുടെ ഉല്പത്തി നിർണ്ണയിക്കേണ്ടതെന്നു സിദ്ധമാകുന്നു. എന്തെന്നാൽ അപകൃഷ്ടന്മാരുടെ പ്രാകൃതത്തിനു മൂലം ഉൽകൃഷ്ടന്മാരുടെ സംസ്കൃതം തന്നെയാണ്.

തമിഴിൻേറയും സംസ്കൃതത്തിൻേറയും പ്രാകൃതത്തിൻേറ

ഷ്യം രൂപവ്യത്യാസം കാണിക്കുവാൻ ഓരോ ഉദാഹരണങ്ങൾ ചേർക്കുന്നു.

തമിഴ്

തചരതകോനതൈതമനതിലറിന്ത് തെളിന്തെഴുനിൻകടനേ
കചലതയോട്ടുമുനിതന്നെവരുതതിനർകോചലപുരമതിലേ
വചമൊടിരുന്ത് വൈപണ്ടകനാംതിരുമാമുനിമാരോടേ
നിചമൊടിരുന്തവർവേതമോതിനർനിലമതിൽമാമുനിമാർ

(രാമചരിതപ്പാട്ട്

ഭാഷാസംസ്കൃതം.

കണ്ണാംചുവത്തിവിറച്ചുനാരായണൻസന്നദ്ധനായതു കണ്ടുയുധിഷ്ഠിരൻ
ആറായിരംകോടിമാർത്താണ്ഡമണ്ഡലമേറിയോരാഭകലന്നുദിക്കുംവണ്ണം
ആക്കമേനോക്കരുതാതോരുദീപ്തിയുമാകുംതിരിക്കരുതാതൊരുരൂപവും
കൈകൂപ്പിക്കൊണ്ടുകണ്ട ഭഗവൽസ്വരൂപത്തെയുൾക്കാമ്പിലാക്കിവന്ദിച്ചുധർമ്മാത്മ
(ജൻ

(ഭാരതം സഭാപർവ്വം



ഭാഷാപ്രാകൃതം.

ആച്ചൻചേലെക്കിഴയുഴകിതൊട്ടാച്ചിയാരച്ചുതിൻറാൾ
ഉച്ചീലംനീപാവതുതനിക്കാട്ടിരുണ്ടാപ്രമേയം
എച്ചിപ്പോരുംവിറകുപടിയേനോടുപോരുംകിടങ്ങൂർ
അച്ചംപാടേവരികതടിയമ്പോകിലൊല്ലാഞ്ഞുതില്ല

(ഉണ്ണുനീലിസന്ദേശം

ഇവയിൽ സാധാരണക്കാർ ഉൽകൃഷ്ടഭാഷയേയും അപകൃഷ്ടന്മാർ ഭ്രഷ്ടഭാഷയേയും വ്യവഹരിക്കുന്നു. മലയാള സാഹിത്യത്തിലെ കിളിപ്പാട്ടുകൾ ചമ്പുക്കൾ കഥകളികൾ മഹാകാവ്യങ്ങൾ മുതലായവയിലെ ഭാഷാരീതി നോക്കിയാൽ അതിനു സംസ്കൃതവുമായിട്ടുള്ള ആത്മീയമായ ബന്ധം അഭേദനീയമാണെന്നു തെളിയും. ഇവിടെ ഒരു എതിർ വാദത്തിനു അവകാശമുണ്ട്. രാമചരിതം കണ്ണശ്ശരാമായണം മുതലായവയും മലയാളത്തിലെ പഴയ പല പാട്ടുകൾക്കും തമിഴുമായിട്ടു ഇപ്രകാരം അഭേദ്യമായ ബന്ധം ഉള്ളതുകൊണ്ടു ഭാഷ തമിഴിൽ നിന്നുമുണ്ടായി എന്നു പറയരുതോ എന്ന

ചോദ്യം ഉണ്ടാകാം. രാമചരിതാദികൃതികളും പല പഴയ പാട്ടുകളും തമിഴ തന്നെയാണു; തമിഴിനോടു ബന്ധമുള്ള മലയാളമല്ല. അവയെ മലയാളമെന്നു വ്യവഹരിക്കുന്നതു അസംബന്ധമാകുന്നു. അവയെ മലയാളകൃതികളായി വിചാരിക്കുന്ന പക്ഷം, മലയാളികൾ എഴുതിയിട്ടുള്ള നാരായണീയം സുഭദ്രാധനഞ്ജയം നാടകം മുതലായ സംസ്കൃതകൃതികളെയും ഭാഷയായി ഗണിക്കേണ്ടതാകുന്നു. അങ്ങിനെ ചെയ്യുവാൻ തരമില്ല. മലയാളികളുടെ കഴിച്ചുകൂടാത്ത നിത്യവ്യവഹാരത്തിനു ആവശ്യമുള്ള അനവധിപദങ്ങൾ സംസ്കൃതത്തിൽനിന്നു സ്വീകരിച്ചിട്ടുള്ളവയാണ്; മുമ്പു കാണിച്ച പല നയങ്ങളെ അനുസരിച്ചാണു അപ്രകാരം ചെയ്തിട്ടുള്ളത്. ഈശ്വരൻ സൂൎയ്യൻ ചന്ദ്രൻ ഭൂമി വായു ആകാശം നക്ഷത്രം നദി സമുദ്രം ദിവസം രാത്രി മനസ്സു വിചാരം ശരീരം പ്രാണൻ ജീവൻ ആത്മാവു നാഭി നഖം മുഖം സുഖം ദുഃഖം ജന്മം കൎമ്മം മരണം ജനനം കാലം സത്യം ധൎമ്മം ദാനം മുതലായി അനവധിപദങ്ങൾ ഈ സന്ദൎഭത്തിൽ ഉദാഹരിക്കപ്പെടാം. ഇവ എല്ലാം ഓരോ നിയമം അനുസരിച്ചു മലയാളം സ്വന്തമാക്കിയിരിക്കുന്ന സംസ്കൃതപദങ്ങളാകുന്നു.

ഒരു ഭാഷയുടെ ഉല്പത്തിയെ കുറിച്ചു നിൎണ്ണയിക്കുന്നതിനു ഗൃഹങ്ങളിൽ നിത്യം ഉപയോഗിക്കുന്ന പദങ്ങളുടെ സ്വഭാവത്തെ ഗണിക്കുന്നതു അത്യാവശ്യമാണെന്നു ഭാഷാചരിത്രത്തിൽ (ഗോവിന്ദപ്പിള്ള) പറയുന്നു. ഗൃഹങ്ങളിൽ ഉപയോഗിക്കുന്ന വസ്തുക്കളുടെ പേരിനെക്കുറിക്കുന്ന പദങ്ങൾ തമിഴിൽനിന്നും ജനിച്ചിട്ടുള്ളവയാകയാൽ ഭാഷയുടെ ഉല്പത്തി തമിഴിൽ നിന്നുമാണെന്നു ഗോവിന്ദപ്പിള്ള സ്ഥാപിക്കുന്നു. ഈ പക്ഷം സാധുവല്ല. ആത്മാവു ശരീരം ഗൃഹം ഗ്രാമം നാടു രാജ്യം സമുദായം മുതലായി പലതിനെയും സംബന്ധിച്ചുള്ള പദങ്ങൾ ഒരു ജനവൎഗ്ഗത്തിനു വ്യവഹരിക്കേണ്ടതായിട്ടുണ്ട്. ഗൃഹവസ്തുക്കളെക്കുറിക്കുന്ന പദങ്ങളെക്കൊണ്ടു മാത്രം യാതൊ

ഷസമുദായത്തിനും വ്യവഹാരം നിൎവ്വഹിക്കാവുന്നതല്ല. അതു കൊണ്ടു ഗൃഹവസ്തുക്കളെക്കുറിക്കുന്ന പദങ്ങൾക്ക മററുള്ളവയെക്കാൾ പ്രാധാന്യം കൊടുക്കുവാൻ കാരണം കാണുന്നില്ല. ഗൃഹം എല്ലാവൎക്കും അത്യാവശ്യം ഒഴിച്ചു കൂടാൻ പാടില്ലാത്തതാണെങ്കിൽ ഗൃഹത്തെക്കാൾ പ്രാധാന്യം ശരീരത്തിനും അതിലും കൂടുതലായി ആത്മാവിനും കല്പിക്കണം. ഗൃഹം കൂടാതെ പിന്നെയും ആൎക്കും ജീവിക്കാം; എന്നാൽ ശരീരമൊ ആത്മാവോ കൂടാതെ ജീവിക്കാവുന്നതല്ല. ആത്മാവു ജീവൻ പ്രാണൻ മനസ്സ വിചാരം ശരീരം മാംസം രക്തം രസം അസ്ഥി വാതം പിത്തം നാഡി മുതലായവ എല്ലാം സംസ്കൃതപദങ്ങളാണ്. ഇവയ്ക്കൊക്കെ പ്പകരം തമിഴിലുള്ള പദങ്ങളെ മലയാളപദങ്ങളായി ഗണിക്കുന്നതു യുക്തമല്ല. എന്നാൽ സാധാരണജനങ്ങൾ സൂൎയ്യൻ, നാഭി, ചന്ദ്രൻ, ആത്മാവു, മുതലായപദങ്ങളുടെ സ്ഥാനത്ത് (അവസ്ഥ പകരം) കതിരോൻ പൊക്കിൾക്കൊടി തിങ്കൾ ഉയിർ ഇത്യാദി പദങ്ങളെ വ്യവഹരിക്കാറില്ല. ഈശ്വരൻ ശരീരം രക്തം പ്രാണൻ നാഭി ഇത്യാദി പദങ്ങൾക്ക പകരം ഉടയതമ്പുരാൻ മെയ്യ ഉയിര പൊക്കിൾക്കൊടി മുതലായ പദങ്ങളെ സാഹിത്യത്തിലല്ലാതെ സാധാരണ ഉപയോഗിക്കുക വളരെ ചുരുക്കമാണ്. അത്രമാത്രമല്ല, ഈശ്വരൻ ആത്മാവു മുതലായപദങ്ങളുടെ ശരിയായ അൎത്ഥത്തെക്കുറിക്കുന്നതിനു ഉടയതമ്പുരാൻ ഉയിർ മുതലായ പദങ്ങൾക്ക ശക്തിയുമില്ല, ഗൃഹത്തെ സംബന്ധിക്കുന്നവയും അതിലെ നിത്യോപയോഗത്തിനു ആവശ്യമുള്ളവസ്തുക്കളെ കുറിക്കുന്നവയും, ആയ പദങ്ങളിൽ പലതും സംസ്കൃതത്തിൽനിന്നു ജനിച്ചിട്ടുള്ളവയാണെന്നു വിസ്മരിക്കാവുന്നതല്ല. എന്നാൽ അപ്രകാരമല്ലാത്ത പദങ്ങളുമുണ്ടെന്നു സമ്മതിക്കുന്നു.

| സംസ്കൃതം. | ഭാഷ. |
| --- | --- |
| ഘടം | കുടം |
| പാത്രം | പാത്രം |

| | |
|---|---|
| പുരം | പുര |
| തലം | തളം |
| പ്രാന്തം | പ്രാന്ത, പ്ലാന്ത, വരാന്ത |
| സ്ഥൂണം | തൂണ |
| ബന്ധം | ബന്ധം |
| ഭിത്തി | ഭിത്തി |
| മഠം | മഠം |
| പത്തനം | പട്ടണം |
| അഗാരം | അകാരം |
| ശാല | ശാല |
| മണ്ഡപം | മണ്ഢപം |
| ഭണ്ഡാഗാരം | പണ്ടാരം |
| സോപാനം | സോപാനം |
| ഗോപുരം | ഗോപുരം |
| ഖട്വ | കട്ടില് |



ഗൃഹഭാഗങ്ങളേയും ഗൃഹത്തിൽ ആവശ്യമുള്ളവയേയും കുറിന്ന ചില പദങ്ങളാകുന്നു ഇവ. ഒരു ഗൃഹത്തിൽ ഉള്ളവർ ഉപയോഗിക്കുന്നവയും പരസ്പരമുള്ള ബന്ധത്തെ കാണിക്കുന്നവയുമായ പദങ്ങളും ഒട്ടുമിക്കവയും സംസ്കൃതത്തിൽ നിന്നു തന്നെ ജനിച്ചിട്ടുള്ളവയാണെന്നു വ്യക്തമായിക്കാണാം.

| സംസ്കൃതം. | ഭാഷ. |
|---|---|
| അംബ | അമ്മ |
| ജ്യേഷ്ഠൻ | ചേട്ടൻ |
| ജ്യേഷ്ഠതി | ചേട്ടത്തി ചേച്ചി |
| അനുജൻ | അനിയൻ |
| അനുജ | അനിയത്തി |
| ആര്യ (അജ്ജ) | അച്ചി |

ഗൃഹത്തിലുള്ള സ്ത്രീപുരുഷന്മാരുടെ പേരുകളും സംസ്കൃതത്തിലുള്ള ഉൽകൃഷ്ടന്മാരുടെ നാമങ്ങൾ തന്നെയാണ്.

| സംസ്കൃതം. | ഭാഷ. |
|---|---|
| ശ്രീ | തിരു |
| പാർവ്വതി | പാറു |

| | |
|---|---|
| നാരായണൻ | നാണു |
| പത്മനാഭൻ | പപ്പു |
| അച്യുതൻ | അച്ചുതൻ അച്ചു |
| പരമേശ്വരൻ | പരമേശ്വരൻ പാച്ചു |
| ഗോദ | കോത |
| സാവിത്രി | താത്രി |
| രാമൻ | രാമൻ |
| കൃഷ്ണൻ | കൃഷ്ണൻ |

നമ്മുടെ നിത്യവ്യവഹാരത്തിനു ഒഴിച്ചുവിടുവാൻ പാടില്ലാത്തവിധം അത്യാവശ്യമുള്ളവയും, ബഹുമുഖേന അഭേദനീയമായ ബന്ധം ഉള്ളവയും, ആയ പദങ്ങൾ എല്ലാം തമിഴിൽനിന്നുമല്ല ഉണ്ടായിട്ടുള്ളതെന്നു മുമ്പു കാണിച്ച ഉദാഹരണങ്ങളിൽനിന്നു മനസ്സിലാകാം. തമിഴിൽ നിന്നും പല പദങ്ങൾ ഉണ്ടായിട്ടുണ്ട്. തമിഴിലുള്ള തായ, തന്ത, തണ്ണീർ, അണ്ണൻ, മുതലായവ ജനങ്ങളുടെ സാധാരണവ്യവഹാരത്തിൽ ഉൾപ്പെടാത്തവയാണ്. ഏതു ഭാഷയ്ക്കും സ്വന്തമായി പല പദങ്ങളും ഉണ്ടായിരിക്കും. ഇവിടെ സ്വന്തപദങ്ങൾ എന്നു പറഞ്ഞതു മററു ഭാഷകളുമായി ഒരുവിധവും ബന്ധമില്ലാത്തവയെ ഉദ്ദേശിച്ചാണ്. ഇവ ചിലപ്പോൾ അർത്ഥം അനുസരിച്ചു സൃഷ്ടിക്കപ്പെടുന്നവയായിരിക്കും; ഈ വിധത്തിലും പല പദങ്ങൾ മലയാളത്തിൽ ഉണ്ട്. ശിശുക്കളുടെ വ്യവഹാരത്തെ പ്രാധാന്യേന ഗണിച്ചു ഭാഷയുടെ ഉല്പത്തിയെ നിർണ്ണയിക്കുന്നതു അയുക്തമാണെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. ഈ പ്രകൃതത്തിൽ ഈ വിഷയത്തെക്കുറിച്ചു വിചാരിക്കേണ്ടതായിട്ടില്ല. മലയാളത്തിലുള്ള പഴഞ്ചൊല്ലുകൾ ശൈലികൾ മുതലായവയെക്കുറിച്ചു വിചാരിച്ചാൽ ഭാഷ സംസ്കൃതത്തിൽ നിന്നല്ല ഉണ്ടായതെന്നും, അവയ്ക്കു സംസ്കൃതത്തോടു ബന്ധം ഇല്ലെന്നും ഒരഭിപ്രായം ഉണ്ടാകാമെന്നു ചിലർ പറയുന്നു. പഴഞ്ചൊല്ലുകളും ശൈലികളും മററും എല്ലാം വ്യവഹാരഭാഷകൾക്കും ഉണ്ട്. അവ അതാതു ജനസമു

ദായത്തെ പ്രത്യേകം സംബന്ധിക്കുന്നവയാണ്. അവയ്ക്കു മററു ഭാഷകളോടായി ബന്ധമുണ്ടാകേണ്ടതായ ആവശ്യവുമില്ല. പഴഞ്ചൊല്ലുകളും മററും ഏതുപ്രകാരം സംസ്കൃതത്തോടു ബന്ധമില്ലാത്തവയാകുന്നുവോ അതു പോലെ തമിഴിനോടും ബന്ധമില്ലാത്തവയാണ്. അതുകൊണ്ടു ഈ സംഗതിയെ ആസ്പദമാക്കി തമിഴിൽനിന്നും ഭാഷയുണ്ടായി എന്നു പറയാവുന്നതല്ല. പഴഞ്ചൊല്ലുകളും ശൈലികളും മററും ഭാഷയുടെ ഉല്പത്തിയോടുകൂടി മുളച്ചുണ്ടാകുന്നവയല്ലെന്നും ഓൎമ്മിക്കണം. അവ ഓരോരോ ഇടക്കാലങ്ങളിൽ, ഓരോ തത്വങ്ങളെ ആസ്പദമാക്കി തനിയെ ഭാഷയിൽ ഉണ്ടാകുന്നു. ഇവ ഉണ്ടാകുന്നതിന്നു മററു യാതൊരു ഭാഷയുടേയും സഹായം വേണ്ട.

| | |
|---|---|
| കാകാക്ഷിഗോളന്യായം | സ്ഥാലീപുലാകന്യായം |
| ദണ്ഡാപൂപന്യായം | കാകതാലീയന്യായം |
| ഛത്രിന്യായം | ഘുണാക്ഷരന്യായം |
| മദ്ധ്യമമണിന്യായം | അശോകവനികാന്യായം |

ഇപ്രകാരം പല ന്യായങ്ങളും സംസ്കൃതഭാഷയിലുണ്ട്. ഇവ വേറെ ഒരു ഭാഷയുടേയും സഹായംകൊണ്ടു ഉണ്ടായിട്ടുള്ളവയല്ല. ഭാഷയിലെ പഴഞ്ചൊല്ലുകളേയും മററും ഇതു പോലെ ഗണിക്കേണ്ടതേയുള്ളു.

ഒരു ഭാഷയിൽ ക്രിയാപദങ്ങൾ പ്രധാനങ്ങളാണെന്നും, ഭാഷയിലെ ക്രിയാപദങ്ങൾ എല്ലാം തമിഴിനോടു ബന്ധം വഹിക്കുന്നു എന്നും, അതുകൊണ്ടു ഭാഷ തമിഴിൽനിന്നു മാണ് ഉണ്ടായതെന്നും, ഉള്ള അഭിപ്രായത്തെക്കുറിച്ചും വിചാരിക്കേണ്ടിയിരിക്കുന്നു. ക്രിയയ്ക്കു നാമത്തേക്കാൾ പ്രാധാന്യം കൂടുതലുണ്ടെന്നുള്ള മതം ശരിയല്ല. നാമമില്ലെങ്കിൽ (കൎത്താവു) ക്രിയ (പ്രവൃത്തി) ഉണ്ടാകുന്നില്ല. ഈ സ്ഥിതിക്കു ക്രിയക്കു [പ്രവൃത്തിക്കു] ആധാരം, നാമം (കൎത്താവു) എന്നു സ്പഷ്ടമാകുന്നു. അതുകൊണ്ടു നാമത്തിനാണ് പ്രാധാന്യം കല്പിക്കേണ്ടത്. ആധാരത്തേക്കാൾ ആധേയത്തിന്നു പ്രാ

ധാന്യം കല്പിക്കാവുന്നതല്ല. നടക്കുക, എടുക്കുക, നില്ക്കുക, പോകുക, ഉറങ്ങുക, ഉണ്ണുക, കിടക്കുക, മുതലായ ക്രിയാപദങ്ങൾക്കു സംസ്കൃതവുമായി ബന്ധം ഇല്ല. അവയ്ക്കു പലതിനും തമിഴുമായി ബന്ധം കാണുന്നുമുണ്ട്. എന്നാൽ സംസ്കൃതത്തിൽനിന്നും പല ക്രിയാപദങ്ങളുമുണ്ടായിട്ടുണ്ടെന്നു ഓൎമ്മിക്കേണ്ടതാകുന്നു. ജനിക്കുക, മരിക്കുക, സഞ്ചരിക്കുക, കണ്ടിക്കുക, (ഖണ്ഡിക്കുക) മുതലായവ എല്ലാം ഇപ്രകാരമുള്ള പദങ്ങളാണ്. എങ്കിലും ക്രിയാപദങ്ങളെ സംബന്ധിച്ചിടത്തോളം മലയാളത്തിനു സംസ്കൃതത്തോടുള്ള ബന്ധം ശിഥിലം തന്നെ എന്നു സമ്മതിക്കേണ്ടതാകുന്നു; എന്നാൽ സംസ്കൃതത്തിൽനിന്നും ജനിച്ചിട്ടുള്ള എല്ലാ ഭാഷകളുടേയും ഈ സംഗതിയിലുള്ള നില ഇതുതന്നെയാണ്. സംസ്കൃതത്തിലെ ക്രിയാപദങ്ങളുടെ സ്വഭാവഗൌരവം ആലോചിച്ചാൽ മറ്റൊരു ഭാഷയിലും അതുണ്ടാകാവുന്നതല്ല. മൂന്നു പുരുഷൻ, രണ്ടു പദം, (ആത്മനെപദം പരസ്മൈപദം) മൂന്നു വചനം, ലട്ടു ലുട്ടു ലിട്ടു ഇത്യാദി 'ല'കാരങ്ങൾ, മുതലായവ എല്ലാം സംസ്കൃതത്തിലെന്നപോലെ മറ്റൊരു ഭാഷയിലും കാണുകയില്ല. മററു ഭാഷകൾക്കു അടുക്കുവാൻ പാടില്ലാത്തവിധമാണ് ഈ വിഷയത്തിൽ സംസ്കൃതഭാഷയ്ക്കുള്ള തൈക്ഷ്ണ്യം.

ഇനി ആലോചിക്കുവാനുള്ളത് മലയാളഭാഷയ്ക്കും സംസ്കൃതത്തിനും തമ്മിൽ വ്യാകരണസംബന്ധമായുള്ള സാമിപ്യത്തെക്കുറിച്ചാകുന്നു. ഒരു ഭാഷയിൽ അതിന്റെ മൂലഭാഷയിലെ വ്യാകരണനിയമങ്ങൾ എല്ലാം ഉണ്ടാകുക എന്നതു അസാധാരണമാണ്; അപ്രകാരം യാതൊരു ഭാഷയിലും കാണുകയില്ല. എന്നാൽ ലുപ്തങ്ങളായും അലുപ്തങ്ങളായും എതാനു ചില നിയമങ്ങൾ രണ്ടിലും ഉണ്ടായിരിക്കും. മൂലഭാഷയിലെ നിയമങ്ങൾ തജ്ജനിതഭാഷയിലും പൂൎണ്ണമായി ഉണ്ടായിരുന്ന്, കാലക്രമേണ തേഞ്ഞുമാഞ്ഞ് തീരെ നശിച്ചു എന്നും വരാം; ചില നിയമങ്ങൾ നിലനിന്നേക്കും. അവ്യ

ക്തമായോ വ്യക്തമായോ നിലനില്ക്കുന്ന നിയമങ്ങൾ ഭാഷകളുടെ പിതൃപുത്രബന്ധത്തിന്റെ സദസൽഭാവങ്ങളെ കാണിക്കുന്നതിനു വളരെ സഹായിക്കും. 'വ്യാകരണം സംബന്ധിച്ചു നോക്കുകയാണെങ്കിൽ മലയാളത്തിനും സംസ്കൃതത്തിനും തമ്മിൽ വളരെ അകലിച്ചയാണുള്ളതെന്നും തമിഴിനോടാണ് അടുപ്പമെന്നും' ചില പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. [സാഹിത്യചരിത്രസംഗ്രഹം പ്രഥമഭാഗം നോക്കുക.] ഈ അഭിപ്രായം ശരിയായിട്ടുള്ളതല്ലെന്നു കൂലങ്കഷമായി പര്യാലോചിച്ചാൽ അറിയാം. മലയാളത്തിനു വ്യാകരണനിയമം സംബന്ധിച്ചു സംസ്കൃതത്തിനോടും തമിഴിനോടും ഉള്ള അകലിച്ചയേയും അടുപ്പത്തേയും കുറിച്ചു ഈ സന്ദർഭത്തിൽ വിചാരിക്കേണ്ടിയിരിക്കുന്നു.

(എ) ഒന്നാമതായി പദങ്ങളുടെ ലിംഗസ്വഭാവത്തെക്കുറിച്ചാണ് പറയുവാനുള്ളത്. പുല്ലിംഗം സ്ത്രീലിംഗം നപുംസകലിംഗം എന്നു സംസ്കൃതത്തിൽ മൂന്നു ലിംഗങ്ങളും, അവയ്ക്കു പ്രത്യേകം പ്രത്യയങ്ങളും ഉണ്ട്.

സംസ്കൃതം

| പുല്ലിംഗം | സ്ത്രീലിംഗം | നപുംസകലിംഗം |
|---|---|---|
| ദേവഃ | ദേവീ | ദൈവതം |
| ഭഗവാൻ | ഭഗവതീ | ഭഗവത് |
| ഗുണവാൻ | ഗുണവതീ | ഗുണവത് |
| പ്രഥമഃ | പ്രഥമാ | പ്രഥമം |
| സർവ്വഃ | സർവ്വാ | സർവ്വം |

ഓരോ ലിംഗങ്ങൾക്കും പ്രത്യേകം പ്രത്യയങ്ങൾ ഉണ്ടെന്നു ഇവിടെ ഉദാഹരണങ്ങൾ കൊണ്ടു കാണാം. സംസ്കൃതത്തിൽ ഒരു പദം ഏതു ലിംഗത്തിന്റെ പ്രത്യയം ചേന്നിരിക്കുന്നുവോ ആ ലിംഗമായിരിക്കും; അർത്ഥം അനുസരിച്ചല്ല ലിംഗഭേദം കല്പിക്കുന്നത്. വൃക്ഷഃ തരുഃ ദ്രുമഃ എന്നിവ പുല്ലിംഗപദങ്ങൾ ആണ്. ജഗത്തു നപുംസകലിംഗവും ജഗതി സ്ത്രീലിംഗവും ആകുന്നു. അർത്ഥം ഒന്നുതന്നെ; ഈ സ്വഭാ

വങ്ങൾ ഒക്കെ ലിംഗത്തെ സംബന്ധിച്ച ഭാഷയിലും കാണാം. രാമൻ, കൃഷ്ണൻ, ഗോവിന്ദൻ, സമൎത്ഥൻ, എന്നിവ പുല്ലിംഗപദങ്ങളും സുന്ദരി, രമണി, വൃദ്ധ, യുവതി, മുതലായവ സ്ത്രീലിംഗപദങ്ങളും, ഗജം, സിംഹം, പുരം, നഗരം, രാഷ്ട്രം, മുതലായവ നപുംസകലിംഗപദങ്ങളും ആകുന്നു. പുല്ലിംഗത്തിനു 'അൻ' എന്നും സ്ത്രീലിംഗത്തിനു 'ഇ' എന്നും നപുംസകലിംഗത്തിനു 'അം' എന്നും ആണ് പ്രത്യയങ്ങൾ. 'അ' എന്ന (ഹ്രസ്വരൂപത്തിൽ) ഉം, സ്ത്രീലിംഗപ്രത്യയമാകുന്നു. സംസ്കൃതപദങ്ങളിൽ സ്ത്രീലിംഗത്തിൽ കാണുന്ന ദീൎഘമായ 'ഈ'കാരം ലോപിച്ച 'ഇ'കാരമായതാണ് മുൻപറഞ്ഞ 'ഇ' എന്ന സ്ത്രീലിംഗപ്രത്യയം. ഭാഷാപദങ്ങൾക്കുള്ള 'അ' എന്ന സ്ത്രീലിംഗപ്രത്യയവും, സംസ്കൃതത്തിലെ ദീൎഘമായ 'ആ'കാരം ലോപിച്ച 'അ'കാരമായതാകുന്നു. നപുംസകലിംഗത്തിലെ 'അം' പ്രത്യയം സംസ്കൃതത്തിലും ഭാഷയിലും ഒന്നു തന്നെ. സംസ്കൃതത്തിലെ പുല്ലിംഗപദത്തിലെ അന്ത്യത്തിലെ 'അ'കാരം തന്നെയാണ് ഭാഷയിൽ 'അൻ' ആയി ഭവിച്ചതെന്നു വിചാരിക്കാൻ ന്യായമുണ്ട്. ഈ സ്ഥിതിക്കു ലിംഗങ്ങളിൽ സംസ്കൃതത്തിനോടു ഭാഷക്കു അത്യന്തം ബന്ധമുണ്ടെന്നു തെളിയുന്നു. സംസ്കൃതത്തിൽ നപുംസകലിംഗങ്ങൾക്കു പുല്ലിംഗപ്രത്യയം ചേൎക്കാറുണ്ട്. അപ്പോൾ അവ പുല്ലിംഗങ്ങളായി ഭവിക്കും.

| നപുംസകലിംഗം | പുല്ലിംഗം |
|---|---|
| വൃക്ഷം | വൃക്ഷഃ |
| ദേശം | ദേശഃ |
| മനോഹരം | മനോഹരഃ |
| ഹൃദയംഗമം | ഹൃദയംഗമഃ |

ഇവിടെ പുല്ലിംഗപദങ്ങൾ അൎത്ഥവശാൽ നപുംസകലിംഗങ്ങളാകുന്നു. എങ്കിലും അവ സംസ്കൃതത്തിൽ പുല്ലിംഗങ്ങൾ തന്നെ. ഭാഷയിലും നപുംസകലിംഗങ്ങൾക്കു പുല്ലിംഗപ്രത്യയങ്ങൾ ചേൎന്നു കാണുന്നു. ഒരു ഈ നിയമമനുസരിച്ചാ

ണ്. കാളൻ, കാലൻ, തോരൻ, തടിയൻ, മത്തൻ, പ്രഥമൻ, മുതലായ പദങ്ങൾ എല്ലാം നപുംസകലിംഗങ്ങളെങ്കിലും പുല്ലിംഗരൂപങ്ങളാകുന്നു. മൃഗങ്ങളുടേയും പക്ഷികളുടേയും പേരുകൾ സാധാരണ നപുംസകലിംഗമായിരിക്കും. ഗജം സിംഹം വ്യാഘ്രം കോകിലം, ഇത്യാദി പദങ്ങൾ നോക്കുക. സംസ്കൃതത്തിൽ സിംഹം വ്യാഘ്രം കോകിലം ഇത്യാദി പുല്ലിംഗങ്ങളാകുന്നതാണ്. ഭാഷയിലും കാകൻ, കഴുകൻ, മത്തേഭൻ, ഗരുഡൻ, സിംഹത്താൻ, ആനത്തലവൻ, മുതലായ പദങ്ങളെ ഇതുപോലെ പുല്ലിംഗത്തിലുപയോഗിക്കുന്നു. സംസ്കൃതത്തിൽ ദേവഃ എന്നും ദൈവതം എന്നും ഉള്ള പദങ്ങളുടെ അൎത്ഥം ഒന്നാണെങ്കിലും ലിംഗം രണ്ടാകുന്നതുപോലെ കാക്ക, കാകൻ, ഇത്യാദി പദങ്ങളും ഭിന്നലിംഗങ്ങളും ഏകാൎത്ഥങ്ങളും ആണെന്നു വിചാരിക്കാൻ ന്യായമുണ്ട്. ഇപ്രകാരമാകുമ്പോൾ കാക്ക സ്ത്രീലിംഗമാകുന്നു. ഇതു നമുക്കു അസംബന്ധമായി തോന്നും; എന്നാൽ വാസ്തവം അപ്രകാരമല്ല. മലയാളപദങ്ങൾ സംസ്കൃതരീത്യാ ഏതു ലിംഗത്തിലെ പ്രത്യയത്തോടു കൂടിയിരിക്കുന്നു എന്നു വിചാരിക്കണം; അതായതു സംസ്കൃതത്തിലെ ഏതു ലിംഗമായി ഗണിക്കുന്നതാണു യോജിപ്പു എന്നു നോക്കണം. അപ്പോൾ ഏതിനോടു ചേരുന്നു അതു തന്നെ ഭാഷാപദങ്ങളുടേയും ലിംഗം. അന്തവും അപ്രകാരം തന്നെയാകുന്നു. കാക്ക എന്ന പദം 'അ'കാരത്തിൽ അവസാനിച്ചിരിക്കുന്നു. ഇതിനെ സംസ്കൃതത്തിൽ 'ആകാ'രാന്തം സ്ത്രീലിംഗം ആക്കുവാൻ കഴിയും. അപ്പോൾ 'കാക്കാ' 'കാക്കയാ' 'കാക്കാനാം' 'കാക്കാസു' ഇത്യാദിരൂപങ്ങൾ ഉണ്ടാകുന്നു. 'പൊടി' എന്നതു 'ഇ'കാരാന്തം പുല്ലിംഗം ആക്കാം. 'പൊടിഃ പൊടീ പൊടയഃ' ഇത്യാദി രൂപങ്ങൾ ഈ സന്ദൎഭത്തിൽ ഉണ്ടാകുന്നു. ഈ നിയമം അനുസരിച്ചു വിചാരിക്കുകയാണെങ്കിൽ നേൎച്ച, വേഷ്ട, ചേൎച്ച, താഴ്ച, ചേന, ആന, കാള, പൂച്ച, എരുമ, മുതലായ പദങ്ങൾ സ്ത്രീലിംഗമാണെന്നു തെളിയുന്നതാണു.

അപ്പോൾ കാലൻ, കാളൻ, മത്തൻ, തടിയൻ, മുതലായ പദങ്ങൾ പുല്ലിംഗങ്ങളാകുന്നതിന്നു വിരോധമില്ലല്ലോ.

ഇപ്രകാരം നേച്ച് താഴ്ച മുതലായ പദങ്ങളെ സ്ത്രീലിംഗങ്ങളായും, പ്രഥമൻ കാലൻ മുതലായവയെ, പുല്ലിംഗങ്ങളായും നിർണ്ണയിക്കുന്നതു കൃത്രിമവും അസംബന്ധവും ആണെന്നു നവീനപണ്ഡിതന്മാൎക്കു ബലമായ അഭിപ്രായമുണ്ട്. ഇങ്ങിനെ ചെയ്യുന്നതു കൃത്രിമമോ അകൃത്രിമമോ എന്നു നമുക്കു ആലോചിക്കേണ്ടതായ ആവശ്യമില്ല. ഒരാൾ കൃത്രിമമെന്നു വിചാരിക്കുന്നതു മറ്റൊരാൾക്കു അപ്രകാരമല്ലാതേയും വരാം. ഭാഷയിൽ ഇപ്രകാരം ഒരു നിയമം പുരാതനകാലത്തിൽ നടപ്പുണ്ടായിരുന്നുവോ എന്നും, ഉണ്ടെങ്കിൽ അതെങ്ങിനെ ഉണ്ടായി എന്നും, ആണു വിചാരിക്കേണ്ടത്. ഭാഷയിൽ ഈ നയം നടപ്പുണ്ടായിരുന്നു എന്നതിനു സംശയമില്ല. മലയാളത്തെ സംസ്കൃതീകരിച്ചിട്ടുള്ളതിനു കൊടുത്തിട്ടുള്ള ഉദാഹരണങ്ങൾ നോക്കിയാൽ ഈ സംഗതി തെളിയും. തോലകവി ധാരാളമായി ഈവിധം പ്രയോഗിച്ചിരിക്കുന്നു. ഉണ്ണുനീലിസന്ദേശത്തിലും ഈ മാതിരി പ്രയോഗങ്ങൾ സുലഭമായി കാണുന്നുണ്ട്. ലീലാതിലകത്തിൽ ഉദാഹരണത്തിനു കൊടുത്തിട്ടുള്ള പല പദ്യങ്ങളിലും സംസ്കൃതീകൃതഭാഷാപദങ്ങൾ കാണുന്നു. മുങ്കാലത്തിൽ പല ഗ്രന്ഥകൎത്താക്കന്മാരും ഈ നയത്തെ സ്വീകരിച്ചിട്ടുണ്ടെന്നു ഇതിൽനിന്നൊക്കെ നിശ്ശങ്കം തെളിയുന്നു. ഇവരൊക്കെ യാതൊരറിവുമില്ലാത്തവരാണെന്നു വിചാരിക്കുന്നതു സാഹസമാണ്. അവരും പണ്ഡിതന്മാർ തന്നെയായിരുന്നു. ഭാഷയിലേയും സംസ്കൃതത്തിലേയും പദങ്ങൾക്കു, 'രൂപ'ത്തിലും 'ലിംഗ'ത്തിലും ഉള്ള ഐക്യത്തെ വേണ്ടതുപോലെ ഗ്രഹിച്ചിട്ടാണവരിപ്രകാരം ചെയ്തത്. അതുകൊണ്ടു 'രൂപം' 'ലിംഗം' എന്നീ വിഷയങ്ങളിൽ മലയാളത്തിനു വ്യാകരണനിയമദൃഷ്ട്യാ സംസ്കൃതത്തിനോടു വളരെ യോജിപ്പുണ്ടെന്നു വിചാരിക്കേണ്ടതാ

ണ്. തമിഴിൽ ഈ നയം തീരെ ഇല്ലെന്നുള്ളതും ചിന്തനീയമാകുന്നു.

(൫.) ഇനി സന്ധിവിഷയത്തിലുള്ള യോജിപ്പാണ് നോക്കുന്നതിനുള്ളത്. ഈ സംഗതിയിലും ഭാഷയ്ക്കു സംസ്കൃതത്തിനോടു സാമ്യമായ യോജിപ്പു കാണാവുന്നതാണ്. സംസ്കൃതത്തിൽ 'അകസ്സവൎണ്ണേദീൎഘഃ' എന്ന സൂത്രപ്രകാരം, 'അ' 'ഇ' 'ഉ' 'ഋ' എന്നീ വൎണ്ണങ്ങൾക്കു, അവയോടുതന്നെ സന്ധിയുണ്ടാകുമ്പോൾ ദീൎഘം ഭവിക്കുന്നു.

| സംസ്കൃതം | ഭാഷ |
|---|---|
| കവി + ഇന്ദ്രഃ = കവീന്ദ്രഃ | പററി + ഇല്ല = പററീല്ല |
| ഗുരു + ഉപദേശഃ = ഗുരൂപദേശഃ | തിരു + ഊർ = തിരൂർ |
| ഇന്ദു + ഉദയം = ഇന്ദൂദയം | ഒരു + ഊക്കൻ = ഒരൂക്കൻ |

എന്നാൽ, മലയാളത്തിൽ 'ഇ'കാരത്തോടും 'അ'കാരത്തോടും സവൎണ്ണങ്ങൾ ചേരുമ്പോൾ 'യ'ാഗമവും ഉണ്ടാകുന്നു. അതുകൊണ്ടു പററീല്ല എന്നതു പററിയില്ല എന്നും ഉപയോഗിക്കാം. ചുററീല്ല ചുററിയില്ല, മുതലായവയും ഇതുപോലെ തന്നെ; പട + അൾ = പടാൾ, പടയാൾ, എന്നും മററുമുപയോഗിക്കുന്നു. സംസ്കൃതത്തിലെ മുമ്പു പറഞ്ഞ സൂത്രം അനുസരിച്ചല്ലാത്ത പ്രയോഗങ്ങളും ഉണ്ട്.

ഒരു + ഉരി = ഒരുരി

ഇത്യാദി ഉദാഹരണങ്ങൾ നോക്കുക. 'തിരു + ഊർ=' തിരൂർ ഇത്യാദി സന്ധിപ്രയോഗങ്ങൾ മുമ്പു പറഞ്ഞ വ്യാകരണനിയമമനുസരിച്ചു ഉണ്ടായതാണെന്നു ഗ്രഹിക്കേണ്ടതാകുന്നു. ഭാഷയിൽ 'ഇ' 'ഉ' എന്നീ സ്വരങ്ങൾക്കു അച്ചു പരമായിവന്നാൽ 'യ'യും 'വ'യും ഭവിക്കുന്നു. ഇതു 'ഇകോയണചി' എന്ന സംസ്കൃതവ്യാകരണസൂത്രമനുസരിച്ചാകുന്നു.

| സംസ്കൃതം | ഭാഷ |
|---|---|
| കക്കി + ആദി = കക്ക്യാദി | ചേച്ചി + അമ്മ = ചേച്ച്യമ്മ |
| അനു + അഹഃ = അന്വഹം | കാച്ചി + അങ്ങു = കാച്ച്യങ്ങു |
| ഗുരു + അനുഗ്രഹം = ഗുൎവ്വനുഗ്രഹം | വളത്തി + ഉള്ളിൽ = വളത്ത്യുള്ളിൽ |

ഈവിധം സന്ധി സ്വീകരിക്കുക അപൂർവ്വമാണ്. അപൂർവ്വമായെങ്കിലും കാണുന്നതിനുള്ള പ്രമാണം മുമ്പു പറഞ്ഞ സംസ്കൃതവ്യാകരണനിയമമാകുന്നു. 'കാഞ്ച്യുജ്ജ്വലച്ചെന്നിര നാഴികുശം' ഇത്യാദി പ്രയോഗങ്ങളിൽനിന്നും, ഈ മാതിരി പ്രയോഗങ്ങൾ കാവ്യങ്ങളിലും കടന്നുകൂടിയിട്ടുണ്ടെന്നു കാണാം.

ചേച്ചി + അമ്മ = ചേച്ചിയമ്മ
കാച്ചി + അങ്ങു = കാച്ചിയങ്ങു
വളത്തി + ഉള്ളിൽ = വളത്തിയുള്ളിൽ

എന്നും പ്രയോഗമുണ്ട്. ഇവയിൽ ഒന്നു ശരി മറ്റേതു തെററ് എന്നു പറയുവാൻ പാടില്ല. എന്തെന്നാൽ രണ്ടിൻെറയും മൂലപ്രമാണം ഒന്നുതന്നെയാണ്. മുമ്പു പറഞ്ഞ വ്യാകരണനിയമപ്രകാരം സന്ധിയിൽ ഉണ്ടാകുന്ന 'യ' ഒന്നിൽ വികസിച്ചും മററതിൽ സങ്കോചിച്ചും സ്ഥിതി ചെയ്യുന്നു എന്ന വ്യത്യാസമേ ഉള്ളു. ഭാഷയിൽ ഇപ്രകാരം 'യ'യെ ഉപയോഗിക്കുക സാധാരണമാണ്.

| | |
|---|---|
| വല്യ | വലിയ |
| പാക്യ | പാക്കിയ |
| തല്ല്യ | തല്ലിയ |
| ചൊല്ല്യ | ചൊല്ലിയ |

ഇവയിൽ രണ്ടുവിധമുള്ള പ്രയോഗവും ശരിയാകുന്നു. 'അ'കാരത്തിങ്കൽനിന്നും പരമായി 'ഐ' 'ഇ' ഇവ ചേന്നാൽ, 'ഐ' 'ഏ' ഇവ സംസ്കൃതവ്യാകരണപ്രകാരം ഉണ്ടാകുന്നു. ഭാഷയിലും ഈവിധം സന്ധിഉണ്ട്.

ഇല്ല + ഐക്യം = ഇല്ലൈക്യം
ചില + ഇടം = ചിലേടം
പല + ഇടം + പലേടം
പോരയ + ഇടം = പോരയേടം
കിടന്ന + ഏവം = കിടന്നേവം

'അം', സ്വരം പരമാകുമ്പോൾ 'മ'കാരം ആകുന്നു. ഇതും സംസ്കൃതവ്യാകരണനിയമമനുസരിച്ചു ആകുന്നു.

| സംസ്കൃതം | ഭാഷ |
|---|---|
| തം + അഥ = തമഥ | നാം + അപ്പോൾ = നാമപ്പോൾ |
| ജായാം + അസൌ = ജായാമസൌ | തരം + ഈവിധം = തരമീവിധം |
| പ്രിയാം + അവാച = പ്രിയാമവാച | ഇവണ്ണം + ഉടൻ = ഇവണ്ണമുടൻ |

(൩) സംസ്കൃതത്തിലുള്ള എട്ടു വിഭക്തികളും ഭാഷയിൽ ഉണ്ട്. അവയ്ക്കു പ്രത്യേകം പ്രത്യയങ്ങളും ഉള്ളതാകുന്നു.

| | |
|---|---|
| പ്രഥമ | രാമൻ |
| സം. പ്രഥമ | ഹേ രാമാ! |
| ദ്വിതീയ | രാമനെ |
| തൃതീയ | രാമനോടു |
| ചതുർത്ഥി | രാമനായിക്കൊണ്ടു |
| പഞ്ചമി | രാമങ്കൽനിന്നും |
| ഷഷ്ഠി | രാമന്റെ |
| സപ്തമി | രാമങ്കൽ |

ഇവിടെ പ്രഥമയിൽ ഉള്ള 'അൻ' പ്രത്യയം, സംസ്കൃതത്തിലെ അകാരത്തിന്റെ രൂപഭേദമാണെന്നു മുമ്പു പറഞ്ഞുവെല്ലൊ. സം. പ്രഥമയ്ക്കു 'ഹേ' എന്നു ഭാഷയിൽ വരുന്നതു സംസ്കൃതം അനുസരിച്ചാണ്. പ്രകൃതിയിലുള്ള 'അ'കാരത്തെ ദീർഘമാക്കി സം. പ്രഥമയിൽ ഉപയോഗിക്കുന്നതും സംസ്കൃതം അനുസരിച്ചുതന്നെ. സംസ്കൃതത്തിൽ ഹ്രസ്വമായും ദീർഘമായും പ്രയോഗിക്കാം.

'പുത്രേതി തന്മയതയാ തരവോഭിനേദുഃ'

എന്നു, മഹാഭാഗവതപ്രയോഗം നോക്കുക. ഇവിടെ 'പുത്ര' എന്ന പ്രയോഗം സം. പ്രഥമയാകുന്നു. സംസ്കൃതവിഭക്തിപ്രത്യയങ്ങളുടെ ശരിയായ അൎത്ഥത്തെ കുറിക്കുന്നവയാണ് മറ്റു വിഭക്തിപ്രത്യയങ്ങളും. അൎത്ഥദൃഷ്ട്യാ സംസ്കൃതത്തിലും ഭാഷയിലും ഉള്ള വിഭക്തികൾ ഒരു ബന്ധത്തോടുകൂടിയിരിക്കുന്നു.

(൪) കൎമ്മത്തിൽ പ്രയോഗത്തിനു കൎത്താവു തൃതീയയും കൎമ്മം പ്രഥമയും ആയിരിക്കേണമെന്നു സംസ്കൃതത്തിൽ നിയമമുണ്ട്. ഇതുതന്നെ ഭാഷയിലും കാണാം.

കൃഷ്ണേന മൃഗോ ഹതഃ — കൃഷ്ണനാൽ മൃഗം കൊല്ലപ്പെട്ടു
രാമേണ സിംഹോ വിദ്ധഃ — രാമനാൽ സിംഹം മുറിക്കപ്പെട്ടു
തേന സാ ബഹിഷ്കൃതാ — അവനാൽ അവൾ പുറത്താക്കപ്പെട്ടു
തയാ വാക് ഉക്താ — അവളാൽ വാക്ക പറയപ്പെട്ടു

(൫) വിശേഷ്യവിശേഷണങ്ങളിൽ, ലിംഗവചനവിഭക്തികൾക്ക ഐക്യം വേണമെന്നുള്ള സംസ്കൃതഭാഷയിലെ നിയമത്തെ, ഭാഷയിലും സ്വീകരിച്ചിരിക്കുന്നു.

കണ്ഠംവണ്ടിൻനിറമുടയനെക്കെക്കനീരോട്ടതികൾ.
ത്തുണ്ടംചാത്തുംചാരനെവരമാതിന്നുമെയ്യാതിയോനെ
മണ്ടുംമാനേപ്പരനെയരനെക്കമ്പിപാമ്പാക്കിയോനെ.
ക്കണ്ടേപോവാൻതരമവിടെനീകണ്ടിസ്സൂർത്തമ്പിരാനെ.

(ഉ. സന്ദേശം)

ഇവിടെ സംസ്കൃതനിയമം അനുസരിച്ച വിശേഷ്യവിശേഷണങ്ങളായ, (ദ്വിതീയാവിഭക്തിയിലുള്ള) പദങ്ങൾക്ക് എല്ലാം പ്രത്യയം ചേൎന്നിരിക്കുന്നു.

സ്ത്രീജന്മംദുഃഖമെന്നുള്ളതുജളവചനംചാരുസൌഭാഗ്യലക്ഷ്മീ.
ഭാജാംചെന്നങ്ങിവന്തന്നോടു........

(കംസവധം ചമ്പു)

ഇവിടെ 'ചാരു . . ഭാജാം' ഇവന്തന്നോടു എന്നീപദങ്ങൾക്കും അതുപോലെതന്നെ വിഭക്തിപ്പൊരുത്തം വരുത്തിയിരിക്കുന്നു.

"കനകനളിനസുന്ദരാംഗികളമാകന്ദബാണാക്ഷമാപാലവമ്പിന്നു നാനാജനശ്രേണികാനേത്രഭൃംഗാളിനിത്യംകളിച്ചീടുമുദ്യാനവാപിസ്ഥലീകാമുകം നന്ദപീയൂഷധരസ്ഥം"

(രാമായണം ചമ്പു)

ഈ മാതിരി വിഭക്തിപ്പൊരുത്തം വരുത്തുക മുങ്കാലത്തു പതിവായിരുന്നു എന്നു കാണുന്നു.

(൬) സമാസവിഷയത്തിലും ഭാഷയ്ക്കു സംസ്കൃതത്തോടു അധികം ദൃഢമായ ബന്ധം കാണുന്നു.

"കേരളോക്തിയിലുണ്ടാകും
സമാസങ്ങളശേഷവും

പാൎത്തു സംസ്കൃതമൎയ്യാദാം
ചേൎത്തുകൊള്ളണമെപ്പൊഴും”
(കേരളകൌമുദി)

എന്നു കോവുണ്ണിനെടുങ്ങാടി പറഞ്ഞിരിക്കുന്നു. ചില ഉദാഹരണങ്ങൾ താഴെ ചേൎക്കുന്നു.

മണ്ണാന; മണ്ണുകൊണ്ടുള്ള ആന
വെള്ളിക്കുട; വെള്ളികൊണ്ടുള്ള കുട
കടൽവഴി; കടലിൽക്കൂടിയുള്ള വഴി

ഇവ, തൃതീയാതല്പുരുഷനാകുന്നു;

കുളിപ്പുര; കുളിക്കുവാനുള്ള പുര
കളിത്തട്ടു; കളിക്കുവാനുള്ള തട്ടു

ഇവ, ചതുൎത്ഥീതല്പുരുഷൻ;

തീബ്ഭയം; തീയ്യിൽനിന്നുള്ള ഭയം
വെള്ളക്കേടു്; വെള്ളത്തിൽനിന്നുള്ള കേടു്

ഇവ, പഞ്ചമീതല്പുരുഷൻ;

ആനക്കൊമ്പു്; ആനയുടെ കൊമ്പു
മാമ്പഴം; മാവിന്റെ പഴം

ഇവ, ഷഷ്ഠീതല്പുരുഷൻ;

കാട്ടാന; കാട്ടിലുള്ള ആന
നാട്ടുപട്ടി; നാട്ടിലുള്ള പട്ടി

ഇവ, സപ്തമീതല്പുരുഷൻ;

വിശേഷണപൂൎവ്വപദകൎമ്മധാരയൻ; വെൺമണൽ; കരിങ്കയിൽ
വിശേഷണോത്തരപദകൎമ്മധാരയൻ; പെൺകുട്ടി
വിശേഷണോഭയപദകൎമ്മധാരയൻ; കറുത്തിരുണ്ടു;

ബഹുവ്രീഹി;

കാട്ടാനത്തലയൻ
അറുകുലനാവൻ
കന്നൽമിഴി

ബഹുവ്രീഹി, അന്യപദപ്രധാനമാകയാൽ പലതദ്ധിതാന്തവും ഇവിടെ ചേരുമെന്നു നെടുങ്ങാടി പറയുന്നു.

ദ്വിഗു — മുപ്പാർ; മൂന്നുലോകവും

ദ്വന്ദ്വൻ — കൈകാൽ; രാമകൃഷ്ണന്മാർ

അവ്യയീഭാവൻ — എമ്പാടും

അലുക്സമാസം — കുളംകോരി; മരംകൊത്തി, (കുളത്തെ കോരുന്നവൻ, മരത്തെക്കൊത്തുന്നത്)

ഇവിടെ ദ്വിതീയാപ്രത്യയത്തിനു ലോപമില്ല. ആട്ടിമ്പാൽ പശുവിമ്പാൽ; ഇവിടെ ഷഷ്ഠീപ്രത്യയം ലോപിക്കാതിരിക്കുന്നു. വാചായമൻ, വനേചരൻ, കണ്ഠേകാളൻ, മുതലായപദങ്ങൾ നോക്കുക. അതുപോലെ തന്നെയാണ് ഭാഷയിലും അലുക്സമാസം.

സമാസത്തെ സംബന്ധിച്ചിടത്തോളം മലയാളത്തിനു തമിഴുമായി യാതൊരു ബന്ധവുമില്ല. തമിഴിലെ സമാസമുറകളാഭാസമാണെന്നും, സംസ്കൃതപദങ്ങൾ അധികമുള്ളതുകൊണ്ടു സംസ്കൃതനിയമംതന്നെ ഭാഷയിലും സ്വീകരിക്കുന്നതു യുക്തമായിരിക്കുമെന്നും, കോവുണ്ണി നെടുങ്ങാടി പറയുന്നു. പുതിയ വ്യാകരണഗ്രന്ഥങ്ങളും ഈ വിഷയത്തിൽ നെടുങ്ങാടിയുടെ അഭിപ്രായത്തോടു യോജിക്കുന്നതായി വിചാരിക്കാം.

വ്യാകരണത്തെ സംബന്ധിച്ചു മലയാളത്തിനും സംസ്കൃതത്തിനും ഏറ്റവും ഗുരുതരമായ അടുപ്പമുണ്ടെന്നു ഇവിടെ പറഞ്ഞ സംഗതികൾകൊണ്ടു മനസ്സിലാക്കാവുന്നതാണ്. മലയാളഭാഷയിൽ മുമ്പുണ്ടായിട്ടുള്ള വ്യാകരണഗ്രന്ഥങ്ങൾ ഭാഷക്കും സംസ്കൃതത്തിനും തമ്മിൽ ഉള്ള ബന്ധത്തെ വ്യക്തമായി കാണിക്കുന്നുണ്ട്. വിദ്വാൻ പാച്ചുമൂത്തതു പുതുവനം നമ്പൂതിരി കോവുണ്ണി നെടുങ്ങാടി എന്നിവരുടെ വ്യാകരണശാസ്ത്രങ്ങൾ ഭാഷയുടെ സ്വഭാവത്തെ നല്ലപോലെ അറിഞ്ഞ് നിർമ്മിക്കപ്പെട്ടിട്ടുള്ളവയാണ്.

ഒരുഭാഷയിലെ സാഹിത്യത്തെക്കുറിച്ചു പരിശോധിച്ചാലും മൂലഭാഷ ഏതാണെന്നു എളുപ്പം ഗ്രഹിക്കാം. മലയാളസാഹിത്യത്തിന്റെ ജീവനും ശരീരവും ധർമ്മവും എല്ലാം

സംസ്കൃതസിദ്ധമാണെന്നുള്ള സംഗതിയിൽ വാദമുണ്ടാകുമെന്നു തോന്നുന്നില്ല. കിളിപ്പാട്ടുകൾ, ചമ്പുക്കൾ കഥകളികൾ മണിപ്രവാളകാവ്യങ്ങൾ തുള്ളൽപ്പാട്ടുകൾ മുതലായവ പരിശോധിച്ചാൽ, ആകൃതിയേയും പ്രകൃതിയേയും സംബന്ധിച്ച് അവയ്ക്ക് സംസ്കൃതത്തോടു എത്രമാത്രം ഐക്യം ഉണ്ടെന്നു കാണാം. സംസ്കൃതവും ഭാഷയും കൂടിച്ചേർന്നു ഉത്ഭവിച്ചിട്ടുള്ള മണിപ്രവാളം എന്ന പ്രസ്ഥാനം, ഭാഷയിൽ ദൃഢമൂലമായ ഒന്നാകുന്നു. സംസ്കൃതത്തിൽനിന്നു ജനിച്ചിട്ടുള്ള മററു യാതൊരു ദേശീയഭാഷയിലും ഈ നയം കാണുന്നില്ല. മററുഭാഷകളിൽ മണിപ്രവാളപ്രസ്ഥാനം യോജിക്കാതിരിക്കുവാനും മലയാളത്തിൽ യോജിക്കുന്നതിനും കാരണമുണ്ട്. സംസ്കൃതവർണ്ണമാലാസ്വീകരണം മൂലം ഭാഷയുടെ രൂപത്തിനു സംസ്കൃതഭാഷാരൂപത്തിന്റെ തേജസ്സും സൌന്ദൎയ്യവും അതുപോലെതന്നെ കിട്ടി. അപ്പോൾ രണ്ടും കൂടി രണ്ടാണെന്നു അറിയാൻ കഴിയാത്തവിധം ചേരുന്നു. സാരൂപ്യം ഇല്ലാത്ത ഭാഷയ്ക്കു മണിപ്രവാളപ്രസ്ഥാനമുണ്ടാകുന്നതല്ല. 'എച്ചുകെട്ടിയാൽ മുഴച്ചിരിക്കും' എന്ന പഴഞ്ചൊല്ലിന്റെ തത്വം, സാരൂപ്യമില്ലാത്ത ഭാഷകളിൽ കാണാം. ചമ്പുക്കൾ ചന്ദ്രോത്സവം മുതലായ കൃതികൾ നോക്കിയാൽ മലയാളത്തേയും സംസ്കൃതത്തേയും എത്രമാത്രം ഭംഗിയായും യോജിപ്പോടുകൂടിയും ഘടിപ്പിക്കാമെന്നു മനസ്സിലാക്കാൻ കഴിയും.

കേരളീയജനസമുദായത്തിന്റെ പുരാതനകാലത്തെ വിദ്യാഭ്യാസത്തിന്റെ സ്വഭാവത്തെക്കുറിച്ചു ആലോചിക്കേണ്ടതും ഈ സന്ദൎഭത്തിൽ ആവശ്യമാകുന്നു. കേരളത്തിലെ വിദ്യാഭ്യാസം സംസ്കൃതപ്രധാനമായിരുന്നു. എഴുത്തുപള്ളികളിൽ പ്രാധാന്യേന സംസ്കൃതം പഠിപ്പിച്ചുവന്നു. തമിഴ അത്ര പ്രധാനമായി ഗണിച്ചിരുന്നില്ല. എന്നാൽ തമിഴിനു അപ്രധാനസ്ഥാനമെങ്കിലും കൊടുത്തിരുന്നു. നിലത്തെഴുത്തു കണക്കു കാവ്യം ശാസ്ത്രം മുതലായവയാണ് പഠിപ്പി

ച്ചുവന്നത്. ശാസ്ത്രങ്ങൾ എല്ലാം സംസ്കൃതത്തിൽനിന്നുതന്നെ വശമാക്കിവന്നു. ൯൯൨-ാംമാണ്ടു ഇടവമാസം ൧൯-ാംനു-യിലെ ഒരു നീട്ടിന്റെ പൂർവ്വഭാഗം താഴെ ചേർക്കുന്നു. അന്നു തിരുവിതാംകൂർരാജ്യം ഭരിച്ചിരുന്ന റാണിപാർവ്വതീഭായി എഴുതിയതാണീനീട്ടു.

"കൊടുത്തുവിട്ട സാധനവും വായിച്ചുകേട്ടു. അവസ്ഥയും അറിഞ്ഞു. കൊല്ലത്തിനു വടക്കുപ്രദേശങ്ങളിലുള്ള പിള്ളരെ എഴുത്തു പഠിപ്പിക്കുന്നതിനു വാദ്ധ്യാന്മാർക്കു ശമ്പളം കൊടുപ്പാൻ ജനങ്ങൾക്കു വകയില്ലാതെയും ആദിക്കുകളിലുള്ള ആളുകൾക്കു എഴുത്തും കണക്കും ഇടപെട്ടുള്ള അഭ്യാസം ഏററവും കുറവായിട്ടുവന്നിരിക്കുന്നു എന്നും പണ്ടാരവകയിൽനിന്നു ശമ്പളവും കൊടുത്തു വാദ്ധ്യാന്മാരെ ആക്കി പിള്ളരെ എഴുത്തും കണക്കും പഠിപ്പിച്ചു പ്രാപ്തിയാക്കിയാൽ ഓരോ ഉദ്യോഗങ്ങൾക്കും കണക്കെഴുത്തിനും ഉപകാരമായിട്ടും രാജ്യത്തേക്കു യശസ്സും കീർത്തിയും ധർമ്മവും അഭിവൃദ്ധിയായിട്ടും വരുന്നതാകകൊണ്ടു ആവകക്കു മലയാൺമ അക്ഷരവും വ്യുല്പത്തിയും ജ്യോതിഷവും വശമുള്ളതിൽ ഒരാളിനേയും തമിഴും കണക്കും വശമുള്ളതിൽ ഒരാളിനേയും ഇതിന്മണ്ണം ഓരോരോ സ്ഥലത്തേക്കു ഈരണ്ടുവാദ്ധ്യാന്മാരുവീതം ആക്കി അവർക്കു പേരൊന്നിനു അമ്പതുപണം വീതം ശമ്പളവും വെച്ചുകൊടുത്താൽ പഠിപ്പിക്കുന്നതാകകൊണ്ടും ഇപ്പോൾ മാവേലിക്കര മണ്ടപത്തുംവാതുക്കലേക്കു രാമവാര്യരേയും ശങ്കരലിംഗം വാദ്ധ്യാരേയും കാർത്തികപ്പള്ളിമണ്ടപത്തുംവാതുക്കലേക്കു അരിപ്പാട്ടു കൊച്ചുപിള്ളവാദ്ധ്യാരേയും ശുചീന്ദ്രം വള്ളിനായകം വാദ്ധ്യാരേയും തിരുവല്ലമണ്ടപത്തുംവാതുക്കലേക്കു വട്ടപ്പറമ്പിൽ കുഞ്ഞുകുറുപ്പിനേയും ചട്ടനാഥവാദ്ധ്യാരേയും കൊട്ടാരക്കര മണ്ടപത്തുംവാതുക്കലേക്കു പേരൂർ കുറുപ്പിനേയും ശിവജ്ഞാനപിള്ളയേയും ആക്കി അവർക്കു പേരൊന്നിനു അമ്പതു പണം ശമ്പളവും വെച്ചുകൊടുപ്പിക്കേണ്ട അവസ്ഥകൊണ്ടല്ലോ എഴുതിവന്നതിലാകുന്നു."

നൂറുകൊല്ലത്തിനുമുമ്പ് എഴുതിയതാണീനീട്ടു; ഇതിൽനിന്നും അടുത്തകാലംവരെ എഴുത്തുപള്ളികളിൽ സംസ്കൃതരീതി അനുസരിച്ചുള്ള വിദ്യാഭ്യാസമാണ് പ്രാധാന്യേന നടന്നു വന്നിരുന്നതെന്നുകാണാം. കേരളത്തിലെ പഴയ നടപ്പു അനുസരിച്ചു വിദ്യാഭ്യാസം ചെയ്യുന്നതിനു വേണ്ട സൌകര്യം ഉണ്ടാക്കിക്കൊടുക്കുകയാണ് റാണിപാർവ്വതീഭായി ചെയ്തതെന്നു വ്യക്തമാകുന്നു. മുമ്പു ഉദ്ധരിച്ച ഭാഗത്തിൽനിന്നും, സാധാരണ എഴുത്തുകുത്തുകൾക്കു ഉപയോഗിച്ചുവന്ന ഭാഷ

(നൂറു കൊല്ലത്തിനുമുമ്പ്) തമിഴോ അതിനോടു അല്പമെങ്കിലും സാരമായ ബന്ധമുള്ളതോ അല്ലെന്നും തെളിയുന്നതാണ്. വടക്കൻരാജ്യങ്ങളിൽ കുട്ടികളെ വിദ്യാഭ്യാസം ചെയ്യിക്കുന്നവരായി 'എഴുത്തച്ഛൻ' എന്നൊരു ജാതിക്കാർ ഉണ്ടു. ഇവർ എഴുത്തുപള്ളികൾ കെട്ടി കുട്ടികളെ നിലത്തെഴുത്തു കാവ്യം മുതലായവ പഠിപ്പിച്ചുവന്നിരുന്നു. ഇതിൽനിന്നും, ജനസമുദായത്തിന്റെ വിദ്യാഭ്യാസം സംബന്ധിച്ചു വിചാരിക്കുക ആണെങ്കിലും തമിഴിനു പ്രധാനസ്ഥാനമില്ലെന്നു തെളിയും. തമിഴിലെ അക്ഷരങ്ങളേയും എഴുത്തുപള്ളികളിൽ എഴുതിച്ചുവന്നിരുന്നു എങ്കിലും, സർവ്വസാധാരണമായിരുന്നു എന്നു പറയാൻ പാടില്ല.

ഭാഷയിലുള്ള പഴയ കൃതികളുടെ സ്വഭാവത്തെക്കുറിച്ചു ആലോചിക്കേണ്ടതു ഈ സന്ദർഭത്തിൽ അത്യാവശ്യമാകുന്നു. ഭാഷയുടെ, ആദികാലം മദ്ധ്യമകാലം അദ്യതനകാലം എന്നിവയെക്കുറിച്ചു വ്യവസ്ഥചെയ്യേണ്ടതായിട്ടുണ്ട്. കരിന്തമിഴകാലത്തെ ആദ്യകാലമായും, മണിപ്രവാളകാലത്തെ മദ്ധ്യമകാലമായും, ശേഷമുള്ളതിനെ അധുനാതനകാലമായും, കേരളപാണിനീയത്തിൽ വ്യവസ്ഥചെയ്തിരിക്കുന്നു. തുഞ്ചത്തു എഴുത്തച്ഛന്റെ കാലത്തിനുമുമ്പുള്ള ദശയെ ആദികാലമായും, എഴുത്തച്ഛന്റെകാലംമുതൽ വലിയ കോയിത്തമ്പുരാന്റേതുവരെയുള്ളതിനെ മദ്ധ്യമകാലമായും, ശേഷമുള്ളതിനെ അധുനാതനകാലമായും, ഗണിക്കുന്നതു യുക്തമാകുന്നു. കേരളപാണിനിയുടെ കരിന്തമിഴകാലമായ ആദികാലത്തിനും നമ്മുടെ ആദികാലത്തിനും വ്യത്യാസമുണ്ട്. സംസ്കൃതാക്ഷരമാലാസ്വീകരണത്തോടുകൂടി മലയാളഭാഷ ഉണ്ടാകുവാൻ തുടങ്ങിയകാലത്തെ ആണ് ഇവിടെ ആദികാലം എന്നു പറയുന്നത്. തമിഴിനു പ്രാബല്യം ഉണ്ടായിരുന്ന കാലത്തിൽ ജനിച്ചിട്ടുള്ള കൃതികളെ മലയാളത്തിലെ ആദി കൃതികളായി ഗണിക്കുന്നതു അയുക്തമാണ്. അന്നു മലയാളഭാഷ ഉണ്ടായിട്ടേ ഇല്ല. ഭാഷ ഉണ്ടാകുന്നതിനുമുമ്പു അതിൽ കൃതി

കൾ ജനിക്കാൻ ന്യായമില്ലല്ലൊ. തമിഴ് വ്യവഹരിച്ചുവന്നിരുന്ന കാലത്തിന്റെ ഏററവും അന്ത്യമായ ഭാഗത്തിനും, സംസ്കൃതവർണ്ണമാലാസ്വീകരണം ആരംഭിച്ച കാലത്തിനും, ഉള്ളമദ്ധ്യത്തെ, കാലസന്ധിഎന്നു പറയാം. ഇക്കാലംമുതലാണ് മലയാളഭാഷ ഉണ്ടാകുവാൻ തുടങ്ങിയത്. ഇക്കാലത്തിൽ ഭാഷയിൽ പല കൃതികളുമുണ്ടായിട്ടുണ്ട്. 'ലീലാതിലക'ത്തിൽ ഉദാഹരിക്കപ്പെട്ടിട്ടുള്ള പദ്യങ്ങളിൽ പലതും അതിനുമുമ്പുണ്ടായിട്ടുള്ള കൃതികളിലുള്ളവയാകുന്നു. ഈ ഗ്രന്ഥത്തിൽ ചില പഴയ കൃതികളുടെ പേരുകൾപറയുന്നുണ്ട്. വ്യവഹാരദശ ലുപ്തപ്രായമാകുന്ന തമിഴിന്റെ അസമഗ്രമായ ഒരു ഛായ ഇക്കാലത്തുള്ള കൃതികളിൽ കാണുന്നു. മലയാളത്തിന്റെ ആദികാലത്തിൽത്തന്നെ മണിപ്രവാളപ്രസ്ഥാനത്തിനു നല്ല ഉറപ്പും പരിഷ്കാരവും വന്നിരിക്കുന്നു. തമിഴിന്റെ ഛായ കൃഷ്ണഗാഥയിലും അല്പമല്പം കാണുന്നുണ്ട്; എഴുത്തച്ഛന്റെ കാലത്താണ് തീരെ ഇല്ലാതെ ആയതെന്നുതോന്നുന്നു. ചമ്പുക്കൾ ചന്ദ്രോത്സവം മുതലായവയിൽ തമിഴിന്റെ ഛായ സ്പർശിച്ചിട്ടു ഇല്ല. എഴുത്തച്ഛന്റെ കാലം മുതൽ വലിയ കോയിത്തമ്പുരാന്റെ കാലംവരെ ഉള്ള ഭാഷാരീതി ഒന്നുതന്നെയാണ്. ഈ ദശയെ ഇവിടെ മദ്ധ്യമമലയാളകാലമെന്നു പറയുന്നു. ഭാഷയ്ക്കു പുതിയ പരിഷ്കാരങ്ങൾ പലതും ഉണ്ടാകുവാൻ തുടങ്ങിയതു വലിയ കോയിത്തമ്പുരാന്റെ കാലത്തോടുകൂടിയാണ്. ഈ ദശയെ അധുനാതനകാലമായി ഗണിക്കുന്നു. 'മദ്ധ്യമമലയാളമാതൃകകൾ' എന്ന പേരിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളവയെല്ലാം തമിഴ്വ്യവഹാരത്തിന്റെ അന്ത്യദശയുടെ ഏറക്കുറെ മുമ്പു ഉണ്ടായിട്ടുള്ളവയാണ്. തമിഴ് വ്യവഹാരത്തിന്റെ അന്ത്യവും സംസ്കൃതപ്രവേശത്തിന്റെ ആദിയും ആയ കാലത്തു, ജനിച്ചിട്ടുള്ള കൃതികളെ ഭാഷയിലെ പുരാതനകൃതികളായി ഗണിക്കണം. "ഉണ്ണുനീലിസന്ദേശവും" മററും ഇക്കാലത്താണ് ഉണ്ടായിട്ടുള്ളത്.

ഞാനമ്മിക്കജനന്നുന്നചെയ്യോരുഞാനമെനിക്കുണ്ടാകാനായേ
വാനത്തിനിലുദിക്കും ചന്ദ്രനവന്തിയല്ലാമിന്മിനിഉർവ്വശിമുൻ
കാനനത്തനിൽ വസിക്കുംപേപലകാന്നവളൊടായല്ലുംപോലെയും
ഞാനറിവറിവാനായവനരുളാൽനാരായണൊഃരിതം ചൊല്ലുന്നിതു

*   *   *

ഉരണടിയേനിപ്പിക്കിൻറിതുപൈയൊണ്ടായെൻറാൽകാശ്യപമുനിയൊടു
ഉരന്നടിവചിയാനയുമാമയുമിനിയുടനാകൻറാൻമുനിയതിനവനം (യിതു
കാന്നടിക്കൊണ്ടിരുവരെയുമെറിന്തു ചഗേന്ദ്രനൊരുതതിചിൽവൈക്കരുതാ
വിന്നാടിതൊഴുതാരവൻനിൻറരുളിയവിപ്രനെവാങ്ങിച്ചിതുകാശ്യപനം
(കണ്ണശ്ശഭാരതം) (കാവ്യമഞ്ജരി)

ച്ചൈടവിളുങ്കുവിറൽതാനൈനെക്കൊററവൊൾവാൾ
ച്ചുടലർകോൻകൊടൈക്കുലശേചകരൻ
അല്ലിമാമലർമങ്കൈനാതനരങ്കൻമെയ്യടിയാർകൾത-
മ്മെല്ലൈയിലടിമത്തിറത്തിനിലെൻറുമേലുമനത്തനാം
കൊല്ലിക്കാവലൻകൂടൽനായകൻകോഴിക്കോൻകുലശേചകരൻ
അങ്കൈയാഴിയരങ്കനടിയിണൈതങ്കുചിന്തൈത്തനിപ്പെരുംചിത്തനായ്
കൊങ്കർകോൻകുലശേകരൻ കൊന്തവിലുംച്ചൂർമേൽക്കുലശേചകരൻ
(പെരുമാൾതിരുവാമൊഴി) (ഭാഷാപോഷിണി)

ഇവയിൽ, 'കണ്ണശ്ശഭാരതം' ഭാഷാകൃതി എന്നു പറയപ്പെടുന്നു. മററതു തമിഴ്കൃതിയാകുന്നു. ഇവയിലെ ഭാഷയുടെ സ്വഭാവത്തെക്കുറിച്ചു വിചാരിച്ചാൽ 'കണ്ണശ്ശഭാരത'വും, ഒരു തമിഴ്കൃതി എന്നു പറയുന്നതായിരിക്കും യുക്തം.

പട്ടാങ്ങുതൻപാഴിഴമായ്പ്രതിബിംബമെന്നേ-
ലെട്ടേപകർന്നൊളികിളന്നുകണ്ടവാറേ
എരേങ്ങനമുള്ളപട്ടമഞ്ഞച്ചിതെൻറുകോപാൽ
ച്ചെങ്ങികടാക്ഷമിഹനാരണിനന്ദനായാഃ
(ലീലാതിലകം)

അപ്പോഴാതിച്ചപുരാമരിൻറപ്പനെക്കൈവണങ്ങി-
ത്തിപ്പാപ്പൂക്കിൻറൊരുതിലകമേ! നീനടപ്പോകനേരം
താനത്തിന്നായ് ഞരനച്ചുഴലപ്പുക്കസേവിച്ചുനിന്നെ
പ്പോമേ ഭട്ടാരണർകില വിവക്ഷാസികാഃ പൂജ്യപാദാഃ
(ഉ. സന്ദേശം)

മുമ്പു, ഉദ്ധരിച്ച 'കണ്ണശ്ശഭാരതത്തിലെയും' 'തിരുവാമൊഴി'യിലെയും, ഭാഷാരീതി ഇതിൽനിന്നും എത്രമാത്രം വ്യ

ത്യാസപ്പെട്ടിരിക്കുന്നു എന്നു കാണാം. ഈ വ്യത്യാസമാണ് ഒന്നിനെ തമിഴിലേയും, മററതിനെ ഭാഷയിലേയും, കൃതികളാക്കുന്നത്. 'ഉണ്ണുനീലിസന്ദേശ'ത്തിലും മററും കാണുന്ന തമിഴിൻെറ ഛായ ക്രമേണ തീരെ ക്ഷയിക്കുന്നു. തോലൻ എഴുത്തച്ഛനു മുമ്പ് ജീവിച്ചിരുന്ന കവിയാണ്. തോലൻെറ പദ്യങ്ങളിൽ തമിഴിൻെറ ഛായ ഇല്ലെന്നുതന്നെ പറയാം.

പിത്തപ്പനിക്കാരനിവൻകുളിച്ചാൽ-
ച്ചത്തീടുമെന്നുള്ളൊരുവാർത്തയിപ്പോൾ
മിത്ഥ്യാനടത്തിക്കുളിയാതെതന്നെ
നിത്യം ഭുജിച്ചത്രവസിച്ചുകൊൾവൻ.

ഓത്തെന്നുള്ളതുനാസ്തിനമ്മുടെഗൃഹേ പണ്ടുള്ളവർക്കൊക്കവേ
പോത്തെന്നും കൃഷിയെന്നുമിങ്ങനെ കഴിഞ്ഞീടുന്നു കാലം പുരാ
കണ്ടംവിററുകടം പെരുത്തുകടയും ചൂടിപ്പുറപ്പെട്ടുഞാ-
നുണ്ടുകൊണ്ടുയതീശ്വരൻെറനികടേസേവിച്ചുമേവുന്നിതാ!

(തോലൻ) (കാവ്യമഞ്ജരി)

ഈ ഉദാഹരണത്തിൽനിന്നും തോലൻെറ കാലത്തിൽ മണിപ്രവാളത്തിനു നല്ല പരിഷ്കാരവും ശുദ്ധിയും വന്നതായി കാണാവുന്നതാണ്. ഭാഷയ്ക്കുള്ള ഈ ശുദ്ധി പിന്നീടുള്ള പല കൃതികളിലും തെളിഞ്ഞു വിലസിക്കുന്നുണ്ട്.

കരഞ്ഞുരാമനെവിളിച്ചൊരുവാക്യം
പറവാൻഭാവിച്ചദശരഥനൃപൻ
കരഞ്ഞുതൊണ്ടയുമടച്ചുകണ്ണുനീർ
ചൊരിഞ്ഞതുകൊണ്ടുനൃപതിക്കന്നേരം
പറവാനുംതൻെറമകനെക്കാണ്മാനും.
മരുതാതെനിന്നോരളവുരാഘവൻ
ഉരഗവീരനെച്ചവുട്ടിയപോലെ
അറച്ചുപേടിച്ചങ്ങൊതുങ്ങിവാങ്ങിനാൻ.

(കേരളവർമ്മരാമായണം)

മലയാളത്തിലെ പഴയപാട്ടുകളിൽ പലതിലും ഉണ്ണുനീലിസന്ദേശാദികൃതികളിൽ കാണുന്ന തമിഴിൻെറ ഛായ

അല്പമായി സ്പർശിച്ചിട്ടുണ്ട്; എന്നാൽ ക്രമേണ ആ പഴയ പാട്ടുകളും വിശുദ്ധമലയാളമായി പരിണമിക്കുന്നു. ഒരു പഴയ അമ്മാനപ്പാട്ടിൽ നിന്നും അല്പം ഭാഗം താഴെ ചേർക്കുന്നു.

ഗണനംകവിമാത്രംഗ്രന്ഥവുംത്തുണക്കെങ്കൽ
പുത്തതായൊരുകവിപുകഴ്ത്തുവാൻ
ഓർത്തുകേൾക്കസജ്ജനരിക്കഥപേർത്തുനല്ലകീർത്തിപുകഴ്ത്തുക
തീർത്തതോയമെന്നതുപോലെതൃപ്തിധരിക്ക
ധാത്രീനായകന്മാരാംനളനുംശ്രീരാമനും
കീർത്തിഹീനങ്ങൾവന്നതോർത്തുകേൾപ്പിൻ
ഭൂമിദേവിപുത്രിയെവേട്ടിതുകൗശികന്റെശിഷ്യൻരാമൻ
ഭീമരാജപുത്രിയെവേട്ടിതുനൈഷധരാജൻ
രാമലക്ഷ്മണന്മാരുംജാനകിയോടുംകൂടി
പോകുന്നനേരംഭാർഗ്ഗവരാമനെത്തി

(രസികരഞ്ജിനി)

ഇതു ഈഴവന്മാരുടെ സ്ത്രീകൾ, ചിലവിശേഷസന്ദർഭങ്ങളിൽ പാടുന്നതിനു ഉപയോഗിക്കുന്നതാണ്. പറയർ പുലയർ മുതലായ ജാതിക്കാർ ഉപയോഗിക്കുന്ന പാട്ടുകൾ പലതുമുണ്ട്. അവ കാച്ചധികം പ്രാകൃതങ്ങളായിരിക്കും. കേരളത്തിൽ പല പ്രസിദ്ധപള്ളികളുടേയും ചരിത്രങ്ങളെ കുറിക്കുന്നവയായി പാട്ടുകൾ കാണുന്നു. ഇവയിൽ പലതും പഴക്കമുള്ളവയാണ്.

അയ്മ്പാലഴകിയവെമ്പലനാട്ടിൽ
വയ്മ്പുമികച്ചൊരുകോട്ടയത്ത്

* * * *

പള്ളിപലതുണ്ടുകീഴ്മലനാടുതന്നിൽ
ഭംഗിയതിലേറംപെരുകുന്നമുതലക്കോടം.

* * * *

(പള്ളിപ്പാട്ടു) (ഭാഷാപോഷിണി)

ഇപ്രകാരം ഭാഷയിലെ പഴയ കൃതികളെ പരിശോധിക്കുന്നപക്ഷം അവക്കു സംസ്കൃതവുമായിട്ടാണ് ബന്ധം എ

ന്നും, തമിഴിനോടു വളരെ അകലിച്ചയാണുള്ളതെന്നും, തെളിയും. അവയിൽ തിളങ്ങിക്കാണുന്ന 'മണിപ്രവാള'ജ്യോതിസ്സ്, സംസ്കൃതാംശത്തിന്റെ വൈഭവത്തെ പ്രകാശിപ്പിക്കുന്നതാണ്.

മുൻകാലങ്ങളിൽ ജനങ്ങൾ എഴുത്തുകുത്തുകൾക്കും മറ്റും ഉപയോഗിച്ചിരുന്ന ഭാഷയുടെ സ്വഭാവമാണ് ഇനി അറിയുന്നതിനുള്ളത്. ഗ്രന്ഥവരികൾ ആധാരങ്ങൾ മുതലായ പഴയരേഖകൾ ഇവിടെ പരിശോധിക്കേണ്ടിയിരിക്കുന്നു. രേഖകൾ രണ്ടുവിധത്തിലുണ്ട്. തമിഴഭാഷയിൽ തമിഴ് അക്ഷരത്തിൽ എഴുതിയിട്ടുള്ളവ; ഇവ മലയാളഭാഷയുടെ ഉല്പത്തിക്കു മുമ്പ് ഉണ്ടായിട്ടുള്ളവയാണ്. ഇപ്രകാരമുള്ള ആധാരങ്ങളും ഗ്രന്ഥവരികളും പല സ്ഥലങ്ങളിലുമുണ്ട്. എന്നാൽ അവയെ ഭാഷയിലെ രേഖകളായി ഗണിക്കേണ്ടതില്ല. ജനങ്ങൾ തമിഴ വ്യവഹരിച്ചുവന്ന കാലത്തിൽ ആവിധമുള്ള രേഖകളുണ്ടായി എന്നേ വിചാരിക്കാനുള്ളു. ഭാഷയുടെ ഉല്പത്തിയോടുകൂടി ഈ നില ക്രമേണ ഭേദപ്പെട്ടുതുടങ്ങി. പഴയ കൃതികളിൽ എന്നപോലെ തമിഴിന്റെ ഛായ അല്പമായി ആധാരങ്ങളിലും മററും കാണാം; ക്രമേണ അതും കുറഞ്ഞു ശുദ്ധമലയാളമായി ഭവിക്കുന്നു. തിരുവല്ലാക്ഷേത്രത്തിലെ ഒരു ചെമ്പുപട്ടയത്തിൽനിന്നു അല്പം ഭാഗം ഇവിടെ ചേർക്കാം.

"തിരുപ്പുകവകക്കു ചന്ദനം കാണം; മാലെകിഴക്കിൻതിരുവടി കൊൻറു; പടിഞ്ഞായിറു തിരുവടിക്കരൈ; ...... തിരുവമിര് ത്തു കിഴക്കിൻതിരുവടിക്കു ഇരുനാഴിയുരിയരി".

(സത്ഗുരു)

ഇതിലെ ഭാഷ തമിഴാകുന്നു.

"കൊല്ലം ൭൮൩-ാമാണ്ടു മീനഞായററിൽ എഴുതിയ കാരാണ്മയോലക്കരണമാവിതു. വേൺപലനാട്ടുടയ കേരള ആതിച്ചവർമ്മ കോവിലതികാരികളും അനന്തിരവനായ ഇരവിമണികണ്ഠരു കോവിലതികാരികളും തങ്ങൾക്കുള്ള കോട്ടയകത്തു വെററാർകുനാകുന്നചാമ്പിൽ.. ..."

(ഭാഷാപോഷിണി)

ഇത്, കോട്ടയത്ത് ഇടവഴിസ്കൂൾ പി. മാത്യു ബി. എ. അവർകളുടെ കൈവശമിരിക്കുന്ന ഒരു പള്ളിപ്രമാണത്തിന്റെ [ഭാഷാപോഷിണി] അല്പം ഭാഗമാകുന്നു. കൊല്ലം ൯൦൧-ാമാണ്ടു മേടം ഞായർ പത്താന്തിയ്യതി തെക്കുംകൂർ തമ്പുരാൻ എഴുതിയ ഒരു നീട്ടിലെ അല്പം ഭാഗം താഴെ ചേക്കുന്നു.

“ഇഞ്ചക്കാട്ടിൽ കണ്ണിമേച്ചരു രാമൻ രാമന കസ്സട്ടർ കടവിനാം വടക്കു, കാണക്കാരിക്കുന്നിനും തെക്കു കുഴക്കത്തിനും കിഴക്കു തലമലക്കെട്ടിനും പടിഞ്ഞാറു ൧൮൦൦ കണികളുടെ കൊട്ടക്കരേചക്കു നന്മതിനമ്ഗ്ഗുണാഭാഷാദികൾ നടത്തിന്റെ മുടക്കിനും”

(ഭാഷാപോഷിണി)

മുമ്പു കാണിച്ച ചെമ്പുപട്ടയത്തിലേയും ആധാരങ്ങളുടേയും ഭാഷാരീതിക്കു എത്രമാത്രം വ്യത്യാസം ഉണ്ടെന്നു പറയാതെ വ്യക്തമാകുന്നുണ്ട്. ആധാരങ്ങളിലെ വാചകങ്ങളിൽ തമിഴ പ്രത്യയത്തിന്റെ സ്വരം ഇല്ല. എന്നാൽ ചെമ്പുപട്ടയം തമിഴതന്നെ; മററുള്ളവയിലെ ഭാഷാരീതി ശുദ്ധമായിരിക്കുന്നു. കൊച്ചിയിലെ ഒരു ഗ്രന്ഥവരിയിൽ കാണുന്ന ഭാഗം താഴെ ചേക്കുന്നു.

“തൊള്ളായിരത്തി മുപ്പത്തി ഒമ്പതാമതിൽ ഒന്നുപാതി കണക്കുതീൎത്തു തൃപ്പാപ്പിൽസ്വരൂപത്തിലെ പാളയവും പിരിച്ചു രാജ്യത്തു കീഴിൽ പണ്ടാരവക ഉല്പത്തികൾക്കും പറമ്പുകൾക്കും വെറുമ്പാട്ടം കാണിച്ചവരാം അൎത്ഥപ്പുലിശ രക്ഷാഭോഗം കാവൽചങ്ങാതം കടത്തുമതിചുങ്കം മററും രാജഭോഗങ്ങളായിട്ടുള്ള മുതലുകൾ എടുത്തുവരുന്നതല്ലാതെ ൯൭൦-ാമാണ്ടു മുതൽ രാജ്യത്തു പുത്തനായിട്ടു മുതലെടുക്കത്തക്കവണ്ണം കല്പിച്ചത് എട്ടിലൊന്നു വൃാ നിലപണം ഈ വക മുതൽ എടുക്കത്തക്കവണ്ണവും കല്പിച്ചു. മുമ്പിനാൽ പണ്ടാരകാൎയ്യം ക്ലേശിപ്പാൻ കാൎയ്യക്കാരന്മാരെ കല്പിച്ചു ആക്കമാറേ ഉള്ളു. ൯൭൦-ാമാണ്ടു മുതൽക്കു കോവിലകത്തുംവാതിലും പ്രവൃത്തിയും ചന്ത്രവും കല്പിക്കയും ചെയ്തു. ഇപ്രകാരം രാജ്യകാൎയ്യം നടന്നുവരുന്നു.

(മംഗളമാല ഒന്നാംഭാഗം)

പുരാതനകാലത്തിൽ എഴുത്തുകുത്തുകൾക്കു ഉപയോഗിക്കുന്ന ഭാഷയുടെ സ്വഭാവം മേൽകാണിച്ച ഉദാഹരണങ്ങളിൽനിന്നു വ്യക്തമായല്ലൊ. ഇവയിൽ തമിഴിന്റെ ഛാ

യ ചിലപ്പോൾ പൃഥക്കമായി കണ്ടു എന്നും വന്നേക്കാം; എന്നാൽ പദങ്ങളും വാചകരീതിയും സംസ്കൃതത്തോടുള്ള ബന്ധം ആണ് വഹിക്കുന്നത്. കേരളീയരുടെ മുമ്പുള്ള എഴുത്തുകുത്തുകൾ എല്ലാം തമിഴാണെന്നു പറയുന്നതു അവാസ്തവമാണെന്നും, അവയ്ക്കു തമിഴിനോടുള്ള ബന്ധംതന്നെ പരിമിതമാണെന്നും, ഇവിടെക്കാണിച്ച ഉദാഹരണങ്ങളിൽനിന്നു മനസ്സിലാക്കാം.

ഭാഷയുടെ ഉല്പത്തി സംസ്കൃതത്തിൽനിന്നുമല്ല — തമിഴിൽനിന്നുമാകുന്നു — എന്നു സ്ഥാപിക്കുന്ന പണ്ഡിതന്മാരുടെ പല അഭിപ്രായങ്ങളേയും കുറിച്ചു മുമ്പു ഓരോ സന്ദർഭങ്ങളിൽ വിചാരിച്ചിട്ടുണ്ടല്ലോ. എന്നാൽ നവീനപണ്ഡിതന്മാരുടെ ഏതാനും ചില അഭിപ്രായങ്ങളെക്കുറിച്ചുകൂടി അല്പം പറയേണ്ടതായിട്ടുണ്ട്. സൽഗുരുവിൽ (൯൭ കന്നി ലക്കം) ഒരു ലേഖകൻ ഇപ്രകാരം എഴുതിയിരിക്കുന്നു. "ഭാഷയുടെ ഉല്പത്തി സംസ്കൃതത്തിൽ നിന്നാണെന്നു പറയുമ്പോൾ മലയാളികൾക്കു മുമ്പു ഭാഷയേ ഇല്ലായിരുന്നുവെന്നോ അല്ലെങ്കിൽ മറ്റേതോ ഒരു ഭാഷ ഉപയോഗിച്ചിരുന്നെന്നോ വിചാരിക്കേണ്ടിയിരിക്കുന്നു." മുമ്പു മലയാളികൾക്കു ഭാഷയില്ലായിരുന്നു എന്നും, വേറെ ഒരു ഭാഷയെ, വ്യവഹരിച്ചിരുന്നു എന്നും, ഉള്ള അഭിപ്രായം തെറ്റെന്നാണു ലേഖകന്റെ ആശയം. "ആയിരത്തിഎണ്ണൂറു വർഷങ്ങൾക്കു മുമ്പു ഇവിടത്തെ ഭാഷ തമിഴായിരുന്നു; മലയാളഭാഷ ഉത്ഭവിച്ചിട്ടില്ല;" എന്നു ഈ ലേഖകൻ അല്പം മുമ്പു പറഞ്ഞിരിക്കുന്നു. ഇതിൽനിന്നും ഈ വിഷയത്തിൽ ലേഖകന്റെ അഭിപ്രായം എന്താണെന്നു വ്യക്തമാകുന്നതാണ്. "ഉല്പത്തി സംസ്കൃതത്തിൽനിന്നു മാത്രമാണെങ്കിൽ ഉത്ഭവിച്ച ഭാഷയും സംസ്കൃതവുമായി യാതൊരു വ്യത്യാസവും കാണാതിരിക്കേണ്ടതാണ്. എന്നാൽ മലയാളത്തെ നോക്കുകയാണെങ്കിൽ സംസ്കൃതപദങ്ങളേക്കാൾ സംസ്കൃതേതരപദങ്ങൾ ഒട്ടേറെ ഉണ്ടു

താനും.” ഇതു ഈ ലേഖകൻെറ മറെറാരു അഭിപ്രായമാണ്. ഭാഷയുടെ ഉല്പത്തി സംസ്കൃതത്തിൽനിന്നുമാണെങ്കിൽ ഭാഷയ്ക്കും സംസ്കൃതത്തിനും തമ്മിൽ ഒരു വ്യത്യാസവുമുണ്ടായിരിക്കരുതെന്നുള്ള അഭിപ്രായം സാധുവല്ല. ഈ തത്വം അനുസരിച്ചാണെങ്കിൽ മലയാളം തമിഴിൽനിന്നുണ്ടായി എന്ന അഭിപ്രായം ലേഖകരുഷ്ടൂ്യാതന്നെ അസംബന്ധമാകുന്നതാണ്. എന്തെന്നാൽ തമിഴിനും ഭാഷയ്ക്കും തമ്മിൽ വളരെ വ്യത്യാസങ്ങളുണ്ട്. സംസ്കൃതത്തിൽനിന്നുണ്ടായിട്ടുള്ള, ഹിന്ദി ബംഗാളി മറാത്തി മുതലായ ഭാഷകൾ എല്ലാം, സംസ്കൃതവുമായി ഒരു വ്യത്യാസവുമില്ലാതെയാണോ ഇരിക്കുന്നത്? അവയിൽക്കാണുന്നപോലെയുള്ള വ്യത്യാസം ഭാഷയ്ക്കുമുണ്ട്. സംസ്കൃതത്തെപ്പോലെതന്നെ മലയാളവുമിരിക്കുന്നെങ്കിൽ പിന്നെ എന്തിനെ ആസ്പദമാക്കിയാണ് ഭാഷ എന്നു വ്യവഹരിക്കുന്നത്? സംസ്കൃതത്തിനും ഭാഷയ്ക്കും എത്രമാത്രം അടുപ്പം ഉണ്ടെന്നാണു വിചാരിക്കേണ്ടത്. ഈ വിഷയത്തെക്കുറിച്ചുമുമ്പു സവിസ്തരം പറഞ്ഞിട്ടുണ്ടല്ലോ. ഭാഷയിൽ സംസ്കൃതപദങ്ങളേക്കാൾ ഇതരപദങ്ങൾ അധികമുണ്ടെന്നുപറയുന്നതു അവാസ്തവമാണ്. സംസ്കൃതപദങ്ങൾതന്നെ അധികവും സംസ്കൃതത്തിൽനിന്നുമുണ്ടായിട്ടുള്ളവയാണ്. സംസ്കൃതപദങ്ങളെ എല്ലാം ഉപേക്ഷിച്ചാൽ ഭാഷയ്ക്കു യാതൊരു ന്യൂനതയും വരുവാനില്ലെന്നു പറയുന്നതു അത്ഭുതം തന്നെ. സംസ്കൃതവർണ്ണങ്ങളേയും സംസ്കൃതപദങ്ങളേയും ഉപേക്ഷിച്ചാൽ മലയാളഭാഷ ആകാശകുസുമമായിരിക്കും. തമിഴിലെ വർണ്ണങ്ങളേയും പദങ്ങളേയും ഉപേക്ഷിക്കുന്നതായാലും ഭാഷയുടെ സത്ഭാവത്തിനു കുറവു വരികയില്ല. തമിഴിൻെറ മററു ചില ധർമ്മങ്ങളാണ് ഭാഷയ്ക്കു ഒഴിച്ചുകൂടാൻ പാടില്ലാതിരിക്കുന്നത്.

ഭാഷയുടെ ഉല്പത്തി തമിഴിൽനിന്നുമാണെന്നു സാധിക്കുന്നതിനു, പുതിയ പണ്ഡിതന്മാർ പുറപ്പെടുവിക്കുന്ന യുക്തികളേയും പ്രമാണങ്ങളേയും, എല്ലാം നല്ലപോലെ ഒന്നിച്ചി

ച്ചുകൊണ്ടാണു്, ഈ വിഷയത്തെക്കുറിച്ചു് ഇവിടെ ഇത്രയും പറഞ്ഞതു്. ഏതൽസംബന്ധമായി പല പത്രങ്ങളിലും മാസികകളിലും പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ലേഖനങ്ങളെ കഴിയുന്നിടത്തോളം സംഗ്രഹിച്ചു വിമൎശിച്ചിട്ടുണ്ടു്. എല്ലാവിധത്തിലുമുള്ള അഭിപ്രായങ്ങളെക്കുറിച്ചും കഴിയുന്നപോലെ വിചാരിച്ചു നോക്കിയതിൽ മലയാളഭാഷ സംസ്കൃതത്തിൽനിന്നുമാണുണ്ടായതെന്നുള്ള കോവുണ്ണിനെടുങ്ങാടിയുടെ മതം തന്നെയാണു് സ്വീകാൎയ്യമായിരിക്കുന്നതെന്നു പറഞ്ഞുകൊള്ളുന്നു.

ദേശി, യം സംസ്കൃതഭവം,
തഥാ സംസ്കൃതരൂപവും,
(൧൧) ഭാഷ മൂന്നുവിധം, തത്ര
ദേശിയാം രൂഢിനാമകം;
യാതൊന്നവയവാൎത്ഥത്തി-
ന്നപേക്ഷകലരാതെതാൻ
൦) സ്വയമൎത്ഥം കുറിക്കുന്നി-
തതിനാം രൂഢിയെന്നു പേർ.

ദേശി സംസ്കൃതഭവം സംസ്കൃതരൂപം എന്നു ഭാഷ മൂന്നു വിധമുണ്ടു്. ലീലാതിലകത്തെ അനുസരിച്ചാണിവിടെയീവിഭാഗം ചെയ്തിരിക്കുന്നതു്. ഇതിൽ രൂഢിയെ ദേശി എന്നും പറയുന്നു. യാതൊരു പദം അവയവാൎത്ഥാപേക്ഷ കൂടാതെ സ്വയംതന്നെ അൎത്ഥത്തെ ബോധിപ്പിക്കുന്നുവോ അതിനു രൂഢി എന്നു പേർ.

ഭാഷാന്തരഭവം ശുദ്ധം
ഭാഷാന്തരസമാനവും
വ്വ ദേശി മൂന്നി, തിലാദ്യത്തെ-
തന്യാപഭ്രംശരൂപമാം.

ഭാഷാന്തരഭവം ശുദ്ധം ഭാഷാന്തരസമാനം എന്നു ദേശി മൂന്നുവിധം ഭവിക്കുന്നു. ഇതിൽ ഭാഷാന്തരഭവം അന്യ

ഭാഷയുടെ അപഭ്രംശരൂപമാകുന്നു. നമുക്കു, വേണ്ട മുതലായ പദങ്ങൾ, 'നമ്മഗ്ഗ വേഡാ' മുതലായ കർണ്ണാടകപദങ്ങളുടെ അപഭ്രംശങ്ങളാകയാൽ ഇവയെ ഭാഷാന്തരഭവങ്ങളെന്നു പറയുന്നു.

ശുദ്ധമായ് ഭാഷയിൽച്ചേരും
പദം ശുദ്ധാഭിധാനമാം

അന്യഭാഷയുടെ സമ്പൎക്കമില്ലാതെ ഭാഷയിൽ തനിയെ ചേരുന്നതാകുന്നു ശുദ്ധം. ഉദാഹരണം: ഞൊടി; മുഴം.

൬ ഭാഷാന്തരസമം മറ്റു-
ള്ളതിനോടൊപ്പമായത്.

ഇതരഭാഷാപദങ്ങളോടു തുല്യമായതു ഭാഷാന്തരസമം. വന്നാൻ, ഇരുന്നാൻ, തേങ്ങ, മാങ്ങ മുതലായവ, വന്താൻ, ഇരുന്താൻ, തേങ്കാ, മാങ്കാ ഇത്യാദി പദങ്ങളോടു സദൃശങ്ങളാകയാൽ ഭാഷാന്തരസമങ്ങൾ.

സംസ്കൃതത്തിൻ പ്രകൃതിയ-
ങ്ങൂഹ്യമായത് തത്ഭവം

സംസ്കൃതത്തിന്റെ പ്രകൃതി ഊഹിക്കാൻ കഴിയുന്നതു സംസ്കൃതഭവമാകുന്നു. ഉദാഹരണം: ഭിക്ഷ, പിച്ച ഇത്യാദി.

൭ അന്തത്തിൽ മാറ്റം വന്നിട്ടു-
മതു സംസ്കൃതരൂപമാം.

ഒടുവിൽ മാറ്റം വരുന്ന ഭാഷ സംസ്കൃതരൂപമാണ്. മാലിക, മല്ലിക ഇത്യാദി.

നീചാനീചജനങ്ങൾക്കു-
ള്ളുപയോഗംനിമിത്തമായ്
൮ അപകൃഷ്ടവുമുൽകൃഷ്ട-
മെന്നു രണ്ടുവിധത്തിലാം.

സംസ്കൃതരൂപം, അപകൃഷ്ടം ഉൽകൃഷ്ടം എന്നു രണ്ടുവിധത്തിലുണ്ട്. താഴ്ന്ന നിലയിലുള്ളവരുപയോഗിക്കുന്നത് അപകൃഷ്ടം; ഉയൎന്നവർ ഉപയോഗിക്കുന്നത് ഉൽകൃഷ്ടം.

അപകൃഷ്ടം; ചെനകൻ ചീത പാക്യം തുച്ചീലം;
ഉൽക്കൃഷ്ടം; ജനകൻ സീത ഭാഗ്യം ദുശ്ശീലം;

ചിലപ്പോൾ സംസ്കൃതപ്രായ-
മാക്കാം ഭാഷാപദങ്ങളെ
൨൨ അതുപോൽ ഭാഷതൻ രൂപ-
മുണ്ടാക്കാം സംസ്കൃതത്തിനും.

ചിലപ്പോൾ സംസ്കൃതപ്രത്യയങ്ങൾ ചേൎത്തു ഭാഷയെ സംസ്കൃതമാക്കാം; അതുപോലെ ഭാഷാപ്രത്യയം ചേൎത്തു സംസ്കൃതത്തെ ഭാഷയുമാക്കാം; (ഉദാഹരണം മുമ്പു കൊടുത്തിട്ടുള്ളതു നോക്കുക.)

മാണിക്യവും പവിഴവും
തമ്മിൽ ച്ചേരുന്ന മാതിരി
൨൩ ഭാഷാസംസ്കൃതശബ്ദങ്ങ-
ളത്യന്തസുകുമാരമായ്.
ചേൎന്നാൽ മണിപ്രവാളാഖ്യ-
ഭാഷാരീതി ഭവിച്ചിടും

മാണിക്യത്തിനും പവിഴത്തിനും ഒരേ നിറമാകയാൽ, അവയെ ഒരു ചരടിൽ ചേൎത്തു കെട്ടിയാൽ രണ്ടാണെന്നു് അറിയുകയില്ല. ഇതുപോലെ സംസ്കൃതപദങ്ങളേയും ഭാഷാപദങ്ങളേയും തമ്മിൽ ഭംഗിയായി ചേൎക്കുന്നതിനു മണിപ്രവാളമെന്നുപേർ.

൨൪ അതിപ്രൗഢം തഥാ പ്രൗഢം
ലളിതം കേവലാത്മകം.
മലയാളത്തിലെബ്ഭാഷാ-
രീതി നാലീവിധത്തിലായ്
൨൫ മണിപ്രവാളമാദ്യത്തെ
മൂന്നാം സംസ്കൃതയോജിതം.

അതിപ്രൗഢം, പ്രൗഢം, ലളിതം, കേവലം, എന്നു

ഭാഷാരീതി നാലുവിധം. ഇവയിൽ ആദ്യത്തെ മൂന്നും സംസ്കൃതത്തിനോടു് ഇണക്കമുള്ളതാണു്. അതിനാൽ അവയ്ക്കു മണിപ്രവാളമെന്നു പേർ പറയും. കേവലം എന്നു പറഞ്ഞതു പച്ചമലയാളമാകുന്നു. (ഇവിടെ രീതി എന്നു പറഞ്ഞിരിക്കുന്നതു വൈദർഭ്യാദിരീതികളെ സംബന്ധിച്ചു അല്ല.)

സംസ്കൃതം പ്രത്യയങ്ങളും
ഭാഷയെക്കാളേറുകിൽ
എന്നതിപ്രൌഢം, സമം നില്ക്കിൽ
പ്രൌഢമപ്രത്യയാന്വിതം;
ഭാഷക്കൂടുതലായ്ച്ചേരു-
ന്നതു താൻ ലളിതാഭിധം
എ സംസ്കൃതം തെല്ലുമില്ലാത്ത
രീതി കേവലഭാഷയാം

സംസ്കൃതപദങ്ങളെ പ്രത്യയങ്ങളോടുകൂടി ഭാഷയേക്കാൾ അധികം ഉപയോഗിക്കുന്നതു അതിപ്രൌഢം.

പ്രത്യുഷേ ഞാനുപാന്തേ മൃദുശയനതലേ ശൈലകന്യാകുചോദ്യൽ-
കസ്തൂരീസൌരഭാപൂരിതമണിഭവനോരത്നദീപാഭിരാമേ
നിദ്രാന്തേ വന്ദിവൃന്ദസ്തുതിസുഖശയനപ്രശ്നവാക്യം ചെവിക്കൊ-
ണ്ടുത്ഥാനം ചെയ്തിരിക്കും വടിവു തവ മഹാരാജ! ചെല്ലൂർപുരാനേ!

(ചെല്ലൂരീശവിലാസം) (കവനോദയം)

ചമ്പുക്കൾ കഥകളികൾ മുതലായവയിലെ ഭാഷാരീതി അതിപ്രൌഢമാകുന്നു.

സംസ്കൃതപദങ്ങളെ പ്രത്യയങ്ങൾ കൂടാതെ ഭാഷയോടു സമമായി ഉപയോഗിക്കുന്നതു് പ്രൌഢമണിപ്രവാളം.

"തരുണഭാസ്കരനരുണനോടും കൂടൊരുമിച്ചു തെളിഞ്ഞുദിച്ചതുപോലെ
ഹരിയുതഹരിഹയതനയനെ ഹരിണവാജിരാജിതരഥോപരി
ഹരിദശ്വാത്മജനൊടു പൊരുവാനായ് വരുന്നതു കണ്ടു പറഞ്ഞു ശല്യരും
പലരൊടും കാണാഞ്ഞിഹ ചോദിച്ചൊരുവലരിപുതനയനെക്കണ്ടാലും നീ
മുനികൾ മാനസതളിരിലും ഗോപവനിതമാരുടെ മുലത്തടത്തിലും
ഇരുന്നരുളും മാധവനും താനുമായ് ചരന്ന വമ്പടനടുവിലമ്മാ

വരുന്നള്ളുന്നേരത്തെളിഞ്ഞുകാൺകുന്നു; നിരന്നപീലികൾനിരക്കവെച്ചുകെത്തി
നിറുകയിൽകുട്ടിത്തിറമൊട്ടുകെട്ടിക്കരിമുകിലൊത്തചികുരഭാരവും,
മണികൾമിന്നിടുംമണിക്കിരീടവും, കുറിക്കുനച്ചന്ദനക്കുറിനിരന്നമേൽ-
നനനനെപ്പൊടിഞ്ഞൊരുപൊടിപൊടിയിലകളുമൊട്ടുവിയർപ്പിനാൽനന-
ഞ്ഞുചകുസൃഷ്ടിച്ചുഭരിച്ചുസംഹരിച്ചിളകുന്നചില്ലീയുഗളഭംഗിയും,
അടിയാരെക്കളിച്ചൊരുകരുണയും, കലിദുഷ്ടരോടെഴുന്നകോപവും,
മട്ടമൊഴിമാരിൽവളർന്നരാഗവും, കലഹംകൊണ്ടൊരത്ഭുതരസങ്ങളും,
ചപലന്മാരോടുകലർന്നഹാസ്യവും, എതിരിട്ടോർക്കുഭയങ്കരതയും,
പലതുമിങ്ങനെനവനവരസമിടയിടകലർന്നനേത്രവും,
മകരകുണ്ഡലംപ്രതിബിംബിക്കുന്നകവിൾത്തടങ്ങളും, മുഖസരോജവും,
വിയർപ്പുതുള്ളികൾപൊടിഞ്ഞനാസികാസ്ഥമന്ദഹാസവും, മധുരശോഭയും,
തുളസിയുംനല്ലസരസിജങ്ങളുമിളതായിടിനതളിരുകളുമാ-
യിടകലർന്നുടനിളകുംമാലകൾതഴയുംമുത്തുമാലകൾകൗസ്തുഭം
മണിയുംചേരുന്നഗളവും, ചമ്മട്ടിപിടിച്ചൊരുകരതലവും, കുങ്കുമം
മുഴക്കപ്പൂശിനതിരുമാറും, മാറുനിറഞ്ഞമഞ്ഞപ്പട്ടുകിലും! കാഞ്ചികൾ,
പദസരോരുഹയുഗവും, മെന്നുടെഹൃദയംതന്നിലങ്ങിരിക്കുംപോലെയ-
മ്മണിരഥംതന്നിലക്കുകൾക്കേവമണിവർണ്ണൻതന്നെതെളിഞ്ഞുകണ്ടുഞാൻ.

(ഭാരതം കർണ്ണപർവ്വം)

സംസ്കൃതപദങ്ങളെക്കാൾ ഭാഷാപദങ്ങൾ കൂടിനില്ക്കുന്നതു ലളിതം.

വലവൈരിതനൂജനുമന്നേരമഴകോടൊരുപൊയ്കയിൽച്ചെന്നുടൻ
മുഴുകിപ്പരിശുദ്ധിവരുത്തിനാൻ, വിലസീടുന്നപാണിതലങ്ങളിൽ
തുളസീദളംകൊണ്ടുനിറച്ചുതേ, കലവില്ലുംചുമലിലെടുത്തുടൻ
നിർമ്മലമായമാറുമുടുത്തുടൻ കിഴിഞ്ഞിടിനവാർകുഴൽതന്നില-
ങ്ങൊഴുകീടുന്നവാരികണങ്ങളും, ഹരിഷാശ്രുവഴിഞ്ഞുനിറഞ്ഞൊരു
വരിനീണ്ടവിലോചനഭംഗിയും, കൃഷ്ണനാമംജപിക്കുന്നനേരമ-
ങ്ങൊട്ടൊട്ടുകാണുംദന്തദ്യുതികളും, അന്നേരത്തെവേഷംനിരൂപിച്ചാ-
ലതിമനോഹരമെന്നേപറയാവൂ.

(സന്താനഗോപാലം പാന)

സംസ്കൃതപദങ്ങളെ മുഴുവൻ ഉപേക്ഷിച്ചിട്ടുള്ളതാണ് പച്ചമലയാളം.

വക്കാണത്തിനുവന്നദാനവർകളെത്തോല്പിച്ചുമറ്റെവക-
ക്കൊക്കെണ്ണീയുലകെന്നുവന്നതുകണ്ടക്കല്പനകേട്ടിട്ടുടൻ

മുക്കണ്ണൻതിരുമേനിമൂണ്ടൊട്ടുമിടത്തെമ്പോട്ടു ചെന്തീയുണി-
ത്തൃക്കണ്ണൊന്നുമിഴിച്ചുവാരുവെളിയിൽക്കാണായതാഃയ! തൊഴാം.

(കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ)

വാക്യമാം യോഗ്യതാകാംക്ഷാ-
സത്തിയുക്തം പദോച്ചയം,
൧൮ പദാൎത്ഥാന്യോന്യബന്ധത്തിൽ-
ബ്ബാധമില്ലായ്ക യോഗ്യത.

വെള്ളംകൊണ്ടു നനയ്ക്കുന്നു
ദഹിപ്പിക്കുന്നു തിയ്യിനാൽ
൧൯ പൂൎവ്വാപരത്തിൻ ഭാവാദി,
പ്രകൃതിപ്രത്യയങ്ങളിൽ
ഇണങ്ങീടുവതാകാംക്ഷാ-
യാസത്തി, ദ്രുതഭാഷണം.

യോഗ്യത, ആകാംക്ഷ, ആസത്തി, എന്നിവയോടുകൂടിയ പദസമൂഹമാകുന്നു വാക്യം. പദാൎത്ഥങ്ങളുടെ പരസ്പരസംബന്ധത്തിനു ബാധ കൂടാതിരിക്കുന്നതാണു യോഗ്യത. 'തിയ്യുകൊണ്ടു നനയ്ക്കുക', 'വെള്ളംകൊണ്ടു ദഹിപ്പിക്കുക,' എന്നു പറഞ്ഞാൽ പരസ്പരബന്ധത്തിനു ബാധയുണ്ടാകുന്നു. എന്തെന്നാൽ വെള്ളം കൊണ്ടല്ലാതെ നനയ്ക്കുന്നതിനും തിയ്യുകൊണ്ടല്ലാതെ ദഹിപ്പിക്കുന്നതിനും പാടില്ല. പ്രകൃതിപ്രത്യയങ്ങളുടെ പൂൎവ്വാപരഭാവം മുതലായതു ആകാംക്ഷയും, താമസിക്കാതെയുള്ള ഉച്ചാരണം ആസത്തിയുമാകുന്നു. 'രാമാ! പശുവിനെക്കൊണ്ടു വരിക' എന്ന വാക്യത്തിലെ ഓരോപദവും താമസിച്ചു ഉച്ചരിച്ചാൽ പെട്ടെന്നു അൎത്ഥബോധം ഉണ്ടാകുന്നതല്ല.

൨൦ ഭാഷയ്ക്കു ശബ്ദം തനുവാ-
ണൎത്ഥമായതു ജീവനും;
പദരൂപമതാം ശബ്ദം,
ശബ്ദനിൎദ്ദിഷ്ടമൎത്ഥവും.

ഭാഷയ്ക്കു ശബ്ദം ശരീരവും അർത്ഥം ജീവനും ആകുന്നു. പദസ്വരൂപമാകുന്നു ശബ്ദം; വക്താവിനാൽ ശബ്ദംകൊണ്ടു നിർദ്ദേശിക്കപ്പെട്ടതാണ് അർത്ഥം.

൧൫ ശബ്ദാർത്ഥാന്യോന്യസംബന്ധ-
മതാം വ്യാപാരനാമകം
ശബ്ദം ത്രിധാ, വാചകാഖ്യം
ലക്ഷകം വ്യഞ്ജകാഹ്വയം
൧൬ അതുപോലർത്ഥവും, വാച്യ-
ലക്ഷ്യവ്യംഗ്യങ്ങളിങ്ങനെ
വാചകാദികൾമൂന്നിനും
വ്യാപാരമഭിധാഹ്വയം
൧൭ ലക്ഷണാവ്യഞ്ജനാഖ്യങ്ങ-
ളെന്നു മൂന്നുവിധത്തിലാം.

ശബ്ദാർത്ഥങ്ങളുടെ അന്യോന്യസംബന്ധത്തിനു വ്യാപാരമെന്നുപേർ. ശബ്ദം, വാചകം, ലക്ഷകം, വ്യഞ്ജകം എന്നു മൂന്നുവിധമുണ്ട്. അപ്രകാരം, വാച്യം ലക്ഷ്യം വ്യംഗ്യം എന്നു അർത്ഥവും മൂന്നുവിധം; വാചകാദിയുടെ വ്യാപാരത്തിനു യഥാക്രമം അഭിധ, ലക്ഷണ, വ്യഞ്ജന എന്നു പേരുകളാകുന്നു.

സങ്കേതിതമതാമർത്ഥം
വചിക്കുന്നതു വാചകം

ഇന്ന പദത്തിനു ഇന്നതെന്നു നിശ്ചയിക്കപ്പെട്ടിട്ടുള്ളതാണ് സങ്കേതിതാർത്ഥം. ഇപ്രകാരമുള്ള അർത്ഥത്തെ കുറിക്കുന്ന ശബ്ദമാകുന്നു വാചകം.

൧൮ ത്രിധാഭിധാ, രൂഢിയോഗം
യോഗരൂഢിസ്സമിങ്ങനെ
അംശശക്തിവശാലർത്ഥ-
പ്രത്യായകതയോഗമാം

൨൫ യോഗവും രൂഢിയും ചേൎന്നു
യോഗരൂഢി ഭവിച്ചിടും.

(രൂഢിയുടെ ലക്ഷണം മുമ്പു പറഞ്ഞിട്ടുണ്ടു്.) വാചകത്തിന്റെ വ്യാപാരമായ അഭിധയ്ക്കു, രൂഢി യോഗം യോഗരൂഢി എന്നു മൂന്നു ഭേദങ്ങൾ ഉണ്ടു്. അംഗശക്തികൊണ്ടുള്ള അൎത്ഥബോധകത്വം യോഗമാകുന്നു. ഉദാഹരണം; പാൽക്കാരൻ, തുള്ളൽക്കാരൻ; ഇത്യാദി. യോഗവും രൂഢിയും ചേരുന്നതു യോഗരൂഢി. ഉദാഹരണം; കുതിരവിരൽ, മുതലായവ. രൂഢി മുതലായവയെ, കേവലസമുദായശക്തി, കേവലാവയവശക്തി, സമുദായാവയശക്തിസങ്കരം, എന്നും ചിലർ പറയുന്നുണ്ടു്.

ഭാഷയിങ്കൽപ്പദങ്ങൾക്കു
വരുമൎത്ഥം പലേവിധം

ഭാഷയിൽ, പദങ്ങൾക്കു പല അൎത്ഥങ്ങളും ഉണ്ടാകുന്നതാണു്. ഉദാഹരണം; മലർ ഹരി മാനം മുതലായവ.

൨൬ സംയോഗവിപ്രയോഗങ്ങൾ
സാഹചൎയ്യം വിരോധവും
അൎത്ഥം പ്രകരണം ലിംഗ-
മന്യശബ്ദസമീപത
൨൭ സാമൎത്ഥ്യമൗചിതി ദേശം
കാലം സ്വരവുമാംഗ്യവും.
നാനാൎത്ഥമായ ശബ്ദത്തി-
ന്നഭിധാനിയമങ്ങളാം

സംയോഗം മുതലായവ, നാനാൎത്ഥകമായ ശബ്ദത്തിന്റെ അഭിധയെ നിയമനം ചെയ്യുന്നവയാകുന്നു.

൨൮ നാനാൎത്ഥമായ ശബ്ദത്തി-
ന്നൊരൎത്ഥത്തിൽ പ്രസിദ്ധകം
യോഗം സംയോഗനാമം താൻ;
സശംഖാംബുജനാം ഹരി;

നാനാർത്ഥകമായ പദത്തിന്റെ, ഒരർത്ഥത്തിൽ മാത്രം പ്രസിദ്ധമായ സംബന്ധം, സംയോഗമാകുന്നു.

ഉദാ; സശംഖാംബുജനായഹരി

ഇവിടെ വിഷ്ണുവിങ്കൽ മാത്രം പ്രസിദ്ധമായ ശംഖപത്മങ്ങളുടെ സംബന്ധംകൊണ്ടു ഹരിശബ്ദത്തിനു വിഷ്ണു എന്നു അർത്ഥം.

൨൯. ഇച്ചേർച്ചക്കുള്ള വേർപാടാം
വിപ്രയോഗം പ്രകീർത്തിതം;
അശംഖാംബുജനായങ്ങു
വിരാജിപ്പവനാം ഹരി.

മുമ്പു പറഞ്ഞ സംബന്ധത്തിന്റെ വേർപാടു വിപ്രയോഗം;

ഉദാഹരണം; അശംഖാംബുജനായഹരി

ശംഖപത്മങ്ങളുടെ വേർപാടുകൊണ്ടു ഹരിശബ്ദം വിഷ്ണുവിനെ കുറിക്കുന്നു.

൩൦. സഹപ്രയുക്തമായുള്ള
പദത്തിന്നർത്ഥമാസ്പരം
സംസർഗ്ഗം സാഹചര്യാഖ്യം;
രാമലക്ഷ്മണരാണിവർ;

സഹപ്രയുക്തമായുള്ള പദത്തിന്റെ അർത്ഥവുമായുള്ള സംസർഗ്ഗമാകുന്നു സാഹചര്യം.

ഉദാ; രാമലക്ഷ്മണന്മാർ.

ലക്ഷ്മണസാഹചര്യംകൊണ്ടു 'രാമൻ' എന്ന പദത്തിനു ദാശരഥി എന്ന് അർത്ഥം.

൩൧. പ്രസിദ്ധമായ ശത്രുത്വം
വിരോധം; രാമരാവണർ

പ്രസിദ്ധമായ വൈരമാകുന്നു വിരോധം.

ഉദാ: രാമരാവണന്മാർ.

രാമരാവണന്മാരുടെ വിരോധം പ്രസിദ്ധമാകയാൽ രാമൻ എന്ന പദത്തിന്നു ദാശരഥി എന്നു അൎത്ഥം.

അൎത്ഥം പ്രയോജനം; ദുഃഖം
തീൎക്കാൻ സേവിക്കു ദേവനെ

അൎത്ഥം പ്രയോജനമാകുന്നു. ദുഃഖം തീൎക്കുക എന്ന പ്രയോജനംകൊണ്ടു, ദേവൻ എന്ന പദത്തിന്നു ഈശ്വരൻ എന്നു അൎത്ഥം.

൩൨ പറയുന്നവൎക്കേൾക്കുന്നോ-
രെന്നിവൎക്കു മനസ്സതിൽ
പരം വിഷയമായിട്ടു-
മതാം പ്രകരണാഭിധം
൩൩ എല്ലാമറിയുവോനാണു
ദേവനെന്നുള്ള നിൎണ്ണയം

വക്താവു ശ്രോതാവു എന്നിവരുടെ ബുദ്ധിക്കു വിഷയമാകുന്നതു് പ്രകരണം.

ഉദാ; ദേവനെല്ലാമറിയാമെല്ലോ.

പ്രകരണവശാൽ ദേവൻ എന്നതിന്നു രാജാവു എന്നൎത്ഥം.

അൎത്ഥാന്തരത്തിലുണ്ടാകാ-
തൊരൎത്ഥത്തിലിരുപ്പതായ്
൩൪ പദാൎത്ഥം ലിംഗമാം; ഭൂഭൃ-
ത്തധികം രുഷ്ടചിത്തനായ്

അൎത്ഥാന്തരത്തിൽ സംഭവിക്കാത്തതും ഒരൎത്ഥത്തിൽ മാത്രം ഇരിക്കുന്നതുമായ പദാൎത്ഥം ലിംഗം.

ഉദാ; ഭൂഭൃത്തു കോപിച്ചു.

കോപിക്കുക എന്ന ലിംഗം കൊണ്ടു ഭൂഭൃൽപദത്തിന്നു രാജാവു എന്നൎത്ഥം.

നിശ്ചിതാൎത്ഥപദത്തിന്റെ-
യടുപ്പം താൻ സമീപത

൩൭ മുക്കണ്ണനായൊരു ദേവൻ
കാക്കട്ടെ! നമ്മെയൊക്കെയും

നിശ്ചിതാർത്ഥകമായ മറ്റൊരു പദത്തിന്റെ അടുപ്പമാകുന്നു സമീപത.

ഉദാ; മുക്കണ്ണനായ ദേവൻ.

മുക്കണ്ണൻ എന്ന പദത്തിന്റെ സാമീപ്യംകൊണ്ടു ദേവപദത്തിനു ശിവൻ എന്നർത്ഥം.

സാമർത്ഥ്യമാം കാരണത്വം
മധുസന്തുഷ്ടമാം പികം

കാരണത്വമാകുന്നു സാമർത്ഥ്യം.

ഉദാ; മധുസന്തുഷ്ടമായ കോകിലം.

കോകിലത്തിനു സന്തോഷത്തെ ജനിപ്പിക്കുകയാൽ 'മധു' ശബ്ദത്തിനു വസന്തമെന്നർത്ഥം.

൩൮ അന്വയത്തിൻ യോഗ്യതയാ-
മൌചിതീനാമമായത്
ഉൾപ്പൂവിലുള്ള കാമാർത്തി
തീർക്കട്ടെ നിൻ പ്രിയാമുഖം

അന്വയയോഗ്യതയാകുന്നു ഔചിതി.

ഉദാ; പ്രിയാമുഖം കാമാർത്തിയെ നശിപ്പിക്കട്ടെ.

കാമാർത്തി തീർക്കുവാനുള്ള യോഗ്യതകൊണ്ടു മുഖശബ്ദത്തിനു ആഭിമുഖ്യം എന്നു അർത്ഥം.

൩൯ സ്ഥലത്തിന്റെ വിശേഷം താൻ
ദേശം; പോർക്കളമായതിൽ
പായുന്ന സൈന്ധവത്തിന്റെ
ശബ്ദം കേൾക്കുന്നിതുച്ചമായ്

സ്ഥലവിശേഷമാകുന്നു ദേശം.

ഉദാ; യുദ്ധക്കളത്തിൽ സൈന്ധവം ശബ്ദിക്കുന്നു.

സ്ഥലവിശേഷത്താൽ സൈന്ധവത്തിനു കുതിര എന്നർത്ഥം.

൩൭. കാലം സമയമാം; ചിത്ര-
ഭാനുശോഭിപ്പൂ രാത്രിയിൽ

കാലം സമയമാകുന്നു.

ഉദാ; രാത്രിയിൽ ചിത്രഭാനു ശോഭിക്കുന്നു.

സമയം കൊണ്ടു ചിത്രഭാനുപദത്തിനു അഗ്നി എന്നൎത്ഥം.

ശബ്ദത്തെയുച്ചരിക്കുന്ന
ഭേദമാകും സ്വരാഭിധം

ശബ്ദോച്ചാരണഭേദമാകുന്നു സ്വരം.

ഉദാ; അതു ഞാൻ നിനക്കു തരാം.

സ്വരവ്യത്യാസത്താൽ തരുകയില്ലെന്നു അൎത്ഥം വരുന്നതാണ്.

൩൯. ആംഗികാഖ്യമതംഗങ്ങൾ
കൊണ്ടു ചെയ്യുന്ന ചേഷ്ടയാം

അംഗംകൊണ്ടു ചെയ്യുന്ന ചേഷ്ടയാണ് ആംഗികം

ഉദാ; എനിക്കിത്രയും വേണ്ട.

ഇവിടെ ഇത്രയെന്ന പദത്തിന്റെ അൎത്ഥം ആംഗികം കൊണ്ടു അറിയേണ്ടതാണ്.

വാച്യത്തിനന്വയാഭാവം
മൂലം പുതിയതാംപൊരുൾ
൪൦. ഖ്യാതികൊണ്ടോ ഫലംകൊണ്ടോ
കുറിക്കുന്നത് ലക്ഷണ.

വാച്യാൎത്ഥത്തിനു അനന്വയംവരായ്കമൂലം പ്രസിദ്ധികൊണ്ടോ ഫലംകൊണ്ടോ പുതിയ അൎത്ഥം യാതൊരു വ്യാപാരംകൊണ്ടു തോന്നിക്കുന്നുവോ അതു ലക്ഷണ. ഈ വ്യാപാരം വാച്യാൎത്ഥത്തിന്റെ സംബന്ധമാണെന്നാണ് താൎക്കിക മതം. പ്രസിദ്ധിമൂലം അൎത്ഥം തോന്നിക്കുന്നത് പ്രസിദ്ധിമൂല; ഫലംനിമിത്തമുള്ളതു ഫലമൂല; എണ്ണ എന്ന പദത്തിനു, എള്ളിലെ നെയ്യ് എന്നുള്ള വാച്യാൎത്ഥത്തെ കളഞ്ഞു, എ

ള്ളിൽ എണ്ണപോലെയുള്ള സ്നേഹരൂപമായ സാരാംശം എന്നു, അർത്ഥം കല്പിക്കുന്നതു പ്രസിദ്ധമൂലമായ ലക്ഷണ. കാശിനഗരം ഗംഗയിലാകുന്നു എന്നു പറഞ്ഞാൽ, നഗരം നദിയിൽ സ്ഥിതിചെയ്യാത്തതിനാൽ, വാച്യാർത്ഥത്തിനു ബാധയുണ്ടാകുന്നു. അന്വയസിദ്ധിക്കുവേണ്ടി ഗംഗാശബ്ദത്തിനു ഗംഗാതീരം എന്നർത്ഥം സിദ്ധിക്കുന്നു. ഗംഗയിലെന്നു പറയാതെ ഗംഗാതീരംഎന്നു പറഞ്ഞാൽ ശൈത്യാദിഫലം സിദ്ധിക്കയില്ല. അതിനാൽ ഇതു ഫലമൂല.

ജഹല്ലക്ഷണയും പിന്നി-
ടജഹല്ലക്ഷണാഖ്യവും
൪൧. മിശ്രമിങ്ങനെ മൂന്നുണ്ട്
ലക്ഷണാഭിധമാമതു.

വാച്യലക്ഷ്യാർത്ഥങ്ങളുടെ അന്തരം പ്രമാണിച്ചു ജഹല്ലക്ഷണ, അജഹല്ലക്ഷണ, മിശ്രം (ജഹദജഹല്ലക്ഷണ) എന്നു ലക്ഷണ, മൂന്നുവിധമുണ്ട്.

ജഹല്ലക്ഷണ, വാച്യാർത്ഥം
മുഴുവൻ വെടിയുന്നതാം
൪൨ ഗംഗാനദിയിലായ് കാശീ-
പുരിമിന്നുന്നിതുജ്വലം.

വാച്യാർത്ഥം മുഴുവൻ ഉപേക്ഷിക്കുന്നതു ജഹല്ലക്ഷണ. ഉദാഹരണം സ്പഷ്ടം.

അർത്ഥാന്തരത്തെ വാച്യാർത്ഥ-
മിഹ കൈവെടിയാതെതാൻ
൪൩ തോന്നിപ്പിക്കുന്നതാമാക്കി-
ലജഹല്ലക്ഷണാഭിധം.

വാച്യാർത്ഥത്തെ ഉപേക്ഷിക്കാതെ അർത്ഥാന്തരത്തെ തോന്നിപ്പിക്കുന്നത് അജഹല്ലക്ഷണ.

ഉദാ; കുന്തം വരുന്നു.

ഇവിടെ കുന്തം തനിയെ വരാത്തതിനാൽ കുന്തക്കാർ വരുന്നു എന്നു അർത്ഥം സിദ്ധിക്കുന്നു; കുന്തപദത്തിന്റെ അർത്ഥത്തിനു കുറവുവരുന്നില്ല; അതുകൊണ്ടു ഇതു അജഹല്ലക്ഷണയാകുന്നു.

വെടിഞ്ഞും വെടിയാതെയും
വാച്യാർത്ഥമിയലുന്നതാം
൪൪ മിശ്രലക്ഷണ; തൽ ഗ്രാമം
തീപിടിച്ചു നശിച്ചുപോയ്.

വാച്യാർത്ഥം ഉപേക്ഷിക്കപ്പെട്ടതും ഉപേക്ഷിക്കപ്പെടാത്തതും കൂടിയതു് ജഹദജഹല്ലക്ഷണ. ഗ്രാമത്തിൽ ഏതാനും ഭവനങ്ങൾ തീപിടിച്ചുനശിക്കവേ ഗ്രാമം നശിച്ചു എന്നു പറയുന്നതു ഉദാഹരണം.

വാച്യാർത്ഥത്തിന്റെ സംബന്ധ-
സ്വഭാവം താൻ നിമിത്തമായ്
൪൫ ലക്ഷണക്കുണ്ടു ഭേദങ്ങൾ
ഗൌണിയും ശുദ്ധയും തഥാ.

വാച്യാർത്ഥത്തിന്റെ സ്വഭാവം നിമിത്തം ലക്ഷണക്കു ഗൌണി എന്നും ശുദ്ധ എന്നും, രണ്ടു ഭേദങ്ങൾ ഉണ്ടു്.

സാദൃശ്യമായ സംബന്ധം
ഗൌണി; സിംഹേന്ദ്രനാണവൻ

സംബന്ധം സാദൃശ്യമാണെങ്കിൽ ഗൌണി. 'അവൻ സിംഹമാണു്' എന്നു പറയുന്നതിൽ അവൻ സിംഹസമനാണെന്നർത്ഥം.

കാര്യകാരണഭാവം സ്വ-
സ്വാമിതൻ ഭാവമാദിയാം
൪൬ സംബന്ധമെങ്കിലോ ശുദ്ധ;
ഘൃതമായുസ്സതന്നെയാം.

സംബന്ധം, കാര്യകാരണഭാവം സ്വസ്വാമിഭാവം മുതലായവയാണെങ്കിൽ ശുദ്ധ. ഘൃതം ആയുസ്സിനുകാരണമാ

ണെന്നുള്ളതിനു, ആയുസ്സ് എന്നു പറയുന്നത് ഉദാഹരണം. ഇത് കാൎയ്യകാരണഭാവസംബന്ധമാകുന്നു. രാജസേവകനായ ഒരാൾ പോകുമ്പോൾ രാജാവു പോകുന്നു എന്നു പറയുന്നതു സ്വസ്വാമിഭാവസംബന്ധമാകുന്നു.

൨൭ ദ്വിവിധം ഗൌണി; സാരോപ
തഥാ സാദ്ധ്യവസാനയും,
ഉപമേയത്തെ നിൎദ്ദേശി-
ച്ചുപമാനത്തിനേററവും.

൨൮ അഭേദകല്പനം ചെയ്യു-
ന്നതാം സാരോപകാഹ്വയം
മുഖേന്ദു, ചരണാംഭോജം,
ശ്രീതമന്ദാരഭൂരുഹം,

ഗൌണിക്കു സാരോപ സാദ്ധ്യവസാന എന്നു, രണ്ടു ഭേദങ്ങൾ ഉണ്ട്. ഉപമേയത്തെ നിൎദ്ദേശിച്ചു അതിനു ഉപമാനത്തിന്റെ അഭേദത്തെ കല്പിക്കുന്ന സ്ഥലത്ത് സാരോപ. ഉദാഹരണം സ്പഷ്ടം.

൨൯ ഉപമാനത്തെമാത്രം താൻ
നിൎദ്ദേശിക്കുന്നതന്ത്യമാം;
അവർ ഗംഭീരസിംഹങ്ങൾ
വന്നുചേരുന്നിതേവരും

ഉപമേയത്തെ പറയാതെ ഉപമാനത്തെമാത്രം നിൎദ്ദേശിക്കുന്നസ്ഥലത്തു സാദ്ധ്യവസാന. ശൂരന്മാരായ ഭടന്മാർ വരുമ്പോൾ സിംഹങ്ങൾ വരുന്നു എന്നു പറയുന്നതു ഉദാഹരണം.

൩൦ സ്വസ്വാൎത്ഥം പ്രതിപാദിച്ചു-
ലക്ഷണാഭിധകൾക്കുമേൽ
നവാൎത്ഥം വെളിവാക്കീടും
വ്യാപാരം വ്യഞ്ജനാഭിധം.

ലക്ഷണയും അഭിധയും, അതാതിനുള്ള അൎത്ഥത്തെ പ്രതിപാദിച്ചതിനുശേഷം, അതിൽനിന്നുതന്നെ വേറെ ഒരു പുതിയ അൎത്ഥത്തെ പ്രകാശിപ്പിക്കുന്ന വ്യാപാരം വ്യഞ്ജനയാകുന്നു. ലക്ഷണയ്ക്കുമേൽ ഉണ്ടാകുന്നതു ലക്ഷണാമൂലവും അഭിധയ്ക്കുമേൽ ഉണ്ടാകുന്നത് അഭിധാമൂലവും ആയ വ്യഞ്ജന.

൩൫ സംയോഗാദിബലാലൎത്ഥം
ചൊന്നതിൻ ശക്തിനില്ക്കവേ
ജനിക്കും വ്യഞ്ജനയതാ-
മഭിധാമൂലനാമകം

മുമ്പു പറഞ്ഞ സംയോഗം വിപ്രയോഗം മുതലായവയുടെ ബലംകൊണ്ടു അൎത്ഥത്തെ പ്രകാശിപ്പിച്ച അഭിധയുടെ ശക്തിനില്ക്കവേ, അതിൽനിന്നുണ്ടാകുന്നത് അഭിധാമൂലവ്യഞ്ജന. ഇതിനെക്കുറിച്ച്, 'ഭാഷാഭൂഷണ'ത്തിൽ ഇപ്രകാരം പറയുന്നു. 'ചിലേടത്തു അഭിധാസിദ്ധമായ പ്രകൃതാൎത്ഥം ശമിച്ചതിൽപിന്നീടും, ഒരു അപ്രകൃതാൎത്ഥം ശബ്ദമഹിമാവിനാൽ സഹൃദയന്മാരുടെ ഹൃദയത്തിൽ ഉദിക്കുന്നുണ്ട്. ഈ അപ്രകൃതാൎത്ഥത്തെ ദ്യോതിപ്പിക്കുന്നത്, അഭിധ ഒരിക്കൽ പ്രവൎത്തിച്ചു വിരമിച്ചുപോയതിനാൽ, വ്യഞ്ജനതന്നെ ആകുന്നു എന്നു സ്പഷ്ടം. ഈ വ്യഞ്ജനയുടെ മൂലം എന്തെന്നുനോക്കുമ്പോൾ അഭിധയെ അല്ലാതെ വേറെ ഒന്നും കാണാത്തതിനാൽ ഇതു അഭിധാമൂലവ്യഞ്ജനയായി. അസ്തമിക്കുന്ന സൂൎയ്യനോടുകൂടി അവസാനിക്കുന്നപകൽ, തന്റെ പ്രകാശശേഷംകൊണ്ടു സന്ധ്യയെന്നൊരു പുതിയ കാലത്തെയുണ്ടാക്കുന്നതുപോലെ, വാച്യാൎത്ഥപ്രതിപാദനയോടുകൂടി ശമിച്ച അഭിധ, തന്നിൽനിന്നു ഊറീട്ടുള്ള അൎത്ഥംകൊണ്ടു വ്യഞ്ജന എന്നൊരു നൂതനവ്യാപാരത്തെ ജനിപ്പിക്കുന്നു എന്നു താല്പൎയ്യം.”

ശ്രീമത്താൎത്താണ്ഡമദമൊട്ടു ജഗൽപ്രാണനെത്തിന്നു നന്നായ്
സാമൎത്ഥ്യത്തോടഹിമയെ മുഴിപ്പിച്ചു ഭൂമീപതിക്കും

കേമത്തംപൂണ്ടനൃജുഗതിയാം മദ്ഭുജംഗാളിജിഹ്വാ-
സ്തോമത്തോടസ്തുയായി തവസഖേ! സാദ്ധ്യബാധം വിരോധം.
(മയൂരസന്ദേശം)

ഇവിടെ നിനക്കു സർപ്പങ്ങളോടു വിരോധമുണ്ടാകട്ടെ എന്നു പ്രകൃതാർത്ഥത്തിനുശേഷം, ചാടവൃത്തികളായ ഏഷണിക്കാരോടും വിരോധം ഭവിക്കട്ടെ എന്നു, അപ്രകൃതമായ അർത്ഥം കൂടി അഭിധയിൽനിന്നുമുണ്ടാകുന്നു. അതിനാൽ ഇതു അഭിധാമൂലവ്യഞ്ജന.

൧൨. ഏതു സാദ്ധ്യത്തെയുദ്ദേശി-
ച്ചാകും ലക്ഷണ ചെയ്വതു
അതിനെ വെളിവാക്കുന്നു
ലക്ഷണാമൂലനാമകം.

ഏതു ഫലത്തെ ഉദ്ദേശിച്ചാണു് ലാക്ഷണികശബ്ദം പ്രയോഗിക്കുന്നതു് അതിനെ വെളിവാക്കുന്നതു ലക്ഷണാമൂലവ്യഞ്ജന.

“കാശീനഗരം ഗംഗയിലാകുന്നു.”

ഇവിടെ ഗംഗാപദം, പ്രവാഹാദിയായ വാച്യാർത്ഥത്തെ ആദ്യം ജനിപ്പിക്കുന്നു. അഭിധയുടെ വ്യാപാരം ഇതുവരെയെ ഉള്ളു. അഭിധാസിദ്ധമായ വാച്യാർത്ഥം ബാധിതമാകയാൽ, അന്വയസിദ്ധിക്കുവേണ്ടി ലക്ഷണ പ്രവർത്തിക്കുകയും ഗംഗാപദത്തിനു ഗംഗാതീരം എന്നു അർത്ഥം തോന്നിപ്പിക്കുകയും, ചെയ്യുന്നു. തീരം എന്ന അർത്ഥത്തെക്കുറിച്ചിട്ടു, ലക്ഷണ അവസാനിച്ചതിന്റെ ശേഷം, ശൈത്യപാവനത്വങ്ങളെ തോന്നിക്കുന്നതു് വ്യഞ്ജനയാകുന്നു. ഇപ്രകാരം ഫലലക്ഷണകളിൽ ഫലത്തെ ബോധിപ്പിക്കുന്നതു് വ്യഞ്ജനയാകയാൽ അതിനു ലക്ഷണാമൂലയെന്നു പേർ.

൧൩. വക്താ കേൾക്കുന്നവൻ വാച്യ-
വസ്തുവും വാക്യവും തഥാ

കാലം ദേശം പ്രകരണം
ചേഷ്ടയിത്യാദിതന്നുടെ
൧൪. വിശേഷത്താൽ സഹൃദയ-
ക്കുള്ളിലന്യാർത്ഥബോധവും
ഉദിക്കുന്നുണ്ടർത്ഥശക്തി-
മൂലവ്യഞ്ജനയാലത്.

പറയുന്നവൻ കേൾക്കുന്നവൻ മുതലായവരുടെ വിശേഷത്തെ അറിയുന്ന സഹൃദയന്മാൎക്കു, ചിലേടത്തു വാച്യാർത്ഥാദികളായ എല്ലാ അർത്ഥങ്ങളും, വേറെ ഒരു അർത്ഥവും തോന്നിക്കും. ആയതു അർത്ഥശക്തിമൂലമായ വ്യഞ്ജനാവ്യാപാരത്താലാകുന്നു.

നഷ്ടം നിശ്ശേഷമായ് പോർമുലയിൽ മലയജം, ചുണ്ടിലെച്ചായപ്പുശേഷം
മൃഷ്ടം, ലുപ്താഞ്ജനം കണ്ണിണ തവ കൃശമീ ഗാത്രകം കൊണ്ടഭോലം,
കഷ്ടം! പൊയ്യോതുമോളേ! സ്വജനരുജയറിയാത്ത ദൂതീ! കുളിപ്പാ-
നിഷ്ടംപോലങ്ങു നീ പോയ്ക്കുളമതിൽ നഹി തസ്യാധമസ്യാന്തികത്തിൽ.

(അമരുകശതകം)

നായകനെക്കൊണ്ടുവരുവാനായി പറഞ്ഞയക്കപ്പെട്ട ദൂതി തത്സംഭോഗാനന്തരം തിരിച്ചുവന്നതു കണ്ടു, നായിക അവളോടു പറയുന്നതാണിത്. എന്റെ സങ്കടം അറിയാതെ നീ കുളിക്കുവാനാണല്ലോ പോയത്; കാമുകന്റെ അടുക്കൽ പോയില്ലല്ലോ; എന്നാണിവിടെ വാച്യാർത്ഥം. ഇവിടെ നായികയുടേയും തൽഭൃത്യയായ ദൂതിയുടേയും മറ്റും വിശേഷത്താൽ, നീ അദ്ദേഹത്തോടുകൂടി രമിക്കുകയാണല്ലോ ചെയ്തതെന്നർത്ഥം വ്യഞ്ജിക്കുന്നു.

ക്ഷണമിമകളിൽനിന്നു തല്ലിച്ചുണ്ടിൽ-
ക്കുളുർമുലമേലഥ വീണുടൻ തകർന്നു
വലികളിലിടറിച്ചിരേണ നാഭി-
ച്ചുഴിയിലിറങ്ങി നവീനവർഷബിന്ദു.

(ഭാഷാകുമാരസംഭവം)

ഇതു, വർഷകാലത്തിൽ പാർവ്വതി തപസ്സുചെയ്യുന്നതിനെ വർണ്ണിക്കുന്ന പദ്യമാകുന്നു. ഇവിടെ വർഷബിന്ദുവിനു ഭവിച്ച

സ്ഥിതിഭേദമാണു് വാച്യാൎത്ഥം. ഇതിൽനിന്നും പാൎവ്വതി നാസാഗ്രത്തിൽ ദൃഷ്ടി ഉറപ്പിച്ചു പാമൂടി ഭേദം ഇളകാതെ നിന്നു എന്നു, പ്രകരണാദിവിശേഷത്താൽ സിദ്ധിക്കുന്നു; അത്രയുമല്ല തത്തദംഗങ്ങളുടെ സൌന്ദൎയ്യവും, കാമവികാരോദ്ദീപകമായവൎഷകാലത്തിൽക്കൂടി പ്രചലിക്കാത്തുള്ള മനഃസ്ഥിതിയും, വ്യഞ്ജിക്കുന്നു. ഇവിടെ വ്യംഗ്യാൎത്ഥം തോന്നുന്നതു പദങ്ങളുടെ ശക്തികൊണ്ടല്ല; അൎത്ഥശക്തികൊണ്ടാണു്.

൫൫. രസത്തിനേററമുൽക്കൎഷം
വരുംമാറു പദങ്ങളെ
അന്യോന്യം സംഘടിപ്പിക്കാ
സ്വഭാവമത്രേ രീതിയാം.

൫൬. ത്രിവിധം രീതി, വൈദൎഭി
ഗൌഡി പാഞ്ചാലിയിങ്ങനെ

രസത്തിനു ഉൽക്കൎഷം ജനിക്കത്തക്കവിധം പദങ്ങളെ ഘടിപ്പിക്കുന്നതാണു് രീതി. വൈദൎഭി, ഗൌഡി, പാഞ്ചാലി, എന്നു രീതി മൂന്നുവിധം.

പരുഷംവൎണ്ണമില്ലാതെ
മാധുൎയ്യമിയലുന്നതായ്

൫൭. സമാസാല്പകമാം രീതി
വൈദൎഭി മൃദുകോമളം

പരുഷവൎണ്ണങ്ങൾ (ഖ ഛ ഠ ഢ ട മുതലായവ) ഇല്ലാതേയും മാധുൎയ്യസഹിതമായും സമാസങ്ങൾ കുറഞ്ഞും മൃദുവായും കോമളമായും ഉള്ള രീതിയാണു് വൈദൎഭി.

പരമശിവമുഖാംഭോജാവലോകേ നിലീനം
മിഴികളിലവനമ്രം വിസ്മയശ്രീ കപോലേ
കളുഷി ശശികലായാം മുൽപ്രകമ്പം ഭുജംഗേ
ജയതി തിരുമിഴിത്തെല്ലദ്രിരാജാത്മജായാഃ

(ചന്ദ്രോത്സവം)

ഓജഃപ്രധാനമായേററ-
മാഡംബരമിയന്നതായ്
൭൮. സമാസാധികമായുള്ള
രീതി ഗൌഡി സമുജ്വലം

ഓജസ്സു അധികമുള്ളതും സമാസത്തോടുകൂടിയതും ആഡംബരം ഔജ്വല്യം ഇവ കലരുന്നതുമായ രീതി ഗൌഡിയാകുന്നു.

ശങ്കാഹീനം ശശാങ്കാമലതരയശസാ കേരളോൽപന്നഭാഷാ-
വങ്കാട്ടിൽ സഞ്ചരിക്കും സിതമണിധരണീദേവഹര്യക്ഷവര്യൻ
ഹുങ്കാരത്തോടടുക്കും കവികരിനിടിലം തച്ചുടയ്ക്കുമ്പൊഴൊന്നിതാ-
ഹങ്കാരമ്മൂണ്ടുനിൽപ്പാനൊരുകവിവരനിയെങ്കിലുമ്മോ കണ്ടിതില്ലെ.

(കവിപുഷ്പമാല) (വെണ്മണി മഹൻനമ്പൂരിപ്പാട്ടു)

ഇതു രണ്ടും കലന്നുള്ള
രീതി പാഞ്ചാലികാഹ്വയം

വൈദർഭിയും ഗൌഡിയുംകൂടി കലന്നതാകുന്നു പാഞ്ചാലിരീതി.

എന്തെങ്കിലും വലിയതായതിനോടുചേന്നാ-
ലേന്തീടുമല്പമഹത്വമതില്ലവാദം
ചന്ദ്രീന്ദ്രമസ്തകമതിങ്കലണിഞ്ഞഭസ്മം
ചന്തത്തൊടൊത്തു വിലസുന്നതു കാണ്മതില്ലേ.

(കടത്തനാട്ടു ഉദയവർമ്മതമ്പുരാൻ)

൭൯. വൈദർഭി, ശാന്തശൃംഗാര-
കരുണങ്ങൾക്കു യുക്തമാം

ശാന്തം ശൃംഗാരം കരുണം, ഇത്യാദി രസങ്ങൾക്കു വൈദർഭിരീതി യുക്തമാകുന്നു.

അവനതാമയമെന്റെയകാരുണ്യാനവതരിച്ചൊരു ചാരുകൃപാനിധേ!
അവനിഭൃൽകുലനന്ദിനി! കമ്പിടുന്നിവനിതാ വനിതാമുടിരത്നമേ!
പലവിധത്തിലൊരോരോപരിപീഡയാൽ വലയുമെൻമനതാരിനനാരതം
അലർശരാന്തകപുണ്യപരമ്പരാനിലയമേ! ലയമേകുക നിമ്പദേ.

(കൊടുങ്ങല്ലൂർ കേരളവർമ്മ കോയിത്തമ്പുരാൻ)

ഇവിടെ വൈദർഭീരീതി, രസത്തിന്നു ഉൽക്കർഷം വരുത്തിയിരിക്കുന്നു. ശൃംഗാരാദിരസങ്ങൾക്കു ഗൌഡി, തീരെ യോജിക്കയില്ല; അപകർഷത്തെ ജനിപ്പിക്കും.

ജംഭാരികുംഭിവരകുംഭയുഗമ്പൊട്ടുള്ളിൽ-
ജൃംഭിച്ചുഡംഭമതുവിട്ടതിസംഭ്രമേണ
കമ്പിട്ടിടുന്ന കുചകുംഭയുഗം ഭരിക്കും-
രംഭോരുരൂപ്യ ഹഹ, ഹന്ത! കൃതാന്തഗേഹം.

(ഭാഷാപോഷിണി)

ഇവിടെ ആഡംബരോജ്ജ്വലമായ ഗൌഡീരീതി കരുണത്തിന്നു അപകർഷത്തെ ജനിപ്പിച്ചിരിക്കുന്നു.

രൌദ്രവീരരസങ്ങൾക്കു
യോജിക്കുന്നതു ഗൌഡിയും

രൌദ്രം വീരം എന്നീ രസങ്ങൾക്കു ഗൌഡി യോജിക്കുന്നു; ഭയാനകത്തിന്നും യുക്തംതന്നെ.

നില്ലുനില്ലെട! യാദവാധമ! കല്ലുനെഞ്ചിലൊട്ടമ്മതേ!
തെല്ലുമില്ലശാകൃതേ! തവമായകൊണ്ടുഫലംജള!
നിഖിലദിശി മമവിതതശരശിഖിയതിലതിവജവേനനി
ശലഭമിവ ഖലു ഭസിതമായ്‌വരു മലസ! ചപലതരാശയ!
മൂഢ! ചേദിപ! നിന്റെ ഹൃദി രൂഢമായൊരു പൌരുഷം
മുട്ടമോഹരിയോട്ടു സമ്പ്രതി പാടവങ്ങളുമിന്നെടാ
ശഠ! കഠോരകഠാരധാരയിൽ മൂഢ നിന്നുടലാകവേ
പടയിൽവടിവൊടുപൊടിപെട്ടുംപഥിഝടിതിവന്നുതടുക്കയാൽ

(രുഗ്മിണീസ്വയംവരം കഥകളി)

ഇവിടെ ഗൌഡി രൌദ്രത്തിന്നു പോഷണത്തെ ചെയ്യുന്നു.

൩൦. പാഞ്ചാലിയെ രസങ്ങൾക്കു
സർവ്വം ചേർക്ക യഥോചിതം

എല്ലാ രസങ്ങളിലും പാഞ്ചാലിയെ ഔചിത്യംപോലെ പ്രയോഗിക്കേണ്ടതാകുന്നു.

അർത്ഥത്തിന്നുള്ള ഗാംഭീര്യം
പാകം; രണ്ടുവിധത്തിലാം

൱൫. നാളികേരം തഥാ ദ്രാക്ഷാ-
പാകമെന്നിപ്രകാരമായ്

അൎത്ഥത്തിനുള്ള ഗംഭീരതയാകുന്നു പാകം; ഇതു നാളികേരംപാകം ദ്രാക്ഷാപാകം എന്നു രണ്ടുവിധം ഉണ്ടു്.

കാൎക്കശ്യം പുറമേ ചെന്നി-
ട്ടകത്തു രസമേല്പതു
൱൬. നാളികേരാഖ്യമാം പാക-
മുള്ളിലും പുറമേയുമായ്
രസം വ്യക്തം പ്രകാശിക്കി-
ലതു ദ്രാക്ഷാഖ്യപാകമാം
൱൭. ദ്രാക്ഷാപാകത്തിനന്യത്തെ-
ക്കാളും മാധുൎയ്യമേറിടും
വിജ്ഞെക്കു പാമരന്മാൎക്കു-
മിതാസ്വാദം കൈവരും.

പുറമേ കാഠിന്യവും അകത്തു രസവും ഉള്ളതു നാളികേരപാകം. ഒരു നാളികേരം കിട്ടിയാൽ അതു പൊതിച്ചു പൊട്ടിച്ചു ചിരട്ടയും മറ്റും കളഞ്ഞു് അകത്തെ സാരാംശം ആസ്വദിക്കുന്നതിനു പ്രയാസമുണ്ടു്. അൎത്ഥം അറിഞ്ഞു രസം അനുഭവിക്കുന്നതിനു ഇതുപോലെ ക്ലേശമുള്ളതാണു് നാളികേരപാകം;

വാനോർനാട്ടിൻ കുളുൎക്കാങ്കുരസമുദയമേ! നമ്മിലേതൽപ്പരീക്ഷാ-
സ്ഥാനം ഞാനോ! ചെറുപ്പായുള്ളുകുരുകിൽനീയോ പുലോമാത്മജാതേ!
ജാനേ കാൽപ്പാറു നിധിക്കനകമകുടമാം ഞാൻ, ചെറുപ്പാസ്പദം നീ
താനന്നേരം തവ പ്രാഭവമൊരു ചെറുപുല്ലോളവും കൊൾവനോ ഞാൻ.
(പാരിജാതഹരണം - ചമ്പു)

അകത്തും പുറത്തും രസം ഒരുപോലെ, വ്യക്തമായി പ്രകാശിക്കുന്നതു് ദ്രാക്ഷാപാകം. മുന്തിരിങ്ങാപ്പഴം ആസ്വദിക്കുന്നതിനു നാളികേരത്തിനുള്ളതായി പറഞ്ഞപോലെ, ബുദ്ധിമുട്ടുകൾ ഒന്നുമില്ല. അകത്തും പുറത്തും മാധുൎയ്യവും ഉണ്ടായിരിക്കും. ഇതുപോലെയുള്ളതാണു് ദ്രാക്ഷാപാകം.

കണ്ണനെക്കാണ്മതിനായല്ലോ പോകുന്നു പുണ്യവാനെന്നതു നിന്നയം ഞാൻ
ആയർകോന്തന്നുടെ കാന്തിയായുള്ളോരു പീയൂഷവാരിതൻ പൂരം തന്നെ
കോരിനിറച്ചുകൊണ്ടെന്നുടെ കണ്ണിണ പാരം കുളുർപ്പിച്ചു നില്പനോ ഞാൻ
കാർവർണ്ണൻ തന്നുടെ കണ്ണിണയാലെയൊരു കാരുണ്യം വന്നിങ്ങു മെല്ലെമെല്ലെ
ദീനനായ്നിന്നോരു ഞാനായ പൂവിൽ വന്നാനന്ദമാടിക്കളിക്കുമോ താൻ (മേ
കണ്ണനെൻ ചൊല്ലുമൊഴിയാലെയൊരു തേൻ കൊണ്ടെൻ കണ്ണുകൾ രണ്ടും നിറച്ചു ചെ
പ്പുമാല പൂണ്ട പൂമേനി കണ്ടു കണ്ടാമോദം പൂണ്ടങ്ങു നില്പനോ ഞാൻ

(കൃഷ്ണഗാഥാ)

നാളികേരപാകം സാധാരണമായി പണ്ഡിതന്മാൎക്കു മാത്രമേ രുചികരമായിരിക്കുകയുള്ളു. ദ്രാക്ഷാപാകം വിദ്വാന്മാൎക്കും പാമരന്മാൎക്കും ഒരുപോലെ രുചികരമാകുന്നു. അതിനാൽ ദ്രാക്ഷാപാകത്തിനു വൈശിഷ്ട്യം അധികമുണ്ട്.

ഭാഷാസ്വരൂപനിരൂപണം എന്ന
ഒന്നാം പ്രകരണം സമാപ്തം.



## പ്രകരണം ൨.

## കാവ്യസ്വരൂപനിരൂപണം.

൧. രമണീയാൎത്ഥസംയുക്തം
ശബ്ദം കാവ്യം പ്രകീൎത്തിതം

രമണീയമായ അൎത്ഥത്തോടു യോജിച്ചിരിക്കുന്ന ശബ്ദമാകുന്നു കാവ്യം. ജഗന്നാഥപണ്ഡിതരുടെ മതം അനുസരിച്ചാണ്, ഇവിടെ കാവ്യത്തിനു ലക്ഷണം ചെയ്തിരിക്കുന്നത്.

കാവ്യം എന്ന പദത്തിനു കവിയുടെ കൎമ്മം എന്നാണൎത്ഥം; കവിയോ? കാവ്യത്തെ ചെയ്യുന്നവനാകുന്നു. ഈ സന്ദൎഭത്തിൽ കവിയേയും കാവ്യത്തേയും കുറിച്ചു അല്പം വിചാരിക്കേണ്ടതായിട്ടുണ്ട്. മേഘങ്ങൾ വൎഷിക്കുന്ന ജലം എല്ലാ ദിക്കിലും ഒരുപോലെ നിപതിക്കുന്നു; എങ്കിലും സമുദ്രത്തിൽ

ശുക്തിയുടെ ഉള്ളിൽ വീഴുമ്പോൾ അതു മനോഹരമായ മുത്തായി ഭവിക്കുന്നു. ആദിത്യന്റെ പ്രകാശം സൎവ്വത്ര പ്രസരിക്കുന്നു എങ്കിലും സൂൎയ്യകാന്തക്കല്ലിന്മേൽ തട്ടുമ്പോൾ അതിൽനിന്നും സവിശേഷമായ ഒരു തേജസ്സു ഉൽഗമിക്കുന്നു. ഇതു മുമ്പു പറഞ്ഞ ശുക്തിക്കും സൂൎയ്യകാന്തക്കല്ലിനും ഉള്ള അസാധരണമായ എന്തോ ഒരു ആഭ്യന്തരശക്തികൊണ്ടാണ്. ഈവിധമുള്ള എന്തോ ഒരു ശക്തി മനുഷ്യരിലും ചിലൎക്കു പ്രത്യേകമായിട്ടുണ്ട്. ലോകത്തിലെ തത്വങ്ങളെ അല്പമായോ അധികമായോ, വാസ്തവമായോ അവാസ്തവമായോ, യഥാശക്തി എല്ലാം മനുഷ്യരും അറിയാറുണ്ട്. എന്നാൽ ഈ തത്വങ്ങൾ ചിലരുടെ ഹൃദയങ്ങളിൽ പ്രവേശിക്കുമ്പോൾ, അവയിൽ പ്രത്യേകം ചില ഭാവനകളെ ജനിപ്പിക്കുന്നു. വിശേഷങ്ങളായ ഈ ഭാവനകൾ അവരുടെ ഹൃദയത്തിലുള്ള എന്തോ പ്രത്യേകശക്തികൊണ്ടു ഉണ്ടാകുന്നവയാണ്. ഈ ഭാവനകൾ ഒരു അസാധാരണമായ രീതിയിൽ ബഹിൎഗ്ഗമിക്കുന്നു. വസ്തുതത്വങ്ങളുമായി പരിചയപ്പെടുമ്പോൾ ഇപ്രകാരമുള്ള വിശേഷഭാവന ഉണ്ടാകത്തക്കവണ്ണം ലോകോത്തരമായ ഒരു ഹൃദയശക്തിയോടുകൂടിയവരെ കവികൾ എന്നു പറയുന്നു. അവരുടെ ഈ ഭാവനയുടെ സവിശേഷമായ ബഹിസ്ഫുരണമാണ് കാവ്യം. ലോകത്തിലുള്ള വസ്തുക്കളെക്കുറിച്ചെല്ലാം സാധാരണജനങ്ങൾ അറിയുന്നതുപോലെയല്ല കവികൾ അറിയുന്നത്; അവർ പറയുന്നതും വേറെ ഒരു രീതിയിലാണ്; അവർ വിചാരിക്കുന്നതിനും പറയുന്നതിനും എല്ലാം ഒരു പ്രത്യേകചമൽക്കാരം ഉണ്ടായിരിക്കും. ഇതു ലോകോത്തരമാകുന്നു. ഈ വിധമുള്ള ചമൽക്കാരമാകുന്നു കവിതയുടെ ജീവൻ. രമണീയത എന്നു പറയുന്നതു ഈ ചമൽക്കാരംതന്നെ. ഇപ്രകാരമുള്ള കാവ്യം വായിക്കുമ്പോൾ സാധാരണക്കാരെ അപേക്ഷിച്ചു ചിലൎക്കുമാത്രം പ്രത്യേകമായ ഒരു പരമാനന്ദമുണ്ടാകുന്നു. ഈ ആഹ്ലാദ

വും ലോകോത്തരം തന്നെ. ഈവിധമുള്ള ലോകോത്തരമായ ആഹ്ലാദം, കവിത വായിക്കുമ്പോൾ ഉണ്ടാകുന്നവരെ, സഹൃദയന്മാരെന്നു പറയുന്നു. കാവ്യം വായിക്കുമ്പോൾ സഹൃദയന്മാൎക്കുണ്ടാകുന്ന ആഹ്ലാദം ലൌകികമായ ബന്ധമുള്ളതല്ല. 'നിനക്കു പുത്രനുണ്ടായി; അവൻ യുദ്ധത്തിൽ ജയിച്ചു;' എന്നും മററും കേൾക്കുമ്പോൾ മനസ്സിൽ ഒരു മാതിരി സന്തോഷം ഉണ്ടാകുന്നു. ഇതിനെ ലൌകികമായ ആഹ്ലാദം എന്നു പറയാം. ഇപ്രകാരമുള്ള ആഹ്ലാദത്തെ ജനിപ്പിക്കുന്ന അൎത്ഥത്തോടുകൂടിയ ശബ്ദം കാവ്യമാകുകയില്ല. അതിനാൽ കവിക്കും കാവ്യത്തിനും സഹൃദയന്മാൎക്കും കാവ്യം ആസ്വദിക്കുമ്പോൾ ഉണ്ടാകുന്ന ആഹ്ലാദത്തിനും ഒക്കെ ലോകോത്തരമായ ഒരു രമ്യത ഉണ്ടെന്നു സ്പഷ്ടമാകുന്നു.

കാവ്യത്തിനു ലക്ഷണം കല്പിക്കുന്ന വിഷയത്തിൽ, സംസ്കൃതശാസ്ത്രകാരന്മാരായ ആചാൎയ്യന്മാരിൽ പലരും, പല മതത്തെ സ്വീകരിച്ചിരിക്കുന്നു. ഓരോരുത്തരും അവരവരുടെ മതത്തെ സ്ഥാപിക്കുന്നതിനുവേണ്ടി ഇതരമതങ്ങളെ ഖണ്ഡിക്കയും ചെയ്തിട്ടുണ്ട്. എന്നാൽ കാവ്യത്തിൻെറ അൎത്ഥം രമണീയമായിരിക്കണമെന്നുള്ള അഭിപ്രായത്തിൽ ആരും ഭിന്നിക്കുന്നില്ല. അതുകൊണ്ടു അവർ എല്ലാം ഒടുവിൽ ജഗന്നാഥപണ്ഡിതരുടെ മതത്തിൽ ചെന്നു ചേരുന്നു. ജഗന്നാഥപണ്ഡിതർ പറയുന്നതും, കാവ്യജീവിതവും ആയ രമണീയത, ഏതു വിധമാണുണ്ടാകുന്നതെന്ന വിഷയത്തിലാണ് ശാസ്ത്രകാരന്മാൎക്കു ഭിന്നത. ഓരോരുത്തരും അവരവൎക്കു തോന്നുന്ന വിധത്തിനെ സ്വീകരിച്ചു കാവ്യലക്ഷണമായി കല്പിച്ചിരിക്കുന്നു. ഭിന്നാഭിപ്രായങ്ങളുടെ സ്വഭാവത്തെ കാണിക്കുന്നതിനു ആചാൎയ്യന്മാരുടെ ചില അഭിപ്രായങ്ങളെ താഴെ കാണിക്കാം.

'കാവ്യം സ്ഫുരദലങ്കാരം ഗുണവദ്ദോഷവൎജ്ജിതം'

(അഗ്നിപുരാണം)

അലങ്കാരസ്ഫുരണത്തോടും ദോഷാഭാവത്തോടും ഗുണത്തോടും കൂടിയതാണു കാവ്യം എന്നാണിതിന്റെ സാരം. ഇവിടെ അലങ്കാരത്തേയും ഗുണത്തേയും പ്രധാനമായി ഗണിച്ചിരിക്കുന്നു. 'കാവ്യപ്രകാശ'കാരനും ഈ മതത്തെ തന്നെയാണ് സ്വീകരിക്കുന്നത്.

'തദദോഷൌ ശബ്ദാർത്ഥൌ സഗുണാ വനലംകൃതീപുനഃക്വാപി'
(കാവ്യപ്രകാശം)

ഇവിടെ ഗുണത്തേയും അലങ്കാരത്തേയും സ്വീകരിച്ചിരിക്കുന്നു; ജഗന്നാഥപണ്ഡിതരേപ്പോലെ ശബ്ദത്തേയും അർത്ഥത്തേയും പ്രാധാന്യേന ഗണിക്കുന്നുണ്ട്.

നിർദ്ദോഷാലക്ഷണവതി സരീതി ഗുണഭൂഷിതാ
സാലങ്കാരരസാനേകവൃത്തി വ്വാക്കാവ്യനാമഭാക്
(ചന്ദ്രാലോകം)

ഇവിടെ ഗുണദോഷാലങ്കാരങ്ങൾക്കു പുറമെ ലക്ഷണം രീതി രസം വൃത്തി ഇവയെക്കൂടി വിശേഷാലായി സ്വീകരിച്ചിരിക്കുന്നു.

ഗുണാലങ്കാരസഹിതൌ ശബ്ദാർത്ഥൌ ദോഷവർജ്ജിതൌ
ഗദ്യപദ്യോഭയമയം കാവ്യം കാവ്യവിദോ വിദുഃ
(പ്രതാപരുദ്രീയം)

ഇവിടെ ലക്ഷണത്തിനു വിശേഷമൊന്നുമില്ല.

'വാക്യം രസാത്മകം കാവ്യം'
(സാഹിത്യദർപ്പണം)

ഇവിടെ രസത്തെ പ്രധാനമായി ഗണിച്ചിരിക്കുന്നു. 'ഗുണാലങ്കാരരീതിരസോപേത'മായ 'സാധുശബ്ദാർത്ഥസന്ദർഭ'മാണ്, കാവ്യമെന്നു വാഗ്ഭടനും, 'ഇഷ്ടാർത്ഥോപേത'യായ'പദാവലി'യാണ് കാവ്യമെന്നു ദണ്ഡിയും, പറയുന്നു. 'രമണീയാർത്ഥപ്രതിപാദകഃ ശബ്ദഃ കാവ്യം' എന്നാണ് ജഗന്നാഥപണ്ഡിതരുടെ മതം. വാമനാചാര്യർ, പ്രഭാകരൻ, ഭോജരാജാവു, മഹിമഭട്ടൻ, മുതലായ ആചാര്യന്മാർക്ക് അഭിപ്രാ

യത്തിൽ വ്യത്യാസമുണ്ട്. ചില മഹാകവികളുടെ അഭിപ്രായങ്ങൾകൂടി താഴെ ചേർക്കാം.

സർവ്വാലങ്കാരയുക്താം സരളപദയുതാം സാധുവൃത്താം സുവർണ്ണാം
സത്ഭിസ്സംസ്തൂയമാനാം സരസഗുണഗണൈർഭൂഷിതാം ലക്ഷണാഢ്യാം
ഉദ്യദ്ഭാഷാവിശേഷാമുപഗതവിനയാം ദ്യോതമാനാർത്ഥരേഖാം
കല്യാണീം...............

(ശ്രീശങ്കരാചാര്യർ)

മുമ്പു പറഞ്ഞ ലക്ഷണങ്ങളെ ഒട്ടെല്ലാംതന്നെ ഇവിടെ സ്വീകരിച്ചിരിക്കുന്നു.

ധ്വനിഭിരമൃതബിന്ദുസ്യന്ദിഭിഃ പ്രീണയന്തി
സഹൃദയമഭിരാമൈരന്വിതാ ഭാവഭേദൈഃ
സരസമുചിതശയ്യാമാശ്രിതാ വിശ്വലോകം
സുഖയതി സുകുമാരാ കാന്തിമാസസ്യ വാണീ.

(ചന്ദ്രോത്സവം)

ധ്വനി ഭാവം രസം ശയ്യ സൌകുമാര്യം എന്നിവയെ ഇവിടെ ഗണിച്ചിരിക്കുന്നു.

ഇവിടെ പറഞ്ഞ ലക്ഷണങ്ങളിൽ ഒന്നു തെററെന്നു പറയാവുന്നതല്ല. എല്ലാ ലക്ഷണങ്ങളും കാവ്യത്തിനു യോജിക്കുന്നവയാണ്. രസം അലങ്കാരം അർത്ഥം ധ്വനി ഭാവം വൃത്തിവൃത്തം ശയ്യ മുതലായവയിൽ ഒന്നിനേയും മാററിവയ്ക്കാവുന്നതല്ല. ഇവ എല്ലാം ജഗന്നാഥപണ്ഡിതർ പറയുന്ന രമണീയത ഉണ്ടാകുന്നതിനുള്ള മാർഗ്ഗങ്ങളാണ്; മുമ്പു പറഞ്ഞ ലക്ഷണങ്ങളിൽ ഓരോന്നിനേയും അനുസരിച്ചാൽ പണ്ഡിതർ പറയുന്ന രമണീയത ഉണ്ടാകും. ലക്ഷണങ്ങൾ ഒക്കെ ഒത്താലും രമണീയതയില്ലെങ്കിൽ കാവ്യമാകയില്ല. (ലക്ഷണമൊക്കെ ഒത്താൽ രമണീയത ഉണ്ടാകാതെയിരിക്കയില്ലെന്നു സ്പഷ്ടം). രമണീയതയ്ക്കുള്ള ഈ പ്രാധാന്യത്തെ എല്ലാം ആചാര്യന്മാരും ആഭ്യന്തരമായി സമ്മതിക്കുന്നു. അതുണ്ടാകുന്നതിനുള്ള മാർഗ്ഗങ്ങളെ സ്വീകരിക്കുന്നതിലാണ് ഭിന്നാഭിപ്രായം ഭവിച്ചിരിക്കുന്നത്. രസത്തെ പ്രധാനമായി ഗണി

ക്കുന്നവർ രീതി ശയ്യ പാകം വൃത്തം മുതലായവ ഒന്നും ആവശ്യമില്ലെന്നു പറയുന്നില്ല; അപ്രകാരം പറയാവുന്നതുമല്ല. അതുകൊണ്ടു എല്ലാ ആചാൎയ്യന്മാരുടെ മതങ്ങളും, ഒടുവിൽ ജഗന്നാഥപണ്ഡിതരുടെ അഭിപ്രായത്തിൽ ചെന്നുചേൎന്നു വിശ്രമിക്കുന്നു.

ശ്രുതിയും സ്മൃതിയും ശാസ്ത്രം
പുരാണനിവഹങ്ങളും
൨. പ്രഭുവും മിത്രവും പോലെ
ശാസിക്കും ധൎമ്മമാകവേ.

സരസംപ്രിയയാം കാന്ത-
യെന്നപോലതിഹൃദ്യമായ്
൩. ഹിതംപോലുപദേശിച്ചു-
തരുന്നു കാവ്യമൊക്കയും

കൃതി, പ്രഭുസമ്മിതം സുഹൃത്സമ്മിതം കാന്താസമ്മിതം എന്നു മൂന്നു വിധമുണ്ടു്. വേദം, രാജാവിനെപ്പോലെ, ഗൌരവമായി ധൎമ്മാധൎമ്മങ്ങളെ ഉപദേശിക്കുന്നതിനാൽ, പ്രഭുസമ്മിതമാകുന്നു. ധൎമ്മാധൎമ്മങ്ങളെ, സുഹൃത്തിനെപ്പോലെ സസ്നേഹം ഉപദേശിക്കുന്നതിനാൽ പുരാണങ്ങൾ സുഹൃത്സമ്മിതങ്ങളും, ഇഷ്ടഭാൎയ്യയെപ്പോലെ രസിപ്പിച്ചുകൊണ്ടും ഹൃദയംഗമമായും ഉപദേശിക്കുന്നതിനാൽ കാവ്യങ്ങൾ, കാന്താസമ്മിതങ്ങളുമാകുന്നു. സാഹിത്യനിപുണനായ ശ്രീമാൻ ടി. കെ. കൃഷ്ണമേനവൻ (രുക്മാംഗദചരിതം മഹാകാവ്യം അവതാരിക) ഇപ്രകാരം പറഞ്ഞിരിക്കുന്നു. 'കൃത്യാകൃത്യങ്ങളെ മൂന്നുതരത്തിലുപദേശിക്കാം. ഇന്നവ കൃത്യങ്ങൾ, ഇന്നവ അകൃത്യങ്ങൾ, കൃത്യങ്ങളെ ചെയ്തുകൊള്ളണം, അകൃത്യങ്ങളെ ചെയ്യരുതു്, എന്നിങ്ങിനെ വിധിക്കുകയും അലംഘനീയങ്ങളായ ഈ ശാസനകൾക്കു എതിരായി പ്രവൎത്തിച്ചാൽ അതാതിന്റെ ഗുരുലഘുത്വമനുസരിച്ചു ശിക്ഷ കല്പിക്കയും ചെയ്യാമെല്ലോ. ഇതാണു പ്രഭുസമ്മിതമായ കൃത്യാകൃത്യോപദേശം. വേദം ഈ ഗ

ണത്തിലുൾപ്പെടുന്നു. സാധാരണ ജനങ്ങളുടെ ഇടയിൽ അറിവു അധികമായതോടുകൂടി അവർ മുമ്പറഞ്ഞ വിധികളുടേയും ശിക്ഷകളുടേയും കാൎയ്യകാരണങ്ങളെ അന്വേഷിച്ചുതുടങ്ങി. അപ്പോൾ കൃത്യാകൃത്യോപദേശങ്ങളുടെ മട്ടൊന്നു മാറിപ്പോയി. അപ്പോൾ കൃത്യാകൃത്യങ്ങളുടെ ഗുണദോഷങ്ങളെ യുക്തിയുക്തമായി പ്രതിപാദിച്ചു ഒരു സ്നേഹിതന്റെ നിലയിൽ ഉപദേശിച്ചുതുടങ്ങി. സുഹൃത്സമ്മിതമായ ഈ തരത്തിലുള്ള കൃത്യാകൃത്യോപദേശത്തെയാകുന്നു പുരാണങ്ങൾ കൈക്കൊണ്ടിരിക്കുന്നത്. ജനങ്ങൾ പിന്നത്തെ പരിഷ്കാരപദ്ധതിയെ പ്രാപിച്ചകാലത്ത് തക്കവും താവും നോക്കി രസത്തിൽ മുക്കി മയക്കി 'ഒരു ഇഷ്ടഭാൎയ്യയെപ്പോലെ ജനങ്ങൾക്കു ഇഷ്ടങ്ങളിൽ അഭിരുചിയും അകൃത്യങ്ങളിൽ വിമുഖതയും' ജനിപ്പിച്ചുകൊണ്ടാണ് കാവ്യങ്ങളുടെ പുറപ്പാട്. ഇതിനത്രേ കാന്താസമ്മിതമായ കൃത്യാകൃത്യോപദേശമെന്നു പറയുന്നത്. ഇതിൽനിന്നു മൂന്നുതരത്തിലുള്ള കൃതികളുടേയും വ്യത്യാസം മനസ്സിലാക്കാം.

കീൎത്തിരൎത്ഥം സുഖം മോക്ഷ-
മിഹലോകത്തിലുൽഗതി
൪. വ്യവഹാരപരിജ്ഞാന-
മിവ കാവ്യഫലങ്ങളാം.

കീൎത്ത്യാദികൾ കാവ്യഫലങ്ങളാകുന്നു. തുഞ്ചത്ത് എഴുത്തച്ഛന്നു കീൎത്തിയും, രാമപുരത്തു വാരിയൎക്കു ധനവും മേല്പത്തൂർ ഭട്ടതിരിക്കു രോഗശമനദ്വാരാ സുഖവും, പൂന്താനം നമ്പൂതിരിക്കു മോക്ഷവും, കാവ്യനിഷേവയാൽ ലഭിച്ചു. ഇതുപോലെ കാവ്യസംസേവനത്താൽ സൎവ്വശ്രേയസ്സുകളുമുണ്ടാകുന്നു.

സാഹിത്യകലയ്ക്കു മററുള്ളവയേ എല്ലാറ്റിനേയുംകാൾ മാഹാത്മ്യം കൂടുന്നു. വേദങ്ങളും ശാസ്ത്രങ്ങളും പുരാണങ്ങളും ഉപദേശിക്കുന്ന ധൎമ്മങ്ങളെ ഏററവും മാധുൎയ്യത്തോടുകൂടി

യും സരസമായും കാവ്യങ്ങൾ ഉപദേശിക്കുന്നു. ക്ലേശഭീരുത്വംകൊണ്ടും ഉപദേശങ്ങളുടെ തിക്തസ്വഭാവംകൊണ്ടും വേദങ്ങളും ശാസ്ത്രങ്ങളും സാധാരണ ജനങ്ങൾക്കു വൈരസ്യജനകങ്ങളായിരിക്കും. ആ വക തത്വങ്ങളെ കാവ്യങ്ങളിൽ കാണുമ്പോൾ ജനങ്ങൾ സന്തോഷത്തോടുകൂടി സ്വീകരിക്കുന്നു. കയ്പും ചവർപ്പും ഉള്ള മരുന്നുകൾ ശക്കരയിലും പഞ്ചസാരയിലും മററും ചേർത്തു കുട്ടികൾക്കു കൊടുക്കുമ്പോൾ അവർ അതിനെ സസന്തോഷം ആസ്വദിക്കുന്നു. ഇതുപോലെയാണ് കാവ്യാന്തർഗ്ഗതങ്ങളായ ധർമ്മങ്ങളെ ജനങ്ങൾ സാരസ്യത്തോടുകൂടി ആദരിക്കുന്നത്. നീലകണ്ഠദീക്ഷിതമഹാകവി സാഹിത്യമാഹാത്മ്യത്തെക്കുറിച്ചു പറഞ്ഞിരിക്കുന്ന ഏതാനും ഭാഗങ്ങൾ താഴെ ചേർക്കുന്നു.

ശാസ്ത്രത്തിൽക്കടുവാമർത്ഥം കാവ്യത്തിൽ കമനീയമാം
കയ്യിലേ മണികാണാം വൻ ഫണിശീർഷത്തിലോ പണി

ഏതു കാര്യത്തിലും വേഗം ബുദ്ധിക്കത്യന്തമാർജ്ജവം
തന്റെമിവയുണ്ടാക്കു മാക്കും കാവ്യപരിശ്രമം

സാഹിത്യമെന്ന്യേ മററുള്ള ശാസ്ത്രമെല്ലാം പഠിക്കിലും
അവരെ ബുദ്ധിമാൻ കാൺമൂ കാലിക്കൂട്ടത്തൊടൊപ്പമായ്

കാവ്യം കാണാത്തവൻതന്റെ ശാസ്ത്രപാഠം നിരർത്ഥമാം
പൂണൂലിട്ടാത്ത ശിശുവോ വാജപേയാദി ചെയ്യുവാൻ

കണ്ണാരസനയും കാതുമില്ലാത്തുള്ളതാൻ ദൃഢം
പണ്ഡിതൻ കവി പാടുന്നോ നിവരററനുപാസ്പദം

സാഹിത്യത്തിലുമുൽകൃഷ്ടം ശാസ്ത്രമെന്നു നിനക്കുകിൽ
അതിലും വേദപാഠം ന-ന്നതിലും ശിവകീർത്തനം

കുതിരക്കൂട്ടവും കാലാൾപ്പടയും ഗജപംക്തിയും
ഉണ്ടായ്ക്കൊള്ളട്ടെ ഭൂപർക്കു കവിയേ കീർത്തി ചേർത്തിടൂ

ഒററക്കണ്ണൻ സരോജാക്ഷൻ പിശുക്കൻ കല്പകദ്രുമം
വൻഭീരു വിക്രമാദിത്യൻ കവി കണ്ടീടുകിൽ ദൃഢം

വേറേ വേല കഷ്ടപ്പാടഞ്ഞുപേക്കൊരുപൊണ്ണണി
പാണ്ഡവർക്കിവ കീർത്തിക്കായ് വ്യാസവാഗ്വൈഭവത്തിനാൽ

ചന്ദ്രനും സൂര്യനും യോഗിമാരുമീശനുമെത്തുവാൻ

അറിയാത്തതു തന്നത്താനല്ലും കവിയറിഞ്ഞിടും
കവിതൻസർവ്വവിദ്യക്കും സാഹിത്യം താനിരിപ്പിടം
സാമാന്യമേതിലും തന്നെ കവിവാക്കേഗ്ഗുണപ്പെട്ടു.

പണ്ഡിതർ രാമൻനമ്പൂതിരി. (സഭാരഞ്ജനഭാഷ)

സാഹിത്യകലയുടേയും അതുകൊണ്ടു പെരുമാറുന്ന കവികളുടേയും വൈഭവം ഈ ഭാഗത്തിൽനിന്നു മനസ്സിലാക്കാം. നീലകണ്ഠദീക്ഷിതർ ഇപ്രകാരം പറഞ്ഞിട്ടുള്ളതിൽ അല്പവും അതിശയോക്തിയില്ല. സാഹിത്യകലയ്ക്കു അത്രമാത്രം മാഹാത്മ്യമുണ്ട്.

ശക്തിനൈപുണ്യവും ലോക-
ശാസ്ത്രകാവ്യാദിവീക്ഷണാൽ
ഉ അഭ്യാസമിവ കാവ്യത്തെ
നിർമ്മിക്കാൻ കാരണങ്ങളാം.

കവിതാബീജമാകുന്ന ശക്തി. ഇതിനെ വാസന എന്നു പറയുന്നു. ഇതു അഭ്യാസാദികളാൽ പുഷ്ടമാകുമ്പോൾ കവിതാരൂപേണ ബഹിസ്ഫുരിക്കുന്നു. സ്ഥാവരജംഗമാത്മകമായ ലോകത്തിന്റേയും, വ്യാകരണം, വൃത്തം, കോശം, ധർമ്മം, അർത്ഥം, നീതി, വൈദ്യം, ജ്യോതിഷം മുതലായ ശാസ്ത്രങ്ങളുടേയും, പുരാണം, കാവ്യം, നാടകം, ഇതിഹാസം, മുതലായവയുടേയും അവേക്ഷണംകൊണ്ടു നൈപുണ്യം ലഭിക്കുന്നു. സഹൃദയനായ ഗുരുവിന്റെ അടുക്കലിരുന്നുള്ള പരിശീലനമാകുന്നു അഭ്യാസം. ശക്തി നൈപുണ്യം അഭ്യാസം ഇവയാണ് കാവ്യകാരണങ്ങൾ.

ഈ പ്രകൃതത്തെ അല്പംകൂടി വിസ്തരിക്കേണ്ടിയിരിക്കുന്നു. ശക്തിയാണു കവിതാബീജമെന്നും ഇതിനെ വാസന എന്നു പറയുന്നു എന്നും പറഞ്ഞുവല്ലോ. കവിതകളിൽ പരിശീലിക്കുന്നതിനു ചിലർക്കു ജന്മനാതന്നെ മനസ്സിൽ ഒരു ആസക്തി ജനിക്കുന്നു. ഇതിനെ വാസന എന്നോ ശക്തിയെന്നോ പറയാം. ഇപ്രകാരം ആഗ്രഹം ഉണ്ടായാൽ പിന്നീടു അതിനെ

പോഷിപ്പിക്കുന്നതിനു വേണ്ട ശ്രമം തുടങ്ങണം. അതിനു ഒന്നാമതായി ചെയ്യേണ്ടതു ഏതെങ്കിലും ഒരിഷ്ടദേവതയുടെ സവിശേഷമായ ഭജനം ആകുന്നു. സാഹിത്യം ദിവ്യമായ ഒരു കലയാകയാൽ, ദിവ്യമായ ഒരു അനുഗ്രഹം ഇല്ലാതെ സ്വാധീനമാകുന്നതല്ല. ശ്രീവാത്മീകി വളരെ കാലം തപസ്സുചെയ്തു ശ്രീരാമന്റെ അനുഗ്രഹം സമ്പാദിച്ചതിന്റെ ശേഷമാണ് കാവ്യരചനയ്ക്കു ശക്തനായി ഭവിച്ചതു. കാളിദാസർക്കു ഭദ്രകാളിയുടെ അനുഗ്രഹം ഉണ്ടായിരുന്നു എന്നു ഐതിഹ്യങ്ങൾ പറയുന്നു. മൂകനും ദ്രവിഡശിശുവും ദേവീ പ്രസാദം കൊണ്ടാണ് മഹാകവികളായിവന്നത്. ഭവഭൂതിയും അങ്ങിനെ തന്നെ. വളരെക്കാലം മൂകൻ ഭഗവതിയെ സേവിച്ചിരുന്നതായി പറയപ്പെടുന്നു. ദ്രവിഡശിശുവിനു ഭഗവതിയുടെ സ്തന്യപാനത്തിനു ഭാഗ്യം ലഭിച്ചു. മേപ്പത്തൂർ ഭട്ടതിരി, വാസുഭട്ടതിരി മുതലായവരും വലിയ ഭക്തന്മാരായിരുന്നു. ഇപ്രകാരം മഹാന്മാരായ ഓരോ കവികളുടെ ചരിത്രം നോക്കുകയാണെങ്കിലും അവർ സവിശേഷമായി ഒരു ഇഷ്ടദേവതയെ ഭജിച്ചിരുന്നു എന്നുകാണാം. മുമ്പറഞ്ഞ ശക്തി അങ്കുരിക്കുന്നതോടുകൂടിയെങ്കിലും ഈശ്വരഭജനം തുടങ്ങേണ്ടതാകുന്നു.

രണ്ടാമതായി ഗുരുവിന്റെ അടുക്കൽ ഉള്ള അഭ്യാസമാണ് ചെയ്യേണ്ടത്. ഗുരു സഹൃദയനായിരിക്കേണമെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. കാവ്യജ്ഞാനം ഉണ്ടാകുന്നതിനു കേവലം ശാസ്ത്രകർക്കശന്മാരായവരെ ഗുരുക്കന്മാരായി സ്വീകരിക്കരുത്. ഹൃദയത്തിനു വൈമല്യം, സാരസ്യം, കാവ്യമർമ്മജ്ഞത ഇവയൊക്കെ ഗുരുവിനു വിശേഷമായുണ്ടായിരിക്കണം. ഇപ്രകാരമുള്ള ഗുരുവിന്റെ അടുക്കൽ നിന്നും ഉള്ള അഭ്യാസത്താൽ ക്രമേണ മുമ്പുപറഞ്ഞ ശക്തി വികസിച്ചുവരും. അതോടുകൂടി പരിശ്രമവും ചെയ്തുകൊണ്ടിരിക്കണം. ആരംഭത്തിൽ ചെയ്യേണ്ട പരിശ്രമത്തെക്കുറിച്ചു ക്ഷേമേന്ദ്രമഹാക

വി വിസ്തരിച്ചു പറയുന്നുണ്ടു. ക്ഷേമേന്ദ്രന്റെ മതം അനുസരിച്ചു ചില സംഗതികൾ ഇവിടെ പറയാം.

ഒന്നാമതായി വൃത്തം സ്വാധീനമാക്കാൻ ശ്രമിക്കണം. ഇതിനു മറ്റുകവികളുടെ പദ്യങ്ങൾ എടുത്തുവെച്ചു ആദ്യം അക്ഷരവും പിന്നെ പദവും മാററി സ്വന്തമായി ചേർത്തു തുടങ്ങണം. അർത്ഥത്തിന്റെ കാര്യം ഒന്നും നോക്കേണ്ട. പദത്തിന്റെ ഭംഗിയിലും ദൃഷ്ടിവയ്ക്കേണ്ടതായിട്ടില്ല. അക്ഷരങ്ങളുടെ ഗുരുലഘുത്വങ്ങൾ മാത്ര എന്നിവ മാത്രമെ തെററാതെ സൂക്ഷിക്കേണ്ടതുള്ളു. ദ്രാവിഡവൃത്തങ്ങളെ ഇവിടെ സ്വീകരിക്കുന്നതു സംസ്കൃതവൃത്തങ്ങളെക്കാൾ എളുപ്പമായിരിക്കും.

വെടികൊണ്ടങ്ങു മൃഗങ്ങൾ മുറിഞ്ഞു കടികൊണ്ടങ്ങു ജനങ്ങൾ മറിഞ്ഞു
കരടികളെത്തിയടിച്ചു കടിച്ചും പട്ടുവാക്കൂട്ടമടുത്തു പിടിച്ചും
വ്യാഘ്രങ്ങളുമതിശീഘ്രമടുത്തും ഊറ്റത്തിൽ ചില പന്നികൾ തന്നുടെ
തേററകളേററു മരിച്ചുതുടങ്ങി........ ...

(സ്യമന്തകം തുള്ളൽ)



ഇവിടെ ഓരോ അക്ഷരത്തിന്റേയും സ്ഥാനത്തു വേറെ അക്ഷരങ്ങൾ ചേർക്കണം. വൃത്തം ഗുരു ലഘു മാത്ര എന്നിവയിൽ തെററുവരാതെ പ്രത്യേകം ദൃഷ്ടിവെക്കണം. ഇത്രയുമെ ചെയ്യേണ്ടതുള്ളു.

കക്കികൊങ്കങ്ങു കകങ്ങൾ കകഞ്ഞു തതിതനനുതതങ്ങൾ തതഞ്ഞു
പപവികളെത്തിയപിച്ചു പവിച്ചും ജജവാജട്ടം ജനിയെ ജടിച്ചും
ഗഗ്ഗങ്ങളുമതിഗഗ്ഗമകന്നും ബബ്ബത്തിൽ ബ്ബലബലമകൾ തന്നുടെ
കത്തുകളത്തുകളെത്തുമുതിർന്നു......

അക്ഷരങ്ങൾ മാററുവാൻ ഇപ്രകാരം ശ്രമിച്ചാൽ മതി. അർത്ഥമൊന്നുമില്ലാത്തതുകൊണ്ടു അസംബന്ധമായി തോന്നും എന്നാൽ ഇങ്ങിനെ ചെയ്യുന്നതിന്റെ അർത്ഥം വേറെ ഒന്നാണല്ലൊ. ഓരോ പാദത്തിലും അക്ഷരങ്ങൾക്കു പകരം ഓരോ അക്ഷരം ആദ്യം ചേർക്കുന്നതു സുകരമായിരിക്കും.

എലിയെപ്പോലെയിരിക്കുന്നിവനൊരു
പുലിയെപ്പോലിഹ പോരയണകാണാം.

ഇവിടെ,

ക കിയെക്കൊക്ക കകിസ്സംക കകക
ബുബുബേബബ്ബാബിബബാബ ബബാബ്ബാക

കൂട്ടക്ഷരങ്ങൾ കൂട്ടക്ഷരങ്ങളായിരിക്കണം. അക്ഷരങ്ങൾക്ക എണ്ണം കൂടരുത്. ലഘുവായിട്ടുള്ള അക്ഷരത്തിനു പകരം വെക്കുന്ന അക്ഷരവും ലഘുവായിരിക്കണം. ഈ നിലയിൽ അല്പം പരിശ്രമിച്ചു കഴിഞ്ഞാൽ പിന്നീട പദങ്ങൾ മാററുവാനുത്സാഹിക്കണം. ഇവിടേയും അൎത്ഥാദികളെക്കുറിച്ചു വിചാരിക്കരുത്. അവ എങ്ങിനെ വേണമെങ്കിൽ ഇരിക്കട്ടെ.

എലിയെപ്പോലെയിരിക്കുന്നിവനൊരു
പുലിയെപ്പോലിഹ പായണകാണാം.

ഇവിടെത്തന്നെ എലിയെ എന്ന പദം മാററി പുലിയെ എന്നും, ഇരിക്കുന്നു എന്നതിന്നു പകരം വസിക്കുന്ന എന്നും, ചേൎക്കണം. പുലിയെ എന്ന പദം കലിയെ എന്നാക്കുക; പായണ എന്നതു പാടണ എന്നും, കാണാം എന്നതു കേൾക്കാം എന്നും മാററുക. അപ്പോൾ

പുലിയെപ്പോലെവസിക്കുന്നിവനൊരു
കലിയെപ്പോലെഹപായണകേൾക്കാം.

ഇവിടെ വൃത്തത്തിനു ന്യൂനതയില്ല. ഇപ്രകാരം ദ്രാവിഡവൃത്തങ്ങളിൽ ശ്രമം ചെയ്തു പിന്നീട സംസ്കൃതവൃത്തങ്ങളിലും ഉത്സാഹം തുടങ്ങണം. രണ്ടാമതായി അക്ഷരങ്ങളും പദങ്ങളും അൎത്ഥത്തോടുകൂടി മാററുവാൻ തുടങ്ങണം. അതിലുള്ള അൎത്ഥംതന്നെ വേണമെന്നില്ല. കേട്ടാൽ അസംബന്ധമെന്നു തോന്നരുത്. അത്രമാത്രമേ അൎത്ഥത്തിന്റെ കാൎയ്യത്തിൽ നിഷ്കൎഷിക്കേണ്ടതുള്ളു.

ശിശുവെപ്പോലെയിരിക്കുന്നിവനൊരു
പശുവെപ്പോലെ കരഞ്ഞുതുടങ്ങി.

വൃത്തങ്ങൾ സ്വാധീനമായാൽ പിന്നീട അൎത്ഥം അതുപോലെ വേറെ പദങ്ങളിൽ പകൎത്തിവെയ്ക്കുന്നതിനു ശ്രമിക്കണം.

വാരിധിപണ്ടുകടഞ്ഞോരുനേരത്തു ബാഡവപാവകനാനിൽനിന്നു
സാരമായുള്ളൊരുപിണ്ഡമെഴുന്നവൻ വാരുറ്റമണ്ഡലമായിപ്പിന്നെ
(കൃഷ്ണഗാഥ)

ഇവിടെ വാരിധി മുതലായ പദങ്ങൾക്കു ആ അൎത്ഥത്തെക്കുറിക്കുന്ന പദങ്ങൾ തൽസ്ഥാനങ്ങളിൽ ചേൎക്കാം.

അംബുധിമുന്നമഥിച്ചസമയത്തു
ബാഡവമായുള്ളതിയ്യിൽനിന്നു
ശക്തിയെഴുന്നോരുപിണ്ഡമല്ലൂന്ന വാൻ-
വാരുറ്റനൽബിംബമായിപ്പിന്നെ.

ക്രമേണ സംസ്കൃതത്തിൽനിന്നും തൎജ്ജമ ചെയ്തു ശീലിച്ചു തുടങ്ങണം. വൃത്താനുവൃത്തം പദാനുപദം മുതലായ കഠിന നിയമങ്ങൾ ഒന്നും സ്വീകരിക്കരുത്. ചെറിയ വൃത്തത്തിലുള്ള പദ്യങ്ങളുടെ അൎത്ഥം വലിയ വൃത്തങ്ങളിൽ വരുത്തുവാൻ തുടങ്ങണം. നിരൎത്ഥപദങ്ങൾ ഉണ്ടായാലും ഗണിക്കേണ്ടതില്ല.

ശ്രീപതിം പ്രണിപത്യാഹം ശ്രീവത്സാങ്കിതവക്ഷസം
ശ്രീരാമോദന്തമാഖ്യാസ്യേ ശ്രീവാല്മീകിപ്രകീൎത്തിതം
(ശ്രീരാമോദന്തം)

ശ്രീവത്സം കൊണ്ടേറ്റമിന്നീടിന തെളിമപെടും ദിവ്യവക്ഷസ്സിണങ്ങും-
ലക്ഷ്മീനാഥന്റെ തൃക്കാലടിയിലിഹ നമിച്ചിന്നുവേണ്ടുംവിധത്തിൽ
മുന്നം വാല്മീകിയാകും മുനികുലതിലകൻ വൎണ്ണനം ചെയ്തദിവ്യ-
ശ്രീരാമൻതന്നുദന്തം പറവതിനുതുടങ്ങുന്നു ഞാനിങ്ങുമന്ദം.

(സ്വ)

അടുത്തതായി ആശയങ്ങൾ സ്വയമായി സൃഷ്ടിക്കുന്നതിനു ശ്രമം തുടങ്ങണം. മുമ്പു പറഞ്ഞവിധമുള്ള 'സൂത്രപ്പണി'കൊണ്ടെങ്ങും ഇക്കാൎയ്യം സാധിക്കയില്ല. ഇതിനു നല്ല ശ്രമം തന്നെ ചെയ്യണം. പ്രാരംഭകാലം മുതലേ ചില പ്രത്യേകമാൎഗ്ഗങ്ങളെ ആശ്രയിച്ചാൽ വളരെ എളുപ്പത്തിൽ കാൎയ്യം സാധിക്കാം. നമ്മുടെ മുമ്പിൽ അനവധി പദാൎത്ഥങ്ങൾ നാം നിത്യവും കാണുന്നുണ്ടല്ലോ. ഇവയിൽ ഏതിന്റെ എങ്കിലും സ്വഭാവത്തെ അതുപോലെതന്നെ പദ്യത്തിലാക്ക

വാൻ ശ്രമിക്കണം. പുതുതായി അൎത്ഥം ഒന്നും ചേൎക്കാനാദ്യം ഉത്സാഹിക്കേണ്ട. തന്റെ അടുത്തു ഒരു കട്ടിൽ ഉണ്ടെന്നു വിചാരിക്കുക. അതിന്നു നാലുകാലും ഉണ്ടു്. അതിന്റെ മുകളിൽ ഒരു മെത്തപ്പായും ഉണ്ടെന്നു കരുതുക. ഇപ്രകാരമുള്ള കട്ടിലിന്റെ സ്വഭാവം പദ്യത്തിലാക്കുക.

നാലുകാലുള്ളതാം നല്ല കട്ടിലിന്മുകളിലായ്
മെത്തപ്പായൊന്നു നൽഭംഗിയൊത്തുമിന്നുന്നിതേററവും.

ഇതുപോലെ കുളം കിണറ് മരം വഴി തോടു ചന്ദ്രൻ മുതലായ വിഷയങ്ങളെക്കുറിച്ചും എഴുതി ശീലിക്കണം. ഈ വിധത്തിലുള്ള ശ്രമം തുടൎന്നുകൊണ്ടിരിക്കുക.

സഹൃദയനായ ഗുരുവിന്റെ അടുക്കൽ ഉള്ള അഭ്യാസം ക്രമേണ വൎദ്ധിച്ചുവൎദ്ധിച്ചു വരുവാനിടയുണ്ടല്ലൊ. അലങ്കാരശാസ്ത്രം പ്രധാനമായി അഭ്യസിക്കണം. ഏതെല്ലാംവിധത്തിൽ രസകരമായി അൎത്ഥം കല്പിക്കാൻ കഴിയുമെന്നു ഇതുകൊണ്ടു മനസ്സിലാക്കാം. പുതിയ ആശയങ്ങൾ മനസ്സിൽ ഉണ്ടാകുന്നതിന്നും അലങ്കാരപരിശീലനം വളരെ സഹായിക്കും. അലങ്കാരശാസ്ത്രപഠനത്തിൽ ഒട്ടും ഉപേക്ഷ വിചാരിക്കുവാൻ പാടില്ല. മററു ശാസ്ത്രങ്ങളും ശക്തിയും സൌകൎയ്യവും അനുസരിച്ചു പഠിക്കുന്നതു നന്നു്. കഷ്ടിച്ചു സാധാരണ ഒരു കവിയാകണമെങ്കിൽ ഇത്രമാത്രം പഠിച്ചു മതിയാകുന്നതാണു്. പിന്നീടു വേറെ ഒരുമാൎഗ്ഗത്തിലേക്കു തിരിഞ്ഞു ആണു് ശ്രമം തുടങ്ങേണ്ടതു്. അതായതു് ഗ്രന്ഥപരിചയം; ചെറിയ കൃതികൾ മുതൽ യഥാക്രമം ഗുരുത്വം കൂടിയ ഗ്രന്ഥങ്ങൾ വായിച്ചുകൊണ്ടിരിക്കണം. മലയാളത്തിൽ തുഞ്ചത്തെഴുത്തച്ഛൻ പുനംനമ്പൂതിരി ഉണ്ണായിവാരിയർ കോട്ടയത്തുതമ്പുരാൻ കുഞ്ചൻനമ്പ്യാർ വലിയകോയിത്തമ്പുരാൻ മുതലായ മഹാകവികളുടെ ഗ്രന്ഥങ്ങൾ പരിശീലിച്ചുകൊണ്ടിരിക്കണം. അതോടുകൂടിത്തന്നെ മുമ്പു പറഞ്ഞ വിധം ചെറിയ വിഷയങ്ങളെക്കുറിച്ചു ഖണ്ഡകൃതികളും എ

ഴുതിക്കൊള്ളണം. അല്പം വാസനയുള്ള ഒരാളാണെങ്കിൽ ഈ വിധം പരിശ്രമിക്കുന്നതായാൽ വലിയ കാലദൈർഘ്യം കൂടാതെ മലയാളത്തിൽ സാധാരണ ഒരു കവിയായിബ്ഭവിക്കാം.

മഹാകവിയായിബ്ഭവിക്കണമെങ്കിൽ അതിമഹത്തായ ശ്രമം ചെയ്യേണ്ടതായിട്ടുണ്ട്. ഒന്നാമതായി സംസ്കൃതത്തിൽ നല്ല വ്യുല്പത്തി സമ്പാദിക്കണം. മലയാളഭാഷയിലെ ഗ്രന്ഥസമ്പത്തു അത്യന്തം പരിമിതമാകയാൽ ഭാഷാഗ്രന്ഥാഭ്യാസം കൊണ്ടു മതിയാകയില്ല. അലങ്കാരാദികളെ സംസ്കൃതഗ്രന്ഥങ്ങൾ വളരെ സൂക്ഷ്മമായും ബഹുമുഖമായും വിചിന്തിച്ചിട്ടുണ്ടു. അവയുടെ സാരം ഗ്രഹിക്കേണ്ടതു അത്യാവശ്യമാകുന്നു. സംസ്കൃതത്തിൽ വ്യുല്പത്തി സമ്പാദിക്കാതെ ഒരാൾക്കു മലയാളഭാഷയിൽ സാധാരണ ഒരു കവിയാകുന്നതിനും സഹൃദയനാകുന്നതിനും കഴിയുകയില്ല. സംസ്കൃതത്തിൽ പ്രൌഢവ്യുല്പത്തി സമ്പാദിച്ചിട്ടുള്ളവർമാത്രമേ മലയാളത്തിൽ ഉൽകൃഷ്ടകവികളായിബ്ഭവിച്ചിട്ടുള്ളു. സംസ്കൃതത്തിലുള്ള പുരാണങ്ങൾ, ഇതിഹാസങ്ങൾ, കാവ്യങ്ങൾ, നാടകങ്ങൾ, മഹാകാവ്യങ്ങൾ, ഭാണങ്ങൾ മുതലായവ എല്ലാം വായിച്ചു പരിചയിച്ചുകൊണ്ടിരിക്കണം. ഏതെങ്കിലും ഒരു കോശം കാണാതെ പഠിക്കേണ്ടതാകുന്നു. മററുള്ളവയിൽ സാധാരണപരിചയം മതി എന്നുവെയ്ക്കാം. കോശങ്ങളുടെ പരിചയമില്ലെങ്കിൽ പദങ്ങളുടെ അർത്ഥജ്ഞാനവിഷയത്തിൽ വളരെ കുഴപ്പം നേരിടും. മഹാകാവ്യങ്ങളും എല്ലാംതന്നെ കഴിയുന്നതും വായിച്ചുകൊണ്ടിരിക്കണം. ഔചിത്യം പദപ്രയോഗസ്വഭാവം പ്രസ്ഥാനരീതി പദസ്വാധീനത മുതലായവയൊക്കെ മഹാകവികളുടെ കൃതികൾ പരിചയിക്കുന്നതുകൊണ്ടേ ഉണ്ടാവുകയുള്ളു. സാധാരണ എല്ലാകൃതികളും വായിക്കുന്നതോടുകൂടി ഏതെങ്കിലും ഒരു മഹാകവിയുടെ കൃതികൾ (തനിക്കു ഇഷ്ടം എന്നു തോന്നുന്നത്) എന്നും

പാരായണം ചെയ്യണം; പ്രത്യേകം പഠിക്കുകയും വേണം. ഇങ്ങനെ ചെയ്യുന്നതിൽ നിന്നും തങ്ങൾ അറിയാതെ തന്നെ ആ മഹാകവിക്കുള്ള ചില വിശേഷഗുണങ്ങൾ ലഭിക്കുവാനിടയാകുന്നു. കാളിദാസർ നിത്യവും സവിശേഷമായി വാത്മീകിമഹാമുനിയുടെ കൃതികൾ പഠിച്ചിരുന്നു എന്നു വിചാരിക്കാൻ വളരെ ന്യായങ്ങൾ ഉണ്ട്. ശ്രീകാളിദാസകവിതക്കു ഇപ്പോൾ കാണുന്ന ഗുണങ്ങളിൽ പലതും ഉണ്ടായിട്ടുള്ളത് വാത്മീകികൃതികളുടെ സവിശേഷപരിശീലനംകൊണ്ടാകുന്നു. വാത്മീകിരാമായണം വാസിഷ്ഠം എന്നീകൃതികളുടെ പ്രസ്ഥാനചൈതന്യം കാളിദാസകൃതികൾക്കു സ്വാധീനമാണ്.

വാത്മീകിരസ്തു വിജയീ പ്രഥമഃ കവീനാം
തസ്യാനുസാരസരളസ്സ ച കാളിദാസഃ.
(ഭിക്ഷാടനം—ഉൽപ്രേക്ഷാവല്ലഭൻ)

എന്നു പറഞ്ഞിരിക്കുന്നതു വാസ്തവമാണ്. ഭവഭൂതി, മുരാരി മുതലായ കവികളും വാത്മീകിയുടെ പ്രത്യേകശിഷ്യന്മാരാണ്. നീലകണ്ഠദീക്ഷിതർ രവിവർമ്മകുലശേഖരൻ മുതലായ കവികൾ കാളിദാസകൃതികളെ പ്രത്യേകം പരിശീലിച്ചിട്ടുള്ളവരാകുന്നു. ശ്രീശങ്കരാചാര്യർ മേല്പത്തൂർ ഭട്ടതിരി മുതലായവർ വ്യാസമഹർഷിയുടെ ശിഷ്യന്മാരാണ്. ഇപ്രകാരം ഏതു മഹാകവിയുടെ കൃതികൾ പരിശോധിച്ചാലും, ഒരു മഹാകവിയുടെ ശിഷ്യസ്ഥാനം പ്രത്യേകമായി സ്വീകരിച്ചിരുന്നതായി കാണാം. യഥാർത്ഥമായ ഔന്നത്യം ലഭിക്കുന്നതിനു ഇപ്രകാരം ചെയ്യേണ്ടതു അത്യാവശ്യമാകുന്നു. ഈ വിധം എല്ലാം പരിശ്രമിക്കുന്നപക്ഷം സുചിരകാലംകൊണ്ടു ഒരു മഹാകവിയായി ഭവിക്കാവുന്നതാണ്.

ഇത്രവളരെ ഭഗീരഥശ്രമം ചെയ്തു ഒരു കവിയുടെ സ്ഥാനം ലഭിക്കുന്നതെന്തിനാണെന്നു ചോദിക്കാം. വാസ്തവം ആലോചിച്ചാൽ കവിയുടെ സ്ഥാനംപോലെ ഉൽകൃഷ്ടമാ

യി വേറെ ഒന്നുമില്ലെന്നു തെളിയും. കവിയുടേയും സാഹിത്യത്തിൻേറയും അസാധാരണമാഹാത്മ്യം മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. ഇത്രമാത്രം ഉന്നതമായ കവിസ്ഥാനം ആരും ആഗ്രഹിക്കേണ്ടതായ ഒന്നുതന്നെയാണ്. ആഗ്രഹിക്കുന്നവർ മുമ്പു പറഞ്ഞ മാൎഗ്ഗങ്ങളിൽകൂടി പരിശ്രമിച്ചാൽ മതിയാകും. അവരുടെ ഇഷ്ടംപോലെ കവിയോ മഹാകവിയോ ആകാം. തനിക്കു വാസനയില്ലെന്നു വിചാരിച്ചു ഭഗ്നാശയനായി ഇരിക്കരുത്. വാസന ഇല്ലെങ്കിൽ ഈശ്വരാനുഗ്രഹംകൊണ്ടും പരിശ്രമം കൊണ്ടും ഉണ്ടാകും. അല്ലെങ്കിൽ ഈ ജന്മത്തിൽ പരിശ്രമിക്കുക. അടുത്ത ജന്മത്തിൽ വാസനയുണ്ടാകും. വാസന ഉണ്ടാക്കാൻ പാടില്ലാത്ത ഒന്നല്ല. വാസന തീരെ ഇല്ലാത്തവൎക്കു അല്പം കൂടി കാലദൈൎഘ്യം ഉണ്ടാകും എന്നേയുള്ളൂ. കവികളാകുന്ന വിബുധന്മാർ ലോകത്തിൽ മരണമില്ലാത്ത അമരന്മാരാകുന്നു. നിവൃത്തിയുള്ളവരെല്ലാം പരിശ്രമിച്ചു അത്രമാത്രം ഉൽകൃഷ്ടമായ ഈ സ്ഥാനം സ്വാധീനമാക്കേണ്ടതാണ്.

ശ്രാവ്യം ദൃശ്യമെന്നേവം
കാവ്യം രണ്ടുവിധത്തിലാം
൧ ശ്രവണോചിതമാം ശ്രാവ്യം
ദൃശ്യം ദർശനയോഗ്യവും.

കാവ്യം, ശ്രാവ്യം ദൃശ്യം എന്നു രണ്ടുവിധത്തിലുണ്ട്. കേൾക്കുവാൻ യുക്തമായതു് ശ്രാവ്യം. കാണുവാൻ യോജിക്കുന്നതു ദൃശ്യം.

ഗദ്യം പദ്യം തഥാ ഗദ്യ-
പദ്യമിശ്രിതമിങ്ങനെ
൨. മുമ്പറഞ്ഞതുകൂടാതെ
ത്രിവിധം കാവ്യമൊക്കയും

മുമ്പു പറഞ്ഞതുകൂടാതെ ഗദ്യം പദ്യം മിശ്രം (ഗദ്യവും പദ്യവും കൂടിയതു്) എന്നു മൂന്നുവിധം കാവ്യങ്ങൾ ഉണ്ട്.

ഗദ്യം ഗദിക്കുവാൻ യോഗ്യം
വൃത്തബന്ധവിവർജ്ജിതം
൮. പാദസംയുക്തമാം പദ്യ-
മിതു വൃത്തനിബദ്ധമാം.

ഗദിക്കുന്നതിനു യുക്തമായതാണ് ഗദ്യം. ഇതിനു വൃത്തവുമായുള്ള സംബന്ധമില്ല. പാദങ്ങളോടുകൂടിയതു പദ്യമാകുന്നു. ഇതു വൃത്തനിബദ്ധമാണ്. ഉദാഹരണം സ്പഷ്ടം.

ഒരേവൃത്തത്തിൽ നിർമ്മിച്ച
പദ്യങ്ങൾ കലരുന്നതായ്
൯. എട്ടാതദധികം സർഗ്ഗം
ചേർന്നു സർഗ്ഗാന്തമാകുകിൽ

പദ്യങ്ങൾ ഭിന്നവൃത്തങ്ങ-
ളായും സർഗ്ഗത്തിലൊക്കയും
൧൦. അമ്പതിൽ കുറയാതുള്ള
പദ്യങ്ങളിയലുന്നതായ്.

ഇഷ്ടദേവനമസ്കാരം
വസ്തുനിർദ്ദേശമോ തഥാ
൧൧. ആരംഭത്തിൽ ഘടിപ്പിച്ചി-
ട്ടുള്ളതായഥ ദിവ്യനോ

ധീരോദാത്തഗുണം ചേർന്ന-
കുലീനൻ ഭൂമിപാലനോ
൧൨. ഏകൻ നായകനുൾക്കൊള്ളു-
മല്ലെന്നാകിൽ ബ്ബഹുക്കളാം

ഏകവംശമഹീശന്മാർ
നായകന്മാർ ഭവിപ്പതായ്
൧൩. ശൃംഗാരമോ വീരമതോ
ശാന്തമോ രസമംഗിയായ്.

ഇതിഹാസപുരാണാദി-
സിദ്ധമാസജ്ജനങ്ങളെ
൪൪. സമാശ്രയിപ്പതാം ധർമ്മം
ചേർന്നതാം കഥയുള്ളതായ്

സൂര്യൻ ചന്ദ്രൻ നിശാസന്ധ്യാ
പകലംബുധിപർവ്വതം.
൪൫. സംയോഗവിപ്രയോഗങ്ങൾ
പുരംയുദ്ധപ്രയാണവും

വിവാഹം വിപിനം പുത്ര-
ജനനം ഷഡൃതുക്കളും
൪൬. നായാട്ടിരുട്ടമദ്ധ്യാഹ്ന-
മർദ്ധരാത്രി നിലാവതും
വിലാപമാശ്രമം യാഗം
മദ്യപാനം തടാകവും.
൪൭. അശനം ശയനം പുഷ്പ-
മുദ്യാനം നദിയും തഥാ
സരസ്സൂനുവരൻ മന്ത്രി
ദേവദാസിപുരോഹിതർ.
൪൮. ഇത്യാദികളെയോരോന്നു-
മുചിതം പോൽ യഥാവിധി
വർണ്ണിച്ചിരിപ്പതാകുന്നു
മഹാകാവ്യം പ്രകീർത്തിതം.
൪൯. പലവൃത്തങ്ങളിൽ പദ്യ-
മുള്ളതായൊരുസർഗ്ഗവും
വിചിത്രസർഗ്ഗവും ചേർന്നാൽ
ക്കൊള്ളാം നിർബ്ബന്ധമില്ലിതിൽ.

കാവ്യത്തിലെ വിഭാഗത്തിനു സർഗ്ഗം എന്നു പറയുന്നു. മഹാകാവ്യത്തിൽ എട്ടിൽ കുറയാതെ സർഗ്ഗങ്ങളും, ഓരോ സ

ൎഗ്ഗത്തിലും അമ്പതിൽ കുറയാതെ പദ്യങ്ങളും ഉണ്ടായിരിക്കണം. സൎഗ്ഗാവസാനത്തിലൊഴികെ മറ്റുള്ള പദ്യങ്ങൾ എല്ലാം ഏകവൃത്തത്തിൽ രചിതങ്ങളായിരിക്കണം. കാവ്യത്തിന്റെ നിൎവ്വിഘ്നപരിസമാപ്തിക്കുവേണ്ടി ഇഷ്ടദേവതാനമസ്കാരമോ വസ്തുനിൎദ്ദേശമോ ആരംഭത്തിൽ ചെയ്യണം. നായകൻ ദിവ്യനോ, ധീരോദാത്തനും സൽകുലജാതനും ആയ രാജാവോ, ആകണം. അല്ലെങ്കിൽ രഘുവംശത്തിൽ എന്നപോലെ ഏകവംശജാതന്മാരായ അനേകം രാജാക്കന്മാർ നായകന്മാരാകാം. അംഗിയായ രസം ശൃംഗാരമോ വീരമോ ശാന്തമോ ആയിരിക്കണം. അംഗങ്ങളായി മറ്റു രസങ്ങളും വേണം. സൂൎയ്യൻ ചന്ദ്രൻ രാത്രി സന്ധ്യ പകൽ മുതലായവയേയും ഇതുപോലെയുള്ള മറ്റു വസ്തുക്കളേയും ഔചിത്യം അനുസരിച്ചു യഥാവിധി വൎണ്ണിക്കണം. യഥോചിതം എന്നു ഇവിടെ പറഞ്ഞതിനാൽ ചില വസ്തുക്കളെ കുറക്കാം; പറയാത്തവയെ കൂട്ടുകയും ചെയ്യാം. വിവിധവൃത്തങ്ങളിൽ രചിക്കപ്പെട്ട പദ്യങ്ങളോടുകൂടിയ ഒരു സൎഗ്ഗവും വിചിത്രസൎഗ്ഗവും ഉണ്ടായാൽ കൊള്ളാം. ഈ ലക്ഷണങ്ങളോടുകൂടിയതാകുന്നു മഹാകാവ്യം.

൨൦. കഥാനായകനെപ്പററി
നിൎദ്ദേശിച്ചുവദിപ്പതു
വസ്തുനിൎദ്ദേശമിതേതാ-
നപ്രധാനിയുമായിടാം.

പ്രകൃതകഥാനായകനെ നിൎദ്ദേശിക്കുന്നതു വസ്തുനിൎദ്ദേശം. ഈ നായകൻ കുമാരസംഭവാദികളിലെപ്പോലെ അപ്രധാനിയുമാകാം. കഥാനായകൻ ദിവ്യനായിരുന്നാൽ സ്വേഷ്ടദേവനമസ്കാരവും തന്നിൎദ്ദേശംകൊണ്ടുതന്നെ സിദ്ധിക്കുന്നതാണു്.

മാൎത്താണ്ഡദേവന്റെ മഹാകുലത്തിൽ കീൎത്തിപ്രതിഷ്ഠാപകനാം മഹാത്മാ
മാനാവിലാസത്തെ വഹിച്ചു ദിവ്യശ്രീരാമദേവൻ വിജയിച്ചിടേണം.

(രാമചന്ദ്രവിലാസം)

കഥാനായകനായ ശ്രീരാമനെ നിർദ്ദേശിച്ചതുകൊണ്ടു സ്വേഷ്ടദേവനമസ്കാരം സിദ്ധമായിരിക്കുന്നു.

൨൧. വസ്തുവിൻ ഗുണദോഷങ്ങൾ
വർണ്ണിക്കുകതു വർണ്ണനം

വസ്തുവിന്റെ ഗുണദോഷഭാവത്തെ വർണ്ണിക്കുന്നതു വർണ്ണനം. വർണ്ണിക്കുക എന്ന പദത്തിനു ഭംഗിയായി വിസ്തരിക്കുക എന്നു അർത്ഥം.

പ്രകൃതിപ്രതികൂലാനു-
കൂലമിശ്രാത്മകങ്ങളായ്
൨൨. മൂന്നുമാതിരി വർണ്ണിക്കാം
വസ്തുക്കളെയശേഷവും

വർണ്ണനം മൂന്നുവിധമുണ്ട്. പ്രകൃതിപ്രതികൂലം; പ്രകൃത്യനുകൂലം; പ്രകൃതിപ്രതികൂലാനുകൂലം.

കവിസങ്കേതമൊപ്പിച്ചി-
ട്ടത്യുക്ത്യതിശയോക്തികൾ
൨൩. ഇത്യാദി ചേർത്തു വർണ്ണിക്കിൽ
പ്രകൃതിപ്രതികൂലകം.

കവിസങ്കേതം അനുസരിച്ചു അത്യുക്തി അതിശയോക്തി മുതലായ അലങ്കാരങ്ങൾ ചേർത്തു വർണ്ണിക്കുന്നതു പ്രകൃതിപ്രതികൂലകം.

ശിനിന്നായ്ത്തൽപ്പരിഖയിലെഴും തുംഗനക്രങ്ങളാലും
മാനിക്കും തന്മകുടമതുടക്കുമ്പൊളു ഫണാശേഷൻ
ആനിശ്വാസശ്വസനനിലയസ്ഥാനമേകീട്ടു വാറിൻ-
മേനിക്കൾച്ചേർന്നൊരു മൃഗമദം മൂർത്തിമേൽച്ചാർത്തിടുന്നു.

(ഉമാകേരളം)

പരിഖയെ വർണ്ണിക്കുന്ന ഈ പദ്യത്തിൽ അതിന്റെ അഗാധതയെ കാണിക്കുന്നതിനു നക്രസഞ്ചാരം ശേഷശിരോഘട്ടനം കസ്തൂരികാപ്രസരണം എന്നിവയെ അതിശയോക്തിമയമായി വർണ്ണിച്ചിരിക്കുന്നു. നക്രസഞ്ചാരാദികൾ പരിഖയു

ടെ സ്ഥിതിക്ക് അവാസ്തവമാകയാൽ ഇതു പ്രകൃതിപ്രതികൂലവർണ്ണനം.

കാവ്യാർത്ഥഭാവനാശക്തി-
തൻനിരങ്കുശമുൽഗമം
൨൪. കാണിച്ചിടുവതാകണോ
പ്രകൃതിപ്രതികൂലകം.
സാഹിത്യം രസഭൂയിഷ്ഠ-
ഭാവനൈകപ്രപഞ്ചമാം
൨൫. അതിനാലതിലീമട്ടി-
ലുള്ള വർണ്ണനമുത്തമം.

പ്രകൃതിപ്രതികൂലവർണ്ണനം, ഭാവനാശക്തിയുടെ അനങ്കുശതരമായ ഉൽഗതിയെ കാണിക്കുന്നതാകയാലും സാഹിത്യം എന്നതു രസമയവും ഭാവനൈകവും ആയ പ്രപഞ്ചമാകയാലും, കാവ്യത്തിൽ ഉത്തമമാകുന്നു.

"ഫണിഫണിഫോണാമരാവത്യാമിയലും പുരുകകളുമുക്കിലൊരോന്നേ പാതാളത്തിലിരുന്നതദീയം പുകൾനെറിതന്നെയമ്പ് ഭുജഗവധൂടികൾ പാടുന്നതു കേട്ടഹികുലപെരുമാൾ പരമാനന്ദാലാനന്ദനൃത്യമാകലുക്കിടുന്ന ഫണാവലിതന്മേലിളകും ഭൂമിയൊടൊരുകനിരമ്ലും കാഞ്ചനഗിരിമുകൾതന്നിൽവിളങ്ങും നാകമേറിന ദിവിചരയുവനാമമൃതാസ്വാദകയ്യിൽച്ചേന്നൊരുപൊന്നിൻകിണ്ണം ഭിണ്ണെന്നമ്പൊട്ടുഭ്രമയാഭ്രമയോ വീഴുന്നതു കണ്ടമരമൃഗാക്ഷികൾ കയ്യുകൊട്ടിക്കിമപികളിച്ചുചിരിച്ചീടുന്നു".

(രാജരത്നാവലീയം)

പ്രകൃതിപ്രതികൂലവർണ്ണനം അധമമാണെന്നു നവീനന്മാരായ ചിലക്കു അഭിപ്രായമുണ്ട്. സാഹിത്യം പ്രകൃതിയുടെ നേർപകപ്പാണെന്നും, പ്രകൃതിപ്രതികൂലവർണ്ണനം അതിനു യോജിക്കാതിരിക്കുന്നു എന്നും, ആണു് ഇവർ പറയുന്നത്. കാവ്യം പ്രകൃതിയുടെ നേർപകപ്പായിരിക്കണമെന്നു നിയമമില്ല. രസകരമായിരിക്കണമെന്നു നിർബ്ബന്ധമുണ്ട്. വാസ്തവമായാലും അവാസ്തവമായാലും, ശബ്ദാർത്ഥങ്ങൾക്കു രമണീയത്വമുണ്ടോ എന്നേ നോക്കുവാനുള്ളൂ; അതുണ്ടെങ്കിൽ കവിതയാ

യി. വാസ്തവാവാസ്തവഗണന കാവ്യത്തെ സംബന്ധിച്ചിടത്തോളം അയുക്തമാകുന്നു. കാവ്യം ചരിത്രമോ ശാസ്ത്രമോ അല്ല. പ്രകൃതിയിലുള്ളവയൊക്കെ സാഹിത്യത്തിലും, കാവ്യത്തിലുള്ളവയൊക്കെ പ്രകൃതിയിലും, ഉണ്ടാകണമെന്നു പറയുന്നത് അസംബന്ധമാകുന്നു. രാജാക്കന്മാരെ പേടിച്ചു ശത്രുക്കൾ കാട്ടിൽ പോയി താമസിക്കുന്നതും, നിശോദയത്തിൽ ഉള്ള ചക്രവാകങ്ങളുടെ വിരഹവും, ചകോരങ്ങളുടെ ജ്യോത്സ്നാപാനവും, ലോകത്തിൽ കാണാൻ കഴിയാത്തവയാണ്. ഇതുകൊണ്ട് ഇല്ലാത്തവയേയും കവിക്കു പറയാം എന്നുവരുന്നു. ഇതുപോലെ ഉള്ളതിനെ പറയാതിരിക്കുകയുമാകാം. ഒന്നിനെ നേരെ വിപരീതമായിട്ടും പറയാം.

ഒററക്കണ്ണൻ സഹസ്രാക്ഷൻ പിശുക്കൻ കല്പകദ്രുമം
വൻഭീരു വിക്രമാദിത്യൻ കവികണ്ടിട്ടകിൽ ബുധം.

(സഭാരഞ്ജനശതകം)

എന്നു മഹാകവി നീലകണ്ഠദീക്ഷിതർ പറഞ്ഞിരിക്കുന്നു. ഒരു കണ്ണുമാത്രമുള്ളവനെ, കവി, 'കമലദളായതലോചനനാ'യി വർണ്ണിക്കുന്നു. ഇന്ദ്രനെപ്പോലെ ഭംഗിയുള്ള രണ്ടു കണ്ണുകളോടുകൂടിയവനെ പൊട്ടക്കണ്ണൻ — ഒരു കണ്ണുമില്ലാത്തവൻ — ആക്കുന്നതിനും വിഷമമില്ല. വലിയ പിശുക്കന്മാരെ കല്പവൃക്ഷങ്ങളും കല്പവൃക്ഷങ്ങളെ പിശുക്കന്മാരും ആക്കാം. ഭീരുവിനെ വിക്രമാദിത്യനുള്ളപോലെ ഭുജവീര്യശൌര്യാദിഗുണസംയുക്തനാക്കി വർണ്ണിക്കാം. വിക്രമാദിത്യനെ ഭീരുവാക്കുന്നതിനും വിഷമമില്ല. ഇതൊക്കെ കവിയുടെ സ്വഭാവമാണ്. സാധാരണക്കാർ കാണുന്ന കണ്ണുകൊണ്ടല്ല കവികൾ വസ്തുക്കളെ കാണുന്നത്. സഹൃദയഹൃദയാഹ്ലാദകത്വമുണ്ടെങ്കിൽ കാവ്യത്വമുണ്ട്. സത്യാസത്യവിവേചനം ചെയ്തതിനു ശേഷമല്ല സഹൃദയന്മാർ കാവ്യത്തിൽ രസിക്കുന്നത്. സഹൃദയൻ കവിതയിൽ രസിക്കുന്നതു കവിയുടെ ഭാവനയെ അനുഗമിച്ചിട്ടാകുന്നു. ശബ്ദാർത്ഥങ്ങളിൽ കവിയുടെ ഭാവന സൃഷ്ടിച്ചിട്ടുള്ള ഭാവങ്ങളിൽ കൂടി മാത്രമേ സഹൃദയനും ഭാവനയെ അയക്കാവൂ. കവിയും

സഹൃദയനും യോഗിയെപ്പോലെ ആകുന്നു. യോഗി ആവശ്യം അനുസരിച്ചു തന്റെ ശരീരത്തെ വലിയതും ചെറിയതും ആക്കുന്നു. ഹനുമാൻ സുരസയുടെ മുമ്പിൽ തന്റെ ശരീരത്തെ വലിയതും ചെറിയതുമാക്കിയതായി കാണുന്നു. ഇതുപോലെ കവികൾ പ്രയോഗഭേദത്താൽ പദത്തിന്റെ അൎത്ഥത്തെ ഇഷ്ടംപോലെ ചെറിയതിനെ വലുതാക്കുവാനും വലിയതിനെ ചെറിയതാക്കുവാനും കഴിയുന്നു; അൎത്ഥത്തിന്റെ വ്യാപ്തി കൂട്ടുകയും കുറയ്ക്കുകയും ചെയ്യുന്നു എന്നു സാരം. ശബ്ദാൎത്ഥസ്വീകരണവിഷയത്തിൽ കവി സ്വീകരിച്ചിരിക്കുന്ന നിലയെ ഗ്രഹിച്ചു അതിനു അനുരൂപമായി സഹൃദയൻ രസിക്കുന്നു. "കാന്താമുഖം കാനനവദ്വിഭാതി വിചിത്രപത്രാവലികാസനാഥം" എന്ന ഭാഗം കേൾക്കുമ്പോൾ, പത്രപദത്തിന്റെ നാനാൎത്ഥത്തെ ഘടിപ്പിച്ചു മുഖത്തിനു കാനനസാദൃശ്യം കല്പിച്ചതിനെ ഗ്രഹിച്ചു സഹൃദയൻ രസിക്കുന്നു. 'കാനനവത്' എന്ന പദം കേട്ട ഉടനെ അനവധി മഹാവൃക്ഷങ്ങളാലും 'സിംഹവ്യാഘ്രശല്യാദി' മൃഗഗണങ്ങളാലും നിമ്നോന്നതപ്രദേശങ്ങളാലും നിബിഡിതമായ ഒരു ഭയങ്കരവിപിനത്തിന്റെ രൂപം മുഴുവൻ മനസ്സിൽ പതിഞ്ഞു 'അയ്യോ ഇതുപോലെ ആണോ കാന്താമുഖം' എന്ന വിചാരം കവിധൎമ്മാന്ധന്മാരായവൎക്കു മാത്രമെ ഉണ്ടാകുകയുള്ളു. സഹൃദയൻ കവി കല്പിച്ചിരിക്കുന്ന രചനയെ അറിയുന്നു; അസഹൃദയൻ കാടുകയറുന്നു; ഇതാണിവിടെ വ്യത്യാസം. വിരഹിണികളായ സ്ത്രീകൾ മൃണാളവലയാദികൾ ധരിച്ചു പല്ലവതല്പങ്ങളിൽ ശയിക്കുന്നതും, ചക്രവാകങ്ങൾ നിശാരംഭത്തിൽ വിരഹാവസ്ഥയെ പ്രാപിക്കുന്നതും, വിയോഗികൾ ചന്ദ്രചന്ദനകോകിലവസന്തോദ്യാനാദികളെ നിന്ദിക്കുന്നതും, ലോകത്തിൽ തന്റെ മുമ്പിൽ പ്രത്യക്ഷമായി കണ്ടുവെങ്കിൽ മാത്രമേ, ശാകുന്തളാദിനാടകങ്ങളിൽ രസിക്കാൻ സാധിക്കു എന്നു വരുന്നതു സഹൃദയത്വാഭാവംനിമിത്തമാകുന്നു. സാഹി

ത്ത്യലോകം ഒന്നു വേറെയാണ്. സാധാരണലോകവുമായി അതിനു വളരെ വ്യത്യാസമുണ്ട്. അതുകൊണ്ടു നവീനന്മാരായ ചിലർ പറയുന്നതുപോലെ പ്രകൃതിപ്രതികൂലവർണ്ണനം അധമമല്ലെന്നും സാഹിത്യത്തിൽ ഉത്തമമാണെന്നും പറഞ്ഞുകൊള്ളുന്നു.

സ്വ ഭാ വോ ക്തി ക്ക ന്യോ ജി ക്കം-
മട്ടു ചെയ്യു ന്ന വ ർണ്ണ നം
൮൩. പ്ര കൃ തി സ്യാ നു കൂ ലം താൻ
ര ണ്ടും ചേ ന്നു മി ശ്ര കം.

സ്വഭാവോക്തി അലങ്കാരത്തിനു യോജിക്കുന്നവിധം ചെയ്യുന്ന വർണ്ണനം പ്രകൃത്യനുകൂലകം. പ്രകൃതിപ്രതികൂലവും പ്രകൃത്യനുകൂലവും ചേന്നു മിശ്രകമാകുന്നു.



യോഗ്യൻതാനിമനുഷ്യൻ വെറുമൊരുധരണീദേവനല്ലാഞ്ഞുകണ്ടം-
ലത്യർത്ഥാധിമോം തന്മധുരവമിതാ ശേട്ടമപോജിവൃന്ദം
കർണ്ണംവാട്ടംപിടിച്ചാ നയനയുഗമനക്കാതെ ഗുണന്നത്ത-
ക്കണ്ണത്തിൽച്ചേർത്തു ചിത്രാകൃതിയൊടുനിലകൊള്ളുന്നു വല്ലാതെപോലിൽ.
(ഭാഷാകർണ്ണഭാരം).

ഇവിടെ വർണ്ണനം, സ്വഭാവോക്തി അലങ്കാരത്തെ സ്വീകരിച്ചിരിക്കയാൽ, പ്രകൃത്യനുകൂലം. മിശ്രകത്തിന് ഉദാഹരണം താഴെ ചേക്കുന്നു;

പ്രാകാരകഡ്യങ്ങളിൽ നാലുപാട്ടും നൽഗോപുരദ്വാരമുഖത്തിലൂടെ
വർണ്ണങ്ങൾ കോലുംമറയാൻ നേരാംവർണ്ണംവഹിക്കുന്നിതുനാന്മുഖത്വം.
(രാമചന്ദ്രവിലാസം).

പ്ര ത്യേ കം ക വി ത ക്കു ണ്ടു
നി ശ്ച യ ങ്ങ ൾ പ ലേ വി ധം
൮൪. അ തി നെ ക്ക വി സ ങ്കേ ത
മെ ന്നു ചൊ ല്ലു ന്നു പ ണ്ഡി ത ർ.

കവിതക്കു ചില പ്രത്യേകനിശ്ചയങ്ങൾ ഉണ്ട്. അവയെ കാവ്യശാസ്ത്രകാരന്മാർ കവിസങ്കേതങ്ങൾ എന്നു പറയുന്നു.

കവിസങ്കേതം,അസന്നിബന്ധനം സദനിബന്ധനം നിയമപുരസ്സാരം, എന്നു മൂന്നുവിധമുണ്ട്. ഇല്ലാത്തതിനെ നിബന്ധിക്കുന്നത് അസന്നിബന്ധനം; ഉള്ളതിനെ നിബന്ധിക്കാതിരിക്കുന്നതു സദനിബന്ധനം; ഇന്നവിധമേ ആകാവു എന്നു നിശ്ചയംചെയ്യുന്നതു നിയമപുരസ്സാരം. കീൎത്തി പുണ്യം ഇവയ്ക്കു വെളുപ്പും, ദുഷ്കീൎത്തി പാപം ഇവയ്ക്കു കറുപ്പും, നിറമാകുന്നു. ശൈവാലം എല്ലാ ജലത്തിലുമുണ്ട്. ചകോരങ്ങൾ ജ്യോത്സ്നാപാനം ചെയ്യുന്നു. സ്ത്രീകളുടെ ഗണ്ഡൂഷംകൊണ്ടു കേസരവും പാദാഘാതംകൊണ്ട് അശോകവും പൂക്കുന്നു. പ്രതാപത്തിന്നു ചൂടും കോപത്തിന്നും രാഗത്തിന്നും രക്തതയുമുണ്ട്. ഇത്യാദി എല്ലാം അസന്നിബന്ധനവൎഗ്ഗത്തിലുൾപ്പെടുന്നു. വസന്തത്തിൽ മാലതീപുഷ്പവും, ചന്ദനത്തിന്നു ഫലവും പൂവും, കാമിദന്തങ്ങളിലും കുന്ദകുഡ്മളങ്ങളിലും രക്തതയും, സ്ത്രീകൾക്കു സ്തനപാതവും ഭവിക്കയില്ല. ഇത്യാദി എല്ലാം സദനിബന്ധനവൎഗ്ഗത്തിലുൾപ്പെടുന്നു. ഹിമവല്പൎവ്വതത്തിൽ മാത്രമേ ഭൂൎജ്ജതക്ക് ഉണ്ടാകുകയുള്ളു. മലയപൎവ്വതത്തിലല്ലാതെ ചന്ദനമുണ്ടാകുന്നതല്ല. ഹേമന്തശിശിരങ്ങളിൽ താമര പ്രകാശിക്കയില്ല. സാമാന്യേന പറയുമ്പോൾ,പുഷ്പം ജലംഛത്രം വാസസ്സ് ചാമരം ധ്വജം അരയന്നം ഹാരം ബകം ഭസ്മം ഇത്യാദിക്കു വെളുപ്പും, ശൈലം മരം മേഘം സമുദ്രം അസുരൻ ധൂപം പങ്കം ഇത്യാദിക്കു കറുപ്പും, ധാതുക്കൾ മാണിക്യം ജപാപുഷ്പം രത്നം ആദിത്യൻ തളിര് ദാഡിമം മുതലായവയ്ക്കു ചുവപ്പും, വൽക്കലം ശാഖി മണ്ഡൂകം ഇത്യാദിക്കു പീതവും നിറമാകുന്നു. കുയിലുകൾ വസന്തകാലത്തിൽ മാത്രമേ പാടുകയുള്ളു. വൎഷകാലത്തല്ലാതെ മയിലുകൾ നൃത്തനംചെയ്കയില്ല. അരയന്നങ്ങൾക്കു മാനസസരസ്സിനോടു വളരെ പ്രിയമുണ്ട്. അവ വൎഷകാലത്തു ഭൂമിയിൽനിന്നു പോകുകയും ശരൽക്കാലത്തു തിരിയെ വരുകയും, ചെയ്യുന്നു.

(൧) ശ്രീ സമ്പത്ത് (൨) കൃഷ്ണനിറം ഹരിദ്വൎണ്ണം (൩) നാഗം സൎപ്പം (൪) സുവൎണ്ണം പരാഗം അഗ്നിശിഖ മുതലാ

യയിൽ ലോഹിതവും പീതവും ആയ നിറം (൫) ചന്ദ്രങ്കൽ മാനും മുയലും (൬) കാമദേവന്റെ ധ്വജത്തിൽ മകരവും രോഹിതമത്സ്യവും (൭) ദാനവന്മാർ അസുരന്മാർ, ഇവയ്ക്കു് എല്ലാം ഐക്യമുണ്ടു്. ഇവിടെ പറഞ്ഞതിൽ ഏതുവിധവും സ്വീകരിക്കാം. അതുപോലെ പുഷ്പത്തെ കാമദേവന്റെ വില്ലും അമ്പും ആയി ഗ്രഹിക്കാവുന്നതാണു്.

ശിവന്റെ ശിരസ്സിൽ ഉള്ള ചന്ദ്രൻ എപ്പോഴും ബാലനായിരിക്കും. ദേവന്മാരെ പാദംതൊട്ടും മനുഷ്യരെ ശിരസ്സുതൊട്ടും വർണ്ണിക്കണം. ഭുവനങ്ങളുടെ സംഖ്യ മൂന്നോ ഏഴോ പതിനാലോ ആയിരിക്കണം. സമുദ്രങ്ങളുടെ സംഖ്യ നാലോ ഏഴോ മാത്രമേ ആകാവൂ. വിദ്യകളുടെ സംഖ്യ നാലോ പതിനാലോ പതിനെട്ടോ ആകാം. ശൂലം ധരിക്കുന്നതിനാൽ ശിവനെ ശൂലി എന്നു പറയുന്നതുപോലെ സർപ്പത്തെ ധരിക്കുന്നതിനാൽ സർപ്പി എന്നു പറയാൻ പാടില്ല. ചന്ദ്രനെ ശശി (ശശമുള്ളവൻ) എന്നു പറയാം. അതുപോലെ മൃഗി (മാൻ ഉള്ളവൻ) എന്നു പറയരുതു്. ഇന്ദുമൌലി എന്നു പറയുന്നതുപോലെ ശിവനെ ഗംഗാമൌലി എന്നു പറയരുതു്. ചന്ദ്രൻ ഇന്ദ്രന്റെ കുതിര ശിവൻ ഭാർഗ്ഗവൻ നാരദൻ ബലഭദ്രൻ ശേഷൻ ഐരാവതം സിംഹം മല്ലിക ശരന്മേഘം സൂൎയ്യകാന്തം ചന്ദ്രകാന്തം പാമ്പിന്റെ പടം ഹിമം ഹിമവാൻ മന്ദാരം മൃണാളം ഹാസം സ്വർഗ്ഗംഗ ആനയുടെ ദന്തം അമൃതം സികത പാച്ചോററി കൈരവം ഗുണം പഞ്ചസാര കാശം കൈലാസം മുത്തു് ഇവയ്ക്കു വെളുപ്പുനിറമാകുന്നു. ചന്ദ്രന്റെ കളങ്കം കൃഷ്ണൻ വ്യാസൻ ധനഞ്ജയൻ രാമൻ കാളി വൈഡൂൎയ്യം ആകാശം വിഷം കറുത്തവാവു് അകിലു് ശസ്ത്രം ദോഷം ഇരുട്ടു് രാത്രി രാഹു കാലൻ രക്ഷസ്സു് മേഘം ഖഞ്ജനം [illegible] മുതലായവയുടെ നിറം കറുപ്പാണു്. കുങ്കുമം കുജൻ, കയിലു് മാടപ്രാവു് ചകോരം ഇവയുടെ കണ്ണു്, കുരങ്ങിന്റെ മുഖം, മുതലായവയുടെ നിറം

ചുമപ്പും, ബ്രഹ്മാവിന്റെയും കിഞ്ജല്ക്കത്തിന്റെയും സ്വൎണ്ണത്തിന്റേയും നിറം പീതവും ആകുന്നു. കാമദേവന്റെ മൌൎവ്വി ഭൃംഗവും വില്ലും അമ്പും പുഷ്പവും കരിമ്പും ആണ്; തേര് മന്ദവായുവാകുന്നു. വിയോഗദുഃഖമുള്ള സ്ത്രീകളുടെ ശരീരത്തിലേ ഹാരങ്ങൾ പൊട്ടിത്തെറിക്കുന്നു. പകൽ താമരപ്പൂവും രാത്രിയിൽ ആമ്പലും വികസിക്കുന്നു. സൂൎയ്യൻ താമരയുടേയും ചന്ദ്രൻ ആമ്പലിന്റേയും ഭൎത്താവാണ്. ചന്ദ്രൻ താമരയുടേയും സൂൎയ്യൻ ആമ്പലിന്റേയും ശത്രുവാകുന്നു. സൂൎയ്യന്റെ ഉദയത്തിൽ ചക്രവാകങ്ങൾക്കു സംയോഗവും അസ്തമനത്തിൽ വിയോഗവും ഉണ്ടാകുന്നു. മേഘത്തിന്റെ ശബ്ദം മയിലിന് ആഹ്ലാദത്തെ ജനിപ്പിക്കുന്നു. അശോകത്തിനു ഫലമില്ല. സമുദ്രം നദികളുടെ ഭൎത്താവാകുന്നു. ജലാശയങ്ങളിലെല്ലാം ഹംസാദി പക്ഷികൾ ഉണ്ട്. രാജാക്കന്മാരുടെ ശത്രുക്കൾ ഭാൎയ്യമാരോടുകൂടി കാട്ടിൽപോയി താമസിക്കുന്നു. സമുദ്രം ഭൂമിയുടെ വസ്ത്രവും കാഞ്ചിയുമാകുന്നു. മന്ദമാരുതൻ ചന്ദ്രിക കോകിലഗാനം വസന്തം ഉദ്യാനം ഭൃംഗഝങ്കാരം സരസ്സ ചന്ദനം ചന്ദ്രൻ മുതലായവയെല്ലാം വിരഹികൾക്കു വിരോധത്തേയും സംയോഗികൾക്ക് ആഹ്ലാദത്തേയും ഉണ്ടാക്കുന്നു. വിരഹിണികൾ ദുഃഖശമനത്തിനായി താമരവളയം ശരീരത്തിലിടുകയും തളിരുകൊണ്ടുള്ള കിടക്കയിൽ കിടക്കുകയും ചെയ്യുന്നു. ഇരുട്ടുള്ള രാത്രിയിൽ കറുത്തതും നിലാവുള്ള രാത്രിയിൽ വെളുത്തതും ആയ വേഷം ധരിച്ച അഭിസാരികകൾ ഭൎത്തൃഗൃഹങ്ങളിലേക്കു പോകുന്നു. പ്രണയകലഹശമനത്തിനായി കാമികൾ സ്ത്രീകളുടെ പാദങ്ങളിൽ നമസ്കരിക്കുന്നു. യുദ്ധത്തിൽ മരിക്കുന്നവർ ആദിത്യമണ്ഡലം ഭേദിക്കുന്നു. ദേവസ്ത്രീകൾ യുദ്ധത്തിൽ മരിക്കുന്ന ഭടന്മാരെ ഭൎത്താക്കന്മാരായി വരിക്കുന്നു. കാമികൾ സ്ത്രീകളുടെ അടുക്കൽ വച്ചു സപത്നീനാമം പറയുന്നതു തെറ്റാകുന്നു. അപരാധികളായ കാമുകന്മാർ കോപശമനത്തിനു നമസ്കരിക്കുമ്പോൾ കു

പിതകളായസ്ത്രീകൾ അവരുടെ തലയിൽ തൊഴിക്കുന്നു. കാമികൾ ഈതൊഴി ആഹ്ലാദകരമായി വിചാരിക്കുന്നു.

കവിസങ്കേതങ്ങൾ എല്ലാം നിസ്സാരങ്ങളാണെന്നും, അവക്കു പഴക്കം ഉള്ളതുകൊണ്ടു നവീനത്വമില്ലാതിരിക്കുന്നു എന്നും, അതിനാൽ ഇവയെ ഉപേക്ഷിക്കണമെന്നും, ചിലർക്ക് അഭിപ്രായമുണ്ട്. കവിസങ്കേതങ്ങളെ സ്വീകരിച്ചുകൊണ്ടിരുന്നാൽ ആശയങ്ങൾക്കു നവീനത്വം ഉണ്ടാകുവാൻ പ്രയാസമാണെന്നാകുന്നു ഇവർ പറയുന്നത്. സങ്കേതം എന്നതു പ്രത്യേകമായി എല്ലാ കലകൾക്കുമുണ്ട്. ഓരോ കലകൾക്കും ഓരോവിധമായിരിക്കും എന്ന വ്യത്യാസമേ ഉള്ളൂ. ഓരോ കലക്കും അതാതിന്റെ രൂപം ഉണ്ടാകുന്നതു അവക്കുള്ള പ്രത്യേകങ്ങളായ സങ്കേതങ്ങൾനിമിത്തമാണ്. കലയാകണമെങ്കിൽ പ്രത്യേകം ചില സങ്കേതങ്ങൾ ഉണ്ടാകാതെ നിവൃത്തിയില്ല. നമ്മുടെ സാഹിത്യത്തിൽനിന്നും ഈ സങ്കേതങ്ങളെ മാററിയാൽ ഇതുപോലെയുള്ളവയെ ആ സ്ഥാനത്തു വയ്ക്കുവാൻ കഴികയില്ല. ഭാഷയിലുള്ള കവിസങ്കേതങ്ങൾ എല്ലാം സംസ്കൃതസാഹിത്യത്തിലുള്ളവയാണ്. ഇന്ത്യയിലെ ദേശീയസാഹിത്യങ്ങൾ എല്ലാം സംസ്കൃതസാഹിത്യത്തിന്റെ സങ്കേതങ്ങളെ തന്നെ ഇന്നും സ്വീകരിക്കുന്നു. ഇതുകൊണ്ട് അവയ്ക്ക് അല്പവും ന്യൂനത കാണുന്നില്ല. ഈ സ്ഥിതിക്കു മലയാളസാഹിത്യത്തിനു മാത്രം ഈ സങ്കേതങ്ങളെ സ്വീകരിക്കുന്നതുകൊണ്ടു എന്തു ദോഷമാണു വരുവാനുള്ളത്? നൂതനാശയങ്ങളെ നിർമ്മിക്കുന്നതിനു കവിസങ്കേതങ്ങൾ ഒരു പ്രതിബന്ധത്തേയും ചെയ്യുന്നില്ല. കവിസങ്കേതങ്ങളെ നിഷ്കാസനംചെയ്യുന്നപക്ഷം നൂതനാശയസൃഷ്ടിക്ക് അതു സഹായമായിഭവിക്കയുമില്ല. അനവധി സഹസ്രവർഷങ്ങളായി സംസ്കൃതകവികൾ കവിസങ്കേതത്തെ ഉപയോഗിച്ചുവരുന്നു. സങ്കേതം ഒന്നായിരിക്കുന്നു എന്നുള്ള കാരണംകൊണ്ടു ഒരു കവിക്കും നവീനാശയങ്ങൾ ഉണ്ടാകാതിരുന്നിട്ടില്ല. വാ

ത്മീകി മുതൽ അടുത്ത കാലത്തു ജീവിച്ചിരുന്ന വലിയകോയിത്തമ്പുരാൻ വരെയുള്ള മഹാകവികളുടെ കൃതികൾ നോക്കിയാൽ ഒരേവിധമുള്ള കവിസങ്കേതമാണ് അവർ സ്വീകരിച്ചിരിക്കുന്നത് എന്നും, നവീനങ്ങളായ ആശയങ്ങൾ അവരുടെ കൃതികളിൽ അതിസുലഭങ്ങളാണെന്നും, തെളിയും. വൃത്തം കവിസങ്കേതം ശയ്യ പാകം രസം അൎത്ഥം ഇതൊക്കെ ഒരു കവി ഉപയോഗിച്ചതു തന്നെയായിരിക്കും മറ്റൊരു കവിയും ഉപയോഗിക്കുന്നത്; അതുകൊണ്ട് അവയൊക്കെ ഒന്നുതന്നെ; എന്നാൽ ഒന്നല്ലാതെകണ്ടുള്ള വേറെ ഒന്നു എല്ലാം കവികളുടേയും ഓരോ പദ്യത്തിലും തിളങ്ങിക്കാണും. ഇതാണ് ഒന്നിൽനിന്നും മറ്റൊന്നിനെ വേർതിരിക്കുന്നത്. ഇത് ഇന്നതാണെന്നു പറഞ്ഞറിയിക്കുവാൻ പ്രയാസമാണ്. അനുഭവത്തിൽ അറിയുകയേ നിവൃത്തിയുള്ളു. എല്ലാം മനുഷ്യൎക്കും കയ്യുകാലു മുതലായ അവയവങ്ങൾ ഒരുപോലെയാണ്. ആഹാരാദികളും അതുപോലെതന്നെ. എന്നാൽ ഓരോരുത്തൻെറ മുഖത്തും, അയാളെ മറ്റുള്ളവരിൽനിന്നും തിരിക്കുന്നതായ എന്തോ ഒരു ചൈതന്യം ഉണ്ട്. ഇത് ഒരുത്തനുള്ളത്, അതുപോലെ, മറ്റൊരുത്തന് ഉണ്ടാകുന്നില്ല. 'എല്ലാം മനുഷ്യരും ഒരുപോലെ ഇരിക്കുന്നതുകൊണ്ടു രസമില്ല. അതുകൊണ്ട് ഇപ്പോൾ ഉള്ള അംഗങ്ങളുടെ സ്വഭാവം മാററി ഇനി വേറെ ഒരു തരത്തിൽ മനുഷ്യരെ സൃഷ്ടിച്ചാലെ ഭംഗിയുള്ളു' എന്നു പറഞ്ഞാൽ എത്രമാത്രം യുക്തമാകും? ഇതുപോലെയാണ് പുരാതനങ്ങളായ വൃത്തങ്ങൾ സങ്കേതങ്ങൾ മുതലായവയെ എല്ലാം മാററണമെന്നു പറയുന്നത്. മനുഷ്യരുടെ അംഗങ്ങളെ ഇപ്പോൾ ഉള്ള രീതിയിൽനിന്നും ഭേദപ്പെടുത്തുന്നപക്ഷം അവർ മനുഷ്യരല്ലാതെ വേറെ ഒരു തരം ജന്തുക്കളായിബ്ഭവിക്കുന്നു. ഇതുപോലെ ആണ് കവിസങ്കേതങ്ങളെ ഭേദപ്പെടുത്തുന്നപക്ഷം കവിത അല്ലാതെ ആകുന്നതും. സാഹിത്യത്തെ സ്ഥൂലലോകത്തിൽനിന്നും പൃഥക്കരി

ച്ചു രമണീയമായ മറെറാരു ലോകമാക്കിത്തീക്കുന്നതു കവിസങ്കേതങ്ങളാണ്. കവിത എന്നതു സഹൃദയഹൃദയാഹ്ലാദജനകമാകണമെങ്കിൽ പ്രത്യേകം ചില സങ്കേതങ്ങളെ സ്വീകരിക്കേണ്ടതു അത്യാവശ്യമാകുന്നു. ഭാരതീയരിൽ അനവധി കോടി ജനങ്ങൾ (കവികളും സഹൃദയന്മാരും) സംസ്കൃതസാഹിത്യത്തിലെ കവിസങ്കേതങ്ങളെ ആദരിക്കുന്നു. ആ സ്ഥിതിക്കു നമ്മുടെ ഇടയിൽ ഉള്ള ഏതാനും പേക്കു മാത്രം അത് അരുചികരമായിത്തോന്നുന്നത് എന്തുകൊണ്ടാണെന്നു മനസ്സിലാകുന്നില്ല. ചന്ദ്രചന്ദനഭൃംഗകോകിലാദികളോടും നവീനന്മാക്കു വലിയ വിരോധമുള്ളതായി തോന്നുന്നു. എന്നാൽ ഈ വക കവിസങ്കേതങ്ങളെ എല്ലാം കളഞ്ഞിട്ടു പുതിയതായ ഒന്നിനെ സൃഷ്ടിക്കുന്നതു സുകരമല്ല; ഇനി അപ്രകാരം ചെയ്യുന്നതു സുകരം എന്നുതന്നെ വിചാരിക്കാം. എന്നാൽ ഭാരതഖണ്ഡത്തിലെ പ്രകൃതിഗതികളേയും ജനസമുദായജീവിതസ്വഭാവത്തേയും സംസ്കൃതസാഹിത്യത്തിലുള്ള പുരാണേതിഹാസകാവ്യനാടകശാസ്ത്രാദികളേയും മനസ്സിലാക്കി അവയിൽ രസിച്ചു പരിചയിച്ചിട്ടുള്ളവക്കു നൂതനമായി സൃഷ്ടിക്കുന്ന സങ്കേതങ്ങളിൽ എങ്ങിനെ രസമുണ്ടാകും? കവിസങ്കേതത്തെ പുതുതായി സൃഷ്ടിക്കുന്നപക്ഷം അത്തരം കവിത വായിച്ചു രസിക്കുവാൻ ഒരു പുതിയതരം സഹൃദയന്മാരെയും സൃഷ്ടിക്കേണ്ടതു ആവശ്യമാകുന്നു. കാമിനികളുടെ കാളമേഘപ്രതിഭടമായ കേശപാശത്തെ കാശാവദാതമായി വണ്ണിച്ചാൽ ഭാരതീയസാഹിത്യരസികന്മാക്കു രസം തോന്നുന്നതല്ല. കാശാവദാതമായ കചഭാരത്തോടുകൂടിയ കാമിനി, കാമുകന്മാക്കെന്നപോലെ അത്തരം കവിത, സഹൃദയന്മാക്കും വിരക്തിയെ ജനിപ്പിക്കുന്നതായിരിക്കും. അതുകൊണ്ടു നമ്മുടെ പുരാതനകവിസങ്കേതങ്ങളെ നാം പൂണ്ണമായി ആദരിക്കുകയാണ് ചെയ്യേണ്ടത്. കവിസങ്കേതങ്ങളിൽ ഓരോന്നിലും ഓരോ വിധമുള്ള തത്വവും അടങ്ങിയിട്ടുണ്ടെന്നു പ്രത്യേകം ഓ

ൎമ്മിക്കണം. യാതൊരു അടിസ്ഥാനവുമില്ലാതെ അല്ല അവയെ നിൎമ്മിച്ചിട്ടുള്ളത്. ഭാരതീയരുടെ പ്രത്യേകപ്രകൃതി വിചാരിച്ചാൽ ഈ കവിസങ്കേതങ്ങളെ ഉപേക്ഷിക്കുന്നതും വ്യത്യാസപ്പെടുത്തുന്നതും അയുക്തമാണെന്നു തെളിയും. അപ്രകാരം ചെയ്യുന്നതു കവിതാധൎമ്മങ്ങളെ നശിപ്പിക്കുന്നതിനോടു തുല്യമാകുന്നു. അതിനാൽ നവീനന്മാരുടെ അഭിപ്രായത്തെ ആലോചനാശീലമുള്ള പണ്ഡിതന്മാർ സ്വീകരിക്കയില്ലെന്നു സ്പഷ്ടം.

ധൎമ്മം സത്യം ബലം നീതി
ശൌൎയ്യമോജസ്സ ശാന്തിയും
൨൮. സൌന്ദൎയ്യം സൎവ്വവന്ദ്യത്വം
വിദ്വത്വം ദൈവഭക്തിയും.
കലാകൌശല്യവും പ്രൌഢി
സാമൎത്ഥ്യം ലോകരഞ്ജനം
൨൯. ഇത്യാദി നായകന്മാൎക്കു
വൎണ്ണിക്കേണ്ടും ഗുണൌഘമാം:

നായകനിൽ ധൎമ്മംമുതലായ ഗുണങ്ങളെ വൎണ്ണിക്കണം.

ചിത്രവൎമ്മാവെന്നൊരു പാൎത്ഥിവനുളവായി
നേത്രാഭിരാമമവൻഗാത്രം പണ്ടതുല്യതശ്രീ-
പുത്രൻത്രിനേത്രവീതിഹോത്രേ ദഹിച്ചശേഷം
ഉണ്ടായപുത്രൻരണ്ടാംതണ്ടാർബാണനെന്നുള്ളിൽ
ഉണ്ടാമതാരുമൊന്നുകണ്ടാൽസന്ദേഹമില്ല
ബുദ്ധിശക്തിയുംമനഃശ്ശുദ്ധിസ്സക്തിയുംശാസ്ത്ര-
സിദ്ധിയുക്തിയുംദൈവഭക്തിസക്തിയുമെല്ലാം
സ്വൎണ്ണത്തിൽനിന്നുബഹുവൎണ്ണത്തിൽപലരത്നം
ഖണ്ഡപ്രഭകൾ ചിന്നും വൎണ്ണമവങ്കൽനിന്നും
ഖണ്ഡംകൂടാതെനല്ല വൎണ്ണത്തിൽശോഭിച്ചുഭൂ-
മണ്ഡലന്തന്നിൽ സഭാവൎണ്ണനീയനായ്ത്തീൎന്നു.

രുഗ്മാംഗദചരിതം തുള്ളൽ.

അംഗപ്രത്യംഗസൌന്ദൎയ്യം
ധൎമ്മം സ്വാത്വികഭാവവും

൩൦. കലാകൌശല്യവും പ്രേമം
ശൃംഗാരരസമോടിയും.
ശാന്തിയിത്യാദിയോരോന്നും
വൎണ്ണ്യം നായികതൻഗുണം

നായികയിൽ അംഗപ്രത്യംഗസൌന്ദൎയ്യം മുതലായവ വൎണ്ണിക്കണം.

രുഗ്മിണിയെന്നു പേരായുള്ളോരു കന്യകയും
രശ്മിപ്രകാശംപോലെ രൂപപ്രകാശത്തോടും
ഉണ്ടായിതവൾ പിന്നെ കണ്ടാലെത്രയും സുഖ-
മുണ്ടാമാകൃതി കണ്ടു തണ്ടാർമാനിനി തന്റെ
രണ്ടാമവതാരംപോൽ വണ്ടാർവേണിമാരൊക്കെ
കൊണ്ടാടിസ്തുതിക്കുന്നു കണ്ടാൽ തൃപ്തിയുമില്ല
വണ്ടിനു മകയാരിലിണ്ടലുളവാക്കുന്ന
കൊണ്ടൽപ്പുരികുഴൽ ചുരുണ്ടു വിളങ്ങീടുന്നു
തൊണ്ടിപ്പഴങ്ങൾ മണ്ടിമണ്ടിയൊളിക്കുന്നൊരു
ചുണ്ടിന്റെ ഭംഗിയതു കണ്ടുവെന്നാകിലുടൻ
രണ്ടു കണ്മുനകളെക്കൊണ്ടു കടാക്ഷമതു-
കണ്ടു പുരുഷന്മാർ വിരണ്ടു വശംകെടുന്നു
മല്ലീശരന്റെ പടവില്ലിൻവിലാസമൊക്കെ-
ത്തല്ലിയമൎക്കും കുനുചില്ലിയുഗവും നല്ല
മുല്ലമുകുളംപോലെ പല്ലും മന്ദസ്മിതവും
ഉല്ലാസമേറുന്നോരു നല്ലാർമണിജനങ്ങൾ
എല്ലാമവളെ വന്നു നില്ലാതെ വണങ്ങേണം.

രുഗ്മിണീസ്വയംബരം തുള്ളൽ.

൩൧. കീൎത്തി വിദ്യ നയം ശക്തി
പ്രജാപാലനവൈഭവം.
രണപ്രയാണവും യുദ്ധം
ശൌൎയ്യം വൈരിവിമൎദ്ദനം

൩൨. വിപക്ഷനഗരീദാഹം
വൈരിസ്ത്രീവനവാസവും.
പ്രതാപം ധൎമ്മമിത്യാദി
ഗുണം വൎണ്ണ്യം നൃപാലനിൽ

രാജാവിങ്കൽ കീൎത്തി വിദ്യ മുതലായ ഗുണങ്ങളെ വൎണ്ണിക്കണം.

അരമതാമിതകൌതുക മാലയേ നരപതി നൈഷധവീരൻ
ചിരമവനീമനുശാസദനാകുലം ശീതഗുവംശകരീരൻ (അരമത)
ചെറിയൊരുദോൎബ്ബലപാവകദേവനു വിറകാക്കീവിമതൌഘം
പരിമിതിസരണിവിദൂരഗുണഗണപരിമളപൂരിതലോകൻ (അരമത)
വിശദമദനാകാരചാരുശരീരൻ വിശ്രുതസചിവസമേതൻ
വിദ്യാജലനിധിവിസ്മയനീയൻ വിഷ്ടപപാലനശീലൻ (അരമത)
കലിശമനൌഷധസമയചരിതൻ കലിശധരോപമവീൎയ്യൻ
ശാൎങ്ഗിപിനാകിപദാൎച്ചനശീലൻ വാങ്മനസാതിവിദൂരൻ (അരമത)

(നളചരിതം കഥകളി)

൩൩. കഥാനായികയെപ്പോലെ
തന്നെ വൎണ്ണിക്കരാജ്ഞിയെ.

നായികയെയെന്നപോലെ രാജ്ഞിയേയും വൎണ്ണിക്കാവുന്നതാണ്. ഉദാഹരണത്തിന്നു മുമ്പു കൊടുത്ത രുഗ്മിണിയുടെ വൎണ്ണനം നോക്കുക.

തന്ത്രവും ശാസ്ത്രവിജ്ഞാനം
ബുദ്ധിഗാംഭീൎയ്യവും തഥാ
൩൪. വിവേകം ഭക്തിയിത്യാദി
സചിവന്മാരിൽ വൎണ്ണ്യമാം.

മന്ത്രികളിൽ തന്ത്രാദി വൎണ്ണിക്കണം.

സന്താനമില്ലാഞ്ഞാതുരനാം നൃപേന്ദ്രൻ
മന്ത്രീശ്വരന്മാരെ വിളിച്ചടുക്കൽ
മന്ത്രിച്ചു വല്ലായ്മയശേഷമപ്പോൾ
തന്ത്രജ്ഞരോരോന്നറിയിച്ചുപായം.

(രാമചന്ദ്രവിലാസം)

ആപൽപ്രതിക്രിയാജ്ഞാനം
വേദസ്മൃതിനയജ്ഞത
൩൫. തപസ്സു ധൎമ്മം ശുദ്ധ്യാദി
പുരോഹിതഗുണങ്ങളാം

ആപത്തുണ്ടായാൽ പ്രതിക്രിയ ചെയ്യുന്നതിനുള്ള അറിവു ശ്രുതിസ്മൃതികളിൽ നൈപുണ്യം നയം തപസ്സ ധൎമ്മം വൈമല്യം മുതലായവ വൎണ്ണിക്കപ്പെടേണ്ട പുരോഹിതന്റെ ഗുണങ്ങളാകുന്നു.

ദിനകരകുലദേശികൻ വസിഷ്ഠൻ
മനസി വിശേഷമശേഷമോൎത്തുകണ്ടു
ദശരഥനുടെ മുമ്പിലിപ്രകാരം
വിശദമുരച്ചു നിഗൂഢമായ്സമസ്തം.

(രാമചന്ദ്രവിലാസം)

ശാസ്ത്രശസ്ത്രജ്ഞതാസത്യം
ധൎമ്മം സൗശീല്യവൃത്തിയും
൩൩. കുരളീസുഭഗത്വാദി
കുമാരൎക്കു ഗുണങ്ങളാം.

കുമാരന്മാരിൽ ശാസ്ത്രശസ്ത്രജ്ഞതാദിഗുണങ്ങൾ വൎണ്ണിക്കണം.

ബാലകൎക്കു തനിയെ ഭവിച്ച സൗ-
ശീല്യസൗഷ്ഠവമൊരല്പശിക്ഷയാൽ
ഒന്നിനൊന്നധികമായ് ഹവിസ്സിനാൽ
വഹ്നിയിൽ സഹജമായ ദീപ്തിപോൽ.

* *

ഗുസ്തിയും തടകളും കബാത്തുമാ-
യുദ്ധകൗശലമിതൊക്കെയും ക്രമാൽ
അഭ്യസിച്ചഥ വയസ്യരോടു ചേ-
ൎന്നിക്കുമാരരനുദിനം വളൎന്നിടും.

(രാമചന്ദ്രവിലാസം)

സ്വാമിയിൽ ഭക്തിയുത്സാഹം
ധൈൎയ്യമഭ്യാസവും ബലം
൩൪. നയം രണത്തിലിത്യാദി
സേനാധിപഗുണങ്ങളാം.

സ്വാമിഭക്തി മുതലായ ഗുണങ്ങളെ സേനാപതിയിൽ വൎണ്ണിക്കണം.

പീനാവലേപമിയലും വിമതക്കു വാസം
വാനാക്കിടുംപടി മഹാബല മേററമേറി
ജ്ഞാനാത്തവിക്രമ മിരുന്നിടവേ ഭവാന്റെ
സേനാധിപത്യപദ മെങ്ങിനെ ശൂന്യമാകും

(സ്വന്തം)

ജനാധിക്യം നദീധാന്യ-
പുഷ്ടിയും ഖനിവൃന്ദവും
ന-വൃ. ദേശത്തിൽ വിവരിക്കേണ്ട
സുപ്രധാനഗുണങ്ങളാം.

ദേശത്തിങ്കൽ ജനാധിക്യാദികളെ വർണ്ണിക്കണം.

ചുററും നല്ലകരിമ്പു നെൽക്കൃഷികൊട്ടാരാർത്തെക്കൊത്തുകളും വട-
ക്കോറം കാണിതു തന്നെമേലതിരമാം ചോനാന്ന ഗൌണാനദി
ആററിൻകൈക്കിതരാപഗാപ്രസൃതയെത്തോട്ടം കിഴക്കന്തമായ്
ചുററുന്നിസ്ഥലവേശ്മതാഴിക്കലിടസ്ഥാനേച്ചുഴുടീ കുടി.

(മനോരമാവിജയം നാടകം)

ധാന്യം വള്ളിതരുക്കൂട്ടം
സരസ്സുകൾ പശുക്കളും
ന-ൻ. കേദാരം കല്യയും ഗ്രാമ-
സ്ത്രീകൾതൻ വിഭ്രമങ്ങളും
ഗ്രാമവർണ്ണനയിൽ പാരം
മുഖ്യം കർഷകവൃത്തിയും

ധാന്യാദി ഗ്രാമത്തിൽ വർണ്ണിക്കപ്പെടണം.

കന്നിച്ചിട്ടും സുദരദന്തുരിതാഭയാന്നു
കന്നിന്നുറങ്ങളുവതന്യകളിൽ പ്പടപ്പായ്
തന്നിപ്പുപോലെവളരുന്നമരങ്ങളിത്ഥ-
മുന്നിഭ്രമാണവിടെയാ പ്രകൃതിപ്രതാപം;
ക്ഷുലംകലുക്കി യൊഴുകി പ്പുഴയിൽപ്പതിക്കും-
ശീലമ്പെരുന്ന ചെറുതോട്ടുകളെള്ളനാളും
നീലംനിറച്ചപടി നെൽച്ചെടിവാച്ചിടുന്ന
ചേലഞ്ചുമുത്തമനിലങ്ങളും വയൽസ്ഥലങ്ങളും
ഞാനായതിന്മഹിമയിങ്ങനെ യിപ്പോൾവർണ്ണി-

൪൩. തോയനൈർമ്മല്യവും പത്മം
വണ്ടു ഹംസം രഥാംഗവും
വീചിയംബുധിപതിത്വം
നദിക്കിത്യാദി വർണ്ണ്യമാം.

**തോയനൈർമ്മല്യാദി നദിയിൽ വർണ്ണ്യമാകുന്നു.**

അർണ്ണോജാക്ഷി! മദിച്ചു ഹംസഗണമാട്ടീടുന്ന പക്ഷങ്ങളാൽ
വർണ്ണം കൂടിയ തണ്ടുലഞ്ഞു വെളിയിൽ കാണുംവിധം ഭംഗിയിൽ
അർണ്ണോജങ്ങളു മാമ്പലും നിറയുമിപ്പമ്പാപ്രദേശങ്ങളെ-
ക്കണ്ണീർവീഴുമുടൻ നിറഞ്ഞിട്ടുമതിൻമദ്ധ്യത്തിലീക്ഷിച്ചു ഞാൻ.

(ഉത്തരരാമചരിതം)

൪൪. പുഷ്പം വൃക്ഷം ലതാമാർഗ്ഗം
പികാരാവങ്ങൾ വണ്ടുകൾ
ക്രീഡാവാപിയുമാരാമ-
മതിൽ വർണ്ണ്യം പ്രധാനമായ്.

**ആരാമത്തിൽ പുഷ്പാദിയെ വർണ്ണിക്കണം.**

സാമ്യമകന്നോരുദ്യാനം എത്രയുമാഭിരാമ്യമിതിനുണ്ടുനൂനം ഗ്രാമ്യം നന്ദനവനമരമ്യം ചൈത്രരഥവും കാമ്യം നിനയ്ക്കുന്നാകിൽ സാമ്യമല്ലിതു രണ്ടും (സാമ്യ) കങ്കേളിചെമ്പകാദികൾ പൂത്തുനിൽക്കുന്നു ശങ്കേ വസന്തമായാതം ഭൃംഗാളിനിറയുന്നു പാടലപാടലിയിൽ കിംശുകതതികളിൽ മൃഗാങ്കനർദ്ദിതയല്ലീ (സാമ്യ) പൂത്തുംതളിർത്തുമല്ലാതെ വൃക്ഷങ്ങളിൽ പേർത്തുമൊന്നില്ലിവിടെക്കാണ്മാൻ ആർത്തു നടക്കും വണ്ടിൻചാർത്തും കുയിൽകുലവും വാഴ്ത്തുന്നു മദനന്റെ കീർത്തിയെ മറ്റൊന്നില്ല (സാമ്യ) സൗവർണ്ണരമണീയമേതൽപ്പൊന്മയക്രീഡാതടാകമിതു നിർവൃതികരങ്ങളിവ വർണ്ണം മറ്റൊന്നില്ല (സാമ്യ)

(നളചരിതം കഥകളി)

൪൫. മേഖലങ്ങളൌഷധം ധാതു-
വർഗ്ഗം കിന്നരർ വേടരും
നിർഝരം ഗുഹ സിംഹങ്ങൾ
ശൃംഗം നാനാമൃഗങ്ങളും.

൪൬. ഔന്നത്യം ശിലരത്നങ്ങൾ
ഏകാവലി മയൂരവും

പന്നഗംഗജമിത്യാദി
മുഖ്യമായ് വർണ്ണ്യമദ്രിയിൽ.

പർവ്വതത്തിൽ മേഘാദിയെ വർണ്ണിക്കണം.

ചീർത്തൊരുശൃംഗമൊടു ദിക്കുകൾ മുട്ടുമാറായ്
പാർത്തട്ടമംബരവുമാകെ മറച്ചുവന്നും
മൂർദ്ധാവിലിന്ദുകലയാന്നമരും ഗിരീശ-
നോർത്താലെവർക്കുകുതുകം ഹൃദിചേർപ്പതില്ല
കളഭങ്ങളുടെ നിനാദം കളഗംഭീരം മുഴങ്ങിടുന്നെങ്ങും
കളധൌതാഞ്ചിതഭുവിൽ കളിയാടുന്നു തെളിഞ്ഞുചമരികളും
സ്ഫടികശിലകളെങ്ങും തിങ്ങിയും മദ്ധ്യഭാഗം
വിടപിനികൾമൂലം ശ്യാമമായും വിളങ്ങും
കടകമുരഗകാഞ്ചീയുക്തനായ് ഭസ്മമെങ്ങും
തടവി വിലസുമീശൻതന്നൊടൊപ്പം ലസിപ്പൂ

(കവനകൌമുദി)

൧൦. സിംഹങ്ങളാനയും പാമ്പും
പന്നിപേടർത്തരുക്കളും
വനദേവതയും പക്ഷി-
സ്വാനം ഭീതികരസ്ഥിതി.

൧൧. കുണ്ടും കുഴികളും കുന്നു-
മിരുട്ടൌഷധമാറുകൾ
ആശ്രമം മുനിവാസാദി-
യിവ വർണ്ണിക്ക കാടതിൽ.

കാട്ടിൽ സിംഹാദികളെ വർണ്ണിക്കണം.

ചൂഴംകഴംകുറുനരിനിരയും മാട്ടുംതാന്നലുംകാട്ടുംപടലും ദർപ്പമെഴും ചിലസർപ്പൌഘങ്ങളും മാട്ടുംമയിലുംപാട്ടുംകുയിലും മൂട്ടുംവഴിയുംതോട്ടുംപുഴയും വൃക്ഷാഗ്രങ്ങളിലക്ഷാന്ത്യാചേർന്നൃക്ഷവരാണാംപ്രക്ഷോഭങ്ങളും മരിയൊരുവെയിലുംപെരിയൊരുമുയലും കല്ലുംമലയുംകൊല്ലുംപുലിയും മണ്ടും ഞണ്ടുംവണ്ടിൻനിരയും പുഴവുംകഴവുംവഴിയുംകുഴിയും പേർത്തുമശേഷംദുസ്ഥിതിവസ്തുവിശേഷമൊഴിഞ്ഞിട്ടൊന്നും കാണ്മാനില്ലാഞ്ഞധികംവ്യാകുലചേതാഃ വർജ്ജിതദോഷാ വ്യപഗതതോഷാ ഹൃദികൃതരോഷാ വിലലാപൈഷാ.

(ഭാഷാനൈഷധം ചമ്പു)

൩൭. വാഗ്മിത്വം ധൈര്യമിത്യാദി
ദൂതൻ തന്റെ ഗുണങ്ങളാം

തന്റെ സ്വാമിയുടെ ഗുണം വർണ്ണിക്കുന്നതിനുള്ള സാമർത്ഥ്യം മുതലായവ ദൂതന്റെ വർണ്ണ്യങ്ങളായ ഗുണങ്ങളാകുന്നു.

രാജപുംഗവ! തവ വാചാകൌശലത്താലേ പേശലാംഗിതന്നുടെ ആശയമറിഞ്ഞേൻ ആവതൊരരികമെല്ലാശ നിങ്കലെന്നാലും വാചാപി പറയില്ലൊന്നിളക്കിവാച്ചൊല്ലുപ്പിള്ളേൻ

(നളചരിതം കഥകളി)

ഭടന്മാരായുധക്കൂട്ടം
വഹിക്കും നിലയൊന്നും
൩൬. ഭേരീസ്വനം പൊടിക്കൂട്ടം
ഭൂകമ്പം വീരവാദവും
ഞെരിഞ്ഞു ചേർക്കുത്തുംഗ-
ഗജചാമരവാജികൾ
൩൭. ഭടർ വീഴ്വതും ഘോരാ-
നദീഘോരപ്രവാഹവും
മരിച്ച ഭടരെ വേൾക്കാം-
സ്വസ്ത്രീകൾക്കുള്ള മോദവും.

൩൮. മൃതമാംസാശനത്തിനാ-
യെത്തും ഖഗസമൂഹവും
രക്ഷഃപിശാചകുലവും
വർണ്ണിച്ചീടുക പോരതിൽ.

യുദ്ധത്തിൽ ഭടന്മാരുടെ പോരിനായുള്ള പോക്കു മുതലായവയെ വർണ്ണിക്കണം.

യുദ്ധപ്രയാണം.

എട്ടുദിക്കുകളെല്ലാം പൊട്ടുമാറുള്ളോരിടിവെട്ടുന്നപോലെ പടകൊട്ടുംമുഴക്കിക്കൊണ്ടു ഒട്ടുംഭയംകൂടാതെ പെട്ടെന്നാനന്ദന്മാർ പട്ടമിട്ടുകൊണ്ടുകി പെട്ടെന്നുതെളിയിച്ചു പട്ടുംതൊപ്പികളും കെട്ടിമുറുക്കിക്കൊണ്ടു പട്ടക-

വില്ലുമമ്പും വട്ടപ്പരിചവാളും പട്ടസമെന്നീവണ്ണം വട്ടങ്ങളെല്ലാംകൂട്ടി പട്ടണംതന്നിൽനിന്നും പാരാതെ നടകൊണ്ടു.

(പ്രദോഷമാഹാത്മ്യം തുള്ളൽ)

## പൊടി.

വ്യായാമം കൊണ്ടുഴകിലുദിതാമോദമുച്ചൈഃശ്രവാവി-
ന്നായാസംചെയ്യുമലതുരഗം നീ കരേറും ദശായാം
പ്രാണാപായംകരുതിന ഖലുകൻപടക്കോപ്പിനെന്നും
ചൊൽവുണ്ടല്ലോ സുരപരിഷദാമപ്പൊടിച്ചാർത്തുചെന്റു.

(ഉണ്ണുനീലിസന്ദേശം)

## യുദ്ധം.

ചൊരിഞ്ഞിതുശരനിരയുമർജ്ജുനൻ ചൊരിഞ്ഞിതുചോരരവിതനയനും
കരിഞ്ഞിതുഭാവം കുരുവരന്മാർക്കും ചരിഞ്ഞിതുനിന്ന ചതുരംഗങ്ങളും
പൊരിഞ്ഞുതീക്കനലും തെറിഞ്ഞിടുംവണ്ണം തെരിഞ്ഞുബാണങ്ങളുരച്ചുകണ്ണ
കരഞ്ഞുമണ്ടുന്നകരിവരന്മാരും പിരിഞ്ഞുകേഴുന്ന പരന്ന കാലാളും (നം
തിരിഞ്ഞുനില്പവരവയവങ്ങളെ യരിഞ്ഞരിഞ്ഞിട്ടുതുടങ്ങി പാർത്ഥനും

(ഭാരതം കർണ്ണപർവ്വം)

൫൯ ഭടന്മാരുടെയുത്സാഹം
വേഷം വന്യകർമ്മധൈര്യവും
മൃഗങ്ങളുടെ സന്ത്രാസം
വനസഞ്ചലനസ്ഥിതി

൬൦ കുന്തവുംവലസാമർത്ഥ്യം
കലരുംനായ്ക്കൾതൻഗതി
വൈഭവോക്തികളിത്യാദി
വർണ്ണ്യംനായാട്ടിൽമുഖ്യമായ്

ഭടന്മാരുടെയുത്സാഹം മുതലായവയെ നായാട്ടിൽ വർണ്ണിക്കണം.

അഥ സമുദിതോദ്യമം ഘോരനായാടിവൃന്ദങ്ങളൊക്കെ കൊട്ടുകാനനേ നായ്പാടുംമഹാവാഗുരാബന്ധനംചേർത്തുദൃഢംമിടുക്കർക്കുള്ളനായ്ക്കൂട്ടമൂട്ടിൽ കെട്ടുകന്നെയച്ചഞ്ജസാ വില്ലുമച്ചീട്ടിയും പട്ടസതോമരം മുൾജ്ജരം ഖഡ്ഗചർമ്മം

ഗദാശക്തികുന്തങ്ങളിത്യാദിനാനായുധശ്രേണികളെക്കൊണ്ടു ഘോഷിച്ചുടൻ കൂക്കിയുംവിട്ടുപെട്ടന്നിളക്കുന്നനേരം മൃഗവ്രാതമൊക്കെപ്പരപ്പെട്ടൊരോരോദിക്കതോറും ഭയപ്പെട്ടുമണ്ടുംവിധൌ വെട്ടിയുംകുത്തിയും വട്ടമിട്ടേറ്റുമാതങ്കഹീനം വലപ്പാട്ടിലാക്കീട്ടിഴച്ചുംവലിച്ചും പെട്ടെന്നുസിംഹങ്ങൾപോലേയോടുകാല്പാട്ടുനോക്കിത്തിരഞ്ഞുംനടന്നും ക്ഷണംനില്ലുനില്ലെടാ നല്ലപന്നിക്കൂട്ടം കൂററർ ചിലരന്നു തേ കുന്തങ്ങളും തോട്ടയെടുപ്പിൻ വലക്കോൽതറപ്പിൻ കയറ്റംതുടങ്ങാളുമെല്ലെന്നുപാർപ്പിൻ........ഇത്ഥം വാർത്ത തമ്മിൽ പറഞ്ഞുനാവേണ്ടാ കൊട്ടക്കാടശേഷം ക്ഷണംകൊണ്ടു കീഴ്മേലിളക്കികളഞ്ഞീടിനാർ.

(രാമായണംചമ്പു)

൩൧. വേഗവുംലക്ഷണം ചാട്ടം
ഖുരപാതരജോഗതി
തേജസ്സൌന്ദര്യവും മററും
വർണ്ണനീയങ്ങൾ വാജിയിൽ.

കുതിരകൾക്കു വേഗാദികളെ വർണ്ണിക്കണം.

തുംഗതുരംഗമമംഗലശാലാമധികവിശാലാംഗതാം തസ്യാം നോക്കിക്കണ്ടിട്ടതികുതുകേന ഹേഷാനതിശയവേഗാനശ്രമശിഥിലാനശ്വാൻകൊണ്ടന്നിതവിയന്മണിരഥസീമനി ചേർത്തു.....

(ഉഷാനൈഷധം ചമ്പു)

൩൨. അരിമർദ്ദനസാമർത്ഥ്യം
ദാനം മത്തത തുംഗവും
ചെവിതൻ ചാപലം പൊക്കം
കൊമ്പുപോക്കിന്റെ ഭംഗിയും

൩൩. ഗാംഭീര്യം പ്രൌഢിയിത്യാദി
വർണ്ണ്യം ദന്തിയിൽ മുഖ്യമായ്

ശത്രുക്കളെക്കൊല്ലുന്നതിനുള്ള സാമർത്ഥ്യം മുതലായവ ആനയിൽ വർണ്ണിക്കണം.

വമ്പിച്ചവഡ്ഢി വിശദിച്ചെവി വൽഗുളങ്ങൾ
കമ്പിട്ടകാലുകൾ ഗൃഹങ്ങൾതിരാകമാസ്യം

തുമ്പിക്കരം പൃഥുലകുംഭ മുരണ്ടുനീണ്ട-
കൊമ്പിപ്പടിക്കൊരു കൊട്ടകുലയാനയായി.

(ഖണ്ഡകാവ്യം - ഗജേന്ദ്രമോക്ഷം)

കുസുമത്തിൻ വികാസം ന-
ന്മരുത്തും ഭൃംഗനാദവും
൩൪. ദോലാകേളി പികാലാപ-
മനംഗപ്രൗഢവൈഭവം
വനരമ്യത സംയുക്ത-
വിയുക്താമോദദുഃഖകൾ.
൩൫. അർക്കന്റെ ഗതിയിത്യാദി
വസന്തത്തിങ്കൽ വർണ്ണ്യമാം

കുസുമവികാസാദിയെ വസന്തത്തിൽ വർണ്ണിക്കണം.

ഗതിയിൽസ്ഥിരത്വമിയലാതെ പൂക്കൾതൻ-
തതിയിൽപ്പറന്നു കളിയാടി വണ്ടുകൾ
ക്ഷിതിയിൽ പ്രപഞ്ചവശമാം നരർക്കെഴും
ഹതഹൃത്തു ലൌകികസുഖത്തിലെന്നപോൽ.
കളനാദഝങ്കൃതമിയന്നു വണ്ടുതൻ-
കുലമുല്ലസിച്ചു യുവവൃത്തമൊക്കെയും
മലരമ്പമന്നനറിയാൻ പറഞ്ഞയ-
ച്ചുലകിൽച്ചരിക്കുമൊരു ചാരർപോലവേ.
രസമോടു മാന്തളിരശിച്ചു വന്മദാ-
ലസമുത്തെഴുന്ന കുയിലിന്റെ കൂജനം
രസയിങ്കലന്നിഹ വിയുക്തയുക്തർത-
ന്നസുവും ഹരിച്ചു കരളും സമാനമായ്.

(രാഘവാഭ്യുദയം)

മല്ലീപാടലപുഷ്പങ്ങൾ
ചൂടുവാപീവിഹാരവും
൩൬. ആമ്രാദിതരുപാന്ഥസ്ത്രീ-
സ്ഥിതിയും മന്ദവാതവും

പ്രപയും ഗ്രീഷ്മകാലത്തിൽ
വർണ്ണിക്കേണ്ടവ മുഖ്യമായ്.

മല്ലീപാടലപുഷ്പാദിയെക്കുറിച്ചു ഗ്രീഷ്മകാലത്തിൽ വർണ്ണിക്കണം.

വാതായനങ്ങൾക്കു പ്രാഭവമുണ്ടായി സേവകന്മേന്മേലേ ചെല്ലുകയാൽ
മാലേയച്ചാറെല്ലാം ബാലികമാരുടെ ബാലപ്പോർകൊങ്കയിൽ ചേർച്ചപൂക്കു
പാനീയശാലകൾ മാനിച്ചുനിന്നുടൻ ദീനങ്ങളായ്വന്നു ചാതകങ്ങൾ
ഉന്മേഷംപൂണ്ടോരു നെന്മേനിപ്പൂവിലെ നന്മണമെങ്ങും പരത്തിമേന്മേൽ
മന്ദിരന്തോറും നടന്നുതുടങ്ങിനാർ മന്ദസമീരണനന്തിതോറും.

(കൃഷ്ണഗാഥ)

൩൧. ഹംസാപഗമനം മേഘ-
മിടിനാദങ്ങൾ മിന്നലും
തോയധരാവലീപാതം
വിയുക്തസ്ഥിതിശൈത്യവും.

൩൨. ഉദഗ്രംവാതവും പങ്കം
നദീകാലുഷ്യവൃത്തിയും
കദംബം ജാതിയിത്യാദി
സുമങ്ങൾ വിലസുന്നതും.

൩൩. മയിലിൻ നൃത്തവും വർഷ-
കാലേ വർണ്ണിച്ചിടേണ്ടതാം.

വർഷകാലത്തിൽ ഹംസാപഗമനാദിയെക്കുറിച്ചു വർണ്ണിക്കണം.

പൌരസ്ത്യമാരുതനടിച്ചുടനങ്ങുയർത്തി-
യോരാഴിതന്റെ ചില ഭാഗമതെന്നപോലെ
പാരം തടിൽപ്പവിഴവല്ലികളോടുകൂടെ-
ധാരാധരാവലിവിയത്തിൽ വിളങ്ങി വേഗാൽ.
മുന്നിൽപ്പെടുന്നതറിയാത്തവിധം പയോദ-
വൃന്ദങ്ങളാലിരുളെഴും പകൽപോലുമന്നാൾ
മിന്നൽപ്രകാശമൊഴികെ പ്രതിബന്ധമൊന്നും
വന്നില്ലതെല്ലുമഭിസാരികമാർക്കുപോക്കിൽ.

(ശ്രീകൃഷ്ണവിലാസം ഭാഷ)

ജലനൈർമ്മല്യവും ഹംസ-
സ്ഥിതിയും വൃഷദർപ്പവും

൧൦. നിർഗ്ഗതാംബുദമാകാശ-
മർക്കചന്ദ്രാംശുസുസ്ഥിതി
പത്മം സപ്തച്ഛദം ശുഭ്ര-
മേഘം ധാന്യങ്ങളെന്നിവ.

൧൧. ശരത്തിൽ വർണ്ണിച്ചീടേണ്ട-
ന്നവയിൽ സുപ്രധാനമാം

ജലനൈർമ്മല്യാദിയെ ശരത്തിൽ വർണ്ണിക്കണം.

വെള്ളവെള്ളെച്ചിതറും ജലദാവലി
വിരുരുചേ വിയദങ്കണസീമനി
മന്ദമിയന്നുവരുന്നു ശരദ്വധൂ-
മധുരഹാസമരീചി മനോഹരാ.

(ചന്ദ്രോത്സവം)

മുന്നമേ പോയുള്ളോരന്നങ്ങളെല്ലാമേ പിന്നെയുംപോന്നിങ്ങുവന്നുകൂടി
വീടരെപ്പേടിച്ചുപോയുള്ളജാരന്മാർ വീണ്ടിങ്ങുപിന്നെയുംവന്നപോലെ
വേഗത്തിൽപായുന്നതോയങ്ങളെല്ലാമേ വേഗംകുറഞ്ഞുചമഞ്ഞിതപ്പോൾ
പ്രേമംകുറഞ്ഞുള്ളകാമുകന്മാരെല്ലാം കാമിനിമാർവീട്ടിൽപൂകുംപോലെ
താരങ്ങൾചൂഴവുതിങ്കൾവിളങ്ങിനാൻ പാരമങ്ങാകാശംതന്നിലപ്പോൾ
ആനായപ്പിള്ളരാൽചൂഴരാകാർവ്വർണ്ണൻ കാനനംതന്നിൽവിളങ്ങുംപോലെ.

(കൃഷ്ണഗാഥ)

ദിനാല്പതാമത്തും മഞ്ഞും
യവസ്തംബങ്ങൾ ശൈത്യവും
൧൨. വിയുക്തയുക്തസ്ഥിതിയും
ഹേമന്തത്തിങ്കൽ വർണ്ണ്യമാം.

**ഹേമന്തത്തിങ്കൽ ദിവസാല്പതാദിയെ വർണ്ണിക്കണം.**

ശീതന്തഴപ്പോരു ഹേമന്തകാലവുമാമന്ദംപോന്നങ്ങുവന്നിതപ്പോൾ
പാലാഴിത്തൂവെള്ളംതൂകുന്നപോലെനൽ പ്രാലേയംതൂകിത്തുടങ്ങിതെങ്ങും
ചണ്ഡനായുള്ളോരു പങ്കജനാഥൻതൻ മണ്ഡലംമങ്ങിച്ചമഞ്ഞുകൂടി

കെല്പില്ലായാതവർക്കൊപ്പുണ്ടാമെന്നുവരുകിൽ അല്പരാസ്സന്നിടായെന്നേയുള്ളു
പാരാകാന്തികലന്നുള്ളവാരിജമോരോന്നേമങ്ങിമയങ്ങീതപ്പോൾ.

(കൃഷ്ണഗാഥ)

കുമുദം കമലം ബർഹി-
സ്ഥിത്യാദി ശിശിരത്തിലും

ശിശിരത്തിൽ കുമുദാദിയെ വർണ്ണിക്കണം.

ഉറങ്ങും മഞ്ഞിനാൽ ദിക്ക മറങ്ങും കാലമാകയാൽ
മുറങ്ങു മൈ തണുത്തിന്നു വിറക്കുന്നു ശരീരികൾ
ഏണാക്ഷികൾ തൻ കനത്ത പുടകങ്ങളെത്തൊട്ടഴിച്ചും മണി-
ത്തുന്നവും തുടഞെക്കിയും തുയത്തുരസ്സീൽക്കാരമുണ്ടാക്കിയും
ശോണച്ചുണ്ടു മുറിപ്പെടുത്തിയു മിളകാർക്കുന്തൽ ചിന്തിച്ചു മ-
ക്ഷീണാം ചുറ്റിയടിച്ചിട്ടുന്നു കള്ളർകാററഹോ വിടൻ പോലവേ.

(കുവലോദയം)

൬൮. നക്ഷത്രങ്ങൾ വിളക്കിദ്ദ്യു
കുമുദം ചോരർ കൂരികൾ
സൂര്യോദയം രഥാംഗാബ്ജ-
വധികാദികളുൽഫലം.

൬൯. ഉലൂകത്തിനെഴുമാന്ധ്യം
കുലടാകുലസങ്കടം
ഭൃംഗഭ്രമണമിത്യാദി
പ്രാതസ്സന്ധ്യയിൽ വർണ്ണ്യമാം.

൭൦. കാമുകന്മാർക്കെഴുംമട്ടും
നായികാസ്ഥിതിഭേദവും
ഇരുട്ടിൻ നാശവും മററും
വർണ്ണിക്ക കവിശേഷമായ്.

പ്രഭാതത്തിങ്കൽ നക്ഷത്രാദികളുടെ ശോഭാശൂന്യതയെ കുറിച്ചും മററും വർണ്ണിക്കണം.

നിശാന്തമുപശാന്തമായ് ദശദിശാം തമോബന്ധമോ
വിശാലമവശാഭമായധികവെമ്പലായാമ്പലും

ശശാങ്കനകൃശാംഘനാ യവികചന്തമീചന്തമി-
ദ്ദശാപ്തിയിലുണ്ണൻ പത്മിനി യഭംഗമാസംഗമാൽ

*    *    *    *

ഉലഞ്ഞിട്ടുമുരഃപടത്തൊടു നിപീതമുക്തോഷ്ഠമാർ
മലർപ്പൈതൃമണം പടന്നൊളി വിളങ്ങുന്ന കേശത്തൊടും
മുലക്കുമുറിവോട മിപ്പൊഴുതു തനപിമാരാർദ്രമായ്
ഉലഞ്ഞതിലകത്തൊടും പ്രിയരെവിട്ടിതായാത്രയായ്

*    *    *    *

ബാലാർക്കദീപദ്യുതിതൻ വികാസ-
ത്താലാ നിശാന്തം വിശദാഭമാക്കി
ചേലാൻ പാടീ ഹരിദിക്കു പക്ഷി-
ജാലാരവത്താൽ പല കീർത്തനങ്ങൾ.

(രാഘവാഭ്യുദയം)

൬൩. അർക്കാബ്ധിപതനം പാഥോ-
ജന്മങ്ങളുടെ ദുസ്ഥിതി
ശശാങ്കദീപതേജസ്സു
കുമുദോഢ്യവിലാസവും.

൬൪. ഉലൂകധ്വാന്തകുലടാ-
കുലചേതോവികാരവും
വിശേഷിച്ചും നിലാവിന്ദു-
ലാഞ്ഛനത്തിന്റെ കാന്തിയും.

൬൫. ചകോരാശനവും ചന്ദ്ര-
കാന്തത്തിൻ ദ്രവഭാവവും
സ്മരപ്രതാപവും വർണ്ണ്യം
സന്ധ്യാകാലത്തുമുഖ്യമായ്.

സന്ധ്യാകാലത്തിൽ അർക്കാബ്ധിപതനാദിയെ വർണ്ണിക്കണം.

കണ്ടാലും ഗഗനത്തിൽനിന്നു ദിവസശ്രീ ശോണരത്നാഭമാം
കൊണ്ടൽക്കല്പക മാർഗ്ഗമാഴിയിലിറങ്ങീടുന്നു മെല്ലന്നിതാ
വേണ്ടുംവണ്ണമണഞ്ഞു മുല്ലയൊടതിൽ മാധ്വീസുഗന്ധങ്ങളെ-

പൂണ്ടീടുന്നൊരു കാററുകോകവധുവിന്നുൾത്താപമേകുന്നിതാ.
(ഭാഷാതപതീസംവരണം)

പുത്തൻപൊൻതൊപ്പിവൃക്ഷാവലികളുടെ മുടിക്കുക്കു കർണ്ണാവതംസം
ദിക്കത്തന്വീക്കാപ്രവാളോൽഗതസുഭഗതരശ്രീ പയോധിക്കുമേന്മേൽ
ചിത്തത്തിൽ തീക്കനൽക്കട്ടകളരിയ രഥാംഗിക്കു പൂമ്പട്ടു സന്ധ്യ-
ക്കുത്തപ്പിൽ സൂരശോണദ്യുതി വിവിധവിലാസങ്ങളിമ്മട്ടുനേടി.

(രാഘവാഭ്യുദയം)

കാതര്യം ചേർത്തു കോകങ്ങളിലചിലചകോരാവലീപ്രാണരക്ഷാ-
ചാതുര്യം കൈവളർത്തി സ്സകലകുമുദിനീകാമിനീപുണ്യഭൂമാ
വൈധുര്യാവേഗമായീ വിരഹിഷു സുഷമാപൂരപീയൂഷധാരാ-
മാധുര്യം പോഷയൻ ദേഹിഷുപുനരുദിയായേഷപീയൂഷ ധാമാ.

(ഭാഷാനൈഷധം ചമ്പു)

൬൯ നൃവരാഗമനം നാനാ-
സ്ത്രീപൌരജനഭാഷണം
നഗരാഡംബരം സാസാ-
കാര്യപര്യാകുലം ജനം.

വ്യാ. ഉത്സവസ്ഥിതിയും സദ്യ-
ക്കുള്ള വൈഭവവും തഥാ
നാനാകലാവിനോദങ്ങ-
ളിവ വർണ്ണിക്കുകുത്സവേ.

നൃവരാഗമനാദിയെ ഉത്സവത്തിൽ വർണ്ണിക്കണം.

ഝടിതളിയിവചെയ്തു വെള്ളമണ്ണിൻ-
പൊടിവിതറി കനകാഭതോരണത്താൽ
കുടിലുകളുമതിങ്കലാവഹിച്ചു;
ഘടിതനവോത്സവകാന്തിപാരതന്ത്ര്യം

ഇവിടെ വിവിധങ്ങളായ അലങ്കാരങ്ങളെ വർണ്ണിച്ചിരിക്കുന്നു.

നടികളുടയ നർത്തനങ്ങൾ നൽച്ചെ-
പ്പടി രസമേകിന നല്ല മല്ലയുദ്ധം

അടിയെ മിഴി മയക്കമിന്ദ്രജാലം
പൊടി പൊടിയായിവ വാച്ചു തൽപ്പുരത്തിൽ

ഈ വൎണ്ണനത്തിൽ പലവിധമുള്ള വിനോദങ്ങളെ കാണിച്ചിരിക്കുന്നു.

ധൃതബല മധികാര മൊന്നു കാൎയ്യ-
സ്ഥിതതടരും നൃപഭൃത്യരങ്ങുമിങ്ങും
ദ്രുതഗതിയൊടു തത്ര കീഴിലുള്ളോ-
ൎക്കതികിന ശാസന ചെയ്തു സഞ്ചരിച്ചു

പലകാൎയ്യങ്ങളിൽ ശ്രദ്ധിക്കുന്ന അധികാരികളുടെ സ്ഥിതി ഇവിടെ വൎണ്ണിക്കുന്നു.

നേപാലം വംഗമംഗം കലിതരുചി കലിംഗം തഥാ കാശി ശാക-
ദ്വീപാന്തം പാണ്ഡ്യചോളം നിഷധമഹി മഹാരാഷ്ട്രമകാന്യകുബ്ജം
ഭൂപാലശ്രേഷ്ഠരേതദ്വിധവിഷയപദാന്തങ്ങൾ വിട്ടംഗജാൎത്തി-
വ്യാപാരമ്മൂന്ന ചേതസ്സുകളുടനവിടെപ്രാപ്തരായ് ദീപ്തരാഗാൽ
(രാഘവാഭ്യുദയം)

നേപാലം വംഗം മുതലായ രാജ്യങ്ങളിലെ രാജാക്കന്മാരുടെ വരവിനെ ഇവിടെ വൎണ്ണിക്കുന്നു.

വൃ൧. മഞ്ചസംസ്ഥിതഭൂപാല-
വികാരസ്ഥിതിചേഷ്ടകൾ
നായികാരംഗസംപ്രാപ്തി-
യിവ വൎണ്ണ്യം വിവാഹകേ

മഞ്ചസ്ഥിതന്മാരായ രാജാക്കന്മാരുടെ വികാരാദിയെക്കുറിച്ചു വിവാഹത്തിങ്കൽ വൎണ്ണിക്കണം.

തെരിക്കനെ പ്പൊന്മലർമാല കയ്യിനാൽ-
ത്തിരിച്ചു ചുററിച്ചു പരൻ നൃപാലകൻ
എറിഞ്ഞു വൻമന്മഥ ശോകമേറെ താൻ
തിരിഞ്ഞു ചുററും കഥ വിസ്മരിക്കയാം
അടച്ചു നേത്രം തൊഴുകയ്യൊടും പദം-
മടക്കിയന്യോന്യമണച്ചിരുന്നു താൻ
കടുന്തപം ചെയ്യുന്നപോലെ വാണു തെ,

ല്ലിടഞ്ഞു വിഭ്രാന്തിയൊടന്യനാം നൃപൻ

*            *            *            *

തെളിച്ചു പാടുന്നതിനൊന്നപോലെ വാ-
പൊളിച്ചു വാണോരൊരു ഭൂപനെങ്കിലും
വെളിക്കവൻ തൻ വദനത്തിൽ നിന്നു നി-
ർഗ്ഗളിച്ചതില്ലന്നു കുരച്ചു മാത്രവും

ഈ ഭാഗത്തിൽ രാജാക്കന്മാരുടെ ചാപലചേഷ്ടകളെ വ
വർണ്ണിക്കുന്നു.

വൃ. ചുംബനം മണിതം പിന-
സ്തനോരുയുഗമർദ്ദനം
കചവിസ്രംസനം കാഞ്ചീ-
കങ്കണാദികളസ്വനം

വൃ. നീവീനിപതനം തദ്വ-
ദധരാമൃതപാനവും
തനുസംശ്ലേഷണം ലക്ഷ്മ-
മിവ വർണ്ണ്യം രതാന്തരേ

രതത്തിൽ ചുംബനാദിയെ വർണ്ണിക്കണം.

മാരകലഹമരമണവീരൻ പുളച്ചരിയനാരാധരകലം ചൊരിഞ്ഞതും
മനസി സഹിയാഞ്ഞതും മദനരണമാഞ്ഞതും മതിയിലതികുളുകമെഴുമണി
രമണകരകമലമരികിൽ വരുവതിനിടയിലണിമുലകിലഴിഞ്ഞതും
മദന്തരപ്രണയഭാരം പകർന്നഥ മന്ദാക്ഷമെന്നിയകളഞ്ഞതും
മദമധു വിളഞ്ഞതും മുഖമലർ തെളിഞ്ഞതും മണിമുടയചികുരഭര-
മിളകി മുഹുരതി ലളിതമധിനയനമണി ഭവനമലർ നിരചൊരിഞ്ഞതും
അമ്മാലലാടഭുവി ഘർമ്മാംബുനാ തിലകനിർമ്മാണകൗശലമുലഞ്ഞതും
മനതളിരഴിഞ്ഞതും മണിതമൊഴി തേഞ്ഞതും മണിവലയധ്വണധ്വണിത
പരികലിത മതിമഹിതമലർ വിശിഖഉഗ്രമുലകിടന്നിറഞ്ഞതും . . .

(ഭാഷാനൈഷധം [illegible])

വൃ. വാഗ്ഗതിസ്ഖലനം ലജ്ജാ-
മാനഹാനിരസോൽഗമം

നേത്രശോണതാമിത്യാദി
മദ്യപാനത്തിൻ വർണ്ണ്യമാം

മദ്യപാനത്തിൽ വാഗ്ഗതിസ്ഖലനാദിയെ വർണ്ണിക്കണം.

കാചിശായനമദാഭിതഹൃദയം
കാപി ശാസനയിലാത്മകാന്തനെ
ഹാ! പിശാചനിലത്തിൽ പ്പിടിച്ചുടൻ
സാഭിശാപമുടലോന്മത്തിനാൽ

രുഗ്മാംഗദചരിതം മഹാകാവ്യം

വൃ൩) താപം നിശ്വാസവും ചിന്ത
മൌനം തനുകൃശതയും
ബിസപുഷ്പാദിശയനം
നിശ്ശൈള്ളാരതൈശല്യവും

വൃ൪) ശീതോപചാരം കാമേന്ദു-
മന്ദവാതാദിയിൽപ്പരം
വൈമത്യം കോകിലവ്രാത-
ഭൃംഗഗീതിയിലും തഥാ

വൃ൫) വിരഹത്തിങ്കലിവയെ
വർണ്ണിക്കണം പ്രധാനമായ്

വിരഹത്തിങ്കൽ താപാദിയെ വർണ്ണിക്കണം.

ഛിന്നകൈരവികടീകവാടനായ് മിന്നുമാ ശശിനിശാദയങ്ങളിൽ
ഉന്നതാഗ്നിശിഖയിൽപ്പതിച്ചവൻ- തന്നവസ്ഥ ബഹുനാൾ വഹിച്ചു ഞാൻ
വാനണഞ്ഞു നിരയസ്സ്യാക്കുമാ- പാനമത്തമളിപംക്തികാണർമു ഞാൻ
ഊനമംഗജനെനിക്കതീർത്തൊര- ഗ്ലാനമായ കുലമാലയെന്നപോൽ
ഹേമസാരസരജസ്സുഗന്ധിയാം തൂമരുത്തു പെരുമാറി വീശവേ
ആമയാലപഗതാത്മബോധനായ് കോമളാംഗി ഭുവി വീണു ഞാൻ ചിരം

(രാഘവാഭ്യുദയം)

വാശീതാംസുഭഗതാദി
വാദികാംക്ഷഗുണങ്ങളും

വാൿസാമൎത്ഥ്യം മുതലായവ വന്ദികളുടെ ഗുണങ്ങളാകുന്നു.

> വിഭാവരിവിഭഞ്ജിതദ്യുതി വഹിക്കുവ മഞ്ജുവാം
> വിഭാതദശയിങ്കലാ സ്തവപരരായ വൈതാളികർ
> പ്രഭാവനിധി ഭൂപനെ ക്ഷണമുണൎത്തുവാനോൎത്തു തൽ-
> സ്വഭാവമധുമാധുരീഭരിതരീതിയാം ഗീതിയാൽ.
>
> (രാഘവാഭ്യുദയം)

കാവ്യങ്ങളിൽ ചെയ്യുന്ന നായകാദിവൎണ്ണനത്തിൽ അടങ്ങിയിരിക്കേണ്ട പ്രധാനാംഗങ്ങൾ ഇവയാകുന്നു. ഇവയെ എല്ലാം വൎണ്ണിക്കേണമെന്നൊ ഇവിടെ പറയാത്തവയെ വൎണ്ണിക്കാൻ പാടില്ലെന്നോ ഇല്ല. അതു എല്ലാം ഔചിത്യം അനുസരിച്ചു ചെയ്യേണ്ടതാണ്. വൎണ്ണ്യവസ്തുവിന്റെ ഏകദേശം ഒരു സ്വഭാവം വൎണ്ണനത്തിൽ ഉണ്ടാകുന്നതിനു ഇവിടെപ്പറഞ്ഞ അംഗങ്ങളെ സ്വീകരിക്കുന്നതായാൽ മതിയാകും.

൨൨ അംഗങ്ങൾക്കു പലേ മട്ടി-
ലുണ്ടുപാംഗങ്ങൾ വൎണ്ണ്യമായ്

ഓരോവസ്തുക്കളേയും വൎണ്ണിക്കുമ്പോൾ സ്വീകരിക്കേണ്ടതായ പ്രധാനാംഗങ്ങളെ ആണ് മുമ്പു പറഞ്ഞത്. ഈ അംഗങ്ങൾക്കു ഓരോന്നിന്നും വൎണ്ണിക്കേണ്ടവയായി പല ഉപാംഗങ്ങൾ ഉണ്ട്. അവയെല്ലാം സവിസ്തരം പറയാൻ സാധിക്കയില്ല. എങ്കിലും ഒന്നുരണ്ടു അംഗങ്ങളുടെ ഉപാംഗങ്ങളെ സോദാഹരണം കാണിക്കാം. ശേഷമുള്ളവ എല്ലാം ഇതുപോലെ യഥോചിതം ഉപാംഗങ്ങളെ ഗ്രഹിക്കേണ്ടതാകുന്നു.

ഗ്രീഷ്മത്തിങ്കൽ ജ്ജലക്രീഡ
വൎണ്ണ്യം മുഖ്യാംഗമായതിൽ
൨൩ നീന്തിത്തുടിക്കു ഹംസത്ത-
ക്കളിപ്പിക്ക സരോരുഹം

## പരിഷ്കാന്തരോടൊത്തു
## കളിസ്ഥിത്യാദ്യുപാംഗമാം

ഗ്രീഷ്മകാലത്തിൽ വർണ്ണിക്കേണ്ട ഒരു പ്രധാനാംഗമാണല്ലൊ ജലക്രീഡ. നീന്തുക, തുടിക്കുക, ഹംസങ്ങളെ കളിപ്പിക്കുക, താമരപ്പൂ പറിക്കുക, കാമുകന്മാരൊത്തു കളിക്കുക മുതലായവ ജലക്രീഡയ്ക്കു ഉപാംഗങ്ങളാകുന്നു. ഉപാംഗങ്ങൾക്കു വൈകല്യം വന്നാൽ അതു അംഗങ്ങൾക്കും തദ്വാരാ അംഗിക്കും ദോഷമായിബ്ഭവിക്കും.

ചിലർ തൻ സഖിമാരൊടൊത്തുചേർന്നും
പലമട്ടുള്ള വിനോദവാക്കുരച്ചും
ജലമദ്ധ്യമതിൽ തുടിച്ചു നീന്തി-
ത്തുലയാതുള്ള കുതൂഹലം വഹിച്ചാർ
ദ്രുതമന്നൊരു തന്വി ഹംസ ചഞ്ചു-
ക്ഷതമാം കൈരവകുഡ്മളത്തെ നോക്കി
ധൃതനിർഭരലജ്ജയാർന്നു വക്ഷ-
സ്സതു കൈകൊണ്ടു മറച്ചു കൈതവത്താൽ
വിരുതോടൊരു തന്വി പേരിലേന്തു-
ന്നൊരു രാജതപമവന്ധ്യമാക്കുവാനോ
അരുണാംബുരുഹാതപത്രമന്നാ-
ളരുമാൾ തൻമുടിയിൽപ്പിടിച്ചിതന്നാൾ
കളുകാൽ സലിലം മുഖത്തിലാക്കി-
ട്ടുളവാമുൽക്കതമാർന്നു മേളിലേക്കായ്
അളവിട്ടുടനെ പിടിക്കവേ ത-
ച്ചതുരൻ ചുംബിതനായ് സ്വകാന്തയാലേ

(രാഘവാഭ്യുദയം)

൯൦ മന്ത്രവാദി തഗ്രാവൈദ്യൻ
ജ്യോതിഷക്കാരൻ കവി
നാനാശാസ്ത്രവിശേഷജ്ഞർ
വിപ്രർ വൃദ്ധകൾ മുഗ്ധകൾ

൯൧ ഏവം പലവിധക്കാർ തൻ
ഭാഷണം വൈരഭേഷണെ

വർണ്ണ്യമാകുമുപാംഗങ്ങ-
ളുത്സവത്തിൽ പ്രധാനമായ്
നവസ്ത്രീകൾ കാന്തരോടായ് ഭൂഷാ-
ർത്ഥിക്കു കലഹിപ്പതും

മന്ത്രവാദി, വൈദ്യൻ, ജ്യോതിഷക്കാരൻ, കവി, തർക്കവ്യാകരണമീമാംസാദിശാസ്ത്രനിപുണന്മാർ, ബ്രാഹ്മണർ, വൃദ്ധമാർ, സുന്ദരികൾ മുതലായി ഉത്സവത്തിൽ കൂടുന്ന പലതരക്കാരായ ജനങ്ങളുടെ സംഭാഷണാദിയെ വർണ്ണിക്കണം. 'പൌരഭാഷണം' ഉത്സവവർണ്ണനത്തിന്റെ അംഗമാണെന്നു മുമ്പു പറഞ്ഞുവെല്ലോ. ഇവ എല്ലാം അതിന്റെ ഉപാംഗങ്ങളാണ്. അതുപോലെ സ്ത്രീകൾ ആഭരണങ്ങൾക്കുവേണ്ടി ഭർത്താക്കന്മാരോടു കലഹിക്കുന്നതും വർണ്ണ്യമായ ഉപാംഗമാകുന്നു.

പരിചൊടു പല വീരവാദമോതി-
ച്ചൊറി മുടി വിട്ടുമാന്തിയും പറിച്ചും
മുറി വസനമുടുത്തു ശുദ്ധകള്ള-
ക്കറി തടവിച്ചില വൈദ്യർ വന്നുചേർന്നു
നരവരനു പിടിച്ച സന്നിപാത-
ജ്വര മരനാഴികകൊണ്ടു മാററിയീ ഞാൻ
വരമതിതിരുമേനി തന്ന ഭൂഷാ-
നിരകളെനിക്കു ചുമക്കുവാൻ ഞെരുക്കം
സുരകുലപതിതൻ വിമാനമൊന്നെൻ-
പുരയുടെ മിററമതിങ്കലിപ്പോൾ നിൽപ്പൂ
ശിരസി രുജ ശമിച്ചു വാച്ചശേഷി
കുറവു വളർന്നു കിടപ്പിലാണുപോലും

(രാഘവാഭ്യുദയം)

ഇതു വൈദ്യന്മാരുടെ സംഭാഷണമാകുന്നു. അല്പന്മാരായ ചില വൈദ്യന്മാരുടെ ആത്മപ്രശംസയും, സ്ഥൂലസ്വഭാവവും ജള്ളത്വവും ഇതിൽ വർണ്ണിച്ചിരിക്കുന്നു.

മമ തലയിലെഴുത്തുതന്നെ വേറെ
രമണികൾ നല്ല വിഭൂഷണങ്ങളേന്തി

സുമഹിതരുചി പോയിട്ടപ്പോൾ ഞാന-
ക്രമമിതുമട്ടിഹ പാർത്തിടേണ്ടി വന്നു
വളയു മരിയതോട മാലയും മൽ-
ഗ്ഗളഭുവി മിന്നിയ താലി കൂടിയിപ്പോൾ
കളവൊടു പണയത്തിലാക്കി കഷ്ടം
മിളദതിധാർഷ്ട്യമിയന്ന ദുഷ്ടനാംതാൻ.
ജനകനലിവിനോടുതന്ന പുത്തൻ
കനകമണീമയമാല കൂടെയും താൻ
വിനയൊടുകുടിമൂത്തു വിററു ഞാനെ-
ന്തിനുപറയുന്നിതു, സൊല്ലതീർന്നുവെല്ലോ.
മണിരുചി വളയൊന്നു പാർവ്വതിക്ക-
ഗ്ഗിരിവരനേകി രമേശു നല്ല പട്ടും
അണിയലുമധികൻ കൊടുത്തു താനെൻ
ഇണിയുമെടുത്തു കുടിച്ചു ഹാ മുടിച്ചു.

(രാഘവാഭ്യുദയം)



ഈ ഭാഗത്തിൽ സ്ത്രീകൾ ഭർത്താക്കന്മാരോടു ആഭരണങ്ങൾ ഇല്ലായ്കയാൽ കലഹിക്കുന്നതിനെ വർണ്ണിക്കുന്നു.

ഭവനൊടുമമുഷിഞ്ഞു മുമ്പനേകം
ദിവസമിരുന്നു; ശിവൻ വിളിച്ചു ഞാൻ പോയ്
ജവമവരെയിണക്കി സച്ചരിത്രം
ഭുവനതലത്തിലതിപ്രസിദ്ധമിന്നും.
കരിയുടെ വസതെല്ലു ഗർഭസംസ്ഥൻ
നരിയുടെ ഘോരയൊടൊത്തു ചേളുനക്കി
നെറിയൊടണികിലേതരുസതിക്കും
പെരിയ കരൾഭ്രമമായവങ്കലേൽക്കും.
ദിവി വലിയൊരു ഭൂതവേറുപാടു-
ണ്ടറിവിടെയുമുണ്ടൊരുദഗ്രചക്രഹോമം.
അവികല മൊരുഴിഞ്ഞു വാങ്ങലിങ്ങു-
ണ്ടെവിടെയൊരുത്തനിവൻ ഗമിച്ചിടേണ്ടു

രാഘവാഭ്യുദയം.

ഇവിടെ മന്ത്ര്യാദികളുടെ സംഭാഷണം വർണ്ണിച്ചിരിക്കുന്നു.

അഥ ചിലരരുചെയ്തിതെന്തുകിട്ടും

കഥയതുവല്ലതുമിന്നു കേട്ടുവോതാൻ
പ്രഥയുടയ നൃപന്റെ ദാനമോൎത്താൽ
വ്യഥവരുവാനവകാശമില്ലതെല്ലും
ചെറിയ തനുജതന്റെ വേളി ചാത്തം
കറികൾ നിലങ്ങളൊഴിച്ചിട്ടക്കയെന്നായ്
പെരിയ കലമതിങ്കൽ വെള്ളവും ചേ-
ൎത്തറിയുക ഞാനിഹ വന്നു ഭാവിയെന്തോ.

(രാഘവാഭ്യുദയം.)

ഈ ഭാഗത്തിൽ ബ്രാഹ്മണരുടെ സംഭാഷണത്തെ വൎണ്ണിച്ചിരിക്കുന്നു.

ഘടതരുവി ഘടത്തിലോ ഘടം തൽ-
ഘടതയിലോ ചിലരീവിധം കുതൎക്കം
ചടപടനിനദാൽ തകൎത്തിതത്ര
ക്കടതരവാദകലാവിശാരദന്മാർ.
കരുതിടുകിലസത്തിൽനിന്നു സത്തി-
ന്നൊരു ജനിയേൽക്കുക യുക്തിശൂന്യമത്രേ
നിരുപമരുചിയിജ്ജഗത്തശേഷം
പെരുവതു സത്തുതന്നെയെന്മതത്തിൽ
ഉലകഖിലമസത്തു സത്തിതിന്നു
ജ്വലമൊരു കാരണമാവതെന്തരത്തിൽ
നിലയകലുമസത്തു താനസത്തിൻ-
കുലമുളവാകുവതിന്നു ഹേതുവെന്നാം.

(രാഘവാഭ്യുദയം)

ശാസ്ത്രപണ്ഡിതന്മാരുടെ സംഭാഷണത്തെ ഇവിടെ വൎണ്ണിക്കുന്നു. ഇതുപോലെ മറ്റുള്ള അംഗങ്ങളുടെ ഉപാംഗങ്ങളും ചിന്ത്യമാകുന്നു.

വൎണ്ണനം സങ്കുചിതവും
വിവൃതാഭിധമിങ്ങനെ
ന്നു രണ്ടു മാതിരി; യംഗത്തെ-
ച്ചുരുക്കിച്ചൊൽവതാദ്യകം

വൎണ്ണനം പ്രകൃതിപ്രതികൂലാദിയായി മൂന്നുവിധമുണ്ടു

ന്നു പറഞ്ഞുവല്ലൊ. അതുകൂടാതെ സങ്കുചിതം വിവൃതം എന്നു രണ്ടുവിധം ഉണ്ടു്. അംഗങ്ങളെ ചുരുക്കി വൎണ്ണിക്കുന്നതു സങ്കുചിതവൎണ്ണനം.

ഉത്ഫുല്ലാബ്ജപ്രഭാഘോനിധിപെരുതിരമാലാമിമാം വിശാലരമ്യാം
മുഗ്ദ്ധാം വിജ്ഞാനലീലാഗതിചതുരതരാം കല്യയൻ പത്മജന്മാ
ചിത്രം പ്രത്യഗ്രഹേമാഭരണമുകളിൽ മാണിക്യരത്നം പതിച്ചാ-
നത്രേയല്ലംഗജാസ്ത്രത്തിനു വിഷമപി തേച്ചീടിനേനെന്നുമന്യേ.

(രാജരത്നാവലീയം ചമ്പു)

ശംഖിനുള്ളാഴികത്തിൻവസതി പവിഴവും മുത്തുമബ്ജത്തിലാമോ
തിങ്കൾത്തെല്ലിനുമേലോ മുദിരനിര സുധസ്ഥാശ്രയം തൊണ്ടിതാനോ
തങ്കക്കുന്നിൽപ്പിറന്നോ യമുനയവൾ തടാകത്തിലോ വീഴ്വതെന്തീ-
യംഗശ്രീതൻപ്രഭാവം ശിവശിവ ചപലാലേഖ ഭൂലോകമാണോ.

(സുജാതോദ്വാഹം ചമ്പു.)

സാംഗോപാംഗമതായംഗി-
വൎണ്ണിക്ക വിവൃതാഭിധം

അംഗിയെ, അംഗങ്ങളോടും (ഉപാംഗങ്ങളോടുംകൂടി) വൎണ്ണിക്കുന്നതു വിവൃതം. (രുഗ്മാംഗദചരിതത്തിൽ നിന്നും (തുള്ളൽ) രുഗ്മിണിയുടെ രൂപവൎണ്ണനം മുമ്പു ഉദ്ധരിച്ചിട്ടുണ്ടല്ലൊ. ആ ഭാഗം ഉദാഹരണത്തിനു നോക്കുക.)

൯൪ വൎണ്ണനം സങ്കുചിതകം
ഖണ്ഡകാവ്യത്തിൽ യുക്തമാം
രൂപകങ്ങളിലും സൎവ്വ-
മീ വൎണ്ണനമിണങ്ങിടും.

ഖണ്ഡകാവ്യത്തിൽ സങ്കുചിതവൎണ്ണനമാണു യുക്തമായിരിക്കുന്നതു; അതുപോലെ രൂപകങ്ങളിലും സങ്കുചിതം തന്നെ യുക്തം.

൯൫ വിവൃതം വൎണ്ണനം യുക്തം
മഹാകാവ്യത്തിലൊക്കയും

മഹാകാവ്യത്തിൽ വിസ്തൃതമായ വൎണ്ണനത്തെ യോജിപ്പിക്കണം.

വൎണ്ണനത്തിങ്കലൌചിത്യം
പ്രാധാന്യേന ഗണിക്കണം
ൻന്ന ഇതിൽ വൈകല്യമുണ്ടായാൽ
വൈരസ്യത്തിന ഹേതുവാം.

വൎണ്ണനത്തിങ്കൽ ഔചിത്യത്തെ പ്രത്യേകം ശ്രദ്ധിക്കണം. കാവ്യത്തിലൊക്കെത്തന്നെ ഔചിത്യത്തിന പ്രാധാന്യമുണ്ട്. ഔചിത്യത്തിന ഭംഗം വന്നാൽ ഏതു ഗുണവും ദോഷമായി ബ്ഭവിക്കുന്നു. ഒരു പുരത്തെ വൎണ്ണിക്കുമ്പോൾ ഏതെല്ലാം അംഗങ്ങളെ സ്വീകരിക്കേണമെന്നു മുമ്പു പറഞ്ഞുവല്ലോ. കാമദേവന്റെ നഗരിയെക്കുറിച്ചുള്ള ഒരു വൎണ്ണനം താഴെ ചേൎക്കുന്നു.

കൎപ്പൂരക്കളിമിറ്റമുല്ലലഭലാസ്സാരം നിലാമിറ്റമാ-
പൊൽപ്പൂമണ്ഡപമങ്ങനങ്ങളിലിളം [illegible] ദീക്ഷാഗൃഹം,
ശില്പംചേൎന്ന വിലാസശാല കലഹപ്പൂവാടമെന്നിങ്ങനെ
കല്പിച്ചത്രമനോഹരം ഭവനവിന്യാസം മനോജാലയേ.

വാത്സ്യായനകളരി കോകിലഗീതിശാല
വാത്താർശരങ്ങൾ പണിചെയ്യു രഹസ്യരംഗം
പേൎത്തും മധുവ്രതകുലം മുരളും മണിക്ക-
ട്ടാസ്ഥാനമണ്ഡപമഹോ നയനാഭിരാമം.

നീലക്കരിമ്പിൻ കൊടിമേൽക്കലവെ-
ന്മാലക്കൊടിക്കൂറകൾ തൂക്കിമേന്മേൽ
പീലിപ്പുരിപ്പന്തലിലാശുകൂതാ-
ജാലം വിതാനം വിതനോതി ലക്ഷ്മീഃ.

ഗദ്യം കൎപ്പൂരംകൊണ്ടു തേപ്പുതുനൽ കൽപ്പണിചെയ്യാം താമരവളയൽ കടലുണ്ടായി ഇളയകരിമ്പുകൊണ്ടു തരമാക്കി കൈതപ്പൂവു കഴിക്കോലാക്കി താമരനൂൽകൊണ്ടൊക്കെ വരിഞ്ഞു മുകളിൽ കണ്ണിക മകുടംവച്ചു ട്ടൂളികൾകൊണ്ടു പട്ടികതട്ടിച്ചെമ്പകമേളമാം പൊൽപ്പൂക്കൽപ്പണി പരിചിലുറപ്പിച്ചു ഭിന്നവകുസുമപരാഗം പരിചിൽ പനിനീർ വീഴ്ത്തിയുലച്ചു ചമച്ചുനിറത്തോടു ഭിത്തികളൊക്കെ തീൎത്തു

([illegible])

ഈ വൎണ്ണനം കാമദേവന്റെ പുരത്തിന്നു വളരെ യോജിക്കുന്നു. കൎപ്പൂരം മയിൽപ്പീലി കരിമ്പു മുത്ത് ചെമ്പകം കൈതപ്പൂവു താമരവളയം താമരവല്ലി മുതലായവയെക്കൊണ്ടാണു കഴിക്കോലു പലക ഭിത്തി മുതലായവയെ ഉണ്ടാക്കിയിരിക്കുന്നത്. വാത്സ്യായനക്കളരി കുയിലിന്നു പാടുന്നതിന്നുള്ള ശാലകൾ വണ്ടുകൾക്കു മുരളുന്നതിന്നുള്ള മന്ദിരം നിലാവുമിററം ഇത്യാദികൾ ശൃംഗാരരസചക്രവൎത്തിയായ കാമദേവന്റെ പുരത്തിന്നു ഏററവും യോജിച്ചവതന്നെ.

ഞാനെന്നാ തട്ടുപ്പൂഴവും പനിനീർക്കുഴമ്പും
മാനാർചരാ മരണദാനമിതെന്നുവന്നു
കാൺദൈവദോഷ മബലാകുലമൌലി ചോൎച്ചാ-
പൂണ്ടേൻ കിനാവിലുമെനിക്കൊരു നാൾ തരഞ്ഞാൾ.

എന്നൊക്കെ, കാരോ സങ്കടക്കാർ വന്നു വഴിപാടു കഴിച്ചു, ആവലാതി പറയുന്നതും മററും കാമദേവന്റെ സ്ഥിതിക്കു വളരെ യുക്തമായിട്ടുണ്ട്. ഇപ്രകാരം വൎണ്ണനീയവസ്തുസ്ഥിതി അനുസരിച്ചു വൎണ്ണനാസ്വഭാവത്തിന്നു വ്യത്യാസം വരുത്തണം.

ജ്ഞാനശൃംഖലയാൽ സച്ചിദാനന്ദസുഖദന്തിയെ
മാനസദ്രുമയോടായ്ച്ചേൎത്തന്യൂനം ബന്ധിപ്പോരവൻ
ശുകൻ ചില്പഞ്ജരാന്തസ്ഥ ശുകൻ തത്വം ഗ്രഹിക്കുവാൻ
തികവോടാക്കശിഷ്യത്വം പ്രകടം പണ്ടു പൂകിനാൻ
ശതാനന്ദാദിയോഗീന്ദ്രശതാരാധിതനാമവൻ
ഹിതാൽസഹസ്രകാനന്ദ മതാന്തം കൊൾവു നിത്യവും
ജ്ഞാനഹംസാവലിക്കുള്ള മാനസം മാനസപ്രഭം
ധ്യാനപ്രഭാവവാനേതു മാനവൻ മാനവപ്പനാം
ചിരം തപഃ പ്രതാപാഗ്നി സ്ഫുരണാദഗ്ധകന്മഷൻ
അദ്വൈതമഹാരണ്യചരഭാസുരകേസരി
യോഗദണ്ഡും തഥാ പൃഥ്വീഭാരത്തെച്ചേൎക്കോലുമൊപ്പമായ്
ആഗസ്സുറേറുള്ള മേതാളുത്യാഗഭോഗപരായണൻ
മണിസിംഹാസനേത്തയ്യു മണിമാർത്തോലുമൊപ്പമായ്
പണിവിട്ടാദരിക്കുന്ന ഗുണിശ്രേഷ്ഠനൃപോത്തമൻ
(രാജവാത്സല്യോദയം)

ജനകമഹാരാജാവിനെ കുറിച്ചുള്ള ഈ വൎണ്ണനം സാധാരണരാജാക്കന്മാരിൽ നിന്നും ആ രാജൎഷിക്കു പ്രത്യേകമായുള്ള ആദ്ധ്യാത്മികവൈഭവത്തെ വെളിവാക്കുന്നു. ഔചിത്യം അനുസരിച്ചു വൎണ്ണനത്തിനു സ്വഭാവവ്യത്യാസം വരുത്തേണ്ടതു ഇപ്രകാരമാകുന്നു.

കവിതയിൽ വൎണ്ണനത്തെപ്പോലെ പ്രാധാന്യത്തെ അൎഹിക്കുന്നതായി വേറെ ഒന്നും തന്നെയില്ല. 'കവനമഖിലവും വൎണ്ണനാപൂൎണ്ണമല്ലേ' എന്നു ഒരു കവി പറഞ്ഞിരിക്കുന്നതു വാസ്തവമാണ്. കവിയുടെ ഭാവനാരമണീയതയും രചനാസാമൎത്ഥ്യവും വസ്തുസ്വഭാവഗ്രഹണചാതുൎയ്യവും എല്ലാം വൎണ്ണനത്തിൽനിന്നാണ് മനസ്സിലാക്കേണ്ടത്. കവി വൎണ്ണനത്തിൽ പ്രത്യേകം ശ്രദ്ധിക്കേണ്ടതായിട്ടുണ്ട്. വസ്തുക്കളെ പലവിധം വൎണ്ണിക്കാം. ഒന്നാമതു അതിന്റെ പൂൎണ്ണമായ രൂപം വൎണ്ണനത്തിൽ വരുത്തുക; ഇപ്രകാരം ചെയ്യുന്നതു പലപ്പോഴും അനാവശ്യമായിരിക്കും; ഔചിത്യം അനുസരിച്ചു അപ്രകാരം ചെയ്യണമെന്നു വിചാരിക്കുന്നപക്ഷം അതിനു വിരോധമില്ല; എന്നാൽ വൎണ്ണനത്തിലെ ആശയങ്ങൾക്ക് മനോധൎമ്മത്താൽ നൂതനമായ ചൈതന്യംവരുത്തണം. അല്ലെങ്കിൽ ഈ മാതിരി വൎണ്ണനം അത്യധികം ശുഷ്കമായി തോന്നുന്നതാണ്. വസ്തുക്കളുടെ മൎമ്മഭാവങ്ങളെ മാത്രം ഗ്രഹിച്ചു അവയെ വൎണ്ണിക്കുന്നത് ഉത്തമമായിരിക്കും. കുമാരസംഭവത്തിലെ ഹിമവാനെക്കുറിച്ചുള്ള വൎണ്ണനം നോക്കുക. വസ്തുക്കളിൽ ഉള്ള വൎണ്ണ്യഭാവങ്ങളിൽ ഏതിനെ വൎണ്ണിച്ചാലാണ് വൎണ്ണിക്കപ്പെടാത്ത സ്വഭാവംകൂടി വായനക്കാരുടെ മനസ്സിൽ പതിയുന്നത് അതാണ് മൎമ്മം. ഇവിടെ ഭാവഗ്രഹണത്തിനു കവി വസ്തുവിനെ മുഴുവൻ അവലോകനം ചെയ്യണം. കാളിദാസമഹാകവിയുടെ വൎണ്ണനസ്വഭാവമിതാകുന്നു. വസ്തുക്കളുടെ ഭാവങ്ങൾ രമണീയങ്ങളും അരമണീയങ്ങളുമായിരിക്കും. അവയിൽ രമണീയമായവയെക്കുറിച്ചു മാത്രം വൎണ്ണിക്കുക.

കുമാരസംഭവത്തിലെ ഹിമവദ്വർണ്ണനം നോക്കുക. ഹിമവദ്വൃത്തത്തിലെ അരമണീയങ്ങളായ പല ഭാവങ്ങളേയും ത്യജിച്ച് ദേവദാരു ഗംഗ മയിൽ ദേവസ്ത്രീകൾ മുതലായവയെ മാത്രം കവി വർണ്ണനത്തിനു സ്വീകരിച്ചിരിക്കുന്നു. വസ്തുക്കളിലെ അസ്പൃഹണീയഭാവങ്ങൾക്കു കൂടി സ്വമനോധർമ്മം കൊണ്ടു രമണീയത ഉണ്ടാക്കുക. ഇതു മുമ്പത്തെവയിൽനിന്നും വ്യത്യാസപ്പെട്ട ഒരുവിധം വർണ്ണനമാണ്; ഏറ്റവും രൂക്ഷമായ ശബ്ദം ഒരു ഓടക്കുഴലിന്റെ ഉള്ളിൽകൂടി കടന്നു ബഹിർഗ്ഗമിക്കുമ്പോൾ ശ്രുതിമധുരമായിബ്ഭവിക്കുന്നു. ഇതുപോലെ ശുഷ്കവിഷയങ്ങൾക്കുകൂടി ഈ മാതിരി വർണ്ണനംകൊണ്ടു മാഹാത്മ്യം വരുത്തുവാൻ സാധിക്കുന്നു. ബാണൻ മാഘൻ മംഖകൻ ത്രിവിക്രമൻ സുബന്ധു കവിരാജൻ മുതലായ മഹാകവികൾ ഈ വിധമുള്ള വർണ്ണനത്തെ സ്വീകരിച്ചിട്ടുള്ളവരാണ്. മാഘത്തിൽ രൈവതകത്തെക്കുറിച്ചും കാദംബരിയിൽ ശുഷ്കശാന്മലിവൃക്ഷത്തെക്കുറിച്ചും ചെയ്തിരിക്കുന്ന വർണ്ണനങ്ങൾ ഉദാഹരിക്കപ്പെടാം. രൈവതകപർവ്വതത്തിലെ ശുഷ്കങ്ങളായ പാറക്കഷണങ്ങൾകൂടി മാഘന്റെ കവിതാതേജോമയമായ ഭാവനയെ സ്പർശിച്ചു കാവ്യരൂപേണ ബഹിർഭവിച്ചപ്പോൾ മരതകമൌക്തികാദിരത്നങ്ങളെപ്പോലെ കാന്തിമത്തുകളായി. ഇതുപോലെ ബാണന്റെ പ്രഭാവത്താൽ ശുഷ്കമായ ശാന്മലിവൃക്ഷം കാവ്യലോകത്തിൽ ഒരു കല്പവൃക്ഷത്തോളം മാഹാത്മ്യമേറിയതായി വന്നു. വാസ്തവത്തിൽ രമണീയതയും അരമണീയതയും എല്ലാം വസ്തുക്കളിലല്ല—കവിയുടെ വാക്കിങ്കലാണ്—ഇരിക്കുന്നത്. കവിവാക്കു ശുഷ്കമായാൽ അമൃതത്തെക്കുറിച്ചുള്ള വർണ്ണനവും രസശൂന്യം തന്നെ. ഉണക്കക്കടലാവണക്കിന്റെ തടികൂടി ഉത്തമകവിയുടെ വാക്കിനു ഗോചരമായാൽ കരിമ്പിന്റെ സാദൃശ്യത്തെ വഹിക്കുന്നു. വസ്തുക്കളിലെ ഭാവങ്ങൾ വാസ്തവങ്ങളായാലും കൃത്രിമങ്ങളായാലും സുന്ദരങ്ങളായാലും ദുർഭഗങ്ങളായാലും

മർമ്മങ്ങളായാലും അമർമ്മങ്ങളായാലും കവി അവയെ ഒന്നും അല്ല പ്രധാനമായി നോക്കേണ്ടതു്; ഇവയൊക്കെ നിസ്സാരങ്ങളാണു്. കവി തന്റെ വാക്കിനെ രമണീയമാക്കുവാനാണു് ശ്രമിക്കേണ്ടതു്. ദേവിയുടെ കടാക്ഷം (നേത്രാഞ്ചലത്തിന്റെ ലാലിത്യമായ ചലനം) മൂകമഹാകവിയുടെ വാഗ്വൈഭവത്തിനു വിഷയമായപ്പോൾ ഒരു പ്രൌഢസുന്ദരവും മാഹാത്മ്യം ഏറിയതുമായ കാവ്യമായിബ്ഭവിച്ചു. ഒരു കടാക്ഷത്തെക്കുറിച്ചു ഒരു ശതകം നിർമ്മിക്കത്തക്കവണ്ണം എന്താണതിലുള്ളതു് എന്നു സാധാരണക്കാൎക്കു തോന്നും. എന്നാൽ മൂകമഹാകവിയുടെ വാഗ്വൈഭവത്തിന്റെ സ്ഥിതി ആലോചിച്ചാൽ അനവധി ശതകങ്ങൾ കടാക്ഷത്തെക്കുറിച്ചു തന്നെ നിർമ്മിക്കാം.

> സാഹായ്യം ഗതവതീ മുഹുരർജ്ജുനസ്യ
> മന്ദസ്മിതസ്യ പരിതോഷിതഭീമചേതാഃ
> കാമാക്ഷി! പാണ്ഡവചമൂരിവ താവകീനാ
> കർണ്ണാന്തികം ചലതി ഹന്ത കടാക്ഷലക്ഷ്മീഃ

ഈ മാതിരി വർണ്ണിച്ചുതുടങ്ങിയാൽ എവിടെ ആണു് അവസാനിക്കുക! എത്ര ശതകങ്ങൾ നിർമ്മിക്കാം! പൌരസ്ത്യകവികളിൽ ഈ പ്രസ്ഥാനം സ്വീകരിച്ചിട്ടുള്ളവർ വളരെ വളരെയാകുന്നു. യാതൊരു കഥാബന്ധവുമില്ലാതെ വർണ്ണനാമയമായി മാത്രം നിർമ്മിക്കപ്പെട്ടിട്ടുള്ള കാവ്യങ്ങൾക്കു (സംസ്കൃതസാഹിത്യത്തിൽ) അവസാനമില്ല. രാജേന്ദ്രകർണ്ണപൂരം പ്രാണാഭരണം മൂകപഞ്ചശതി മുതലായ അനവധി ഖണ്ഡകൃതികളും, നൈഷധീയചരിതം ഭാരതചമ്പു മാഘം കിരാതാർജ്ജുനീയം ശ്രീകണ്ഠചരിതം കാദംബരി ഹരവിജയം മുതലായ മഹാകൃതികളും ഈ പ്രസ്ഥാനത്തിൽ നിർമ്മിക്കപ്പെട്ടിട്ടുള്ളവയാണു്. ഭാഷയിൽ വഞ്ചീശഗീതി മംഗളമഞ്ജരി മുതലായ ഖണ്ഡകൃതികൾ ഈ വിധം ഉള്ളവതന്നെ. സാഹിത്യത്തിൽ ഈ പ്രസ്ഥാനത്തിനു മാഹാത്മ്യംകൂടുന്നു. അ

ത്തുകൊണ്ടു കവികളും സഹൃദയന്മാരും ഈ പ്രസ്ഥാനത്തെ സവിശേഷം ആദരിക്കുന്നു. കവിത എന്നതു കവിയുടെ ഉള്ളിൽനിന്നുമാണ് — വസ്തുക്കളുടെ ഉള്ളിൽനിന്നും അല്ല — പുറപ്പെടേണ്ടത്. വസ്തുക്കളുടെ ശരിയായ ഭാവങ്ങളെക്കുറിക്കുക എന്നതു കവിയുടെ അല്ല — ശാസ്ത്രക്കാരന്റെ കടമയാകുന്നു. അതുകൊണ്ടു ഈ പ്രസ്ഥാനത്തിലുള്ള വർണ്ണനം കൃത്രിമമെന്നു പറയുന്നത് അസംബന്ധമാണ്. നവീനന്മാർ, യുവതികളുടെ വേഷം കെട്ടിയിട്ടുള്ള വൃദ്ധകളുടെ വിലാസങ്ങൾപോലെ കൃത്രിമങ്ങളും അരസജനകങ്ങളും ആണ് ഈ പ്രസ്ഥാനത്തിൽ എഴുതിയിട്ടുള്ള കൃതികൾ എന്നു, പറയുന്നു. യുവതികളിൽനിന്നും വൃദ്ധമാർക്കു കാണുന്നതുപോലെ എന്തു വ്യത്യാസമാണ് കാളിദാസന്റെയും മാഘാദികളുടെയും പ്രസ്ഥാനങ്ങളിലുള്ളതെന്നു അവർ പറയേണ്ടിയിരിക്കുന്നു. കാളിദാസർ എന്നുവേണ്ട വാത്മീകി തന്നെയും ഈ പ്രസ്ഥാനത്തെ സ്വീകരിച്ചിട്ടുണ്ട്.

നിർവ്വിഷ്ടവിഷയസ്നേഹഃ സ ദശാന്തമുപേയിവാൻ
ആസീദാസന്നനിർവ്വാണഃ പ്രദീപാർച്ചിരിവോഷസി

രാമമന്മഥശരേണ താഡിതാ ദുസ്സഹേന ഹൃദയേ നിശാചരീ
ഗന്ധവദ്രുധിരചന്ദനോക്ഷിതാ ജീവിതേശവസതിം ജഗാമ സാ.

(രഘുവംശം)

ഇവിടെ ഒന്നാമത്തെ പദ്യത്തിൽ പ്രഭാതകാലത്തെ വിളക്കിനും, വൃദ്ധനായ ദശരഥരാജാവിനും തമ്മിൽ ഔപമ്യത്തെ കല്പിച്ചിരിക്കുന്നു. 'വിഷയം' 'സ്നേഹം' 'ദശ' 'നിർവ്വാണം' എന്നീ പദങ്ങളുടെ നാനാർത്ഥത്തെ പുരസ്കരിച്ച്കൊണ്ടാണിപ്രകാരം ചെയ്തിരിക്കുന്നത്. രണ്ടാമത്തെ പദ്യത്തിൽ രാക്ഷസിയുടെ മരണത്തെ ഒരു സുന്ദരിയുടെ അഭിസരണംപോലെയാക്കിക്കല്പിച്ചിരിക്കുന്നു. "കാന്താമുഖം കാനനവദ്വിഭാതി വിചിത്രപത്രാവലികാസനാഥം" എന്നു വർണ്ണിക്കുന്ന കവിക്കും, വൃദ്ധനായ ദശരഥരാജാവു ഉഷസ്സിലെ വിളക്കുപോലിരിക്കുന്നു; എന്നു പറയുന്ന കാളിദാസനും, തമ്മിൽ

എന്താണ് വ്യത്യാസം? അഭിസരണം എങ്ങിനെയാണു മരണംപോലെ ആകുന്നത്? വൃദ്ധനായ ദശരഥരാജാവു പ്രഭാതകാലത്തെ വിളക്കുപോലെയിരിക്കുന്നു എന്നു പറയുന്നതിൽ രസിക്കാമെങ്കിൽ, 'കാന്താമുഖം' 'കാനനം' പോലിരിക്കുന്നു എന്നു പറയുന്നതിൽ എന്തുകൊണ്ടു പാടില്ല? രണ്ടും പ്രസ്ഥാനം ഒന്നുതന്നെ. ശ്ലേഷാദ്യലങ്കാരങ്ങൾ (അതിശയോക്തിഅത്യുക്തി മുതലായവ) ആണീപ്രസ്ഥാനത്തിന്റെ ജീവൻ. ശ്ലേഷാലങ്കാരത്തെ കൃത്രിമമെന്നു നവീനന്മാർ പറയുന്നുണ്ട്. ഈ അഭിപ്രായം അർത്ഥശൂന്യമാകുന്നു.

ശ്ലിഷ്യന്തിവാചോയദമൂരമുഷ്യാഃ
കവിത്വശക്തേഃ ഖലു തേ വിലാസാഃ.

(നൈഷധീയചരിതം)

എന്നുള്ള ശ്രീഹർഷകവിസമ്രാട്ടിന്റെ അഭിപ്രായമനുസരിച്ചു ശ്ലേഷം കവിത്വശക്തിവിലാസമാണെന്നു സഹൃദയന്മാർ സമ്മതിക്കുന്നതാണ്. കാളിദാസനും ഈ വിലാസത്തെ സുലഭമായി പ്രകടിപ്പിച്ചിട്ടുണ്ട്. മാഘാദിപ്രസ്ഥാനം കൃത്രിമമാണെന്നും പൌരസ്ത്യസാഹിത്യം ദുഷ്ടമായിപ്പോയി എന്നും പറയുന്ന അഭിപ്രായം നിശ്ശേഷം ത്യാജ്യമാകുന്നു. ശ്ലേഷം കൃത്രിമമാണെങ്കിൽ ഏതലങ്കാരമാണു കൃത്രിമമല്ലാത്തത്? അലങ്കാരശാസ്ത്രകാരന്മാരുടെ ഹിതത്തിനു യോജിക്കത്തക്കവിധം കല്പിതമാണെങ്കിൽ ഉപമരൂപകം മുതലായവയും കൃത്രിമങ്ങളാകുന്നു. അതുപോലെ രസം കൃത്രിമമല്ലേ? ധ്വനിക്കു എന്താണു അകൃത്രിമത ഉള്ളത്? വാസ്തവത്തിൽ ഇവയൊക്കെ കൃതകങ്ങളാണ്. സാഹിത്യംമുഴുവൻ അങ്ങിനെ തന്നെ. സാഹിത്യത്തിനെ, പ്രത്യേകമൊരു ഭാവനാലോകമാക്കിത്തീർക്കുന്നതിനു ഇവയൊക്കെ ആവശ്യമാണ്. ഇവയിൽ ഒന്നു കൃത്രിമമെന്നോ മറ്റതു അകൃത്രിമമെന്നോ പറയാൻ പാടില്ല. 'ഉക്തിവൈചിത്ര്യ ജീവിതമായ' കാവ്യത്തിൽ ഇവ ഒക്കെ യുക്തമാകുന്നു.

കാളിദാസാദികളുടെ എന്നപോലെ തന്നെ മാഘാദികളുടേയും പ്രസ്ഥാനം സ്വീകരണീയവും ഉത്തമവും ആകുന്നു എന്നു ചുരുക്കിപ്പറഞ്ഞു കൊള്ളുന്നു. 'കാവ്യേഷു മാഘഃ' എന്നും മററും പണ്ഡിതന്മാർ മാഘത്തിനും അതുപോലെയുള്ള കാവ്യങ്ങൾക്കും ഉത്തമസ്ഥാനം കൊടുത്തിട്ടുള്ളതു അവയുടെ യോഗ്യതയറിഞ്ഞു തന്നെയാണ്.

മഹാകാവ്യസ്വഭാവങ്ങൾ
മിക്കതും കുറെയുള്ളതായ്
ൻെ അല്പസർഗ്ഗങ്ങളുൾക്കൊള്ളും
കൃതിയാം ഖണ്ഡകാവ്യകം

മഹാകാവ്യത്തിന്റെ ലക്ഷണങ്ങൾ മിക്കതും കുറെയുള്ളതു ഖണ്ഡകാവ്യമാകുന്നു. ഖണ്ഡകാവ്യത്തിൽ സർഗ്ഗങ്ങൾ കുറച്ചേ ഉണ്ടായിരിക്കാവൂ; ദേവയാനി. സത്യവതി.

ഗദ്യവും പദ്യവും കൂടി-
കലർന്ന കൃതി ചമ്പുവാം.

ഗദ്യവും പദ്യവും കൂടിയ കൃതിയാകുന്നു ചമ്പു. നൈഷധചമ്പു. രാമായണചമ്പു.

ചമ്പുക്കളിലെ ഗദ്യങ്ങൾക്കു വൃത്തച്ഛായാബന്ധമുണ്ട്. അതിനാൽ അവ വ്യവഹാരഗദ്യത്തിൽ നിന്നു ഭിന്നങ്ങളാന്നു. ചമ്പുക്കളിൽ ചിലപ്പോൾ ദണ്ഡകങ്ങളുമുപയോഗിക്കാം. 'രാമൻ പശുവിനെ കൊണ്ടുവന്നു' 'കൃഷ്ണൻ അവിടെയില്ല'; ഈ മാതിരി കേവലം വ്യവഹരിക്കുന്നതിനു ഉപയോഗിക്കുന്ന ഗദ്യം ചമ്പുക്കളിൽ അയുക്തമാകുന്നു. ചമ്പുക്കളിലെ ഗദ്യങ്ങൾക്കു പദ്യച്ഛായ അല്പമെങ്കിലും ഉണ്ടായിരിക്കണം. കിളിപ്പാട്ടു തുള്ളൽ പാന വഞ്ചിപ്പാട്ടു മുതലായവയെ ചമ്പുക്കളിൽ ഗദ്യസ്ഥാനത്തുപയോഗിക്കുന്നതു യുക്തമല്ല. അവ ഗദ്യമാകുന്നതല്ലെന്നുള്ളതാണു കാരണം.

ൻവ്വരസം സഹൃദയന്മാർക്കു
ജനിക്കത്തക്ക മാതിരി

സദവസ്ഥാനുകരണ-
മതാണഭിനയാഹ്വയം

൯൯. നന്നായഭിനയിച്ചീടാൻ
യുക്തമായതു ദൃശ്യമാം
രൂപാരോപത്തിനാൽക്കാവ്യ-
മിതു താൻ രൂപകാഭിധം

സഹൃദയന്മാൎക്കു രസജനകമായ വിധം നന്നായി അവസ്ഥയെ അനുകരിക്കുന്നതാകുന്നു അഭിനയം. ശ്രീരാമയുധിഷ്ഠിരാദികളുടെ അവസ്ഥയെ അതുപോലെ അനുകരിക്കുന്നതെന്നു സാരം; മുഖാദ്യംഗങ്ങളിൽ ചന്ദ്രാദിഭാവങ്ങളെ കല്പിക്കുന്നതുപോലെ നടന്മാരിൽ രാമയുധിഷ്ഠിരാദികളുടെ, ഭാവങ്ങളെ ആരോപിക്കുന്നതിനാൽ ദൃശ്യകാവ്യത്തിനു രൂപകമെന്നു പേർ പറയുന്നു.

൧൦൦. ആംഗികം വാചികാഭിഖ്യ-
മാഹാൎയ്യം സാത്വികം തഥാ
എന്നു നാലുവിധത്തിലു-
ണ്ടാമഭിനയാഭിധം.

൧൦൧. ശിരസ്സുഹസ്തപാദങ്ങ-
ളുരഃക്കടികൾ പാൎശ്വവും
ഉപാംഗങ്ങളിതിൻ വണ്ണം
ദൃങ്നാസാഭ്രൂക്കളോഷ്ഠവും.

൧൦൨. കപോലവും ചിബുകവു-
മാറുപാംഗങ്ങളാമിവ;
ഏതൽക്കൃതാഭിനയന-
മതിനാംഗികമെന്നു പേർ.

൧൦൩. വാചികം മൊഴിയാലുള്ള-
താഹാൎയ്യം ഭൂഷണങ്ങളാൽ

മനോവൃത്തികൾ തൻ ഭാവാ-
ഭിനയം സാത്വികാഖ്യമാം.

ആംഗികം വാചികം ആഹാര്യം സാത്വികം എന്നു് അഭിനയം നാലുവിധം. ശിരസ്സു്, ഹസ്തം, പാദം, ഉരസ്സു്, കടി, പാർശ്വം എന്നു് ആറു് അംഗങ്ങളെക്കൊണ്ടും, കണ്ണു് മൂക്കു് ഭ്രൂക്കൾ ഓഷ്ഠം കപോലം ചിബുകം എന്നു ആറു് ഉപാംഗങ്ങളെക്കൊണ്ടും ചെയ്യുന്ന അഭിനയം ആംഗികം; വാക്കുകൊണ്ടുള്ളതു വാചികം; ഭൂഷണങ്ങളാലുള്ളതു് ആഹാര്യം; മനോവൃത്തികളുടെ അഭിനയം സാത്വികം.

൧൦൪. രൂപകം നാടകാഭിഖ്യം
ഭാണപ്രകരണങ്ങളും
വ്യായോഗവും പ്രഹസനം
ഡിമം സമവകാരവും

൧൦൫. അങ്കമീഹാമൃഗം വീഥി-
യെന്നു പത്തുവിധത്തിലാം.

നാടകം ഭാണം പ്രകരണം വ്യായോഗം പ്രഹസനം ഡിമം സമവകാരം അങ്കം ഈഹാമൃഗം വീഥി എന്നു രൂപകം പത്തുവിധമാകുന്നു.

ഖ്യാതമാം വൃത്തവും സന്ധി-
യഞ്ചുമൊത്തു ഗുണത്തോടേ.

൧൦൬. തത്വങ്ങൾ പലതും ചേന്നു
സുഖദുഃഖവിമിശ്രമായ്
അഞ്ചിൽത്താഴാതെയായ് പത്തു
വരെയങ്കങ്ങളുള്ളതായ്.

൧൦൭. ധർമ്മാദിഗുണമുൾക്കൊണ്ടു
ധീരോദാത്തസ്വഭാവിയായ്
പ്രഖ്യാതമായ വംശത്തിൽ
ജാതൻ രാജർഷി തന്നെയോ.

൧൦൮. അല്ലെങ്കിൽ ദ്ദിവ്യനായിട്ടും
മുഖ്യനായകനുള്ളതായ്
ശൃംഗാരമോ വീരമതോ
പ്രധാനരസമുള്ളതായ്.

൧൦൯. നാലഞ്ചു മുഖ്യപാത്രങ്ങ-
ളുൾക്കൊണ്ടംഗങ്ങളായ്രസം
പലതും ചേൎന്നിണങ്ങീടും
രൂപകം നാടകാഭിധം.

൧൧൦. അശുദ്ധശബ്ദാൎത്ഥകമായ്
പലചൂൎണ്ണകമുള്ളതായ്
നാനാവിധാനമുൾക്കൊണ്ടു
നാതിപ്രചുരപദ്യമായ്.

൧൧൧. പാത്രങ്ങൾ മൂന്നോ നാലോ ചേ-
ന്റെഴം നായകനുള്ളതായ്
വിവാഹം മരണം യുദ്ധം
ഭോജനം ശയനം കുളി.

൧൧൨. ശാപം സംഭോഗമിത്യാദി-
യൊന്നും തന്നെ പെടാത്തതായ്
അധികം ഹ്രസ്വദീൎഘങ്ങ-
ളല്പാതങ്കങ്ങളുള്ളതായ്

൧൧൩. സുമംഗലാവസാനങ്ങ-
ളാകണം നാടകം മതം.

ഖ്യാതമായ ഇതിവൃത്തം സന്ധിപഞ്ചകം ഗുണം തത്വം അഞ്ചിൽക്കുറയാതെയും പത്തിൽ കൂടാതെയും അങ്കങ്ങൾ ഇവ നാടകത്തിനുണ്ടായിരിക്കണം. കഥാനായകൻ ധൎമ്മാദിഗുണയുക്തനായ രാജൎഷിയോ ദിവ്യനോ ആയിരിക്കേണ്ടതാണ്. ശൃംഗാരവീരങ്ങളിൽ ഒന്നു അംഗിയായ രസമാ

കണം. മറ്റു രസങ്ങൾ അംഗങ്ങളാകേണ്ടതാണ്. മൂന്നുനാലു പ്രധാനപാത്രങ്ങൾ വേണം. നാടകത്തിലെ ശബ്ദാൎത്ഥങ്ങൾ അസ്പഷ്ടങ്ങളാകരുത്. ചൂൎണ്ണകങ്ങൾ കുറച്ചേ ആകാവൂ. അധികം പദ്യങ്ങൾ പാടില്ല. പല വിധാനങ്ങളും ഉണ്ടായിരിക്കണം. വിവാഹം മരണം യുദ്ധം മുതലായവയൊന്നും പാടില്ല. അവസാനം മംഗലത്തോടുകൂടിയിരിക്കണം. ഇപ്രകാരമുള്ള രൂപകമാകുന്നു നാടകം.

പിതാവിന്നടിയിൽ ബാല-
രെന്നപോലെ രസാദികൾ.

൧൪൭. ഇതിൽ ക്രീഡിക്കയാലങ്ക-
മെന്നു ചൊല്ലുന്നു പണ്ഡിതർ.

പിതാവിന്റെ മടിയിൽ കുട്ടികളെന്നപോലെ ഇതിൽ രസാദികൾ ക്രീഡിക്കുന്നതുനിമിത്തം അങ്കം എന്നു പറയുന്നു.

ഇതിവൃത്തം കഥാവസ്തു-
വിവ പൎയ്യായവാക്കുകൾ

൧൪൮. ഖ്യാതം കല്പിതവും മിശ്ര-
മെന്നു മൂന്നു വിധം കഥ
പുരാണകഥിതം ഖ്യാതം
കവി തീൎത്തതു കല്പിതം.

൧൪൯. രണ്ടും കൂടിയതാം മിശ്ര-
മിതു താൻ കീൎണ്ണമെന്നതും.

ഇതിവൃത്തം കഥാവസ്തു ഇവ പൎയ്യായവാക്കുകളാകുന്നു. ഖ്യാതം കല്പിതം മിശ്രം എന്നു കഥ മൂന്നുവിധം; പുരാണങ്ങളിൽ പറയുന്നതു ഖ്യാതം; കവി നിൎമ്മിച്ചത് കല്പിതം; രണ്ടുംകൂടിയതു മിശ്രം; ഇതിനു കീൎണ്ണമെന്നും പറയും. ബാലരാമായണാദി ഖ്യാതവും മാലതീമാധവാദി കല്പിതവും ശാകുന്തളാദി കീൎണ്ണവുമാകുന്നു.

ആദിയിൽത്തത്ര രംഗത്തിൻ
വിഘ്നപ്രശമനത്തിനായ്

൧൧൭. നടന്മാർചെയ്തിടും കൃത്യം
പൂർവ്വരംഗാഭിധാനമാം
ഏതദംഗങ്ങളിൽപ്പാരം
പ്രധാനം നാന്ദിനാമകം

ആരംഭത്തിൽ രംഗത്തിന്റെ വിഘ്നപ്രശമനത്തിനുവേണ്ടി നടന്മാർ ചെയ്യുന്ന കൃത്യം പൂർവ്വരംഗമാകുന്നു. ഇതിന്റെ പ്രധാനാംഗമാണ് നാന്ദി.

൧൧൮. ആശീർവ്വാദമതല്ലെങ്കിൽ
നമസ്കാരത്തൊടൊത്തതായ്
ചന്ദ്രാദിമംഗലപദം
കലരും സ്തുതി നാന്ദിയാം.

ആശീർവ്വചനം ദേവാദിനമസ്കാരം ഇവയിൽ ഒന്നിനോടും ചന്ദ്രാദിമംഗലപദത്തോടുംകൂടിയ ഇഷ്ടദേവതാസ്തുതി നാന്ദിയാകുന്നു.

ധൂമത്താത്തക്കൺകലങ്ങിപ്പനിമതികിരണംകൊണ്ടു പിന്നൊത്തിളങ്ങി-
പ്രേമത്താൽക്കാന്തനെപ്പാർത്തവനതമുഖിയായ് ഭ്രമനിൽ ശങ്കയോടേ
ഗംഗാഭർത്താവിനെത്തൻ നഖപദമുകുരേ കണ്ടസൂയിച്ചു കൊണ്ടും
ഭംഗ്യാ പാണിഗ്രഹത്തിൽപ്പുളകിതതനുവാം ഗൌരി സൌഖ്യം തരട്ടേ!
(പ്രിയദർശിക.)

ഈ നാന്ദി ആശീർവ്വാദത്തോടുകൂടിയതാകുന്നു. ഇതിൽ പനിമതി എന്ന പദം ചന്ദ്രനെക്കുറിക്കുന്നതിനാൽ മംഗലപദം സിദ്ധമായിരിക്കുന്നു.

പരമാത്മാവിൻകലയായ് പരമാമൃതമായ ഭാഷ മമ നാവിൽ
വരുവാനാദിമകവിതൻ ചരണസരോജം നമസ്കരിക്കുന്നേൻ
(ഉത്തരരാമചരിതം)

ഇതു നമസ്കാരത്തോടുകൂടിയ നാന്ദിയാകുന്നു.

നാന്ദിയിൽ എട്ടോ പത്തോ പന്ത്രണ്ടോ പദങ്ങളേ ആ

കാവ്യ എന്നു സിദ്ധാന്തമുണ്ട്. എന്നാൽ ഈ സിദ്ധാന്തത്തിനു പ്രാബല്യമില്ല.

൧൧൯. കഥാവസ്തുവതിൻ ബീജം
ശ്ലേഷാലങ്കാരമൂലമോ
സമാസോക്തിയിലോ ചൊൽകി-
ലതു പത്രാവലീമതം.

കഥാവസ്തുവിൻെറ ബീജത്തെ ശ്ലേഷംകൊണ്ടോ സമാസോക്തികൊണ്ടോ പറഞ്ഞാൽ പത്രാവലി എന്ന നാന്ദിയാകുന്നു.

പ്രാജ്യശ്രീയാർന്ന നാടും നഗരവുമുരുവാം ഭോഗവും ഭാര്യ പുത്രൻ
രാജ്യശ്രീയെന്നിതെല്ലാ മതിവരിലും സത്യമേകം വിശേഷാൽ
പൂജ്യസമാനത്തു വയ്ക്കുന്നവര നിഖിലസമ്പത്തുമന്യോടുനൽക-
ന്നൌജ്ജ്വല്യം ചേർന്ന ദിവ്യപ്പൊരുളിവ ഭവാന്മാരെ രക്ഷിച്ചിടട്ടേ.
(ഹരിശ്ചന്ദ്രചരിതം)

ഹരിശ്ചന്ദ്രരാജാവു, സത്യസംരക്ഷണത്തിനായി രാജ്യം സമ്പത്തു ഭാര്യ പുത്രൻ മുതലായവയെ എല്ലാം ഉപേക്ഷിച്ചതായ വസ്തുബീജത്തെ ഈ നാന്ദിയിൽ സൂചിപ്പിച്ചിരിക്കുന്നു. അതിനാൽ ഇതു പത്രാവലി എന്ന നാന്ദിയാകുന്നു.

൧൨൦. നാന്ദി രണ്ടുവിധം; നീലി
ശുദ്ധയെന്നിപ്രകാരമായ്
ദിനേശചന്ദ്രർതൻ വർണ്ണ-
നോപാദാനങ്ങളുള്ളത്.

൧൨൧. നീലിയാമി, തരം നാന്ദി
ശുദ്ധയെന്നു പറഞ്ഞിടും

നാന്ദി, നീലി എന്നും ശുദ്ധ എന്നും രണ്ടുവിധം; സൂര്യചന്ദ്രന്മാരുടെ വർണ്ണനോപാദാനമുള്ളതു നീലിയാകുന്നു.

ധാതാവാമൌ ചമൽച്ചാരുദകമതു [illegible]ഹ്നിയാം വീതിഹോത്രൻ
ഹോതാ താനും ദിനേശൻ നിശ[illegible]പതിയും നാദലക്ഷ്യം നഭസ്സും

ഭൂതാനാം സഞ്ചയത്തിൻപ്രകൃതി പൃഥിവിയും പ്രാണദൻ മാരുതൻ താ-
നേതാഭിർമ്മൂർത്തിഭിശ്ശോഭിത നവകുസുമാവാന്മാരെ യഷ്ടാഭിരീശൻ
(ഭാഷാശാകുന്തളം)

ശുദ്ധയിൽ സൂര്യചന്ദ്രോപാദാനമുണ്ടായിരിക്കയില്ല.

കൈലാസം പൊക്കീട്ടപ്പോൾ ഗ്ഗിരിസുത കലുഷം പൂണ്ടു ഷട്ടിക്കുമാരൻ
വേലാട്ടെ മാല്ലുരക്കു മരുവിയഹിഗണം പാരമായ് കോപമാർന്നു
കാലാല്ലുള്ളൂന്നിനാലെ ദശമുഖനധഃപാതാളലോകത്തിലായ-
ക്കാലം പേടിച്ചുചെന്നിട്ടുമ തഴുകിനിൽച്ചോരുദേവൻ തുണയ്ക്കു.
(പ്രിയദർശിക.)

സൂര്യചന്ദ്രോപാദാനമില്ലാത്തതിനാൽ ഇതു ശുദ്ധയായ നാന്ദിയാകുന്നു.

രസികൻ നീതിമാൻ വാക്കിൽ
കുശലൻ ചതുരാശയൻ
൧൨൨. നാട്യത്തിൽ നിപുണൻ നാനാ-
ഭൂഷണാലങ്കൃതാകൃതി
സർവ്വശാസ്ത്രാർത്ഥവിജ്ഞാനി
സമർത്ഥൻ ഗാനവിദ്യയിൽ.
൧൨൩. നടോപകരണത്തിന്റെ
സൂത്രം സർവ്വം വഹിപ്പവൻ
നടോപദേശകൻ സൂത്ര-
ധാരനൌചിത്യതത്ത്വവിൽ.

സൂത്രധാരൻ രസികനും നീതിജ്ഞനും വാക്കിൽ കൌശല്യമുള്ളവനും ചതുരാശയനും നാട്യവിദ്യാനിപുണനും വിവിധഭൂഷണാലങ്കൃതനും സകലശാസ്ത്രവിജ്ഞാനിയും ഗാനത്തിൽ സമർത്ഥനും നടോപകരണങ്ങളുടെ സൂത്രം എല്ലാം ധരിക്കുന്നവനും നടന്മാൎക്കു് വേണ്ട ഉപദേശങ്ങൾ കൊടുക്കുന്നവനും ഔചിത്യസാരം അറിയുന്നവനും ആയിരിക്കണം.

൧൨൪. പ്രസ്താവനാന്തിയിൽ സൂത്ര-
ധാരൻ ചൊല്ലുക നാന്ദിയെ

പ്രസ്താവനയുടെ ആദിയിൽ സൂത്രധാരൻ നാന്ദിയെ ചൊല്ലണം. നാന്ദി ചൊല്ലുന്ന സൂത്രധാരനല്ല നാന്ദ്യന്തത്തിൽ പ്രവേശിക്കുന്നത്. അത് ഒരു നടനാകുന്നു. ഈ നടൻ നാന്ദിവക്താവായ സൂത്രധാരൻെറ വേഷഭാഷകളെ വഹിക്കുന്നതിനാൽ സൂത്രധാരൻ എന്നു വിളിക്കപ്പെടുന്നു.

പാട്ടുകാർ വാദകന്മാരും
നടനും നടിയും തഥാ
൧൨൭. സഭാനാഥനുമന്യോന്യം
രഞ്ജിക്കുവതു രംഗമാം

പാട്ടുകാർ മുതലായവർ അന്യോന്യം ചേർന്നിരിക്കുന്ന സ്ഥലമാകുന്നു രംഗം.

കാണുവാൻ വന്നിരിക്കുന്നോർ
സഭ്യന്മാർ ബുധരാമിവർ
൧൨൮. ദ്വിവിധം, പ്രാർത്ഥനീയന്മാർ
പ്രാർത്ഥകന്മാരുമിങ്ങനെ,
നടന്മാരാലനുജ്ഞക്കു
പ്രാർത്ഥിക്കപ്പെട്ടിടേണ്ടവർ
൧൨൯. പ്രാർത്ഥനീയർ; പ്രയോഗത്തെ
പ്രാർത്ഥിക്കുന്നവരന്യരാം

കാണുന്നതിനു വന്നിരിക്കുന്നവരാണ് സഭ്യന്മാർ. വിദ്വാന്മാരായ ഇവർ പ്രാർത്ഥനീയന്മാരെന്നും പ്രാർത്ഥകന്മാരെന്നും രണ്ടുവിധം ഉണ്ട്. നാടകം അഭിനയിക്കുന്നതിനു അനുജ്ഞ തരുവാൻ നടന്മാരാൽ പ്രാർത്ഥിക്കപ്പെടേണ്ടവർ പ്രാർത്ഥനീയരാകുന്നു.

വേറേ സുമാഞ്ജലി കണക്കൊരു കാവ്യബന്ധം
കൂറോടു ഞങ്ങളിവിടെത്തുടരാം മതിക്കൽ
മാറാതെ വണ്ടുകളും മരന്ദകണങ്ങളേപ്പോ-
ലേറെക്കുറഞ്ഞൊരു ഗുണങ്ങളെയും വഹിപ്പിൻ
(വേണീസംഹാരം)

**നാടകം അഭിനയിക്കുന്നതിനു നടന്മാരോട് അപേക്ഷിക്കുന്നവർ പ്രാൎത്ഥകന്മാർ.**

"സൂത്രധാരൻ (ചുററിനടന്നു) ഇപ്പോൾ ഈ വസന്തോത്സവത്തിൽ അനേകം രാജ്യങ്ങളിൽനിന്നു വന്നവരും ശ്രീഹൎഷമഹാരാജാവിന്റെ ആശ്രിതന്മാരുമായ രാജാക്കന്മാർ എന്നെ ബഹുമാനപൂൎവ്വം വിളിച്ചിങ്ങിനെ പറഞ്ഞു. ഞങ്ങളുടെ സ്വാമിയായ ശ്രീഹൎഷമഹാരാജാവു അതിവിശേഷപ്പെട്ട കഥാബന്ധത്തോടുകൂടി പ്രിയദൎശിക എന്നൊരു നാടികയുണ്ടാക്കിയിട്ടുണ്ടെന്നു ബഹുവാക്കായി കേട്ടു. എന്നാൽ അതു അഭിനയിച്ചുകണ്ടിട്ടില്ല. അതുകൊണ്ടു സകല ജനാനന്ദകരനായിരിക്കുന്ന ആ രാജാവിനെക്കുറിച്ചുള്ള ബഹുമാനം കൊണ്ടോ ഞങ്ങളുടെ നേരെയുള്ള കരുണ കൊണ്ടോ അതൊന്നു വേണ്ടവിധം നടിച്ചുകണ്ടാൽ കൊള്ളാം എന്നു."

(പ്രിയദൎശിക)

ഇവിടെ സഭ്യന്മാർ പ്രാൎത്ഥകന്മാരാകുന്നു.

ശൃംഗാരം ശൌൎയ്യാദിയും ചേൎന്നു
സമ്പൂൎണ്ണമുള്ളതായ്.
൧൨൩. ഹൎഷപ്രധാനമായ് ശോക-
ഹീനമാം വൃത്തി സാത്വതി

നൃത്തം ഗീതം വിലാസം തൊ-
ട്ടുള്ള ശൃംഗാരചേഷ്ടകൾ.
൧൨൪. കലൎന്നു ഭൂഷണം ശ്ലക്ഷ്ണം
വഹിക്കും വൃത്തി കൈശികി

ഇന്ദ്രജാലം തഥാ മായ
ചിത്രയുദ്ധവുമുള്ളതായ്.
൧൨൫. ഛേദ്യാദിപലതും ചേരും
വൃത്തിയാരഭടീമതം.

ഭരതന്മാൎക്കു ചേരുന്ന
വൃത്തി ഭാരതി ചൊല്ലിനാൽ
൧൨൬. പ്രരോചനാമുഖാദ്യങ്ങൾ
പ്രധാനാംഗങ്ങളാണിതിൽ.

സാത്വതി കൈശികി ആരഭടി ഭാരതി എന്നു വൃത്തി നാലുവിധം. ത്യാഗവും ശൌര്യധൈര്യാദികളും ചേർന്നു സാത്വികവും സന്തോഷപ്രധാനവും ദുഃഖരഹിതവും ആയ വൃത്തി സാത്വതി. നൃത്തഗീതവിലാസാദിശൃംഗാരചേഷ്ടാസഹിതമായും ശ്ലക്ഷ്ണഭൂഷണങ്ങളോടുകൂടിയതുമാണു് കൈശികി. ആരഭടി, ഇന്ദ്രജാലം മായ ചിത്രയുദ്ധം മുതലായവയോടുകൂടിയിരിക്കും. ഭരതന്മാർ (നടന്മാർ) യോജിക്കുന്ന വൃത്തി ഭാരതി. ഭാരതീവൃത്തിയുടെ അംഗങ്ങളിൽ പ്രരോചനയും ആമുഖവും പ്രധാനങ്ങളാകുന്നു.

പ്രരോചനാഖ്യമാകുന്നതൽ-
പ്രസ്തുതാർത്ഥപ്രശംസനം



സദസ്യലോകത്തെ സമ്മുഖമാക്കുവാൻവേണ്ടി പ്രസ്തുതമായ അർത്ഥത്തെ പ്രശംസിക്കുന്നതു പ്രരോചനം.

൧൩൫. ഉദാത്തനുദ്ധതൻ പ്രൌഢൻ
വിനീതമതിയിങ്ങനെ.
ചതുർദ്ധാ കാവ്യകാരന്മാ-
രുണ്ടിവർക്കാദ്യനായവൻ

൧൩൬. അഭിമാനവചസ്സുള്ളിൽ
ഗൂഢമായ് കരുതുന്നവൻ.
ഉദാത്തൻ, നിജമുൽകർഷം
ചൊല്ലീടുന്നവനുദ്ധതൻ,

൧൩൭. ഔചിത്യംപോൽ നിജോൽകർഷം
കഥിപ്പോൻ പ്രൌഢനാമകൻ
വിനയത്താൽ സ്വാപകർഷം
വദിക്കുന്നോൻ വിനീതനാം,

കവി, ഉദാത്തൻ ഉദ്ധതൻ പ്രൌഢൻ വിനീതൻ എന്നു നാലുവിധം. വാക്കിൽ ഗൂഢമായി അഭിമാനം കരുതുന്നവൻ ഉദാത്തൻ.

പാരം പഴേതാം കൃതി നല്ലതെന്നും നിരക്കെ നിന്ദ്യം പുതുതെന്നുമില്ല
തിരഞ്ഞെടുക്കും ബുധർ നന്മനോക്കി- പ്പുരന്റെ വാക്കജ്ഞനു വേദവാക്യം
(മാളവികാഗ്നിമിത്രം-നാരായണമേനോൻ.)

ഇവിടെ സത്തുക്കൾ പരീക്ഷിച്ചുനോക്കുകയാണെങ്കിൽ തന്റെ കൃതിക്കു ഗുണം കാണുമെന്നുള്ള അഭിമാനം ഗൂഢമായിരിക്കുന്നു. തന്റെ ഗുണത്തെ പ്രശംസിക്കുന്നവൻ ഉദ്ധതൻ.

നടി—വലിയ പ്രൌഢകവിയായ കൊച്ചുണ്ണിത്തമ്പുരാൻ ശൃംഗാരവീരാദി രസങ്ങളുള്ളപ്പോൾ ഹാസ്യരസപ്രധാനമായ നാടകത്തെ ഉണ്ടാക്കാനെന്താണ് കാരണം?

(മധുരമംഗലം)

'വലിയ പ്രൌഢകവിയായ' എന്ന ഭാഗംകൊണ്ടു സ്വപ്രശംസ ചെയ്തിരിക്കുന്നതിനാൽ കവി ഉദ്ധതൻ. ഔചിത്യം അനുസരിച്ചു തന്റെ ഉൽകൎഷം പറയുന്നവൻ പ്രൌഢൻ.

കവിയു മതിവിശിഷ്ടൻ ശ്രീനിവാസപ്രഭാവം
കവിയു മിഹചരിത്രം ചിത്രമീ നാട്യഭാഗേ
അവികലനിപുണതാം ചേന്നൊരീ നമ്മളെല്ലാം
മിവിടെയി നിരുപിച്ചാലിന്നശേഷം വിശേഷം.

(പൂതനാമോക്ഷം. കല്ലൂമള്ളി ഗോവിന്ദൻ നമ്പൂതിരി)

വിനയം നിമിത്തം തന്റെ അപകൎഷം പറയുന്നവൻ വിനീതൻ.

വിജ്ഞന്മാരഭിനന്ദിച്ചേ വിജ്ഞാനം സാധുവാവതു
നല്ല ശിക്ഷ കഴിച്ചോൎക്കു മില്ല വിശ്വാസമാത്മനി

(ഭാഷാശാകുന്തളം)

൧൬൫. സംക്ഷേപേണ കഥാനാഥ-
കവിസഭ്യരെയും തഥാ.
നടരെയും പ്രശംസിക്ക
തൽസംക്ഷിപ്തപ്രരോചനം

കഥാനാഥാദികളെക്കുറിച്ചു ചുരുക്കി പ്രശംസിക്കുന്നതു സംക്ഷിപ്തപ്രരോചനം;

ശ്രീഹർഷൻ കവിവീരനിസ്സഭ ഗുണം കൊണ്ടാടിടും നല്ലതാ-
ന്നീഹർഷാസ്പദവത്സരാജചരിതം നാട്യജ്ഞരാം ഞങ്ങളും
ഓരോന്നിവകയോർക്കിലൊക്കെ മതിയാം മദ്ഭാഗ്യപൂരത്തിനാ-
ലാരാൽ സർവ്വവുമൊത്തുകൂടിയിവിടെശ്ശോഭിച്ചിടുന്നു മുദാ.

(പ്രിയദർശിക.)

൧൱൩. വിദൂഷകനോടല്ലെങ്കിൽ
മാരിഷനോടുകൂടിയോ.
നടിയോടോ സൂത്രധാരൻ
ഭംഗിയാകുന്ന മാതിരി

൧൱൪. പ്രസ്തുതാക്ഷേപിയാംമട്ടു
തൻകാര്യം ചൊൽവതാമുഖം.
പ്രസ്താവനാപദം കൊണ്ടു-
മിതിനെത്താൻ കഥിപ്പതു

സൂത്രധാരൻ വിദൂഷകാദികളിൽ ആരോടെങ്കിലും പ്രസ്തുതാക്ഷേപിയായവിധം തന്റെ കാര്യം പറയുന്നതു ആമുഖം. ഇതിനെ പ്രസ്താവന എന്നും പറയുന്നു.

൧൱൫. മൂന്നുമട്ടാമുഖാംഗങ്ങൾ
കഥോൽഘാതം, പ്രവർത്തകം.
പ്രയോഗാതിശയം തത്ര
സ്വേതിവൃത്തസമാനമാം

൧൱൬. സൂത്രിതൻ വാക്കു കൈക്കൊണ്ടു
പാത്രം രംഗത്തിലെത്തുകിൽ
കഥോൽഘാതാഖ്യ ചേർന്നിട്ട
മാമുഖാംഗം പ്രകീർത്തിതം,

൧൱൭. ആക്ഷിപ്തം കാലസാമ്യത്താൽ
പാത്രമെത്തിൽ പ്രവർത്തകം,
ഇതുമാതിരിയെന്നുള്ള
സൂത്രധാരന്റെ വാക്കിനാൽ

## ൧൪൧. പ്രവേശസൂചനം ചെയ്കിൽ പ്രയോഗാതിശയാഖ്യമാം.

ആമുഖത്തിനു കഥോൽഘാതം പ്രവൎത്തകം പ്രയോഗാതിശയം എന്നു മൂന്നുവിധം അംഗങ്ങൾ ഉണ്ടു്. തന്റെ കഥയോടു സദൃശമായ സൂത്രധാരന്റെ വാക്കു കേട്ടിട്ടു പാത്രം രംഗത്തിൽ പ്രവേശിക്കുന്നതു കഥോൽഘാതം.

സൂത്രധാരൻ:— വൈരാഗ്നികെട്ടരിപുസംഹൃതിയാൽ പ്രമോദ-
മേൽക്കട്ടെ പാണ്ഡുസുതർ മാധവനോടുകൂടി
രക്താഞ്ചിതക്ഷിതികളായ് ക്ഷതവിഗ്രഹന്മാർ
സ്വാസ്ഥ്യം സഭൃത്യരൊടു കൌരവരാൎന്നിടട്ടെ!

(അണിയറയിൽ) അധിക്ഷേപത്തോടുകൂടി എടാ! വൃഥാ മംഗലപാഠം ചെയ്യുന്ന നരാധമാ!

(വേണീസംഹാരം)

ഇവിടെ സൂത്രധാരന്റെ സ്വവൃത്തസദൃശമായ വാക്കു കേട്ടിട്ടു ഭീമസേനൻ പ്രവേശിക്കുന്നതിനാൽ കഥോൽഘാതം. കാലസാമ്യത്താൽ ആക്ഷിപ്തമായി പാത്രം പ്രവേശിക്കുന്നതു പ്രവൎത്തകം.

ഘനമാകിന കെട്ടിൽനിന്നു വിട്ടി-
ട്ടിനനാഥൻ ബത കന്യയോടുകൂടി
തുലയോടിടചേൎന്നു ധാമമാൎന്നും
വിലസുന്നുണ്ടിത വത്സരാജനേപ്പോൽ.

(പ്രിയദൎശിക)

സൂത്രധാരന്റെ വാക്കിനാൽ അങ്ങിനെയാകട്ടെ എന്നു പ്രവേശസൂചനം ചെയ്യുന്നതു പ്രയോഗാതിശയം.

സൂത്രധാരൻ:— എന്നാൽ വേഗമാകട്ടെ.
ആൎയ്യം ശിരസാ സഭയുടെ യാജ്ഞവഹിച്ചതു കൊതിപ്പുചെയ്യാൻ ഞാൻ
അധാരിണിയുടെ ബഹുവിദതാൎന്നിട്ടും പരിജനംപോലേ.

(മാളവികാഗ്നിമിത്രം)

## നാന്ദ്യന്തത്തിൽ സൂത്രധാരൻ പ്രവേശിച്ചു യഥാവിധി

൧൪൨. രംഗപ്രസാധനത്തിനായ്
ഭാരതീവൃത്തി ചേക്കണം.

നാന്ദിയുടെ അവസാനത്തിൽ സൂത്രധാരൻ പ്രവേശിച്ചു രംഗപ്രസാധനത്തിനായി ഭാരതീവൃത്തിയെ യോജിപ്പിക്കണം.

ആമുഖം വിധിപോൽ ചെയ്തു
സൂത്രധാരൻ സഹാനുഗൻ
൧൪൩. രംഗനിഷ്ക്രാന്തനാകുമ്പോൾ
പിന്നെപ്പാത്രമുഖേന താൻ.

വസ്തുവേ വിവരിക്കേണം
വസ്തു രണ്ടുവിധത്തിലാം
൧൪൪. രസഹീനമതാം വസ്തു
സൂച്യമന്യമസൂച്യവും.

മുമ്പു വിവരിച്ചവിധം ആമുഖം യോജിപ്പിച്ചു സൂത്രധാരൻ അനുഗന്മാരോടുകൂടി രംഗത്തിങ്കൽനിന്നു പോകുമ്പോൾ പിന്നെ പാത്രങ്ങളെക്കൊണ്ടു കഥാവസ്തുവിനെ വിവരിക്കണം. കഥാവസ്തു രസമുള്ളതെന്നും രസമില്ലാത്തതെന്നും രണ്ടുവിധമുണ്ട്. ഇവയിൽ രസമില്ലാത്തതു സൂച്യവും രസം ഉള്ളതു അസൂച്യവും ആകുന്നു. സൂച്യം രംഗപ്രയോഗത്തിനു അനർഹമാകുന്നു.

നീരസം വസ്തുവിനുള്ള
സൂചനം സൂചകാഭിധം

നീരസമായ വസ്തുവിനെ സൂചിപ്പിക്കുന്നതു സൂചകം. ഇതിനെ അർത്ഥോപക്ഷേപമെന്നും പറയുന്നു.

൧൪൫. വിഷ്കംഭകപ്രവേശങ്ങൾ
ചൂളികാങ്കാവതാരവും
തഥാങ്കമുഖമെന്നേവം
അഞ്ചുമാതിരി സൂചകം

വിഷ്കംഭകം പ്രവേശകം ചൂളിക അങ്കാവതാരം അങ്കമുഖം എന്നു സൂചകം അഞ്ചുവിധമാകുന്നു.

൧൪൩. അങ്കത്തിനാദിയിൽ ഭൂത-
ഭാവിവസ്തുപ്രസൂചനം
അമുഖ്യപാത്രം ചെയ്തീടു-
ന്നതു വിഷ്കംഭകം ദ്വയം;
൧൪൪. ശുദ്ധം, മിശ്രവു, മെന്നവ-
മിതു രണ്ടുവിധത്തിലാം
ശുദ്ധം മദ്ധ്യമപാത്രങ്ങൾ
മാത്രമുള്ളതു, നീചവും
൧൪൫. മദ്ധ്യമം പാത്രവും ചേർന്നു
മിശ്രമായതു മിശ്രകം,
നടൻ ചേടിയുമാചാര്യ-
നിവർ തൻ ഭാഷണങ്ങളാൽ
൧൪൬. കല്പിക്കപ്പെടണം മിശ്ര-
വിഷ്കംഭം യുക്തമാം വിധം.

അങ്കത്തിന്റെ ആദിയിൽ അപ്രധാനപാത്രങ്ങൾ ഭൂതവും ഭാവിയുമായ കഥാവസ്തുവിന്റെ അംശത്തെ സൂചിപ്പിക്കുന്നതു വിഷ്കംഭം. ഇതു ശുദ്ധം മിശ്രം എന്നു രണ്ടുവിധം. മദ്ധ്യമപാത്രങ്ങളെക്കൊണ്ടുമാത്രം കല്പിക്കുന്നതു ശുദ്ധവും, നീചങ്ങളും മദ്ധ്യമങ്ങളും ആയ പാത്രങ്ങളെക്കൊണ്ടുള്ളതു മിശ്രവിഷ്കംഭവും, ആകുന്നു. മിശ്രവിഷ്കംഭം നടൻ ചേടി ആചാര്യൻ ഇവരെക്കൊണ്ടു നിർവ്വഹിക്കണം. അനർഘരാഘവം ആറാമങ്കത്തിൽ മാല്യവാൻ ശുകൻ സാരണൻ എന്നീ പാത്രങ്ങളെക്കൊണ്ടു നിർവ്വഹിച്ചിരിക്കുന്നതു ശുദ്ധവും, മാളവികാഗ്നിമിത്രം ഒന്നാമങ്കത്തിൽ ചേടി ആചാര്യൻ ബകുളാവലിക കൌമുദി എന്നീ പാത്രങ്ങളെക്കൊണ്ടുള്ളതു മിശ്രവും, ആയ വിഷ്കംഭമാകുന്നു.

നീചപാത്രങ്ങൾ തൽ ഭൂത-
ഭാവ്യത്ഥത്തിന്റെ സൂചനം
൧൫൦. രണ്ടങ്കങ്ങളതിൻ മദ്ധ്യേ
ചെയ്യുതാകും പ്രവേശകം.

രണ്ടങ്കങ്ങളുടെ മദ്ധ്യത്തിൽ നീചപാത്രങ്ങളെക്കൊണ്ടു ഭൂതവും ഭാവിയും ആയ അത്ഥത്തെ സൂചിപ്പിക്കുന്നതു പ്രവേശകം. വേണീസംഹാരത്തിൽ രാക്ഷസൻ രാക്ഷസസ്ത്രീ എന്നീ പാത്രങ്ങളെക്കൊണ്ടു പ്രവേശകം നിർവ്വഹിച്ചിരിക്കുന്നു.

മദ്ധ്യപാത്രങ്ങൾ നേപത്ഥ്യ-
മതിൽ വാണത്ഥസൂചനം
൧൫൧. രംഗപ്രവിഷ്ടരാകാതെ
ചെയ്യിടുന്നതു ചൂളിക.

മദ്ധ്യമപാത്രങ്ങൾ രംഗത്തിൽ പ്രവേശിക്കാതെ അണിയറയിലിരുന്നു അത്ഥസൂചനം ചെയ്യുന്നതു ചൂളിക.

(പിന്നേയും അണിയറയിൽ)

മുമ്പോതാനക്കിടാവേ സ്വകരകലിതമാം സല്ലകീപല്ലവത്തെ-
ത്തുമ്പിക്കയ്യാട്ടിയെത്തുന്നളവവനിജതാനേ പിന്നനായ് വളർത്തി.

(പിന്നേയും അണിയറയിൽ)

അംഭസ്സിൽക്കാന്തയോടും കുതുകമൊടു കളിക്കുന്ന നേരം മദത്താൽ
വമ്പൻ കുംഭീന്ദ്രനന്യൻ ക്രുതമവനെയെതൃക്കുന്നു വന്നെതിർമുന്നിൽ
(ഉത്തരരാമചരിതം).

പൂർവ്വാങ്കത്തിലെ ചില
പാത്രങ്ങൾക്കു തുടർച്ചയായ്
൧൫൨. ഭാവ്യങ്കത്തിൽ പ്രവേശത്തെ
ച്ചൊല്ലുന്നങ്കാവതാരമാം

പൂർവ്വാങ്കത്തിലെ പാത്രങ്ങൾക്കു തുടർച്ചയായി ഭാവിയായ അങ്കത്തിൽ പ്രവേശം കൊടുക്കുന്നതു അങ്കാവതാരം ആകുന്നു. ഉദാഹരണത്തിനു മാളവികാഗ്നിമിത്രം രണ്ടാമങ്കം നോക്കുക.

പൂർവ്വാങ്കത്തിന്റെയന്ത്യത്തി-
ലുള്ള പാത്രങ്ങൾ ഭാവിയാം.

൧൪൯. വസ്തുസംസൂചനം ചെയ്വു-
തങ്കാനനമിതീരിതം

പൂർവ്വാങ്കത്തിന്റെ അവസാനത്തിലുള്ള പാത്രങ്ങൾ ഭാവിയായ വസ്തുവിനെ സൂചിപ്പിക്കുന്നത് അങ്കാനനം. ഉദാഹരണം മഹാവീരചരിതം രണ്ടാമങ്കം.

നേപഥ്യോക്തം ശ്രവിച്ചിട്ടു
നാട്യമാകാശഭാഷണം

നേപഥ്യത്തിൽ ഇരുന്നു പറയുന്നതിനെ കേൾക്കുന്നതായി നടിക്കുന്നത് ആകാശഭാഷണം. ആകാശഭാഷണത്തിൽ അണിയറയിലിരുന്ന് ആരും ഒന്നും പറയുന്നില്ല. എന്നാൽ രംഗസ്ഥിതമായ പാത്രം, അപ്രകാരം പറയുന്നതു കേൾക്കുന്നതായി നടിക്കുകയാണ്.

(ചുററി നടന്നുനോക്കീട്ട് ആകാശത്തിൽ ലക്ഷ്യം ബന്ധിച്ചു) പ്രിയംവദേ! ആർക്കാണ് രാമച്ചം അരച്ചതും തണ്ടോടുകൂടിയ താമരയിലകളും കൊണ്ടുപോകുന്നതു (കേട്ടതുപോലെ ഭാവിച്ച്) എന്താണ് പറയുന്നത്? വെയിൽകൊണ്ടു ശകുന്തള വളരെ അസ്വസ്ഥയായിരിക്കുന്നു. അവളുടെ ശരീരതാപം നശിപ്പിക്കാൻ എന്നോ. എന്നാൽ ഒട്ടും ഉദാസീനതകൂടാതെ പ്രതിവിധികൾ ചെയ്യണേ! അവൾ കുലപതിയായ കണ്വന്റെ പ്രാണനാണ്. ഞാനും യാഗസംബന്ധിയായ തീർത്ഥജലത്തെ അവൾക്കായി കൊണ്ടു ഗൌതമിയുടെ കയ്യിൽ കൊടുത്തയക്കാം.

(ഭാഷാശാകുന്തളം).

൧൫൦. അർത്ഥപ്രകൃതിയഞ്ചുണ്ടു
ബീജം ബിന്ദു പതാകയും
പ്രകരീകാര്യമെന്നേവ-
മിവ ചേർക്ക യഥാവിധി

ബീജം ബിന്ദു പതാക പ്രകരി കാര്യം എന്ന് അർത്ഥപ്രകൃതി അഞ്ചുവിധം ഉണ്ട്. ഇവയെ യഥാവിധി ചേർക്കണം.

൧൭. കഥതൻ പരമോദ്ദേശം
ജനിക്കാൻ ഹേതുവായത്
ബീജമല്പമുപക്ഷിപ്ത-
മിതു വിസ്തൃതമായ് വരും.

കഥയുടെ പരമമായ ഉദ്ദേശം ഉണ്ടാകുന്നതിനു ഹേതുവായതാണ് ബീജം. ഇത് അല്പം വിന്യസിച്ചാൽ വളൎന്നുവരുന്നു. വിത്ത് അങ്കുരമായി ഇലകളോടും ശാഖകളോടും ഉപശാഖകളോടുംകൂടി വളൎന്ന് ഒടുവിൽ ഫലത്തെ ജനിപ്പിക്കുന്നു. ഇതുപോലെ കഥയിൽ വിന്യസ്തമായ ബീജം ക്രമേണ പുഷ്ടമായി ഒടുവിൽ പരമോദ്ദേശത്തെ ഉണ്ടാക്കുന്നു. മാളവികാഗ്നിമിത്രത്തിൽ രാജാവു മാളവികയെ ചിത്രത്തിൽ കണ്ടതാണ്, രാജാവിൻെറ പിന്നീടുള്ള സകല പ്രവൃത്തികളുടേയും കാരണം. വിക്രമോർവ്വശീയത്തിൽ ഉർവ്വശി രാജാവിനെ നോക്കിയിട്ടു 'അസുരൻ എനിക്ക് ഉപകാരംതന്നെയാണ് ചെയ്തത്' എന്നു വിചാരിക്കുന്ന ഘട്ടത്തിൽ രാജാവിൻെറ നേരെ ഉർവ്വശിക്കു തോന്നിയ അനുരാഗത്തിൻെറ ബീജം വിന്യസിച്ചിരിക്കുന്നു.

൧൮. അവാന്തരപ്രസംഗത്താൽ
ബീജത്തിൻ പരമം ഫലം.
വിച്ഛിന്നം കായ്യയോഗ്യം
ചേത്തിടുന്നതു ബിന്ദുവാം.

ബീജത്തിൻെറ പരമമായ ഫലം അവാന്തരപ്രസംഗം നിമിത്തം വിച്ഛിന്നമാകുന്നതിനെ കൂട്ടിച്ചേൎക്കുന്നതു ബിന്ദുവാകുന്നു. ഒരു തുള്ളി എണ്ണ വെള്ളത്തിലൊഴിച്ചാൽ അതു വ്യാപിക്കുന്നതുപോലെ ആകുന്നു ബിന്ദുവിൻെറ വ്യാപാരം. ശാകുന്തളത്തിൽ നായാട്ടിൻെറ പ്രസംഗംകൊണ്ടു ശകുന്തളയുടെ വൃത്താന്തത്തിനു വിച്ഛേദം ഭവിച്ചപ്പോൾ, 'മാഢവ്യ! കാണേണ്ടതിനെക്കാണാഞ്ഞയാൽ തൻെറ കണ്ണു നിഷ്ഫലംതന്നെ' എന്ന് ആരംഭിക്കുന്ന വാക്യത്തിൽ ബിന്ദു ഉപാത്തമായിരിക്കുന്നു.

൧൭. പ്രാസംഗികമതാംവൃത്തം
പതാകാവ്യാപിയാമിതു

ഇടയ്ക്കു പ്രാസംഗികമായി വന്നുചേരുന്നതും വ്യാപിക്കുന്നതുമായ വൃത്തമാണ് പതാക. രാമായണത്തിൽ സുഗ്രീവവൃത്താന്തം ഉദാഹരിക്കപ്പെടാം.

പ്രദേശസ്ഥിതമായെന്നാൽ
പ്രകരീനാമമാമിതു.

പ്രാസംഗികവൃത്താന്തംതന്നെ ഒരിടത്തുമാത്രം (എല്ലായിടത്തും വ്യാപിക്കാതെ) ഇരിക്കുന്നു എങ്കിൽ പ്രകരി ആകുന്നു; ഉദാഹരണം രാമായണത്തിൽ ജടായുവൃത്താന്തം. പതാകാപ്രകരികളെ കഥയിൽ യഥാസംഭവം സംഘടിപ്പിക്കേണ്ടതാണ്. ഇവ വേണമെന്നു നിർബ്ബന്ധമില്ല.

൧൮. കാര്യംപ്രധാനമായുള്ള
ഫലത്തെ നിർവ്വഹിപ്പതാം

പ്രധാനമായുള്ള ഫലത്തെ നിർവ്വഹിക്കുന്നതു കാര്യം. രാമായണത്തിൽ രാവണവധം ഉദാഹരിക്കപ്പെടാം.

ആരംഭയത്നപ്രാപ്ത്യാശാ-
നിയതാപ്തികളുംതഥാ

൧൯. ഫലാഗമവുമെന്നുണ്ടു
കാര്യത്തിന്നഞ്ചവസ്ഥകൾ.

ആരംഭം യത്നം പ്രാപ്ത്യാശ നിയതാപ്തി ഫലാഗമം എന്നു കാര്യത്തിന് അഞ്ച് അവസ്ഥകൾ ഉണ്ട്.

ആരംഭംപരമോദ്ദേശം
കിട്ടാനൌൽസുക്യമേല്പതാം.

പ്രധാനമായ ഉദ്ദേശം സാധിക്കുന്നതിനുള്ള ഔൽസുക്യം ആരംഭം; (രത്നാവലിയിൽ) രത്നാവലിയുടെ അന്തഃപുരത്തിൽ പ്രവേശിക്കുന്നതിനുള്ള യൌഗന്ധരായണന്റെ ഔൽസുക്യം നോക്കുക.

൧൬൦. പ്രയത്നം ഫലലാഭാർത്ഥം
ദ്രുതം ചെയ്യുന്ന യത്നമാം

ഫലലാഭത്തിനുവേണ്ടി വേഗംചെയ്യുന്ന പ്രയത്നമാകുന്നു യത്നം. രാമചരിതത്തിൽ സമുദ്രബന്ധനാദി ഉദാഹരണം;

ഉപായാപായസന്ദേഹാൽ
പ്രാപ്ത്യാശാ പ്രാപ്തിസംഭവം.

ഉപായംകൊണ്ടും പ്രതിബന്ധത്തിങ്കലുള്ള ശങ്കകൊണ്ടും പ്രാപ്തി സംഭവിക്കുന്നതു പ്രാപ്ത്യാശ. ഉദാഹരണം രത്നാവലിയിൽ മൂന്നാമങ്കം.

൧൬൧. നിയതാപ്തിയപായം വി-
ട്ടുള്ള നിശ്ചിതലാഭമാം

തടവില്ലാതെ നിശ്ചിതവസ്തു ലഭിക്കുന്നതു നിയതാപ്തി.

ഫലാഗമം ഫലം സർവ്വം
സിദ്ധിച്ചീടുമവസ്ഥയാം.

ഉദ്ദേശം സർവ്വം സാധിക്കുന്നതു ഫലാഗമം. (രത്നാവലിയിൽ) രത്നാവലീലാഭം.

൧൬൨. ഏകം പ്രയോജനത്തോടു
കഥാംശാവാന്തരൈകകം
പ്രയോജനമതിന്നുള്ള
സംബന്ധം സന്ധിനാമകം.

ഒരു പ്രയോജനത്തിനും കഥാംശത്തിന്റെ അവാന്തരമായ ഒരു പ്രയോജനത്തിനും തമ്മിലുള്ള സംബന്ധമാണ് സന്ധി.

൧൬൩. മുഖം പ്രതിമുഖം ഗർഭം
വിമർശമുപസംഹൃതി
അഞ്ചുമാതിരി ഭേദങ്ങൾ
സന്ധിക്കുണ്ടീവിധത്തിലായ്.

മുഖം പ്രതിമുഖം ഗർഭം വിമർശം ഉപസംഹൃതി എന്നു സന്ധി അഞ്ചുവിധം.

൧൬൪. നാനാർത്ഥരസമുൾക്കൊള്ളും
ബീജത്തിനുള്ളോരുത്ഭവം.
ആരംഭാവസ്ഥയോടായി
ച്ചേരുന്നതു മുഖാഭിധം

നാനാർത്ഥരസങ്ങളോടുകൂടിയ ബീജത്തിൻെറ ഉത്ഭവം ആരംഭാവസ്ഥയോടു ചേരുന്നതു മുഖസന്ധിയാകുന്നു. മുഖസന്ധിയിൽ പ്രധാനമായി ബീജോല്പത്തിയെ കാണിക്കണം. ഇതിനായിട്ടാണ് നായികാനായകന്മാരെ ഒന്നാമങ്കത്തിലവതരിപ്പിക്കുന്നത്. കഥകളുടെ എല്ലാം വശ്യത ഉപക്രമത്തിലാകുന്നു. അതിനാൽ നായികാനായകന്മാർ സന്ദർശിക്കുന്നതിനുചിതങ്ങളായ പല ഉപക്രമോപായങ്ങളേയും കല്പിച്ചിരിക്കുന്നു. പുരാസ്കന്ദനം സ്വപ്നം നായാട്ട് ഉത്സവം ഇവ എല്ലാം ഉപക്രമോപായങ്ങളാണ്. ശാകുന്തളത്തിൽ നായാട്ടും മാളവികാഗ്നിമിത്രത്തിൽ ചിത്രദർശനവും മാലതിമാധവത്തിൽ ഉത്സവവും ഉപക്രമോപായങ്ങളായി സ്വീകരിച്ചിരിക്കുന്നു.

'അദ്ദേഹം ഇഷ്ടപുത്രിയായ ശകുന്തളയെ അതിഥിസൽക്കാരത്തിനായി നിയോഗിച്ചുംവച്ചു അവളുടെ ദൈവപ്രാതികൂല്യത്തിനു ശാന്തിചെയ്യുന്നതിനായി സോമതീർത്ഥത്തിലേക്കു പോയിരിക്കുന്നു.;

(ഭാഷാശാകുന്തളം).

എന്ന ഭാഗംമുതൽ മൃഗയാവൃത്താന്താനന്തരം രണ്ടുപേരും ചുററിനടക്കുന്നു എന്നുവരെ മുഖസന്ധിയാകുന്നു.

൧൬൫. ഉപക്ഷേപം പരികരം
പരിന്യാസം വിലോഭനം
യുക്തിപ്രാപ്തി സമാധാന-
വിധാനങ്ങളുമാവിധം.

൧൬൬. പരിഭാവനയുൽഭേദം
കരണം ഭേദമിങ്ങനെ

മുഖസന്ധിക്കു പന്ത്രണ്ടു-
ണ്ടംഗങ്ങൾ പരികല്പിതം.

ഉപക്ഷേപം പരികരം പരിന്യാസം വിലോഭനം യുക്തി പ്രാപ്തി സമാധാനം വിധാനം പരിഭാവന ഉൽഭേദം കരണം ഭേദം എന്നു പന്ത്രണ്ടംഗങ്ങൾ മുഖസന്ധിക്കു കല്പിക്കപ്പെട്ടിരിക്കുന്നു.

൧൬൧. കാവ്യാർത്ഥത്തിൻെറ യുല്പത്തി-
യുപക്ഷേപാഭിധാനകം

കാവ്യാർത്ഥത്തിൻെറ ഉല്പത്തിയാകുന്നു ഉപക്ഷേപം.

അരക്കില്ലം കത്തിച്ചഹഹ വിഷമേകിക്കപടമായ്-
പ്പുരം ചൂതിൽത്തോല്പിച്ചിവരിലഴൽചേർത്തിട്ടു സഭയിൽ
ഹരിച്ചാഹാ കൃഷ്ണാവസനകബരീഭാരമെഴുമ-
ക്കുരുക്കൾക്കോ സ്വാസ്ഥ്യം വരുമിവിടെ ഞാൻവാഴുമളവിൽ.
(വേണീസംഹാരം).

ഇവിടെ വിരോധോല്പത്തിക്കുള്ള കാരണങ്ങളെ പറഞ്ഞിട്ടു തല്പരിഹാരരൂപമായ ഇതിവൃത്തത്തെ സൂചിപ്പിച്ചിരിക്കുന്നു.

ഉണ്ടാമതും സാതിശയ-
മാകിൽപ്പരികരാഹ്വയം.

അർത്ഥത്തിൻെറ ഉല്പത്തി ബഹുവിധമാകുന്നതു പരികരം.

ബാല്യത്തിൽ ത്തന്നെ വൈരം കരുതുപനവളുണ്ടുള്ളതെന്നോടുമാത്രം
തെല്ലും തത്രാത്മനപ്പാർത്ഥനമഭിമതരാം നിങ്ങളും ഹേതുവല്ല
കില്ലെന്യേ പിന്നെയും ചെന്നൊരുമഗധസുതൻതൻെറ വന്മാറിടംപോൽ
കല്യൻ ഭീമൻതകർക്കും കലുഷതയൊടുമാ സന്ധിയേ നിങ്ങൾ ചെയ്പിൻ
(വേണീസംഹാരം).

൧൬൨. അതിൻ നിഷ്പത്തിയാകുന്നു
പരിന്യാസാഭിധാനകം

അതിൽനിന്നും നിശ്ചയാപത്തിരൂപമായ വ്യസനം പരിന്യാസം.

തിരിച്ചുപലവട്ടവും ബലമിയന്ന ഭീമൻ കനം
പെരുത്ത ഗദയാല്പരം തുടയടിച്ചു പൊട്ടിച്ചുടൻ
കുരുപ്രവരമെയ്യിൽനിന്നൊഴുകിടും കടുംശോണിതം
പിരണ്ട കരതാരിനാൽ സുതനു! നിൻകചം കെട്ടിടും.

(വേണീസംഹാരം)

കാവ്യാൎത്ഥത്തെ ചുരുക്കി ഉപക്ഷേപിക്കുന്നത് ഉപക്ഷേപവും, അതിനെ വൎദ്ധിപ്പിക്കുന്നതു പരികരവും, അതിൻെറനിശ്ചയാപത്തിരൂപമായ വ്യസനം പരിന്യാസവും, ആകുന്നു. ഇതാണിവയ്ക്കു തമ്മിലുള്ള വ്യത്യാസം.

നായകാദിഗുണത്തിൻെറ
സമാഖ്യാനം വിലോഭനം.

നായകാദികളുടെ ഗുണത്തെ കീൎത്തിക്കുന്നതു വിലോഭനം;

പാഞ്ചാലി:—നാഥാ കോപിച്ചിരിക്കുന്ന അങ്ങേയ്ക്കു എന്താണ് ദുഷ്കരമായിട്ടുള്ളത്.

(വേണീസംഹാരം).

൯൬൨. യുക്തിയൎത്ഥത്തിനുള്ളോരു
സമ്പ്രധാരണമാകയാം.

അൎത്ഥത്തിൻെറ ശരിയായ ധാരണം യുക്തി.

സഹദേവൻ:—ജ്യേഷ്ഠാ! അറിവില്ലാത്തവനേപ്പോലെയാണെല്ലൊ അവിടുന്ന് മഹാരാജാവിൻെറ സന്ദേശത്തെ മനസ്സിലാക്കിയത്.

(വേണീസംഹാരം)

സുഖത്തിൻെറ സമാവേശ
മതിനാം പ്രാപ്തിയെന്നു പേർ.

സുഖത്തിൻെറ ആഗമമാകുന്നു പ്രാപ്തി.

പോരാടിക്കോപമോട കുരുനൂവരശതത്തേയു മട്ടിക്കയില്ലേ
ഘോരാപൽക്കാരിദുൎയ്യോധനനുടയ കടുംചോര ഭക്ഷിക്കയില്ലേ
പോരാ ദുൎയ്യോധനൻതൻതുടയിണഗദയാൽ ചൂൎണ്ണമായ്ത്തീൎക്കയില്ലേ
പേരാളുംധൎമ്മരാജൻ ചെറിയതുകയുമായ്സന്ധിചെയ്യോട്ടെ നോക്കാം

പാഞ്ചാലി:—നാഥാ! അങ്ങയുടെ ഈ മാതിരി വാക്കു കേട്ടിട്ടില്ലല്ലോ. പിന്നെയും പിന്നെയും പറഞ്ഞാലും.

(വേണീസംഹാരം).

## ൧൬. ബീജത്തിൻ പുനരാധാനം സമാധാനമിതീരിതം.

ബീജത്തെ പ്രധാനനായകാഭിമതംകൊണ്ടു ആധാനം ചെയ്യുന്നതു സമാധാനം.

സത്യം തെറ്റീടുമെന്നായ് ഭയമൊടു ബഹു യതിച്ചു ശാന്തിപ്പെടുത്തി
പേൎത്തും വംശത്തെ നിൎത്താൻ ശമമൊടഖിലവും വിസ്മരിപ്പാനുമൂന്നി
ചാലേ ദ്യൂതാട്ടമായോരരണിയിലുളവായ് ദ്രൌപദീവസ്ത്രമോക്ഷ-
ത്താലേ വൎദ്ധിച്ചിടുന്നൂ കുരുവനമതില ധൎമ്മജക്രോധവഹ്നി

(വേണീസംഹാരം)

'അരക്കില്ലംകത്തിച്ചഹഹ' എന്നതിലുള്ള ബീജം, ഇവിടെ പ്രധാനനായകനായ യുധിഷ്ഠിരന്റെ അഭിമതത്താൽ ആഹിതമായിരിക്കുന്നു.

സുഖവും ദുഃഖവും ചേൎക്കു-
മൎത്ഥം പേരാൽ വിധാനമാം

സുഖത്തേയും ദുഃഖത്തേയും ചേൎക്കുന്ന അൎത്ഥം വിധാനമാകുന്നു.

ഉത്സാഹവും നിനക്കുള്ള
ബാല്യവും കാൺകകൊണ്ടുമേ
ഹൃത്തിൽ സന്തോഷദുഃഖങ്ങ-
ളൊപ്പം ചേരുന്നു ബാലക!

(ബാലചരിതം സ്വന്തം)

## ൧൭. തോഷമേറെപ്പെടും വാക്കു-
ചൊൽവതാം പരിഭാവനം.

അധികം സന്തോഷത്തോടുകൂടിയ വാക്കു പറയുന്നതു പരിഭാവനം.

പാഞ്ചാലി:— നാഥാ! എന്താണിപ്പോൾ പ്രളയകാലത്തിലെ ഇടിശബ്ദം പോലെ ഗംഭീരമായിട്ടുള്ള സമരദുന്ദുഭി കൂടെക്കൂടെ മുഴക്കുന്നത്.

(വേണീസംഹാരം)

യുദ്ധം ഉണ്ടാകുമോ ഇല്ലയോ എന്നു സംശയിച്ചുകൊ

ണ്ടിരുന്ന പാഞ്ചാലി ദുന്ദുഭിയുടെ ഒച്ച കേട്ടിട്ടു സന്തോഷത്തോടുകൂടി പറയുന്ന ഈ വാക്ക പരിഭാവനം.

ബീജാൎത്ഥത്തിൻ പ്രരോഹം താ-
നുത്ഭേദാഖ്യം പ്രകീൎത്തിതം.

ബീജത്തിന്റെ അൎത്ഥം മുളയ്ക്കുന്നതു ഉത്ഭേദം.

കൂടെക്കൂടെ സ്ഫുരിഭവക്കൂടത്തിൻ കാന്തികൊണ്ടു ലജ്ജിതനായ്
പാരേ കൌരവർതൻഹതി കൂടാതെ കടന്നു ഭീമനിവിടെ വരാ.

(വേണീസംഹാരം)

൱൨൰. പ്രകൃതാൎത്ഥത്തിനേന്തീടു-
മാരംഭം കരണാഭിധം.

പ്രകൃതമായ അൎത്ഥത്തിനുള്ള ആരംഭം കരണം ആകുന്നു.

ഭീമ:— എന്നാൽ പാഞ്ചാലി! കുരുകുലത്തെ നശിപ്പിക്കാനായി ഞങ്ങൾ പോകുന്നു.

(വേണീസംഹാരം)

കൂട്ടത്തിൽനിന്നുമുള്ളൊരു
ഭേദനം ഭേദനാമകം.

ഭീമ:— ഇത് ഇങ്ങനെയാണെന്നുള്ളതുകൊണ്ടു തന്നെ ഞാൻ ഇപ്പോൾ മുതൽ നിങ്ങളിൽനിന്നു ഭേദിച്ചിരിക്കുന്നു.

(വേണീസംഹാരം)

൱൩൰. മുഖസന്ധിയിലെബ്ബീജം
തെളിഞ്ഞും തെളിയാതെയും.
ഫലാൎത്ഥമുള്ളുപായത്തിൽ
സ്ഥിതം പ്രതിമുഖാഭിധം

മുഖസന്ധിയിൽ ഉപാത്തമായ ബീജത്തിന്റെ അൎത്ഥം സിദ്ധിക്കുന്നതിനുള്ള ഉപായത്തിൽ ബീജം തെളിഞ്ഞും തെളിയാതെയും സ്ഥിതിചെയ്യുന്നതു പ്രതിമുഖസന്ധിയാകുന്നു. ഇതു യത്നത്തിന്റെയും ബീജത്തിന്റെയും സംബന്ധംകൊ

ണ്ട് ഉണ്ടാകുന്നു. ശാകുന്തളം ഒന്നാമങ്കത്തിൽ ഉപാത്തമായ അനുരാഗം മൃഗയാവർണ്ണനംകൊണ്ടു വിഛിന്നമാകുമ്പോൾ 'മാഢവ്യാ! കാണേണ്ടതിനെ കാണായ്കയാൽ തന്റെ കണ്ണു നിഷ്ഫലം തന്നെ' എന്ന വാക്യംകൊണ്ടു ഉജ്ജീവിക്കുന്ന ഭാഗം മുതൽ മൂന്നാമങ്കത്തിന്റെ അവസാനംവരെ പ്രതിമുഖസന്ധിയാകുന്നു.

൧൭൮. വിലാസവും പരിസർപ്പം
വിധൂതം താപനം തഥാ
നർമ്മം നർമ്മദ്യുതികളും
പ്രഗമാഖ്യം വിരോധവും
൧൭൯. പര്യുപാസനപുഷ്പങ്ങൾ
വജ്രോപന്യാസകങ്ങളും
വർണ്ണസങ്കരമെന്നിവ
പതിമൂന്നംഗമുണ്ടിതിൽ

വിലാസം പരിസർപ്പം വിധൂതം താപനം നർമ്മം നർമ്മദ്യുതി പ്രഗമം വിരോധം പര്യുപാസനം പുഷ്പം വജ്രം ഉപന്യാസം വർണ്ണസങ്കരം എന്നു പ്രതിമുഖസന്ധിക്കു പതിമൂന്ന് അംഗങ്ങൾ ഉണ്ട്.

൧൮൦. വിലാസം രതിഭോഗാർത്ഥ-
മുണ്ടാകുന്ന സമീഹയാം

രതിഭോഗത്തിനുള്ള ആഗ്രഹം വിലാസം.

ഭവതി സുലഭയല്ലെന്നാകിലാമെങ്കിലുമേ
ഉഭയമതിനനുഗതം തന്മനോഭാവമോർക്കേ
മദനവിധി ഫലിച്ചില്ലെങ്കിലും സ്ത്രീപുമാന്മാർ-
ക്കുളവതി രതിലാഭം പ്രാർത്ഥനാസാമ്യമൂലം.

(ഭാഷാശാകുന്തളം)

നഷ്ടമായിട്ടുമിഷ്ടത്തിൻ
മാർഗ്ഗണം പരിസർപ്പകം

നഷ്ടമായ ഇഷ്ടത്തെ അന്വേഷിക്കുന്നതു പരിസർപ്പം.

രാജാ—അവിടെ ഉണ്ടായിരിക്കും എന്തെന്നാൽ

മുന്നിട മഭ്യുന്നതമായ്
സ്സുന്നതമായ് പിന്നിടം ജഘനഭാരാൽ
പെൺമണിയുടെ ചുവടിവിടെ
വെൺമണലിൽ കാൺമതുണ്ടു നവമാരാൽ

(ശാകുന്തളം)

൧൬൬. വിധുതം സ്വേഷ്ടനഷ്ടതാ-
ലരതിസ്ഥിതിയെല്ലതാം

ഇഷ്ടനഷ്ടത്താലുണ്ടാകുന്ന അരതിയാകുന്നു വിധുതം.

സ്വാക്ഷിശ്രോത്രാദിഖാനാം സ്വസുഖവിമുഖതാ രാത്രികാദർശ്ശനാസ്ഥാ
സാക്ഷിത്വം ശർവ്വരീണാം ശയനമതിനു മേതസ്യ നിദ്രാക്ഷയാർത്ഥം:
ദാക്ഷിണ്യം പൂണ്ടുവേണ്ടുംമൊഴിയൊരുപൊഴുതെങ്കുമേ ചൊല്ലമല്ലോ മാം
ദ്രാക്ഷിതങ്ങളും വിലക്ഷീഭവതി മുനിസുതേ പോരചൊല്ലിസ്സമക്ഷം

(ശാകുന്തളം)

൧൬൭. ഉപായം കണ്ടിടാത്തുള്ള
നിലയാകുന്നു താപനം

ഉപായം കാണാതിരിക്കുന്ന സ്ഥിതി താപനം.

പിന്നാലരാശെതുള്ളുദുർല്ലഭമാം ജനത്തി-
ലത്രമാത്രമേ പരവശം ത്രപമോ വിശ്രുതം
പ്രേമം മനസ്സിലധികം വിഷമം നമുക്കി-
ങ്ങമൃത്യുതന്നെ ശരണം നിരൂപിച്ചിടുമ്പോൾ.

(രത്നാവലി സ്വന്തം)

൧൬൮. ക്രീഡയ്ക്കായ് പരിഹാസോക്തി-
യുരക്കവരുന്നതാം.

കളിയായി പരിഹാസം പറയുന്നതു നർമ്മം.

സുസംഗത;—സഖി! നീ ആർക്ക് വേണ്ടിയാണ് വന്നത്! അവൻ നിന്റെ സമീപത്തിൽ നില്ക്കുന്നു.

സാഗരിക:—(സാഭ്യസൂയം) ഞാൻ ആർക്ക് വേണ്ടിയാണു വന്നത്!

സുസംഗത;—അന്യനെന്നു ശങ്കിക്കേണ്ട. ഇതു ചിത്രഫലകമാണ്.

(രത്നാവലി സ്വന്തം.)

നർമ്മദ്യുതി പരീഹാസ-
മതിനേറുന്ന കാന്തിയാം

പരിഹാസയാക്കിനുള്ള കാന്തി നർമ്മദ്യുതി.

സുസംഗത:— സഖി! ഭർത്താവിനാൽ ഹസ്താവലംബിതയായിട്ടും കോപത്തെ പരിത്യജിക്കാത്ത നീ അദക്ഷിണ തന്നെയാണ്.

സാഗരിക:— (ഭ്രൂഭംഗത്തോടെ അല്പം ചിരിച്ചുകൊണ്ടു) സുസംഗതേ ഇപ്പോളും നിന്റെ കളി മാറിയില്ലേ?

(രത്നാവലി സ്വന്തം)

൧൬൯. നിജാനുരാഗബീജത്തെ-
യുത്തരോത്തരഭാഷണാൽ
പരസ്പരം തെളിച്ചീടു-
ന്നതാൻ പ്രഗമാഹ്വയം

ഉത്തരോത്തരമുള്ള സംഭാഷണംകൊണ്ടു അനുരാഗബീജം വ്യക്തമാക്കുന്നതു പ്രഗമം.

നായിക:—

വാസംചെയ്യുന്നു കാന്തൻ കരളിൽ മമ തനിച്ചിങ്ങു താനെപ്പൊഴും നിൻ-
ധീസമ്പർക്കം നമുക്കില്ലൊരുസമയവുമിത്തരം വിദ്വൻ! ക്ഷമിക്ക.

നായകൻ:—

നീ സഞ്ചിന്തിക്കുമാറേറ്റു സതതമിവനെ ഞാൻ സർവ്വദാ വിസ്മരിക്കും
ആ സംസ്മൃത്യർഹമല്ലോ മനമിവനുടെ ചേതസ്സുനീ കട്ടുവെല്ലോ.

(സി. എൻ. രാമൻപിള്ള)

൧൭൦. വ്യസനം വന്നുചേരുന്ന
നില തന്നെ വിരോധമാം

വ്യസനമുണ്ടാകുന്ന നില വിരോധം.

രാജാവു:— അസമീക്ഷ്യകാരിയായിരിക്കുന്ന ഞാൻ അറിവില്ലാതെ സശിഖനായി ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നിയെ കാലുകൊണ്ടു ചവുട്ടിയെല്ലോ.

(ചണ്ഡകൌശികം)

ക്രുദ്ധാനുനയനത്തിന്നു
പര്യുപാസനമെന്നുപേർ

കോപിച്ചിരിക്കുന്നവനെ അനുനയിക്കുന്നതു പര്യുപാസനം.

വിദൂഷകൻ:— അങ്ങു കോപിക്കരുതേ! ഇവൾ കദളീവനത്തിലേക്കു പോയിരിക്കയാകുന്നു. ഇത്യാദി ഭാഗം.

(രത്നാവലി സ്വന്തം)

൧൫൧. അനുരാഗംജനിപ്പിക്കും
വിശേഷമൊഴി പുഷ്പമാം.

അനുരാഗത്തെ ഉണ്ടാക്കുന്ന വിശേഷമായ വാക്കു പുഷ്പം.

തളിരുപോലധരം സുമനോഹരം
ലളിത ശാഖികൾ പോലെ ഭുജദ്വയം
കിളിമൊഴിക്കു തനൌ കുസുമോപമം
മിളിതമുജ്ജ്വലമാം നവയൌവനം.

(ഭാഷാശാകുന്തളം)

രൂക്ഷമാം വചനം വജ്രം

കഠിനമായ വാക്കാകുന്നു വജ്രം.

കാലുഷ്യം സ്വയമേവ പേരിനുമെനിക്കത്യന്തവിഭ്രംശവും
കാലേസ്സിൻ കളവോതിയെന്തു കുലവാണീ ഹന്ത ചേർക്കുന്നു നീ
കൂലം കുത്തി മറിച്ചിടും കടലയാം കുല്യാ തെളിഞ്ഞോരപാം
മാലിന്യം തരസാ തടസ്ഥതരുവിൻ പാതേന ചെയ്യുന്നപോൽ.

(ഭാഷാശാകുന്തളം)

ഉപന്യാസം പ്രസാദനം

പ്രസാദിപ്പിക്കുന്നതു ഉപന്യാസം.

സുന്ദരാംഗി മോഹവിഹ്വലേന ഹാ തവാധരേ
ബിന്ദുവായ് പതിച്ച ബാഷ്പമനുപേക്ഷിതംമയാ
ഇന്നതാളപക്ഷ്മലഗ്നമാശു തം തുടച്ചുഞാ-
നന്നതാനുതാപമുള്ളിൽ നിന്നൊഴിച്ചിടുന്നിതാ.

(ഭാഷാശാകുന്തളം)

൧൭൫ ഉപലവർണ്ണങ്ങൾ യോജിക്കിൽ
വർണ്ണസങ്കരനാമകം

ഉപലജാതികൾ ഒരുമിച്ചു ചേരുന്നതു വർണ്ണസങ്കരം.

മാന്യന്മാരായിട്ടനീ മുനികൾ മതിച്ചെട്ടം വീരനാകും യുധാജി-
ത്തെന്നല്ലീ മന്ത്രിമാരൊത്തിഹ കിഴവനതാം ലോമപാദക്ഷിതീന്ദ്രൻ
എന്നും യാഗങ്ങൾ ചെയ്യോൻ മറപൊരുളറിയും വൃദ്ധസീരധ്വജൻതാം.
നിന്നെക്കാണ്മാൻ മഹാന്മാരിവരയി ഭവാനോടു യാചിച്ചിടുന്നു

(മഹാവീരചരിതം).

ബീജത്തിന്റെ സമുൽഭേദം
പ്രാപ്തിയോ തദഭാവമോ
൧൭൬ പുനരന്വേഷണത്തോടായ്
ചേർന്നിടുന്നതു ഗർഭമാം

പ്രതിമുഖസന്ധിയിലുള്ള ബീജത്തിന്റെ ഉൽഭേദമോ പ്രാപ്തിയോ അപ്രാപ്തിയോ വീണ്ടും വീണ്ടും ഉള്ള അന്വേഷണത്തോടു ചേരുന്നതു ഗർഭസന്ധിയാകുന്നു. പ്രാപ്ത്യാശയുടേയും പതാകയുടേയും സംബന്ധത്താലിതുണ്ടാകുന്നു. ശാകുന്തളം നാലാമങ്കത്തിലും, അഞ്ചാമങ്കത്തിൽ ശകുന്തളയുടെ മൂടുപടമെടുക്കുന്നതുവരെയും, ഈ സന്ധി വ്യാപിച്ചിരിക്കുന്നു.

അഭൂതാഹരണം മാർഗ്ഗം
രൂപോദാഹരണങ്ങളും
൧൭൭ ക്രമവും സംഗ്രഹാന്വാന-
മാനാർത്ഥനകൾ ക്ഷിപ്തിയും
തോടകാധിബലോദ്വേഗ-
വിദ്രവങ്ങളുമിങ്ങിനെ
൧൭൮ ഗർഭസന്ധിക്കു ചേർന്നിടു-
മംഗങ്ങൾ പതിമൂന്നതാം

അഭൂതാഹരണം മാർഗ്ഗം രൂപം ഉദാഹരണം ക്രമം സം

ഗ്രഹം അനുമാനം അർത്ഥനം ക്ഷിപ്തി തോടകം അധിബലം ഉദ്വേഗം വിദ്രവം എന്നു ഗർഭസന്ധിക്കു പതിമൂന്നംഗങ്ങളും ഉണ്ടു്.

അദ്ഭുതാഹരണം വ്യാജ-
മാശ്രയിച്ചുള്ള ഭാഷണം

വ്യാജോക്തി ആകുന്നു അദ്ഭുതാഹരണം.

അശ്വത്ഥാമാവടരിൽ മൃതനായെന്നു ധർമ്മാത്മജന്മാ-
വുച്ചൈസ്സായും ഗജമിതിപദം മന്ദമായും വദിച്ചു
പുത്രസ്നേഹത്തൊടു നൃപനിലസ്സത്യവിശ്വാസമൂലം
ശസ്ത്രം ദ്രോണൻ സ്വയമുടനുപേക്ഷിച്ചു ബാഷ്പത്തൊടൊപ്പം.

(വേണീസംഹാരം)

൧൨൩ ത്വരമാർന്നിടുമർത്ഥത്തിൻ-
കഥനം മാർഗ്ഗനാമകം

വാസ്തവമായ അർത്ഥത്തെ പറയുന്നതു മാർഗ്ഗം.

ഇഷ്ടപ്രിയാപുത്രരെ വിറ്റുമുള്ള-
മൊട്ടൂന്നി വിത്തത്തെ നിതാന്തം ഗ്രഹിച്ചു
ശിഷ്ടം ധനത്തിന്നലമെന്നെയിപ്പോൾ
പെട്ടെന്നു ചണ്ഡാലനു വിറ്റിടാം ഞാൻ.

(ചണ്ഡകൌശികം) സ്വഗതം.

വിതർക്കമധികം ചേർത്ത
ഭാഷണം രൂപമാസ്ഥതം

അധികം തർക്കത്തോടു കൂടിയ ഭാഷണം രൂപം.

രാജാവു്:—പ്രകൃത്യാ ചപലം പിന്നെ ദുർല്ലക്ഷ്യവുമിതെന്മനം
കാമനന്യകളാലിപ്പോ ളിളകുന്നിതതെങ്ങിനേ.

രത്നാവലി (സ്വഗതം).

൧൨൪ ഉൽകർഷമിയലുന്നോരു
വാക്കുദാഹരണാഹ്വയം

ഉൽകർഷസഹിതമായ വാക്കു ഉദാഹരണം.

ആരോ ശസ്ത്രത്തെയേന്തി ബ്ബലമദമൊട്ടമശ്ശത്രുസൈന്യത്തിൽനില്പോ-
നാരോ പാഞ്ചാലഗോത്രോത്ഭവ നതിശിശുവോ വൃദ്ധനോ താൻ യുവാവോ
ആരോ തൽക്കർമ്മമീക്ഷിച്ചവ നടരിലെനിക്കേവനോ ശത്രുപാത്താൽ
വീരോച്ചണ്ഡൻ ക്രുധാ ഞാൻ തനിയെയുടനവർക്കൊക്കെയും മൃത്യുചേപ്പൻ.

(വേണീസംഹാരം).

ഭാവത്തിനുള്ള രസ്സത്യാ-
നുഭവം താൻ ക്രമാഭിധം

ഭാവത്തിൻെറ യഥാൎത്ഥാനുഭവം ക്രമം.

വാമാക്ഷി പദ്യത്തിനു സംഗ്രഹിച്ചുകാമം പദാന്ത്യന്നമിതൈകചില്ലി
രോമാഞ്ചമാൎന്നോരു കവിൾത്തടത്താൽ പ്രേമാണമെന്നിൽ പ്രകടീകരോതി.

(ഭാഷാശാകുന്തളം).

൧൭൭ സാമദാനപ്രയോഗത്താ-
ലൎത്ഥമേല്പതു സംഗ്രഹം

ഇഷ്ടമായ വാക്കു സാമം. സാമവും ദാനവും പ്രയോഗിച്ചു അൎത്ഥത്തെ സമ്പാദിക്കുന്നതു സംഗ്രഹം.

രാജാ:—വയസ്യ! നന്നായി! ഇതു അങ്ങേക്കു പാരിതോഷികമായിരിക്കട്ടെ.
(എന്നു കടകം കൊടുക്കുന്നു.)

രത്നാവലി (സ്വന്തം).

ലിംഗത്താൽ ചേഷ്ടതാമൂഹ-
മനുമാനാഖ്യകൊൾവതാം

ലിംഗത്താൽ ഊഹിക്കുന്നതു അനുമാനം. ഉദാഹരണത്തിനു മുമ്പു കാണിച്ച 'മുന്നിടമഭ്യുന്നതമായ്' എന്ന (ശാകുന്തളത്തിലെ) പദ്യം നോക്കുക. ഇവിടെ ചുവടുകൊണ്ടു ശകുന്തള ലതാഭവനത്തിലുണ്ടായിരിക്കുമെന്നു ഊഹിക്കുന്നു.

൧൭൮ രതിഹർഷോത്സവങ്ങൾക്കു-
പ്രാൎത്ഥിച്ചിടുവതൎത്ഥനം

രത്യാദികൾ പ്രാൎത്ഥിക്കുന്നതു അൎത്ഥനം.

നീണ്ടിട്ടേറ്റം വെളുത്തുള്ളൊരു കടമിഴികൊണ്ടെന്നെ നീയൊന്നു നോക്കു
കണ്ടിക്കാർവേണി! ദാസ്യം തടവുമിവനിൽ നീ സംക്രമിക്കുന്നതെന്തേ

കൊണ്ടാടി ച്ചാരുമന്ദസ്മിതമധുര മുദാരോക്തി നീ ചൊല്ലിയാലും
വേണ്ടാ ദുശ്ശങ്ക പങ്കേരുഹമിഴി കരതാർ ക്ഷിപ്തമെന്നെ ത്തലോടാൻ.

(വേണീസംഹാരം.)

രഹസ്യമാകുമർത്ഥത്തി-
ന്നുദ്ഭേദം ക്ഷിപ്തിനാമകം

രഹസ്യാർത്ഥത്തിന്റെ ഉദ്ഭേദനം ആകുന്നു ക്ഷിപ്തി.

വേണ്ടാതെ കൗണ്ടകകചഗ്രഹത്തി ലുണ്ടായിരുവിൽ ബദ്ധ ഭൂരിനാശം;
രണ്ടാമതീമട്ട ഭവിച്ചതോർത്തു കണ്ടാൽ പ്രജേശഫലം സകലം തുലഞ്ഞു.

(വേണീസംഹാരം.)

൧൮൦ ഏററം കോപംപെടുന്നോന്റെ
വാക്കതാം തോടകാഭിധം

അധികം കുപിതനായവന്റെ വാക്ക തോടകം.

ഒരു പുരുഷൻ—(ക്രോധത്തോടും ഗർവ്വത്തോടുംകൂടി പ്രവേശിച്ചു) ഛീ! എന്തു ചാപല്യം കാണിക്കുന്നു. നീ 'എന്താണ്' പറയുന്നത് ഇത്യാദി.

(ഉത്തരരാമചരിതം.)

സന്തോഷംകലരുന്നോന്റെ
വാക്കാമധിബലാഹ്വയം

സന്തുഷ്ടനായവന്റെ വാക്ക അധിബലം.

മിത്ഥ്യാദൃഷ്ടി:—'പെരുത്തു സന്തോഷം! എങ്കിലും മഹാരാജാവ് കല്പിച്ചാലും' ഇത്യാദി.

(പ്രബോധചന്ദ്രോദയം.)

൧൮൧ നൃപാദികളാൽ ജനിക്കുന്ന
ഭയമുദ്വേഗനാമകം.

രാജാവു, ചോരൻ, ശത്രു മുതലായവരിൽനിന്നുമുണ്ടാകുന്ന ഹൃദയത്തിന്റെ ക്ഷോഭം ഉദ്വേഗമാകുന്നു.

സൂതൻ—(കേട്ടിട്ടു ഭയത്തോടുകൂടി) എന്തു ദുർബ്ബുദ്ധികളായി ദുര്യോധനാദികളാകുന്ന മഹാവനങ്ങൾക്ക് ഉല്പാതമാരുതനായ മാരുതി ഇവിടെ

അടുത്തുവന്നു കഴിഞ്ഞോ? മഹാരാജാവിനിതുവരെ ബോധം വന്നിട്ടു മില്ല.

(വേണീസംഹാരം.)

ശങ്കാഭയത്രാസകൃതം
സംഭ്രമം വിദ്രവാഖ്യമാം

അനിഷ്ടാശംസ ശങ്കയും, ഭയാനകുലമായ വ്യാപാരം ത്രാസവും, സംഭ്രമം വേഗവും ആകുന്നു. ഇവയാലുണ്ടാകുന്നതു വിദ്രവം.

അശ്വത്ഥാമാവ്:— (സംഭ്രമത്തോടുകൂടി) മാതുല! കഷ്ടം! കഷ്ടം! ജ്യേഷ്ഠന്റെ പ്രതിജ്ഞാഭംഗത്തെ ഭയപ്പെട്ട് അർജ്ജുനൻ ശരവർഷങ്ങളെക്കൊണ്ട് കൌന്തേയന്മാരെ ഒരുമിച്ചു പുറകോട്ടു മാറുന്നു.

(വേണീസംഹാരം.)

൧൪൩ ഉദ്ദേശത്തിന്റെ സിദ്ധിക്കു
വിഘ്നങ്ങളെവരുത്തിടും
കാര്യങ്ങളെക്കുറിച്ചുള്ള
പര്യാലോചനയും തഥാ

൧൪൪ അതിന്നിടയ്ക്കു ചേരുന്ന
തടസ്ഥങ്ങളുമാഫലം
നായകൻ ചെയ്തതാം യത്ന-
മതും ചേരും വിമർശകേ.

ഉദ്ദേശസിദ്ധിക്കു പ്രതിബന്ധത്തെയുണ്ടാക്കുന്ന കാര്യങ്ങളെക്കുറിച്ചുള്ള പര്യാലോചനയും, അതിനിടക്കു സംഭവിക്കുന്ന തടസ്ഥങ്ങളും, ഫലം വരെയുള്ള നായകന്റെ യത്നങ്ങളും, വിമർശസന്ധിയിൽ ഉൾപ്പെടുന്നു. നിയതാപ്തിയുടേയും പ്രകരിയുടേയും സംബന്ധത്താൽ ഇതു ഉണ്ടാകുന്നു. നായകന്റെ അസ്വാസ്ഥ്യവും മററും ഇതിലുൾപ്പെടുന്നു. ശാകുന്തളം ഏഴാമങ്കം വിമർശസന്ധിയാകുന്നു.

൱൯൪ അപവാദാഹ്വയം പിന്നെ-
സ്സംഫേടം വ്യവസായവും
ദ്രവദ്യുതികളും ശക്തി-
പ്രസംഗം ഖേദവും തഥാ

൱൯൫ പ്രതിഷേധവിരോധങ്ങൾ
പ്രരോചനയുമാവിധം
ഇതിന്നംഗങ്ങൾ പതിമൂ-
ന്നാദാനഛാദനങ്ങളും

അപവാദം സംഫേടം വ്യവസായം ദ്രവം ദ്യുതി ശക്തി പ്രസംഗം ഖേദം പ്രതിഷേധം വിരോധം പ്രരോചന ആദാനം ആച്ഛാദനം എന്നു വിമൎശസന്ധിക്കു പതിമൂന്നംഗങ്ങൾ ഉണ്ടു്.

൱൯൬ ദോഷപ്രഖ്യാപനം ചെയ്യു-
തപവാദാഭിധാനകം

ദോഷത്തെ പ്രഖ്യാപനം ചെയ്യുന്നതു അപവാദം.

യുധിഷ്ഠിരൻ:—പാഞ്ചാലകാ! ദുർബുദ്ധിയായ ആ കൌരവാധമന്റെ സ്ഥാനം ഇന്നതെന്നു മനസ്സിലാക്കിയോ?

പാഞ്ചാലകൻ:—കേവലം സ്ഥാനംതന്നെയല്ല ദേവിയുടെ കേശപാശസ്പൎശമാകുന്ന പാതകത്തിനു പ്രധാനഹേതുവായ ആ ദുർബുദ്ധിയെതന്നെ കണ്ടുകിട്ടി.

(വേണീസംഹാരം.)

രുഷ്ടനായിട്ടുരയ്ക്കുന്ന
വാക്കു സംഫേടകാഹ്വയം

കോപിച്ചു പറയുന്നതു് സംഫേടകം.

ലവൻ—(ക്രോധത്തോടും വെറുപ്പോടുംകൂടി) ആ! കൂടെക്കൂടെ ഇവർ വീരസംവാദം ചെയ്യുന്നതിനു വിഘ്നമുണ്ടാക്കിക്കൊണ്ടു് എന്നെ ചിരിത്തയാക്കുന്നു.

(ഉത്തരരാമചരിതം.)

൰൭ പ്രതിജ്ഞാഹേതുവിനുള്ള
സംഭവം വ്യവസായമാം

പ്രതിജ്ഞാഹേതുവിന്റെ സംഭവം വ്യവസായം.

പൊടിച്ചു കൌരവ്യരെയൊക്കെ നന്നായ്-
കുടിച്ചു ദുശ്ശാസന രക്തപൂരം
ഒടിച്ചു ദുര്യോധന ദുർഗ്ഗോരു-
പൊടിപ്പവൻ ഭീമനിതാ തൊഴുന്നേൻ.

(വേണീസംഹാരം.)

ശോകാവേഗാദിയാലുണ്ടാം
ഗുർവ്വനാദരമാം ദ്രവം

ദുഃഖം മുതലായവ നിമിത്തം ഗുരുജനങ്ങളിൽ ആദരം ഭാവിക്കാതിരിക്കുന്നതു ദ്രവം.

ലവൻ:—(ചിരിച്ചുകൊണ്ടു) ജാമദഗ്ന്യനെക്കൂടി ജയിച്ച ആളാണു് ആ രാജാവ് എന്നു എന്താണിത്ര ഘോഷിക്കുന്നതു്?

പൊയ്യല്ലുക്തിഹ വാക്കിലന്തണജനങ്ങൾക്കെന്നതെങ്ങും ശ്രുതം
കയ്യിന്നുള്ളൊരു വീര്യമോ കരുതിയാൽ ക്ഷത്രിയന്മാർക്കുതാൻ
കയ്യിൽ ശസ്ത്രമെടുത്തൊരന്തണനതാം ജാമദഗ്ന്യൻ രണം
ചെയ്യാതന്നു ശമിച്ചു മാനമതിനാൽ ക്ഷത്രിയന്നെന്തഹോ.

(ഉത്തരരാമചരിതം.)

൰൮ ഭർത്സനം ഭയമുണ്ടാക്കും
നിലയെന്നിവയാം ദ്യുതി.

ഭർത്സനവും ഭയത്തെ ഉണ്ടാക്കുന്ന അവസ്ഥയും ദ്യുതി.

നന്നായ്നൈർമ്മല്യമേലും വിധുവിനുടെകുലം തന്നിൽനീ ജാതനല്ലേ
ചൊന്നാലും കയ്യിലില്ലേ ഗദ സഹജനെഴും ചോരഭക്ഷിച്ചോരീ ഞാൻ
മുന്നേ നിൻവൈരിയല്ലേ മധുമഥനനൊടും നീ കയർത്തതിയില്ലേ
ചെന്നേ പങ്കത്തിലിപ്പോൾ ച്ചപല! രണതലം വിട്ടു പേടിച്ചൊളിച്ചോ.

(വേണീസംഹാരം.)

വിരോധമഖിലം നന്നായ്
ശമിക്കും നില ശക്തിയാം.

വിരോധത്തിൻെറ ശമനം ശക്തി.

ചോരിൽ ച്ചത്തവർതൻവപുസ്സുകൾ ദഹിപ്പിക്കട്ടെ! ബന്ധുക്കൾ ക-
ണ്ണീരോടൊത്തു തിലോദകം മൃതനരർക്കേകട്ടെ മിത്രങ്ങളും
നേരേ പാത്തു തിരഞ്ഞിടട്ടെ കഴുകൻ കൊത്തും സുഹൃത്തിൻകുലം
സൂരൻമാഞ്ഞു രിപുക്കളൊത്തു നടക്കീടട്ടെ സൈന്യത്തെയും.

(വേണീസംഹാരം.)

൧൮൮ പ്രസംഗം ജനകൻ തൊട്ട ഗുരുക്കളുടെ കീത്തനം

ജനകാദികളായ ഗുരുക്കന്മാരെ കീത്തിക്കുന്നത് പ്രസംഗമാകുന്നു.

എങ്ങുന്നോ പുതുതായിറങ്ങിയ മഹാഗംഭീരനാണിപ്പുമാ-
നിങ്ങോക്കാമുനി ജാമദഗ്ന്യനമഹോ നിസ്സാരനാകുന്നപോൽ
തിങ്ങും മംഗലമേകിയേഴുഭുവനങ്ങൾക്കും ഭയംതീത്തുകൊ-
ണ്ടെങ്ങും വിങ്ങിയ താതപുണ്യചരിതം കേട്ടിട്ടുമില്ലിപ്പുമാൻ.

(ഉത്തരരാമചരിതം.)

൧൮൯ മനോവ്യാപാരജനിതം ശ്രമമാം ഖേദനാമകം.

മനസ്സിൻെറ വ്യാപാരം നിമിത്തമുണ്ടാകുന്ന ശ്രമം ഖേദം.

മോഹിക്കുന്നു തളന്നുള്ളുടലുടനെ വിട്ടുന്നില്ല ചൈതന്യമന്തർ-
ദ്ദാഹത്താൽ വെന്തിടുന്നു തനു പുനരതുനീറായിടുന്നില്ലതാനും
ഹാഹാ പൊട്ടുന്നചിത്തം വലുതുമഴലിനാൽ വേർപെടുന്നില്ലരണ്ടായ്
ദേഹേ മമ്മം പിളക്കുന്നിതു വിധിയിനിയും വേർപെടുന്നില്ല ജീവൻ.

(ഉത്തരരാമചരിതം.)

൧൯൦ ഇഷ്ടാത്ഥത്തിൻ പ്രതീഘാതം പ്രതിഷേധാഖ്യമാമതു

ഇഷ്ടമായ അത്ഥത്തിൻെറ പ്രതീഘാതമാകുന്നു പ്രതിഷേധം.

പ്രദ്യുമ്നൻ:— (വിദൂഷകനോടു) സ്നേഹിതാ! എന്താണങ്ങു തനിച്ചിരിക്കുന്നത്. ഇഷ്ടതോഴികളാൽ അനുഗതയും എൻെറ പ്രിയതമയുമായ പ്രഭാവതി എവിടെ?

വിദൂഷകൻ:— അസുരപതി വിളിച്ചു് എവിടെയോ കൊണ്ടുപോയി.

പ്രദ്യുമ്നൻ:— (ദീർഘനിശ്വാസത്തോടുകൂടി)

രാകാശശാങ്കമുഖി! മത്തചകോരനേത്രേ!
ഹാ! കഷ്ടമിന്നെവിടെ നമ്മെ വെടിഞ്ഞുപോയീനി
പോകട്ടിനി സപദി മത്തനുവിട്ടു ജീവ!
ശോകപ്രദൻ വിധി കൃതാർത്ഥത നേടിടട്ടേ.

(പ്രഭാവതി. സ്വന്തം.)

കാര്യാത്യയത്തെയറിയി-
പ്പതാകുന്നു വിരോധകം

**കാര്യാത്യയത്തെ അറിയിക്കുന്നതു വിരോധം.**

ഊക്കാളും ഭീഷ്മനാകുന്നൊരു കടൽ തരണം ചെയ്തു വൻദ്രോണനാം തീ
നിൽക്കാതെ കെട്ടു കർണ്ണാശുഗപതി ഹതനായ് ശല്യരും പൂകിനാകം
മൂക്കാലും സിദ്ധമായീ വിജയമിഹ മരുൽസൂനുതൻ സാഹസത്താ-
ലിക്കാലം ഞങ്ങളെല്ലാവരുമിനിയുമഹോ സംശയത്തിങ്കലായീ.

(വേണീസംഹാരം)

൮൦൧ പ്രരോചനം സംഹൃതാർത്ഥ-
മതു കാണിച്ചിടുന്നതാം.

**ഉപസംഹരിക്കുന്ന പ്രയോജനത്തെ കാണിക്കുന്നതു പ്രരോചനം.**

പൊൻകുംഭത്തിൽ നിറച്ചിടട്ടെ സലിലം രാജ്യാഭിഷേകത്തിനായ്
പങ്കംപാറിയഴിഞ്ഞവാർമുടിയുടൻ കെട്ടട്ടെ പാഞ്ചാലിയും
തങ്കൈകൊണ്ടു കഠോരരേണിറുവാരപ്രദ്വേഷിയാം രാമനും
വങ്കോപത്തൊടു ഭീമനും പടനിലം പ്രാപിക്കിലാശങ്കയോ.

(വേണീസംഹാരം.).

കാര്യത്തെസ്സംഗ്രഹിച്ചിടു-
മതിന്നാദാനമെന്നു പേർ.

**കാര്യത്തെ സംഗ്രഹിക്കുന്നതു ആദാനം.**

രക്ഷസ്സല്ല പിശാചുമല്ല രിപുരക്തത്തിൽ കുളിച്ചാർത്തുടൻ
രൂക്ഷക്രോധമൊടും പ്രതിജ്ഞയെ നിവർത്തിച്ചോരു ഞാൻ ക്ഷത്രിയൻ

ഉൾക്ഷോഭത്തൊട്ടു നഷ്ടശിഷ്ടനൃവരന്മാർ നിങ്ങൾ പേടിച്ചുകൊ-
ണ്ടീക്ഷിച്ചെന്നെ മറഞ്ഞിടേണ്ട മൃതമാതംഗാശ്വപാർശ്വങ്ങളിൽ.
(വേണീസംഹാരം.)

ഇവിടെ ശത്രുക്കളെ എല്ലാം വധിച്ച കാര്യം പറഞ്ഞിരിക്കുന്നു.

൨൨ കാര്യത്തിന്നവമാനാദി
സഹിക്കിൽ ഛാദനാഖ്യമാം

പ്രയോജനത്തിനു വേണ്ടി അവമാനാദികളെ സഹിക്കുന്നതു ആഛാദനം.

ഭ്രാതാക്കൾ നൂറും ഹതരാകമിപ്പോൾ സ്ഫീതാർത്തിയായ്ദുർമ്മൊഴി തൂകിടുന്നു
ഏതാനുമന്യത്തിനു ശക്തിയറ്റിട്ടോതാൻ തുനിഞ്ഞാലതിലെന്തു ചേതം
(വേണീസംഹാരം.)

ബീജവത്തുകളായിട്ടും
മുഖാദ്യർത്ഥങ്ങൾ ചേർന്നവ.

[൨൩ ഒന്നിച്ചുമുഖ്യകാര്യത്തെച്ചേ-
ർത്താകമുപസംഹൃതി.

മുഖപ്രതിമുഖാദികളായ സന്ധികളിൽ അവിടെയവിടെയായി ചേർത്തിട്ടുള്ള ബീജങ്ങൾക്കു പ്രധാനമായ ഉദ്ദേശത്തിൽ ഏകാർത്ഥതയെ കാണിച്ചു മുഖ്യകാര്യത്തെ നിർവ്വഹിക്കുന്നതു് ഉപസംഹൃതി. ഇതു നിർവ്വഹണസന്ധി എന്നു പറയപ്പെടുന്നു. ഫലാഗമത്തിന്റേയും കാര്യത്തിന്റേയും സംബന്ധത്താലിതുണ്ടാകുന്നു. ശകുന്തളയെ ഉപേക്ഷിക്കുന്നതിനു കാരണമായ വിസ്മൃതി ദുർവ്വാസസ്സിന്റെ ശാപം കൊണ്ടുണ്ടായതാണെന്നു, കഥാനായികാനായകന്മാർ അന്യോന്യം മനസ്സിലാക്കുന്ന ഭാഗം (ശാകുന്തളം ഏഴാമങ്കം) ഉപസംഹൃതി (നിർവ്വഹണ) സന്ധിയാകുന്നു.

സന്ധിർവ്വിബോധം ഗ്രഥനം
നിർണ്ണയം പരിഭാഷണം.

൧൦൪ കൃതിഃ പ്രസാദമാനന്ദം
സമയം ചോപഗൂഹനം
ഭാഷണം പൂർവ്വമാം വാക്യം
കാവ്യസംഹാരവും തഥാ.

൧൦൫ പ്രശസ്തി പതിനാലേവ-
മംഗം നിർവ്വഹണത്തിലാം

സന്ധി വിബോധം ഗ്രഥനം നിർണ്ണയം പരിഭാഷണം കൃതി പ്രസാദം ആനന്ദം സമയം ഉപഗൂഹനം ഭാഷണം പൂർവ്വവാക്യം കാവ്യസംഹാരം പ്രശസ്തി എന്നു പതിനാലു അംഗങ്ങളും നിർവ്വഹണസന്ധിയിൽ ഉണ്ട്.

ബീജത്തിനെപ്പറ്റാമുതഭാ-
വനയ്ക്കാം സന്ധിയെന്നു പേർ

ബീജത്തിന്റെ പ്രകൃഷ്ടമായ ഭാവനയാണ് സന്ധി.

ഭീമസേനൻ:—ഞാൻ പറഞ്ഞതു ഭവതി ഓർമ്മിക്കുന്നുണ്ടോ? (തിരിച്ചു പലവട്ടവും ബലമിയന്ന ഭീമൻ കനം) എന്ന ശ്ലോകം ചൊല്ലുന്നു.

(വേണീസംഹാരം)

ഇവിടെ മുഖസന്ധിയിൽ വിന്യസിച്ചു ബീജത്തെ വീണ്ടും 'തിരിച്ചു പലവട്ടവും' ഇത്യാദിപദ്യം കൊണ്ടു ഭാവന ചെയ്തിരിക്കുന്നു.

൧൦൬ കാര്യത്തിനിയലുന്നോരു
മാർഗ്ഗം താൻ വിബോധകം

ഭീമസേനൻ:—ആര്യൻ ഒരു ക്ഷണം എന്നെ വിട്ടയക്കണം.

യുധിഷ്ഠിരൻ:—ഇനിയും വല്ലതും പ്രവർത്തിക്കേണ്ടതുണ്ടോ?

ഭീമസേനൻ:— വലുതായ കാര്യം ചെയ്യേണ്ടിയിരിക്കുന്നു. ദുശ്ശാസനന്റെ രക്തത്താൽ നനഞ്ഞിരിക്കുന്ന ഈ കൈകൊണ്ടു പാഞ്ചാലിയുടെ തലമുടി കെട്ടേണ്ടതായിരിക്കുന്നു.

യുധിഷ്ഠിരൻ:—അങ്ങു പോകുക; തപസ്വിനി വേണീസംഹാരത്തെ അനുഭവിക്കട്ടെ.

(വേണീസംഹാരം.)

കാൎയ്യങ്ങൾതന്നുപക്ഷേപ-
മതിനാം ഗ്രഥനാഹ്വയം

കാൎയ്യങ്ങളുടെ ഉപക്ഷേപം ഗ്രഥനം.

ഭീമസേനൻ:— പാഞ്ചാലി! ദുശ്ശാസനൻ അഴിച്ചിട്ടിരിക്കുന്ന ഈ തലമുടി ഞാൻ ജീവിച്ചിരിക്കുമ്പോൾ സ്വന്തം കൈകൊണ്ടു ഭവതി കെട്ടേണ്ട. നില്ക്കു ഞാൻതന്നെ കെട്ടാം.

(വേണീസംഹാരം)

ഉറ്റനുഭൂതാൎത്ഥകഥന-
മതിനാം നിൎണ്ണയാഹ്വയം

അനുഭൂതമായ അൎത്ഥത്തെ പറയുന്നതു നിൎണ്ണയം.

ഭീമ:—ദേവ! അജാതശത്രോ! ഇപ്പോഴും ദുൎയ്യോധനഹതകൻ എവിടെ ആകുന്നു. ഞാനാകട്ടെ ആ ദുൎബ്ബുദ്ധിയുടെ

വാശിക്കാരനലതാഴെയിട്ടിയുടലിൽ തദ്രക്തമാം ചന്ദനം
പൂശീ വാരിധി ചൂഴുമൂഴിയൊടുമാശ്രിതാൎത്ഥനിൽകൂടിനാം
നാശം പൂണ്ടു സഭൃത്യമിത്രഭടരാം കൗരവ്യരെല്ലാവരും
ഭോ! ശബ്ദിപ്പൊരു ധാൎത്തരാഷ്ട്രനുടയ പ്പോരൊന്നു താൻ ബാക്കിയായ്.

(വേണീസംഹാരം.)

പരിവാദകൃതം വാക്കു-
ചൊല്ലുതാം പരിഭാഷണം

പരിവാദകൃതമായ വാക്കു പറയുന്നതു പരിഭാഷണം.

രാജാവ്:—(പ്രകാശം) തത്ര ഭവതി ഏതു രാജൎഷിയുടെ പത്നിയാണ്?
താപസി:—ആ ധൎമ്മപത്നീപരിത്യാഗിയുടെ പേര് സ്മരിക്കപോലുമരുത്.

(ഭാഷാശാകുന്തളം.)

ഉറ്റു ലബ്ധമായിട്ടമൎത്ഥത്തിൻ-
സ്ഥിരീകരണമാം കൃതി

സ്വാധീനമായ അൎത്ഥത്തെ സ്ഥിരമാക്കുന്നതു കൃതി.

ശിഷ്ടൻ വ്യാസമഹൎഷിമാരാമുനിമാർ വാത്മീകിരാമാഖ്യരും
ധൃഷ്ടദ്യുമ്നൻ മശ്ചിനിതനയരോടൊത്തുള്ള സേനേശരും

ഇഷ്ട്വാ മാഗധമാത്സ്യയാദവരുമായ് വന്നെത്തി തൻതോഴ്കളിൽ
പുഷ്ടാംഭഃകലശങ്ങളേന്തി യിവനിൽ രാജ്യാഭിഷേകത്തിനായ്.

(വേണീസംഹാരം.)

ഇവിടെ രാജ്യാഭിഷേകംകൊണ്ടു ലബ്ധമായ അർത്ഥത്തെ സ്ഥിരീകരിക്കുന്നു.

ശുശ്രൂഷാദിപ്രസാദാഖ്യം

ശുശ്രൂഷമുതലായതു പ്രസാദം. വേണീസംഹാരത്തിൽ പാഞ്ചാലിയുടെ കേശപാശത്തെ ഭീമസേനൻ കെട്ടുന്നതു ഉദാഹരണം.

ആനന്ദം വാഞ്ഛിതാഗമം

അഭീഷ്ടപ്രാപ്തി ആകുന്നു ആനന്ദം.

ദ്രൌപദി:—നാഥാ ഈ പ്രവൃത്തി ഞാൻ മറന്നുപോയിരിക്കുന്നു. നാഥന്റെ പ്രസാദത്താലിനിയുമനുഭവിക്കാം.

ഫാൻ ദുഃഖത്തിൻ ശമനപ്രാപ്തി—
യതിനു സമയാഹ്വയം.

ദുഃഖം ശമിക്കുന്നതു സമയം.

വാസവദത്ത (രത്നാവലിയെ ആലിംഗനംചെയ്തിട്ടു) ഭഗിനി! സമാശ്വസിക്കു! സമാശ്വസിക്കു!

(രത്നാവലി-സ്വന്തം.)

അത്ഭുതത്തിന്റെ സംപ്രാപ്തി
ഭവിപ്പതുപഗൂഹനം

അത്ഭുതമുണ്ടാകുന്നതു ഉപഗൂഹനം.

അങ്കഃ:—ആശ്ചര്യം ആശ്ചര്യം പതിവ്രതാസ്വരൂപമായിരിക്കുന്ന തേജസ്സ മറ്റു തേജസ്സുകളാൽ പരാഭൂതമായിബ്ഭവിക്കുന്നില്ല. എന്തെന്നാൽ:—

തന്നുദഗ്രതരശുദ്ധി കാട്ടുവാൻ
ചെന്നു വൻചിതയണഞ്ഞ ജാനകി

നീരിനും ദഹനനും പെട്ടന്നതാ-
യോരുഭേദമറിയുന്നതില്ലഹോ.

(രാഘവാനന്ദം. സ്വ.)

ഹർഷം സ്തുതിച്ചു ബഹുമാനത്തെ-
പ്പറയുന്നതു ഭാഷണം.

ബഹുമാനത്തെക്കുറിച്ചു സ്തുതിച്ചു പറയുന്നതു ഭാഷണം.

രാമൻ രാവണവൈരി സീത സതിമാർ ചൂടുന്ന രത്നം പരം
സാമർത്ഥ്യം പെട്ട മിന്ദ്രജിദഭിജയിയാ മാലക്ഷ്മണൻ വിശ്രുതൻ
രാമൻതൻ വിരഹത്തിലാബ്ഭരതനോ തല്പാദുകാരക്ഷകൻ
ശത്രുഘ്നൻ മഹിതൻ രഘൂദ്വഹകുടുംബം താൻ ഗുണോൽകൃഷ്ടമാം.

(രാഘവാനന്ദം. സ്വന്തം.)

പൂർവ്വവാക്യം യഥോക്താർത്ഥ-
സ്ഥിതിതൻ സമ്പ്രദർശനം

യഥോക്തമായ അർത്ഥത്തിന്റെ സ്ഥിതി കാട്ടുന്നതു പൂർവ്വവാക്യം.

ഭീമസേനൻ:—ബുദ്ധിമതികേ! പാണ്ഡവദാരങ്ങളെ പരിഹസിച്ച ആ ഭാനുമതി എവിടെയാണ്?

(വേണീസംഹാരം.)

ഹർഷധർമ്മാർത്ഥാദികൾതൻ ലാഭാൽ-
ത്തങ്ങൾക്കുള്ളൊരു തൃപ്തിയെ
കഥിക്കുവതുതാൻ കാവ്യ-
സംഹാരമിതി കീർത്തിതം

ധർമ്മാദിലാഭം നിമിത്തം തങ്ങൾക്കുള്ള തൃപ്തിയെപ്പറയുന്നതു കാവ്യസംഹാരം.

വിഷ്ണുഭക്തി:— എഴുനീൽക്കൂ വത്സാ! നിനക്കെന്താണിനി ഞാൻ പ്രിയം ചെയ്യേണ്ടത്?

പുരുഷൻ:—ഇതിലധികം പ്രിയമായിട്ടെന്താണ് ചെയ്യേണ്ടത്. എന്നെന്നാൽ:—

ഹതരായിതു ശത്രുക്കൾ കൃതകൃത്യൻ വിവേകനായ്
സദാനന്ദാഖ്യഴക്കംഠ പദത്തിൽ ച്ചേൎത്തിതെന്നെയും.

(പ്രബോധചന്ദ്രോദയം.)

കാവ്യസംഹാരത്തിൽ കഴിഞ്ഞകാൎയ്യങ്ങളെ ചുരുക്കിപ്പറയേണ്ടതാകുന്നു.

ഏവം ചരാചരങ്ങൾക്കെല്ലാം ത-
ഭരതന്മാർ ശുഭത്തിനായ്
ചെയ്യുന്തായിട്ടുമാശിസ്സിൻ-
വചനം താൻ പ്രശസ്തിയാം.

ചരാചരങ്ങളുടെ എല്ലാം മംഗലത്തിനായി ഭരതന്മാർ ചെയ്യുന്ന ആശീൎവ്വചനമാകുന്നു പ്രശസ്തി. ഇതു ഭരതന്മാർ (നടന്മാർ) ചെയ്യുന്നതിനാൽ ഭരതവാക്യം.

നന്മയോടരചനെപ്പൊഴും ജനഹിതൈകതാനത ഭവിക്കണം
സന്മനോഹരസരസ്വതിക്കു മഹിമാവനല്പമുളവാകണം
ജന്മമൃത്യുമയമായൊരാമയമകററി മോക്ഷമരുളീടണം
ചിന്മയൻ മമ ച നീലശൈലാഹിത നമേയശക്തിധരനാത്മഭൂഃ.

(ഭാഷാശാകുന്തളം)

ഏന്നു രസവൈകല്യമേല്ക്കാതെ
സപ്രയോജനമായിവ
അംഗങ്ങൾ നാടകത്തിങ്കൽ
സൎവ്വം ചേൎക്കയുക്തിപോൽ.

അഞ്ചു സന്ധികൾക്കും കൂടി ഇപ്രകാരമുള്ള അറുപത്തഞ്ചു അംഗങ്ങളെ രസത്തിനു വൈകല്യം വരാതേയും സപ്രയോജനമായും യോജിക്കുന്നതുപോലെ നാടകത്തിൽ ചേൎക്കണം. അംഗങ്ങളെ രസത്തിനു് യോജിക്കത്തക്കവിധമേ ചേൎക്കാവു. ശാസ്ത്രോക്തമാണെല്ലോ എന്നു വിചാരിച്ചുമാത്രം സ്വീകരിക്കരുതു്. അംഗങ്ങൾക്കു വൈകല്യമുള്ള ഒരുത്തൻ പ്രവൃത്തികൾക്കു അശക്തനും വിരൂപനും ആകുന്നതുപോലെ

അംഗഭംഗയുക്തമായ നാടകം അരസജനകവും വികൃതവും ആയിബ്ഭവിക്കുന്നു.

൨൧൪ സാമം ദാനം തഥാ ഭേദം
പ്രത്യുല്പന്നമതാം മതി
ബന്ധവും വധവും ഗോത്ര-
സ്ഖലിതം ക്രോധധീകളും.

൨൧൫ ഓജസ്സും സാഹസം ഭീതി-
മായയും ഭ്രാന്തി സംവൃതി
സ്വപ്നലേഖങ്ങളും ദൂത്യം
ഹേതുവിന്നവധാരണം.

൨൧൬ മദവും ചിത്രമെന്നവ-
മിരുപത്തൊന്നമാതിരി
സന്ധ്യന്തരങ്ങൾ ചേൎക്കേണ്ടു-
ന്നവയാണു യഥോചിതം.

മുമ്പു പറഞ്ഞവ കൂടാതെ ഇരുപത്തൊന്നു സന്ധികൾ കൂടെയുണ്ടു്. ഇവയേയും യഥോചിതം ചേൎക്കണം. സാമം ദാനം ഭേദം പ്രത്യുല്പന്നമതി ബന്ധം വധം ഗോത്രസ്ഖലിതം ക്രോധം ധീ ഓജസ്സ സാഹസം ഭീതി മായ ഭ്രാന്തി സംവൃതി സ്വപ്നം ലേഖം ദൂത്യം ഹേത്വവധാരണം മദം ചിത്രം എന്നിവ ഇരുപത്തിയൊന്നും ഇതരസന്ധികളാകുന്നു.

൨൧൭ സ്വകാനുവൃത്തിയെക്കാട്ടും
പ്രിയവാക്കു സാമമാം
ഭൂഷാദിപ്രാതിനിദ്ധ്യേന
സമൎപ്പിപ്പതു ദാനവും.

൨൧൮ ഭേദം കപടമാം വാക്കാൽ
സുഹൃത്തിൻ ഭേദകല്പനം

താല്ക്കാലികം തൽപ്രതിഭ
പ്രത്യുല്പന്നമതിസ്മൃതം.

൨൧൯ ദണ്ഡമാമവിനയാദി-
തജ്ജനം നയനാദിയാൽ
ആതതായിക്കെഴും ദ്രോഹ-
ക്രിയതാനവധാഭിധം.

൨൨൦ ഗോത്രസ്ഖലിതമാം നാമ-
വ്യത്യയം ചെന്ന ഭാഷണം
ക്രോധാദ്യമപരാധാദി
കൊണ്ടുചിത്തം ജ്വലിപ്തതാം.

൨൨൧ ഇഷ്ടാൎത്ഥസിദ്ധിവൈരസ്യ-
മുള്ളചിന്തയതാണധീ
ഓജസ്സ്വശക്തികാട്ടുന്ന
വാക്കതന്നെടഭാഷണം.

൨൨൨ ജീവനിൽ പ്രിയശൂന്യം ത-
ദ്ര്യാപാരം സാഹസാഹ്വയം
ഭയമാകസ്മികം ത്രാസം
മായ കൈതവകല്പനം.

൨൨൩ വിപരീതത്തിനാലുള്ളാ-
രറിവാം ഭ്രാന്തിനാമകം
ഞാൻ പറഞ്ഞതിനെത്തന്നെ
മൂടിടുന്നതു സംവൃതി.

൨൨൪ ഉറക്കത്തിൽ കഥിക്കുന്ന
വചനം സ്വപ്നനാമകം
വിവക്ഷിതാൎത്ഥമുൾക്കൊള്ളും
പത്രലേഖം പ്രകീൎത്തിതം.

൨൨൫ പ്രയാസമായ കാൎയ്യത്തിൻ
സഹായം ഭൃത്യനാമകം
ഹേതുവാലൎത്ഥദാൎഢ്യം കൊണ്ടു-
വരു ഹേത്വവധാരണം.

൨൨൬ മദ്യജം മദമിത്യാഖ്യം
ചിത്രമാകാരലേഖനം

തന്റെ അനുവൃത്തിയെ കാണിക്കുന്ന ഇഷ്ടമായ വാക്കാകുന്നു സാമം. പ്രാതിനിധ്യത്തോടു കൂടി ഭൂഷണം മുതലായവയെ സമൎപ്പിക്കുന്നതു ദാനം. കപടവാക്കുകളെക്കൊണ്ടു സുഹൃത്തുക്കളുടെ ഭേദത്തെ ചെയ്യുന്നതു ഭേദം. തല്ക്കാലമായുണ്ടാകുന്ന പ്രതിഭയാണു് പ്രത്യുല്പന്നമതി. കണ്ണുകൊണ്ടോ ചെവികൊണ്ടോ അവിനയാദിയെ തൎജ്ജിക്കുന്നതു ദണ്ഡം. ആതതായിയുടെ ദ്രോഹക്രിയ വധം. നാമത്തെ വ്യതിക്രമിച്ചു പറയുന്നതു ഗോത്രസ്ഖലിതം. അപരാധം മുതലായവയെക്കൊണ്ടു ഹൃദയം ജ്വലിക്കുന്നതു ക്രോധം. ഇഷ്ടമായ അൎത്ഥം കിട്ടുന്നതുവരെയുള്ള വിചാരമാണു് ധീ. ശക്തിയോടുകൂടിയ വാക്കു പറയുന്നതു ഓജസ്സ്. ജീവനിൽ പ്രിയമില്ലാതെ ചെയ്യുന്ന വ്യാപാരം സാഹസം. അഹേതുകമായുണ്ടാകുന്ന ത്രാസം ഭീതിയും കൈതവത്തെ കല്പിക്കുന്നതു മായയും ആകുന്നു. വിപരീതമായ അറിവു ഭ്രാന്തി. താൻ പറഞ്ഞതിനെത്തന്നെ മറയ്ക്കുന്നതു സംവൃതി. ഉറക്കത്തിൽ പറയുന്നതു സ്വപ്നം. വിവക്ഷിതമായ അൎത്ഥത്തോടു കൂടിയ പത്രം ലേഖം. പ്രയാസമായ കാൎയ്യത്തിനു സഹകരിക്കുന്നതു ഭൃത്യം. കാരണം കൊണ്ടു അൎത്ഥത്തെ നിശ്ചയിക്കുന്നതു ഹേത്വവധാരണം. മദ്യം പാനം ചെയ്തിട്ടുണ്ടാകുന്നതു് മദം. ആകാരത്തെ എഴുതുന്നതു ചിത്രം. ഇവയിൽ ദുൎഗ്ഗ്രഹങ്ങളെന്നു തോന്നുന്ന ചില സന്ധികളുടെ ഉദാഹരണങ്ങൾ താഴെ കൊടുക്കുന്നു.

ഖണ്ഡത്തിനു:—

എടോ പാപശീല!
സാരസ്യേന ചിരിച്ചുകൊണ്ടു കളിയായ്ത്താൻതോഴിനെന്മേനിതൻ-
താരാൽ മെല്ലെയടിച്ചിടുന്നപൊഴുതും ശോകംപെടും മേനിയിൽ
ക്രൂരൻ നീ കടുവായ ശസ്ത്രമിതണച്ചെല്ലോ ഹനിച്ചീടുവാ-
നാരാലന്തകഖണ്ഡമൊത്ത മമ കൈ വീഴട്ടെ നിന്മൌലിയിൽ.
(മാലതീമാധവം സ്വന്തം)

ഇതു കണ്ണുകൊണ്ടുള്ള തർജ്ജനത്തിനു ഉദാഹരണമാകുന്നു. ഇവിടെ അഘോരഘണ്ടന്റെ അഭിനയം കണ്ടിട്ടു മാധവൻ തർജ്ജനം ചെയ്യുന്നു.

ഉർവ്വിതന്റെ പരിരക്ഷ ചെയ്യവേ-
ദുർവ്വിനീതജനശാസ്തി പൌരവൻ
നിർവ്വിശങ്കമൃഷികന്യകാജനേ
ദുർവ്വിധങ്ങളു തുടരുന്നതാരവാൻ.
(ഭാഷാശാകുന്തളം)

ഇതു ശ്രുതികൊണ്ടുള്ള തർജ്ജനത്തിനു ഉദാഹരണം.

സംഭോഗാവസരങ്ങളിൽ കരുണയോടത്രേ മയാസ്വാദിതം
രംഭോരുപ്രിയതന്റെ ചെന്തളിർ പണിഞ്ഞീടുന്ന ബിംബാധരം
ദംഭോദ്രിക്തമതേ മദോൽക്കട!! തൊടുന്നാകിൽ വിടാ! നിന്നെ ഞാ-
നംഭോജത്തിനകത്തടച്ചു തടവിൽ പ്പാർപ്പിച്ചിടും ബംഭര!
(ഭാഷാശാകുന്തളം)

ഇവിടെ രാജാവിന്റെ വാക്കു ശക്തിയോടുകൂടിയിരിക്കുന്നതിനാൽ ഓജസ്സു;

മായക്കു:—

രാജാവു—(ആസനത്തിങ്കൽനിന്നും ഇറങ്ങിയിട്ടു) വയസ്യ!
ധാതാവബ്ജസ്ഥനിയ്യാളിവനിഹ ശിവനാം ചന്ദ്രചൂഡൻ ധനുസ്സും
ജാതാഭം ചക്രവും വൻഗദയുമസിയുമുൾക്കൊണ്ടെഴും വിഷ്ണുവിയ്യാൾ
ഓതാമൈരാവതസ്ഥൻ വിബുധഹരിയിവനദ്ദേവരിക്കൂട്ടർ ദേവ-
സ്ത്രീതൻവൃന്ദം ചലന്നൂപുരനിനദമിതാ ചെയ്യുന്നു നൃത്തം നഭസ്സിൽ.
(രത്നാവലി-സ്വന്തം)

ഇവിടെ ഇന്ദ്രജാലപ്രയോഗത്താൽ മായ കല്പിച്ചിരിക്കുന്നു.

സംഹൃതിക്കു:—

രാജാവു— (ആത്മഗതം) ഇയാൾ ഒരു വിടുവായനാണ്. ഒരു വേള എന്റെ ഇപ്പോഴത്തെ അഭിനിവേശത്തെക്കുറിച്ചു അന്തഃപുരത്തിൽ ചെന്നു പറഞ്ഞെങ്കിലും (മാഢവ്യനെ കയ്യിൽ ഗ്രഹിച്ചു പ്രകാശം) തോഴരേ! ഞാൻ മഹർഷിമാരെക്കുറിച്ചുള്ള ഗൌരവം വിചാരിച്ചാണേ ആശ്രമത്തിലേയ്ക്കു പോകുന്നത്. അല്ലാതെ സത്യമായി ആ മുനികന്യകയായ ശകുന്തളയിൽ എനിക്കൊരു താല്പര്യവുമില്ല. കേട്ടോളൂ.

മാനോടൊത്തു വളൎന്നു മന്മഥകഥാഗന്ധം ഗ്രഹിക്കാത്തവൾ
താനോ നാഗരികാംഗനാരസികനാമെന്നെ ഭ്രമിപ്പിക്കുവാൻ
ഞാനോരോന്നുവൃഥാ പറഞ്ഞു പരിഹാസാൎത്ഥം പരം തോഴരേ
താനോ ശുദ്ധമനതൊക്കെയിന്നു പരമാൎത്ഥത്തെന്ന ബോധിക്കലാ.

(ഭാഷാശാകുന്തളം)

ഇവിടെ രാജാവു, തനിക്കു ശകുന്തളയോടു അനുരാഗമുണ്ടെന്നു മുമ്പു പറഞ്ഞതിനെ മൂടിയിരിക്കുന്നു.

ഹേത്വവധാരണത്തിനു:—

സ്ത്രീണാമശിക്ഷിതപടുത്വമമാനുഷീഷു
സന്ദൃശ്യതേ കിമുത യാഃ പ്രതിബോധവത്യഃ
പ്രാഗന്തരിക്ഷഗമനാത് സ്വമപത്യജാതം
അന്യൈർദ്വിജൈഃ പരഭൃതാഃ ഖലു പോഷയന്തി.

(ഭാഷാശാകുന്തളം)

ഇവിടെ കുയിലിനെ ഉദാഹരണമായി ഗ്രഹിച്ചു സ്ത്രീത്വത്തെ ഹേതുവാക്കി വെറുതെ പറഞ്ഞ അൎത്ഥത്തിന്റെ നിശ്ചയം ചെയ്തിരിക്കുന്നു.

(മാളവികാഗ്നിമിത്രത്തിൽ) അനന്തരം മദത്തോടുകൂടിയ ഇരാവതിയും ചേടിയും പ്രവേശിക്കുന്നു എന്ന ഭാഗത്തിൽ ഇരാവതിയുടെ മദം ഉദാഹരിക്കപ്പെടാം.

ചിത്രത്തിനു:—

രാജാ:—അകാരണമായി പരിത്യജിച്ചതിനാലുള്ള പശ്ചാത്താപത്താൽ ദഹ്യമാനമാനസനായ എന്നെക്കുറിച്ചു ദയചെയ്തു ഇനിയും ദൎശനം തരണേ എന്റെ പ്രാണനാഥേ!

എന്ന ഭാഗം മുതൽ 'ചെൺമണി ചിത്രീകൃതാ പുനർഭവതാ' എന്ന ഭാഗം വരെ ചിത്രം സ്പഷ്ടം.

(ഭാഷാശാകുന്തളം)

ഭൂഷണാക്ഷരസംഘാത-
ഹേതുപ്രാപ്തിയുദാഹൃതി
൨൨൬) ശോഭസംശയദൃഷ്ടാന്താ-
ഭിപ്രായങ്ങൾ നിദർശനം
പ്രസിദ്ധിസിദ്ധിദാക്ഷിണ്യ-
മൎത്ഥാപത്തിവിശേഷണം

൨൨൭ പദോച്ചയംതുല്യതൎക്കം
വിചാരം തദ്വിപൎയ്യയം
ഗുണാതിപാതാതിശയ-
നിരുക്തങ്ങളുമാവിധം

൨൨൮ ഗുണത്തിൻ കീൎത്തനം ഭ്രംശം-
ഗൎഹണാനുനയങ്ങളും
ലേഖാഭിധാനവും ക്ഷോഭം-
മനോരഥസമാഹ്വയം

൨൩൦. അനുക്തസിദ്ധിസാരൂപ്യം-
മാലയും മാധുരോക്തിയും
പൃച്ഛോപദിഷ്ടദൃഷ്ടങ്ങൾ-
മുപ്പത്താറീവിധത്തിലായ്

൨൩൧. നാട്യാലങ്കാരമിവയാൽ-
ഭൂഷിപ്പിക്കുക വസ്തുവേ

നാട്യാലങ്കാരങ്ങൾ മുപ്പത്താറാകുന്നു. ഇവയെക്കൊണ്ടു കഥാവസ്തുവിനെ അലങ്കരിക്കണം. ഭൂഷണം, അക്ഷരസംഘാതം, ഹേതു, പ്രാപ്തി, ഉദാഹൃതി, ശോഭ, സംശയം, ദൃഷ്ടാന്തം, അഭിപ്രായം, നിദൎശനം, പ്രസിദ്ധി സിദ്ധി, ദാക്ഷിണ്യം, അൎത്ഥാപത്തി വിശേഷണം, പദോച്ചയം, തുല്യതൎക്കം, വിചാരം, തദ്വിപൎയ്യയം, ഗുണാതിപാതം, അതിശയം നിരുക്തം, ഗുണകീൎത്തനം, ഭ്രംശം, ഗൎഹണം, അനുനയം,

ലേഖം, ക്ഷോഭം, മനോരഥം, അനുക്തസിദ്ധി, സാരൂപ്യം, മാല, മധുരോക്തി, പൃച്ഛ ഉപദിഷ്ടം, ദൃഷ്ടം ഇവ നാട്യാലങ്കാരങ്ങളുടെ പേരുകളാകുന്നു.

ഗുണാലങ്കാരബഹുവാം
ഭാഷണം ഭൂഷണാഹ്വയം.

൨൩൨. വാക്യമക്ഷരസംഘാതം
ഭിന്നാർത്ഥം ശ്ലിഷ്ടവർണ്ണകം;
സാദ്ധ്യമായിടുമർത്ഥത്തെ-
സ്സാധിക്കുവതു ഹേതുവാം.

൨൩൩. പ്രാപ്തിയല്ലമറിഞ്ഞിട്ടു-
മുഴവൻ ചേർത്തിടുന്നതാം
ശുദ്ധതുല്യാർത്ഥകം വാക്യ-
മുദാഹരണനാമകം.

൨൩൪. യുവാക്കൾ തൻ പ്രഭാവത്തെ-
ത്തമ്മിൽക്കാണിക്ക ശോഭയാം
നിശ്ചയം ചെന്നിടാതോളം
വാക്കുതാൻ സംശയാഭിധം.

൨൩൫. ദൃഷ്ടാന്തം സാദ്ധ്യസിദ്ധിക്കു-
ഹേതുകാട്ടുക പക്ഷകേ
ഹൃദ്യവസ്തുവതിൽ പ്രീതി-
യഭിപ്രായമിതീരിതം.

൨൩൬. പ്രസിദ്ധാർത്ഥങ്ങൾ കീർത്തിക്ക-
ത്തന്നിദർശനനാമകം
പ്രസിദ്ധിപേരുകേട്ടുള്ള
വാക്യാലർത്ഥപ്രസാധനം.

൨൩൭. സിദ്ധിയാം തർക്കമില്ലാതെ
കൈവന്നോരിഷ്ടസംഗമം

വിചാരമനവത്തിക്ക
ദാക്ഷിണ്യാഖ്യം പ്രകീർത്തിതം.

൨൩൮. ഉക്താർത്ഥാനപപത്ത്യാന്യം
വാങ്മാധുര്യാദിസംയുതം
അർത്ഥം കല്പിച്ചിടുവതാ-
മർത്ഥാപത്തിയിതീരിതം.

൨൩൯. സിദ്ധങ്ങളാം പ്രധാനാർത്ഥ-
ങ്ങളെയേറെപ്പുറത്തുമേൽ
വിശേഷയുക്തമായ്ച്ചൊൽക
വിശേഷണസമാഹ്വയം.

൨൪൦. ബഹുക്കളായ് പ്രയോഗിച്ച
പദം ബഹുപദങ്ങളാം
തുല്യാർത്ഥമായിയോജിക്കു
പദോച്ചയമിതിസ്മൃതം.

൨൪൧. രൂപകാദികളാലേററം
തുല്യാർത്ഥത്തിൽ പ്രയോജിതം
അസ്പഷ്ടമാകുമർത്ഥത്തിൻ
സ്പർശനം തുല്യതർക്കമാം.

൨൪൨. വിചാരമൊരസാദ്ധ്യത്തി-
ന്നനേകോപായവർണ്ണനം
വിചാരത്തിന്നന്യഥാത്വം
തദ്വിപര്യയനാമകം.

൨൪൩. ഗുണാതിപാതമന്യത്ര
ഗുണത്തിനടെകീർത്തനം
സാമാന്യഗുണമൊട്ടേറെ-
പ്പുറത്തിട്ടുവിശേഷകം.

൨൪൪. നന്നായിക്കീർത്തനം ചെയ്ക-
യതാമതിശയാഭിധം
ഏററം നാമപ്രസിദ്ധിക്ക
ഹൃദ്യമുക്തിനിരുക്തിയാം.

൨൪൫. ഗുണാതിരേകമേറുന്ന
ബഹുക്കളുടെ പേരുകൾ
പറഞ്ഞൊന്നെന്നു കല്പിക്കി-
ലതാകും ഗുണകീർത്തനം.

൨൪൬. പ്രകൃതാർത്ഥത്തിൽ നിന്നുള്ള
പതനം ഭ്രംശനാമകം
ദോഷത്തെക്കീർത്തനം ചെയ്തു
ഗുണമേത്ഥന കാട്ടുക.

൨൪൭. ഗുണത്തിൻ കീർത്തനം ദോഷ-
മതോ ഗർഹണമാണു
അഭ്യർത്ഥനപെടും വാക്യ-
മതാണനുനയാഭിധം.

൨൪൮. ലേഖമാമിംഗിതാകാര-
വിശേഷണകമാം മൊഴി
ക്ഷോഭമാമന്യമൂലത്തി-
ന്നന്യമാം കാര്യകല്പനം.

൨൪൯. വിവക്ഷിതം വ്യാജമായ-
തറിയിക്ക മനോരഥം
പ്രസ്താവം കൊണ്ടുതാൻ ശേഷ-
മർത്ഥമോതാതെടുപ്പതാം.

൨൫൦. അനുക്തസിദ്ധിയെന്നായി-
ക്കഥിപ്പൂ ഭരതൻ മുനി

ദൃഷ്ടശ്രുതാനുഭൂതാൎത്ഥ-
കീൎത്തനം കൊണ്ടുദിച്ചതായ്.

൨൭൧. ക്ഷോഭത്താലുള്ള സാദൃശ്യ-
മതു സാരൂപ്യനാമകം
ഈപ്സിതാൎത്ഥപ്രസിദ്ധിക്കായ്
പ്രയോജനമനേകമായ്.

൨൭൨. ഉരസ്സുവത്തുതാൻ മാല-
യെന്നു ചൊല്ലുന്നു സൂരികൾ
അന്ന്യോന്ന്യം പൂജനം ചെയ്യാൻ
തെളിച്ചമെഴുമുള്ളോടേ.

൨൭൩. സ്തുതിപ്രകാശനം ചെയ്ക-
യതാം മധുരഭാഷണം
പൃച്ഛയാമുത്തരം വാക്യം
പ്രശ്നത്താൽ തന്നെ ചൊൽവതാം.

൨൭൪. ശാസ്ത്രാൎത്ഥത്തെഗ്രഹിച്ചിട്ടു
ചൊൽവതാണുപദിഷ്ടകം
കാലദേശാദികൾക്കൊത്ത-
വിധം വൎണ്ണിക്ക ദൃഷ്ടമാം.

ശ്ലേഷം പ്രസാദം സമത മുതലായ ഗുണങ്ങളും ഉപമ രൂപകം മുതലായ അലങ്കാരങ്ങളും അധികമായുള്ള ഭാഷണമാകുന്നു ഭൂഷണം. അൎത്ഥത്തിനു വ്യത്യാസം ഉണ്ടായും ശ്ലേഷം കലൎന്നും ഉള്ള വാക്യത്തിനു അക്ഷരസംഘാതമെന്നു പേർ. സാധിക്കേണ്ടതായ അൎത്ഥത്തെ സാധിക്കുന്നതു ഹേതു. ഏകദേശം അറിഞ്ഞിട്ടു ശേഷം യോജിപ്പിക്കുന്നതു പ്രാപ്തി. ഗൂഢവും തുല്യവും ആയ അൎത്ഥത്തോടുകൂടിയ വാക്യം ഉദാഹരണം. യുവാക്കന്മാരുടെ അന്ന്യോന്ന്യമുള്ള പ്രഭാവത്തെ കാണിക്കുന്നതു ശോഭ. നിശ്ചയമില്ലാതെ പറയുന്ന വാക്യം

സംശയം. സാദ്ധ്യത്തെ സാധിക്കുന്നതിനായി ഹേതുവിനെ പക്ഷത്തിങ്കൽ കാട്ടുന്നത് ദൃഷ്ടാന്തം. ഹൃദ്യമായ വസ്തുവിലുള്ള ഇഷ്ടമാണ് അഭിപ്രായം. പ്രസിദ്ധാൎത്ഥങ്ങളെ കീൎത്തിക്കുന്നത് നിദൎശനം. ഖ്യാതങ്ങളായ വാക്യങ്ങളെക്കൊണ്ട് അൎത്ഥത്തെ സാധിക്കുന്നത് പ്രസിദ്ധി. തൎക്കമില്ലാതെ ഇഷ്ടമായ അൎത്ഥം ലഭിക്കുന്നതു സിദ്ധി. വിചാരത്തിന്റെ അനുവൎത്തനമാകുന്നു ദാക്ഷിണ്യം. ഉക്തമായിരിക്കുന്ന അൎത്ഥത്തിന്റെ അനുപപത്തികൊണ്ടു മറ്റൊന്നിനെ കല്പിക്കുന്നതും മാധുൎയ്യാദിസഹിതവും ആയ വാക്യം അൎത്ഥാപത്തി. സിദ്ധങ്ങളായി പ്രധാനങ്ങളായിരിക്കുന്ന പല അൎത്ഥങ്ങളേയും പറഞ്ഞിട്ടു വിശേഷയുക്തമായ വാക്കു പറയുന്നതു വിശേഷണം. പ്രയോഗിച്ചവയായ പലപദങ്ങൾ പല പദങ്ങളായി തുല്യാൎത്ഥത്തോടെ കൂട്ടുന്നതു പദോച്ചയം. രൂപകങ്ങളെക്കൊണ്ടോ ഉപമകളെക്കൊണ്ടോ തുല്യമായ അൎത്ഥത്തിൽ പ്രവേശിക്കപ്പെട്ടതും അവ്യക്തമായിരിക്കുന്ന അൎത്ഥത്തെ സ്പൎശിക്കുന്നതുമായ വാക്യം തുല്യതൎക്കം. ഒരേ സാദ്ധ്യത്തിനുവേണ്ടി പലവിധമുള്ള ഉപായങ്ങളെ വൎണ്ണിക്കുന്നതു വിചാരം. വിചാരത്തിന്റെ അന്യപ്രകാരമുള്ള സ്ഥിതി തദ്വിപൎയ്യയം. വേറെയൊരിടത്തു ഗുണത്തെ കീൎത്തിക്കുന്നത് ഗുണാതിപാതം. സാമാന്യങ്ങളായിരിക്കുന്ന പല ഗുണങ്ങളേയും പറഞ്ഞിട്ടു വിശേഷത്തെ കീൎത്തിക്കുന്നത് അതിശയം. നാമാൎത്ഥപ്രസിദ്ധിക്കായി ഹൃദ്യമായി പറയുന്നതു നിരുക്തി. ഗുണാധിക്യമുള്ള പലതിന്റേയും പേരുകൾ പറഞ്ഞ് ഒന്നായി കല്പിക്കുന്നതു ഗുണകീൎത്തനം. പ്രകൃതമായ അൎത്ഥത്തിൽനിന്നു നിപതിക്കുക്കുന്നതു ഭ്രംശം. ദോഷത്തെ ഗുണമായും ഗുണത്തെ ദോഷമായും അൎത്ഥംകൊണ്ടു കാണിച്ചു വൎണ്ണിക്കുന്നതു ഗൎഹണം. അഭ്യൎത്ഥനയോടുകൂടിയ വാക്ക് അനുനയം. ഇഷ്ടത്തോടും ആകാരത്തോടുംകൂടി വിശേഷത്തെ ചെയ്യുന്ന വാക്കു ലേഖം. മറ്റൊന്നിനുള്ള ഹേതുവിനു മറ്റൊന്നിൽ കാൎയ്യം കല്പിക്കുന്ന

ത്തു ക്ഷോഭം വ്യാജത്തോടുകൂടി വിവക്ഷിതത്തെ അറിയിക്കുന്നതു മനോരഥം. പ്രസ്താവംകൊണ്ടുതന്നെ ശേഷമായ അൎത്ഥത്തെ പറയാതെ ഗ്രഹിക്കുന്നത് അനുക്തസിദ്ധി. കണ്ടിട്ടുള്ളതും കേട്ടിട്ടുള്ളതും അനുഭവിച്ചിട്ടുള്ളതുമായ അൎത്ഥത്തിന്റെ കഥനംകൊണ്ട് ഉണ്ടായതും, സംക്ഷോഭംനിമിത്തമുള്ളതുമായ സാദൃശ്യം,സാരൂപ്യം. ഈപ്സിതമായ അൎത്ഥത്തിന്റെ സിദ്ധിക്കുവേണ്ടി അനേകം പ്രയോജനങ്ങൾ പറയുന്നതു മാല. പരസ്പരം ബഹുമാനിക്കുന്നതിനായി മനസ്സിൽ തെളിച്ചത്തോടുകൂടി സ്തുതിക്കുന്നതു മധുരഭാഷണം. (മധുരോക്തി.) ഉത്തരമായ വാക്യത്തെ പ്രശ്നംകൊണ്ടുതന്നെ കീൎത്തിക്കുന്നതു പൃച്ഛ. ശാസ്ത്രത്തിന്റെ അൎത്ഥം ഗ്രഹിച്ചു പറയുന്നത് ഉപദിഷ്ടം. ഇതു വിദ്വാന്മാൎക്കു വളരെ മനോഹരമായിട്ടുള്ളതാണ്. സ്പഷ്ടമോ അസ്പഷ്ടമോ ആയുള്ളതിനെ ദേശത്തിനും കാലത്തിനും രൂപത്തിനും അനുകൂലമായി വൎണ്ണിക്കുന്നത് ദൃഷ്ടം. ഈ പറഞ്ഞ നാട്യാലങ്കാരങ്ങളിൽ ചിലതിന് ഉദാഹരണങ്ങൾ താഴെ കൊടുക്കുന്നു.

അക്ഷരസംഘാതത്തിനു;

രാജാ—ഈ പറയുന്നത് എന്നെ ഉദ്ദേശിച്ചു തന്നെയാണെല്ലൊ. ഈ ബാലന്റെ അമ്മയുടെ പേരു ചോദിച്ചെങ്കിലൊ. അഥവാ പരസ്ത്രീപ്രസംഗം അന്യായമാണെല്ലൊ.

ഒന്നാംതാപസി (മൺമയിലിനെയും കൊണ്ടു പ്രവേശിച്ചു) സൎവ്വദമനാ ശകുന്തലാവണ്യത്തെ നോക്കു

ബാലൻ:—(ദൃഷ്ടിക്ഷേപത്തോടെ) എന്റെ അമ്മ എവിടെ.

(ഭാഷാശാകുന്തളം)

ഇവിടെ ശകുന്തലാവണ്യമെന്നതിൽ ശകുന്തളയുടെ പേരിലുള്ള അക്ഷരങ്ങളുടെ ഭാവന ഉണ്ടാകുന്നതുകൊണ്ട് അക്ഷരസംഘാതം.

ദൃഷ്ടാന്തത്തിനു;

ശമധനരായ മാമുനിജനേഷു നിഗൂഢമഹോ
കിമപി മഹഃ കൃശാനുമയമുണ്ടവരായതിനെ

ഹിമശിശിരങ്ങളായ ഹരിദശ്വമഹാമണിഭി-
സ്സമമുടനൽഗ്ഗിരന്തി പരധാമസമാക്രമണേ.

(ഭാഷാശാകുന്തളം)

ഇവിടെ മഹർഷിമാർ അന്യതേജസ്സിന്റെ സമാക്രമണംകൊണ്ടു, ശുദ്ധവും ദാഹാത്മകവും ആയ തങ്ങളുടെ തേജസ്സിനെ ഉദ്വമിക്കുന്നു എന്നതിനു സൂര്യകാന്തക്കല്ലുകളെ ഉദാഹരണമായി കാണിച്ചതുകൊണ്ടു ദൃഷ്ടാന്തം.

അഭിപ്രായത്തിനു;

രാജാവ്:—

നീരിൽത്താരൊളി വെന്നിടുന്നു നയനാനന്ദം തരുന്നു തഥാ
താരമ്പനിഹ ചേർത്തിടുന്നു നിതരാമുൽക്കർഷമാലോകനാൽ
സ്വൈരം നിൻവദനേന്ദു മിന്നുമളവെന്തിന്നീ ശശാങ്കൻ; സുധാ-
സാരാൽ തൃപ്തമവന്നുവാഴ്കിലതുമുണ്ടെല്ലാം ത്വദീയാധരേ.

(രത്നാവലി-സ്വന്തം)

ഇവിടെ അതിഹൃദ്യമായ അധരത്തിങ്കൽ രാജാവിനുള്ള മമത്വം അഭിപ്രായം.

നിദർശനത്തിനു;

മനുഷ്യലോകാബലമാരിലീദൃശം
മനോജ്ഞമാം രൂപമുദിപ്പതെങ്ങിനെ
അനർഗ്ഗളം വൈദ്യുതമായ വിഭ്രമം
നിനയ്ക്കിലിബ്ഭൂമിയിലുത്ഭവിക്കുമോ.

(ഭാഷാശാകുന്തളം)

പ്രതിവസ്തുന്യായത്തിൽ സദൃശമായ വസ്തുവിനെ കീർത്തിച്ചിരിക്കുന്നതിനാൽ നിദർശനം.

പ്രസിദ്ധിക്കു;

ഫുല്ലാബ്ജത്തിനു രമ്യതയ്ക്കുകുറവോ പായൽപതിഞ്ഞീടിലും
ചൊല്ലാർന്നോരഴകല്ലയോ പനിമതിയ്ക്കങ്കം കറുത്തെങ്കിലും
മല്ലാക്ഷീമണിയാൾക്കു വൽക്കലമതും ഭൂയിഷ്ഠശോഭാവഹം
നല്ലാകാരമതിന്നലങ്കരണമാമെല്ലാപ്പദാർത്ഥങ്ങളും.

(ഭാഷാശാകുന്തളം)

ഇവിടെ, പായൽ മുതലായവയുടെ അനുരോധം ഉണ്ടായിട്ടും, ഭംഗികൊണ്ടു പ്രസിദ്ധങ്ങളായിരിക്കുന്ന അബ്ജാദികളുടെ കഥനംകൊണ്ടു, ശകുന്തളയുടെ മനോജ്ഞതയെ സാധിച്ചിരിക്കുന്നതിനാൽ, പ്രസിദ്ധി.

ദാക്ഷിണ്യത്തിനു;

രാജാ:— സേനാപതി മാഢവ്യൻ നായാട്ടിനെ ദുഷിച്ചു പറഞ്ഞതന്നെ ഭഗ്നോത്സാഹനാക്കിത്തീൎത്തിരിക്കുന്നു.

സേനാപതി:— സഖേ! വിദൂഷക! സ്ഥിരപ്രതിജ്ഞനായിരുന്നുകൊള്ളണം! ഞാൻ പ്രഭുവിന്റെ ചിത്തവൃത്തിയെ അനുവൎത്തിക്കാം. (പ്രകാശം) ഈ വിഡ്ഢ്യാൻ അസംബന്ധം പുലമ്പുകയാണ്. ഇതിനു തിരുമേനിതന്നെ ദൃഷ്ടാന്തമായിരിക്കുന്നല്ലൊ. നായാട്ടിന്റെ ഗുണത്തെ കല്പിച്ചു വിചാരിക്കാം.

മേദസ്സറു മെലിഞ്ഞു കുക്ഷി ലഘുവാം ദേഹം വിഹാരക്ഷമം
ഭേദപ്പെട്ടു മൃഗങ്ങൾതൻ പ്രകൃതിയും കാണാം ഭയക്രോധയോഃ
കോദണ്ഡിക്കിളകുന്നലാക്കിലിഷുവെയ്യുകപ്പിഴപ്പുളും ശ്രൈഷ്ഠ്യമാം
വാദം വേട്ടയസാധുവെന്നതുമൃഷാ മറെറന്തിലുള്ളീരസം.

(ഭാഷാശാകുന്തളം)

ഇവിടെ, സേനാപതി സ്വാമിയുടെ ചിത്തവൃത്തിയെ അനുവൎത്തിച്ച് നായാട്ടിന്റെ ഗുണത്തെ കഥിക്കുന്നതുകൊണ്ടു ദാക്ഷിണ്യം.

അൎത്ഥാപത്തിക്കു:—

വിദൂഷകൻ:— അപൂൎവ്വയായിരിക്കുന്ന ഒരുത്തിയെ ആണെല്ലൊ അങ്ങു പ്രാപിച്ചത്.

രാജാവു:— സത്യംതന്നെ.

ജലധിതനുജ നൂനം തമ്പി നല്പാരിജാത-
ത്തളിരിവളുടെ ബാഹുദ്വന്ദ്വ മെന്നോൎത്തിടുന്നേൻ
ഒളിയൊടിതുവിധത്തിൽ ഘൎമ്മപീയൂഷസത്തിൻ-
ഗളനമിതു ഭവിയ്ക്കില്ലെന്തു മന്യത്തിൽനിന്നും.

(രത്നാവലി-സ്വന്തം)

ഇവിടെ സ്വേദമാകുന്ന അമൃതത്തിന്റെ പ്രവാഹത്തി

ന് അന്യഥാനുപപത്തി കഥിച്ചു കഷ്ട് പാരിജാതത്തളി രെന്നു കല്പിച്ചിരിക്കുന്നതിനാൽ അർത്ഥാപത്തി.

പദോച്ചയത്തിനു;

ദിനനിശകളോടൊത്താ ശ്വാസദണ്ഡങ്ങൾ നീണ്ടു
മണിവലയമൊടൊന്നിച്ചശ്രുവും വീണിടുന്നു
അനഘ! തവ വിയോഗാൽ ക്ലിഷ്ടയാം മാനിനിക്കു-
ത്തനുലത നിജജീവാശാന്വിതം കാർശ്യമാർന്നു.

(കർപ്പൂരമഞ്ജരി-സ്വന്തം)

ഇവിടെ, ശ്വാസദണ്ഡാദികളെ ദൈർഘ്യാദിവിക്രിയകളിൽ ദിനാദിപദങ്ങളോടുകൂടി ചേർത്തിരിക്കുന്നതിനാൽ പദോച്ചയം.

അതിശയത്തിനു;

ഞാനുർവ്വീക്കധിനാഥനാണിഹ ഭവാൻ നാകാലയാധിശനാം
ദാനംനിത്യമഖണ്ഡമർത്ഥികളിൽ നാം രണ്ടാളുമേകീടുവോർ
വാനോർസ്ത്രീമണി കാന്തയുർവ്വശി, വശാലത്തിനിനക്കും; ശരി-
ക്കീനാം ഇല്ലാർ വധുവിയോഗകദനം തെല്ലും ഭവാനേൽക്കൊലാ.

(വിക്രമോർവ്വശീയം-സ്വന്തം)

ഇവിടെ, സാമാന്യഗുണങ്ങളെ പലതിനേയും പറഞ്ഞിട്ട് നിനക്കു വിരഹദുഃഖം ഭവിക്കയില്ലെന്ന വിശേഷം പറഞ്ഞിരിക്കുന്നതുകൊണ്ടു അതിശയം.

നിരുക്തത്തിനു;

പ്രിയംവദ:—ശകുന്തളേ! നീ അവിടെത്തന്നെ ക്ഷണനേരം നിൽക്കണേ! നിന്നെക്കൊണ്ടു ഇലഞ്ഞി ഒരു നല്ല വള്ളി ചുററിയതുപോലെ ശോഭിക്കുന്നു.

ശകുന്തള:— ഇതുകൊണ്ടുതന്നെയാണ് നിന്നെ പ്രിയംവദ എന്നു വിളിക്കുന്നത്

(ഭാഷാശാകുന്തളം)

പ്രിയത്തെ വദിക്കുന്നതുകൊണ്ടു പ്രിയംവദ എന്ന പേർ പറയുന്നു എന്നതു നിരുക്തം.

ഭ്രംശത്തിനു;

രാവണൻ:— കൎണ്ണാന്തികത്തിൽ ഗുണത്തെ നിവേശിപ്പിക്കേണ്ടതായ കന്യാരത്നവും കാൎമ്മുകവും എവിടെയാണു പറയൂ.

മഞ്ജീരകൻ:— ഇതാ കാൎമ്മുകം; കന്യയെ ഒടുവിൽ കാണാവുന്നതാണ്.

രാവണൻ:— (സസംരംഭം) എടാ മൂൎഖ! നീ നക്ഷത്രങ്ങളുടെ കൂട്ടത്തെ കണ്ടിട്ടില്ലേ? അവ ആദ്യം കന്യയേയും ഒടുവിൽ ധനുസ്സിനേയും അല്ലേ പ്രകാശിപ്പിക്കുന്നത്?

മഞ്ജീരകൻ:— (സ്വഗതം) ഇവൻ വാചാലതയെത്തന്നെ പ്രകടിപ്പിക്കുന്നു.

(പ്രസന്നരാഘവം-സ്വന്തം)

ഇവിടെ രാവണൻ ധനുസ്സിനേയും കന്യയേയുംകുറിച്ചുള്ള പ്രകൃതാൎത്ഥത്തെ പരിത്യജിച്ചു രാശിലക്ഷണമാകുന്ന അൎത്ഥത്തെ പ്രസംഗിക്കുന്നതുകൊണ്ടു ഭ്രംശം.

ക്ഷോഭത്തിനു;

രാജാവ്:— (അടുത്തുചെന്നു കെട്ടു അഴിച്ചിട്ടു) ദേവി! എന്താണിങ്ങനെ ചെയ്യുന്നത്.

കയറിതിഹ ഗളത്തിൽ ത്തന്വി നീ ചേൎത്തനേരം
സ്വയമിവനസു കണ്ഠത്തോളമായ് യാത്രയായി
നിയതമധികദോഷം ചേൎക്കുമീ സ്സാഹസത്തെ
പ്രിയ, ഭവതി, യുപേക്ഷിച്ചീടണം തൽക്ഷണത്തിൽ.

(രത്നാവലി-സ്വന്തം)

മനോരഥത്തിനു;

ശകുന്തള:— (കുറെദൂരം പോയിട്ടു തിരിഞ്ഞുനിന്നു) (പ്രകാശം) എന്റെ താപത്തെ ശമിപ്പിച്ച വള്ളിക്കെട്ടേ! ഞാനിപ്പോൾ യാത്ര പറയുന്നു. ഇനിയും നിന്റെ തണലിനെ അനുഭവിക്കാൻ വരാം.

(ഭാഷാശാകുന്തളം)

ഇവിടെ വള്ളിക്കെട്ടു എന്ന വ്യാജത്തോടു കൂടി ദുഷ്യന്തനെ ആമന്ത്രണം ചെയ്തിരിക്കുന്നതു മനോരഥം.

അനുക്തസിദ്ധിക്കു;

അനസൂയ:— ആൎയ്യൻ കേട്ടുകൊണ്ടാലും; പണ്ടു ആ രാജൎഷി ഘോരമായ തപസ്സു ചെയ്തുകൊണ്ടിരിക്കുമ്പോൾ ദേവന്മാൎക്കു ശങ്കജനിച്ചിട്ടവർ അദ്ദേ

ഹത്തിന്റെ തപോവിഘ്നത്തിനായി മേനക എന്ന അപ്സരസ്ത്രീയെ പറഞ്ഞയച്ചു.

രാജാവു:— മററുള്ളവരുടെ തപസ്സിനെക്കുറിച്ചു ദേവന്മാൎക്കിങ്ങനെ ശങ്ക പതിവുള്ളതാണെല്ലൊ. പിന്നെയോ?

അനസൂയ:— വസന്താരംഭത്താൽ രമണീയമായ സമയത്തിൽ, ഉന്മാദജനകമായ മേനകാരൂപത്തെ കണ്ടിട്ടു— (അൎദ്ധോക്തിയിൽ ലജ്ജിതയായി വിരമിക്കുന്നു.)

രാജാ:— ശേഷം മനസ്സിലായി. സൎവ്വഥാ ഇവൾ അപ്സരസ്സംഭവയാണ്.

(ഭാഷാശാകുന്തളം)

ഇവിടെ അനുക്തമായിട്ടും മേനകാവിശ്വാമിത്രസംഗമത്തിന്റെ പ്രതീതിസിദ്ധിയെന്നത്രെ അനുക്തസിദ്ധി.

മാലയ്ക്കു;

സുരക്ഷിതമതായ്വരും പശുഗണങ്ങൾ ശത്രുക്കളെ
ത്തുരത്തിയഥ മത്സ്യഭൂവരനു മിഷ്ടമങ്ങേകിടാം
ശരിക്കഹാ! രണത്തിനാലിവയിലൊന്നുപോരും ദൃഢം
നിരപ്പൊടിഹ സൎവ്വമൊത്തിതു മദീയഭാഗ്യത്തിനാൽ.

(ധനഞ്ജയവിജയം-സ്വന്തം)

മധുരഭാഷണത്തിനു;

അനസൂയ:—(രാജാവിനോടു പ്രകാശം) ആൎയ്യന്റെ മധുരമായ വാക്കു കേട്ടിട്ടുള്ള വിശ്വാസത്താലേ ധൈൎയ്യപ്പെട്ടു ഞാൻ ചോദിച്ചുകൊള്ളുന്നു. ഏതൊരു രാജൎഷിവംശമാണ് ഭവാനാൽ അലങ്കരിക്കപ്പെടുന്നത്? ഏതു ദേശമാണ് ഭവാന്റെ അസന്നിധാനത്താൽ ഉൽക്കണ്ഠിതജനമാക്കി ചെയ്യപ്പെട്ടിരിക്കുന്നത്? എന്തു സംഗതിവശാലാണ് സുകുമാരനായിരിക്കുന്ന ഭവാൻ ആത്മാവിനെ താപോവനസഞ്ചാരപരിശ്രമത്തിനു പാത്രമാക്കിച്ചെയ്യുന്നത്?

(ഭാഷാശാകുന്തളം)

ഉപദിഷ്ടത്തിനു;

ഗാന്ധൎവ്വമായ് വേളികഴിഞ്ഞനേക-
രാജൎഷികന്യാജന മുണ്ടുപണ്ടും
നിന്ദിച്ചതില്ലായതിനെക്കുറിച്ചു
നന്ദിച്ചതേയുള്ളു ഗുരുക്കളെല്ലാം.

(ഭാഷാശാകുന്തളം)

ഇവിടെ ശാസ്ത്രാനുകൂലമായിട്ടാണു പ്രവൎത്തിക്കുന്നതെന്നു കാണിക്കുന്നതുപശ്ലിഷ്ടം.

ദൃഷ്ടത്തിനു;

അമ്പിൽസ്സൈകതലീനഹംസമിഥുനാ കാൎയ്യാ ധുനീ മാലിനീ
വമ്പിൽച്ചുറ്റുമതിന്നു പൎവ്വതപതേഃ പാദാഃ മൃഗാദ്ധ്യാസിതാഃ
കമ്പിൽക്കല്പിതവൽക്കലസ്യ ച തരോൎമ്മൂലേ ചികീൎഷ്യാമ്യഹം
കൊമ്പിൽ കൃഷ്ണമൃഗസ്യ കണ്ണിടയുരച്ചീടുന്ന മാൻപേടയേ.

(ഭാഷാശാകുന്തളം)

ഇവിടെ വൎണ്ണനം ആശ്രമത്തിന്റെ ദേശത്തിനും രൂപത്തിനും യോജിച്ചവിധമായിരിക്കുന്നതിനാൽ ദൃഷ്ടം.

ഉദാഹരണം കൊടുത്തിട്ടില്ലാത്ത മറ്റുള്ള നാട്യാലങ്കാരങ്ങൾക്കും ഇതുപോലെ യഥോചിതം ഉദാഹരണങ്ങൾ ഗ്രഹിച്ചുകൊള്ളേണ്ടതാകുന്നു.

൨൪൪ അങ്കത്തിനുള്ളിൽ ചേൎന്നിട്ട-
മങ്കം ഗൎഭാങ്കനാമകം
വസ്തുസൂചനചെയ്യുന്ന
നാന്ദിയായതില്ലാമുഖം

൨൪൩ ദിങ്മാത്രമാൻ പക്ഷേ വ-
ചൂളികാരഹിതാത്മകം
അല്പപാത്രങ്ങൾകൊള്ളു-
ന്നതാകണമിതേറവും.

൨൪൫ അങ്കാന്തത്തിങ്കലാകേണം
ഗൎഭാങ്കത്തിൻനിവേശനം

ഒരു അങ്കത്തിന്റെ നടുവിൽ ഉള്ള അങ്കത്തിനു ഗൎഭാങ്കമെന്നു പേർ. ഇതിലെ നാന്ദി വസ്തുസൂചനം ചെയ്യുന്നതായിരിക്കണം. ആമുഖം കുറച്ചേ ആകാവൂ. അൎത്ഥോപക്ഷേപങ്ങളും ചൂളികയും പാടില്ല. പാത്രങ്ങൾ വളരെ കുറഞ്ഞിരിക്കണം. അങ്കത്തിന്റെ അവസാനത്തിലായിരിക്കണം ഗ

ഭാങ്കത്തിന്റെ നിവേശനം. ഉദാഹരണത്തിന്നു ഉത്തരരാമചരിതം ഏഴാമങ്കം നോക്കുക.

അശ്രാവ്യമായിട്ടും വസ്തു-
വതിനാം സ്വഗതാഹ്വയം

അന്യന്മാൎക്ക് കേൾക്കുവാൻ അയുക്തമായതു അശ്രാവ്യം. ഇപ്രകാരം നാടകത്തിലുള്ള വസ്തുവിന്നു സ്വഗതമെന്നു പറയുന്നു. ഉദാഹരണം സ്പഷ്ടം.

൨൫൮ പ്രകാശനാമമെല്ലാൎക്കും
കേൾക്കുവാൻ യുക്തമായതാം

എല്ലാവൎക്കും കേൾക്കുവാൻ യുക്തമായതു പ്രകാശം.

നാടകത്തിന്റെ പേരൎത്ഥം
ഗർഭിതം വ്യക്തമാക്കണം.

ഗർഭിതമായിരിക്കുന്ന അൎത്ഥത്തെ വ്യക്തമാക്കുന്നതായിരിക്കണം നാടകത്തിന്റെ പേർ. ഉദാഹരണം ശാകുന്തളം ഉത്തരരാമചരിതം;

൨൫൯ ധൂൎത്തന്റെ ചരിതം ഭാണം
നാനാവസ്ഥാനുസാരകം
ഏകാങ്കയുക്തം ശൃംഗാര-
രസമാമിതിൽ മുഖ്യമായ്

൨൬൦ കഥ കല്പിതമാകേണം
വൃത്തി ഭാരതിയെന്നതാം
ഉക്തിപ്രത്യുക്തിയാകാശ-
ഭാഷണംകൊണ്ടു ചെയ്യണം.

൨൬൧ മുഖം നിൎവ്വഹണം രണ്ടു-
മിതിൽ സ്സന്ധികളായിടാം

ധൂൎത്തന്റെ ചരിതമാകുന്നു ഭാണത്തിലെ കഥാവസ്തു. ഈ

തിൽ നാനാവസ്ഥകളും പലരസങ്ങളും ഉണ്ടായിരിക്കണം. പ്രധാനരസം ശൃംഗാരമേ ആകാവൂ. ഒന്നിലധികം അങ്കങ്ങൾ പാടില്ല. ഉക്തിപ്രത്യുക്തികൾ ആകാശഭാഷണം കൊണ്ടു നിർവ്വഹിക്കണം. മുഖം നിർവ്വഹണം എന്നു രണ്ടു സന്ധികൾ മാത്രമേ ആകാവൂ. ഉദാഹരണം കാമതിലകം ഭാണം. (ഭാണത്തിൽ ഒരു പാത്രമേ പ്രവേശിക്കാവൂ.)

ഗേയംപദം സ്ഥിതംപാഠ്യ-
മാസീനം പുഷ്പഗണ്ഡികം

൨൩൨. പ്രച്ഛേദകത്രിമൂഢങ്ങൾ
സൈന്ധവാഖ്യം ദ്വിമൂഢകം
ഉത്തമോത്തമകം പിന്നി-
ട്ടുക്തപ്രത്യുക്തമാഖ്യവും

൨൩൩. ലാസ്യത്തിന്നേവമംഗങ്ങൾ
പത്തും ഭാണത്തിലായിടാം

ഗേയപദം സ്ഥിതപാഠ്യം ആസീനം പുഷ്പഗണ്ഡികം പ്രച്ഛേദകം ത്രിമൂഢം സൈന്ധവം ദ്വിമൂഢം ഉത്തമോത്തമം ഉക്തപ്രത്യുക്തം എന്നു ലാസ്യത്തിന്നു പത്തു അംഗങ്ങൾ ഉണ്ട്. ഇവയെല്ലാം ഭാണത്തിൽ ആകാം.

ആസനസ്ഥിതയായ്ക്കൊണ്ടു
കഥാനായിക പാട്ടുകൾ

൨൩൪. വീണാദിവാദനത്തോടേ
ചെയ്ക ഗേയപദാഖ്യമാം

കഥാനായിക ആസനത്തിങ്കൽ ഇരുന്നുകൊണ്ടു വീണാദിവാദനത്തോടുകൂടി പാടുന്നതിന്നു ഗേയപദം എന്നുപേർ.

സ്ത്രീയിരുന്നംഗജക്ലിഷ്ട
പാടുകിൽ സ്ഥിതപാഠ്യകം

മന്മഥപീഡിതയായ സ്ത്രീ ഇരുന്നുകൊണ്ടു പാടുന്നതു സ്ഥിതപാഠ്യം.

൨൱൯ ഭ്രൂനേത്രാദ്യംഗവിക്ഷേപ-
വിലാസങ്ങൾ കലൎന്നതായ്
ആസീനയായിഗ്ഗാനത്തെ-
ച്ചെയ്യുമാസീനനാമകം.

ഭ്രൂനേത്രാദികളായ അംഗങ്ങളുടെ വിക്ഷേപത്തോടും വിലാസത്തോടും കൂടി പാടുന്നതു ആസീനം.

൨൱൰ വാദ്യം പലവിധം ചേൎന്നു
നാനാതാളസമേതമായ്
ലാസ്യം വിധിക്കതാൻ ചെയ്യു
പുഷ്പഗണ്ഡികയെന്നതാം.

പലവിധം വാദ്യങ്ങളോടും താളങ്ങളോടും ചേൎന്നു വിധിപോലെ ലാസ്യം ചെയ്യുന്നതു പുഷ്പഗണ്ഡിക. സ്ത്രീകൾ പുരുഷന്മാരെപ്പോലെ പ്രവൃത്തിക്കുന്നതു പുഷ്പഗണ്ഡിക എന്നു ഭരതശാസ്ത്രം.

൨൱൰൧ കാന്തനന്യാബലാസംഗം
ചെയ്കയാലതിരുഷ്ടയായ്
പ്രേമത്തിൻഹാനി താൻ കാട്ടു-
വതാം പ്രച്ഛേദനാമകം.

ഭൎത്താവു അന്യാസക്തനാണെന്നു അറിഞ്ഞു പ്രേമഹാനി കാണിക്കുന്നതു പ്രച്ഛേദകം.

൨൱൰൨ മൃദുശ്ലിഷ്ടപദോപേതം
സമവൃത്തമനോഹരം
പുരുഷന്മാൎക്കുംഭാവം
ചേരും ലാസ്യം ത്രിമൂഢകം

മൃദുക്കളും ശ്ലക്ഷ്ണ (മിനുസം കൂടിയ) ങ്ങളും ആയ പദങ്ങളും സമവൃത്തങ്ങളും ചേൎന്നു മനോഹരമായും പുരുഷന്മാരുടെ ഭാവം ഉള്ളതും ത്രിമൂഢകം.

൨൬൯ വ്യക്തമാം കരണത്തോടു-
കൂടിടുന്നതു സൈന്ധവം

കരണം (വീണാദികൾകൊണ്ടുള്ള പ്രവൃത്തി) വ്യക്തമായിട്ടുള്ളതു സൈന്ധവം.

വിശേഷാഭിനയം ചേൎന്നു-
രസഭാവങ്ങളൊക്കയും
൨൭൦ നന്നായ്ത്തെളിഞ്ഞു വിലസും-
ലാസ്യമാകും ദ്വിമൂഢകം

വിചിത്രമായ അഭിനയത്തോടും എല്ലാ രസഭാവങ്ങളോടുംചേൎന്നു വ്യക്തമായി ശോഭിക്കുന്ന ലാസ്യം ദ്വിമൂഢകം.

സോൽകണ്ഠവാക്യമൾക്കൊണ്ടും-
ഗേയഭാവം വിളങ്ങിയും
൨൭൧ പാൎശ്വസ്ഥമറിയാതെയു-
മുള്ളതാമുത്തമോത്തമം

ഉൽകണ്ഠയോടുകൂടിയ വാക്യങ്ങൾചേൎന്നും ഗേയഭാവം പരിശോഭിച്ചും അടുത്തിരിക്കുന്നവനെ അറിയാതെയുമുള്ള ലാസ്യം ഉത്തമോത്തമം.

യുവാക്കൾ ചൊല്ലുവോരുക്ത-
പ്രശ്നാദിയിടചേൎന്നതാം
൨൭൨ ഉക്തപ്രത്യുക്തമാക്ഷേപ-
പ്രസാദാദിവിമിശ്രിതം-

യുവാക്കന്മാരുടെ വാക്കു പ്രശ്നം മുതലായവ ഇടചേൎന്നും

ആക്ഷേപം പ്രസാദം കോപം ഇവ ഉള്ളതുമായ ലാസ്യം ഉക്തപ്രത്യുക്തം.

കല്പിതം കഥയും ധീര-
ശാന്തനായകനം തഥാ
൨൬൩ ശൃംഗാരരസവും ചേൎന്ന-
വണിക്കോ ഭൂമിദേവനോ
കഥാനായകനെന്നുള്ള-
കാവ്യം പ്രകരണാഭിധം

പ്രകരണത്തിൽ, കഥ കല്പിതവും നായകൻ ധീരശാന്തനം പ്രധാനരസം ശൃംഗാരവും ആകണം. കഥാനായകൻ വണിക്കോ ബ്രാഹ്മണനോ ആയിരിക്കണം. മററു കാൎയ്യങ്ങളിലെല്ലാം പ്രകരണം നാടകംപോലെയാകുന്നു. നായിക കലസ്ത്രീയും ഗണികയും ആകാം. കലസ്ത്രീനായികയായിട്ടുള്ള പ്രകരണത്തിന്ന ശുദ്ധം എന്നും, ഗണിക നായികയായിട്ടുള്ളതിന്ന ധൂൎത്തമെന്നും, പേർ പറയുന്നു. മാലതീമാധവം ശുദ്ധവും കാമദത്തം ധൂൎത്തവുമാകുന്നു.

൨൬൪ ഖ്യാതമാം കഥയും നിസ്സ-
ഹായനായകനം തഥാ
പ്രതിനായകരായ് പത്താ-
ളുദ്ധതന്മാരുമേ ചേൎന്നതായ്
൨൬൫ വിമൎശഗൎഭരഹിതം-
ഭാരത്യാരഭടീയുതം
ശൃംഗാരഹാസ്യരഹിതം-
രസം രൌദ്രസമേതമായ്
൨൬൬ ഏകപാദസരവൃത്തം ചേ-
ൎന്നങ്കമൊന്നുകലൎന്നതായ്
സ്ത്രീനിമിത്തം രണം ചേരാ-
ത്തതാം വ്യായോഗനാമകം

പ്രസിദ്ധമായ ഇതിവൃത്തവും സഹായശൂന്യനായ നായകനും ഉദ്ധതന്മാരായ പത്തു പ്രതിനായകന്മാരും ഉള്ളതും, വിമർശഗർഭസന്ധികൾ ഇല്ലാത്തതും, ഭാരതി ആരഭടി എന്ന വൃത്തികൾ ചേർന്നതും, ശൃംഗാരഹാസ്യരഹിതവും, രൌദ്രസംയുക്തവും, ഒരു ദിവസത്തെ കഥ അടങ്ങിയിരിക്കുന്നതും, സ്ത്രീ നിമിത്തം യുദ്ധം ഇല്ലാത്തതും, മായ രൂപകമാകുന്നു വ്യായോഗം. ഉദാഹരണം ധനഞ്ജയവിജയം.

൨൬൬ ഭാണംപോലെ കഥാവസ്തു-
ലാസ്യസന്ധ്യകവൃത്തികൾ
രസം ഹാസ്യം കലർന്നിട്ടു-
മതാം പ്രഹസനാഹ്വയം

പ്രഹസനത്തിൽ ഇതിവൃത്താദികൾ ഭാണത്തിൽ എന്നപോലെ ആകുന്നു. പ്രധാനരസം ഹാസ്യമായിരിക്കും.

൨൬൭ ഖ്യാതമാംകഥയും രൌദ്രം-
രസവും മുഖ്യമാർന്നതായ്
മായേന്ദ്രജാലയുദ്ധാദി-
യധികം കലരുന്നതായ്

൨൬൯ നാലങ്കമൊന്നു വിഷ്കംഭ-
പ്രവേശകസമന്വിതം
യക്ഷഭൂതങ്ങളോരക്ഷ-
സ്സുതോദേവകളോതഥാ

൨൭൦ പതിനാറുദ്ധതന്മാരാം
നായകന്മാർ പെടുന്നതായ്
വിമർശസന്ധിയില്ലാതെ-
കൈശികീവൃത്തിയെന്നിയേ

൨൭൧ ശാന്തഹാസ്യശൃംഗാര-
ശൂന്യമായതു താൻ ഡിമം

ഡിമത്തിലെ കഥ ഖ്യാതവും, പ്രധാനരസം രൌദ്രവും, ആയിരിക്കണം. മായ ഇന്ദ്രജാലം യുദ്ധം മുതലായവ അധികമായി ഉണ്ടാകണം. അങ്കങ്ങൾ നാലേ ആകാവൂ. വിഷ്കംഭകവും പ്രവേശകവുംവേണം. യക്ഷന്മാരോ ഭൂതങ്ങളോ രക്ഷസ്സുകളോ ദേവന്മാരോ ഉദ്ധതന്മാരായ പതിനാറു നായകന്മാർവേണം. വിമർശം ഒഴിച്ചുള്ള സന്ധികളും, കൈശികി ഒഴിച്ചുള്ള വൃത്തികളും, ആകാം. ശാന്തവും ഹാസ്യവും ശൃംഗാരവും പാടില്ല. ഉദാഹരണം വീരഭദ്രവിജൃംഭണം.

പ്രസിദ്ധിചേന്ന തദ്ദേവാ-
സുരസംശ്രിതമാം കഥ
൨൮൭ അങ്കത്രയത്തോടും മുഖ്യ-
രസം വീരമിയന്നതായ്
ദേവരോ നരരോ പന്ത്ര-
ണ്ടുദാത്തഘ്നന്മാരുള്ളവർ
൨൮൮ നായകന്മാരോടൊത്തിട്ടം-
കാവ്യം സമവകാരമാം

സമവകാരത്തിലെ വൃത്തം പ്രസിദ്ധവും ദേവാസുരന്മാരെ ആശ്രയിച്ചുള്ളതും ആയിരിക്കണം. അങ്കം മൂന്നേ ആകാവൂ. പ്രധാനരസം വീരം; ദേവന്മാരോ മനുഷ്യരോ ഉദാത്തന്മാരായ പന്ത്രണ്ടു നായകന്മാർ വേണം. ഇതിൽ വിമർശസന്ധി പാടില്ല.

കല്പിതം ഖ്യാതമോ വൃത്ത-
മേകാങ്കം സന്ധിവൃത്തികൾ
൨൮൯ ഭാണത്തിലേപ്പോലുൾക്കൊണ്ടു
രസം കരുണമാന്നതായ്
നാരീവിലാപമരണ-
രണാദിയുതമങ്കമാം

അങ്കം ഏകാങ്കത്തോടു കൂടിയതാണ്. ഇതിൽ കഥ ഖ്യാതമോ കല്പിതമോ ആകാം. സന്ധികളും വൃത്തികളും ഭാണത്തിലേപ്പോലെതന്നെ. പ്രധാന രസം കരുണം. സ്ത്രീകളുടെ വിലാപം മരണം യുദ്ധം മുതലായവ ഉണ്ടായിരിക്കണം.

൨൬൭ ഈഹാമൃഗത്തിനുള്ള
വസ്തു മിശ്രിതമാകണം,
വിഷ്കംഭകപ്രവേശാഖ്യ-
മുഖപ്രതിമുഖങ്ങളും.

൨൬൮ യുക്തം; നിർവ്വഹണം ചേരും;
ദിവ്യനോ നരനോ തഥാ
ആകണം നായകൻ, യുക്ത-
മങ്കം നാലു, ല്പകൈശികം.

൨൬൯ ബീഭത്സമധികം നാരീ-
മൂലം യുദ്ധം ഭവിക്കണം
പ്രതിനായകരഞ്ചാറു-
പേരുമുണ്ടായിരിക്കണം.

ഈഹാമൃഗത്തിലെ കഥാവസ്തു മിശ്രമായിരിക്കണം. വിഷ്കംഭവും പ്രവേശകവും മുഖപ്രതിമുഖസന്ധികളും ആകാം; അതുപോലെ നിർവ്വഹണസന്ധിയും യുക്തംതന്നെ. നായകൻ ദിവ്യനോ അദിവ്യനോ ആകണം. നാലങ്കമേ പാടുള്ളൂ. കൈശികിവൃത്തി പാടില്ല. പ്രധാനരസം ബീഭത്സം; സ്ത്രീമൂലം യുദ്ധമുണ്ടാകണം. പ്രതിനായകന്മാരായി അഞ്ചാറുപേർ വേണം.

൨൭൦ ഏകാങ്കകമതായേക-
നായകൻ ചേർന്നിടുന്നതായ്
മുഖ്യമായ് കൈശികീവൃത്തി
ചേർന്നും ശൃംഗാരമേറിയും

൨൭൯ മുഖനിർവ്വഹണോപേതം
രൂപകം വീഥിനാമകം
പത്തു ലാസ്യാംഗവും ചേർക്കാം
യുക്തംപോലെ ഫവാവിടാം.

വീഥിയിൽ ഒരു അങ്കമെ ആകാവൂ. ഒരു നായകൻ ഉണ്ടായിരിക്കണം. കൈശികീവൃത്തി അധികം ആകാം. ലാസ്യാംഗങ്ങൾ പത്തും യുക്തംപോലെ ചേർക്കയൊ വിടുകയൊ ചെയ്യാം.

൨൮൦ ഉപരൂപകമാംപേരാ-
ല്പരൂപകലക്ഷണം



രൂപകങ്ങളുടെ ലക്ഷണങ്ങൾ കുറെയൊക്കെയുള്ളതു ഉപരൂപകമാകുന്നു.

നാടികാത്രോടകംഗോഷ്ഠീ
സട്ടകം നാട്യരാസകം

൨൮൧ പ്രസ്ഥാനോല്ലാപ്യകാവ്യങ്ങൾ
പ്രേംഖണാരാസകാഹ്വയം
സല്ലാപകശ്രീഗദിത-
ശില്പകങ്ങൾ വിലാസിക

൨൮൨ ദുർമ്മല്ലികാപ്രകരണി
ഹല്ലീശംഭാണികാഖ്യവും
ഉപരൂപകമീവണ്ണം
പതിനെട്ടുണ്ടു കീർത്തിതം

നാടിക ത്രോടകം ഗോഷ്ഠി സട്ടകം നാട്യരാസകം പ്രസ്ഥാനം ഉല്ലാപ്യം കാവ്യം പ്രേംഖണം രാസകം സല്ലാപകം ശ്രീഗദിതം ശില്പകം വിലാസിക ദുർമ്മല്ലിക പ്രകരണി ഹല്ലീശം ഭാണിക എന്നു ഉപരൂപകങ്ങൾ പതിനെട്ടുവിധമുണ്ട്.

൨൰൩ നടിമാരേറെയുണ്ടായി
നാലങ്കം ചേൎന്നു, നായകൻ
രാജാവു ധീരലളിതൻ
പ്രസിദ്ധൻ കലത്രുന്നതായ്,

൨൰൪ അനുരാഗം നവം പൂണ്ടു
രാജിക്കും രാജകന്യക
മുഗ്ദ്ധനായികയുൾക്കൊണ്ടു
കൈശികീവൃത്തി ചേൎന്നതായ്

൨൰൫ നടന്മാർ കുറവായുള്ള
കൃതിയാം നാടികാഹ്വയം

നാടികയിൽ നടിമാർ അധികം ഉണ്ടായിരിക്കണം. അങ്കം നാലെ ആകാവൂ. ധീരലളിതനും പ്രസിദ്ധനും ആയിരിക്കുന്ന രാജാവാകണം നായകൻ. നവാനുരാഗശാലിനിയും മുഗ്ദ്ധയും ആയ രാജകന്യക നായികയായിരിക്കണം. കൈശികീവൃത്തി ചേരണം; നടന്മാർ കുറച്ചേ ആകാവൂ

അഞ്ചേഴെട്ടൊമ്പതിയെണ്ണ-
മതിനൊത്തങ്കമുള്ളതായ്

൨൰൬ അങ്കത്തിലഖിലം ചേൎന്നു
വിദൂഷകനിയന്നതായ്
ദിവ്യനോ നരനോ നേതാ-
വുള്ളതാം ത്രോടകാഭിധം

അഞ്ചോ ഏഴോ എട്ടോ ഒമ്പതോ അങ്കങ്ങൾ ഉള്ളതും, എല്ലാ അങ്കത്തിലും വിദൂഷകൻ ഉണ്ടായിരിക്കുന്നതും, ആണ് ത്രോടകം. ഇതിൽ നായകൻ ദിവ്യനോ നരനോ ആകാം. ഉദാഹരണം വിക്രമോൎവ്വശീയം.

൨൰൭ ഗോഷ്ഠിയേകാങ്കമാകേണ-
മിതിലെട്ടൊമ്പതാളുകൾ

പ്രാകൃതന്മാർ ഭവിക്കേണം-
മപഗർഭവിമർശകം
൨൯൮ അഞ്ചാറു നാരിമാർ വേണം
ബഹുശൃംഗാരകൈശികം

ഗോഷ്ഠിയിൽ ഒരു അങ്കമേ ആകാവൂ. പ്രാകൃതന്മാരായ എട്ടൊമ്പതു പുരുഷന്മാർ ഉണ്ടായിരിക്കണം. ഗർഭവിമർശസന്ധികൾ പാടില്ല. അഞ്ചാറു സ്ത്രീകൾ വേണം. ശൃംഗാരരസവും കൈശികീവൃത്തിയും അധികമായിരിക്കണം.

സട്ടകത്തിൻ രസം മുഖ്യ-
മത്ഭുതാഖ്യം പ്രവേശവും.
൨൯൯ വിഷ്കംഭവുമയുക്തം താ-
നങ്കം നാടികപോലെയാം

സട്ടകത്തിലെ പ്രധാനരസമത്ഭുതമാണ്. പ്രവേശകവും വിഷ്കംഭവും അരുത്. അങ്കം നാടികയിലെപ്പോലെയാണ്.

നാട്യരാസകമേകാങ്ക-
മുദാത്തനിതിൽ നായകൻ
൩൦൦ ഉപനായകനായ് പീഠ-
മർദ്ദനുണ്ടായിരിക്കണം
ഹാസ്യം മുഖ്യരസം താള-
ലയസ്ഥിതികൾ ചേരണം.
൩൦൧ മുഖനിർവ്വഹണോപേതം
വേണം വാസകസജ്ജിക
ലാസ്യാംഗങ്ങളിതിൽപ്പത്തും
യോജിക്കുംപോലെ ചേർത്തിടാം.

നാട്യരാസകത്തിൽ ഒരു അങ്കമേ ആകാവൂ. നായകൻ ഉദാത്തഗുണയുക്തനാകണം. പീഠമർദ്ദൻ ഉപനായക

നായിട്ടുണ്ടായിരിക്കണം. പ്രധാനരസം ഹാസ്യം; താളലയാദികൾ വേണം. മുഖനിർവ്വഹണങ്ങൾ ആകാം. നായിക വാസകസജ്ജികയായിരിക്കണം. ലാസ്യാംഗങ്ങൾ പത്തുമാകാം.

൰൨. ദാസൻ നായകനും നീചൻ-
ഉപനായകനും തഥാ
ദാസി നായികയും ചേർന്നു
രണ്ടങ്കമിയലുന്നതായ്

൰൩. ഭാരതീകൈശികീവൃത്തി-
യുക്തം പ്രസ്ഥാനകാഭിധം

പ്രസ്ഥാനകത്തിൽ ദാസൻ നായകനും നീചൻ ഉപനായകനും ദാസി നായികയും ആയിരിക്കണം. രണ്ടു അങ്കമെ ആകാവൂ. ഭാരതീകൈശികീവൃത്തികൾ വേണം.

ഉദാത്തൻ നായകൻ ചേർന്നു
ദിവ്യമാം വസ്തുവൊത്തതായ്.

൰൪. ഹാസ്യശൃംഗാരകരുണ-
പ്രധാനരസമുള്ളതായ്
നാലു നായികമാരൊത്തു
ശില്പകാംഗസമേതമായ്.

൰൫. അധികം പോരിണങ്ങിട്ടു-
മതാമുല്ലാപ്യനാമകം

ഉല്ലാപ്യത്തിൽ നായകൻ ഉദാത്തനും വസ്തു ദിവ്യവും ആയിരിക്കണം. ഹാസ്യവും ശൃംഗാരവും കരുണവും പ്രധാനരസങ്ങളാകണം. നാലു നായികമാർ വേണം. ശില്പകാംഗങ്ങളും യുദ്ധവും ഉണ്ടായിരിക്കണം. (ഇതിൽ ഒരു അങ്കമെ ആകാവൂ.)

ഏകാങ്കമാരഭടീ-
ശൂന്യമായ് ഹാസ്യമേറിയും
൩൦൭ ഉദാത്തൻ നായകൻ ചേർന്നും
മുഖം പ്രതിമുഖാഖ്യവും
രണ്ടു സന്ധികളുൾക്കൊള്ളു-
മതാം കാവ്യം പ്രകീർത്തിതം.

കാവ്യത്തിൽ ഒരു അങ്കമേ ആകാവൂ. ആരഭടീവൃത്തി പാടില്ല. ഹാസ്യരസം അധികമായിരിക്കണം. നായകൻ ഉദാത്തനാകണം. മുഖപ്രതിമുഖസന്ധികൾ ആകാം.

൩൦൮ നീചനായകമായ് ഗർഭ-
വിമർശമിവയെന്നിയേ
സൂത്രധാരകവിഷ്കംഭ-
പ്രവേശങ്ങൾ പെടാത്തതായ്
൩൦൯ ഏകാങ്കമായ് വൃത്തിയൊക്കെ-
യൊത്തതാം പ്രേംഖണാഹ്വയം

പ്രേംഖണത്തിൽ നായകൻ നീചനായിരിക്കണം. ഗർഭവിമർശസന്ധികൾ അരുത്. സൂത്രധാരൻ വിഷ്കംഭം പ്രവേശം ഇവയും പാടില്ല. ഒരങ്കമേ ആകാവൂ. എല്ലാവൃത്തികളും ആകാം.

മുഖനിർവ്വഹണോപേതം
പഞ്ചപാത്രകസംയുതം.
൩൧൦. ഭാരതീകൈശികീയുക്തം
സൂത്രധാരകവർജ്ജിതം
ഖ്യാതനായികയും മൂർഖൻ
നായകൻ താനുമൊത്തതായ്.
൩൧൧. ഒരങ്കമാത്രമുൾക്കൊള്ളു-
മതാം രാസകനാമകം

രാസകത്തിൽ മുഖനിർവ്വഹണസന്ധികൾ ആകാം. അഞ്ചു പാത്രങ്ങൾ ഉണ്ടായിരിക്കണം. ഭാരതീകൈശികീവൃത്തികൾ വേണം. സൂത്രധാരൻ അരുത്. നായിക ഖ്യാതയും നായകൻ മൂഢനും ആയിരിക്കണം. ഒരു അങ്കമേ ആകാവൂ.

അങ്കം മൂന്നോ തഥാ നാലോ
സല്ലാപകമതിങ്കലാം

൩൧൧. പാഷണ്ഡകനതാകേണം
നായകൻ കരുണാഖ്യവും
ശൃംഗാരവുമൊഴിച്ചന്യ-
രസമൊക്കെയുമായിടാം.

൩൧൨. പുരത്തിൻ രോധനം യുദ്ധം
മുതലായവ ചേരണം
ഭാരതീവൃത്തിയും പാടി-
ല്ലിതിൽ കൈശികിയും തഥാ.



സല്ലാപകത്തിൽ ഒന്നോ മൂന്നോ അങ്കങ്ങൾ ആകാം. നായകൻ പാഷണ്ഡനായിരിക്കണം. കരുണശൃംഗാരങ്ങൾ ഒഴിച്ചുള്ള രസങ്ങൾ ചേരും. പുരരോധനം യുദ്ധം മുതലായവ വേണം. ഭാരതീവൃത്തിയും കൈശികിയും പാടില്ല.

൩൧൩. ഏകാങ്കം ശ്രീഗദിത-
മുദാത്തനിതിൽ നായകൻ
വൃത്തം പ്രഖ്യാതമാകേണം
ഖ്യാതനായികയും തഥാ.

൩൧൪. ഗർഭം വിമർശവും പാടി-
ല്ലിതിൽ ഭാരതിയുക്തമാം.

ശ്രീഗദിതത്തിൽ ഒരു അങ്കമേ ആകാവൂ. നായകൻ ഉദാത്തനായിരിക്കണം. വസ്തു പ്രഖ്യാതമാകണം. നായിക

ഖ്യാതയായിരിക്കണം. ഗർഭവിമർശങ്ങൾ പാടില്ല. ഇതിൽ ഭാരതീവൃത്തി ആകാം.

ശില്പകത്തിൽ ദ്വിജൻ നേതാ-
വുപനേതാവു ഹീനനാം.

൧൫൭. ഹാസ്യശാന്തങ്ങൾ ചേരില്ല
വൃത്തി സർവ്വവുമായിടാം
വർണ്ണനീയം ശൃംഗാരാദി-
യിതിലങ്കങ്ങൾ നാലുതാൻ.

൧൫൮. ആശംസ തർക്കം സന്ദേഹം
താപമുദ്വേഗനാമകം
പ്രസക്തിയും പ്രയത്നാഖ്യ-
മുൽക്കണ്ഠാ ഗ്രഥനാഹ്വയം.

൧൫൯. അവഹിത്ഥാ പ്രതിപത്തി-
വിലാസം ലാസ്യമശ്രുവും
പ്രഹർഷാശ്വാസമൂഢതാ-
സാധനാനുഗമങ്ങളും

൧൬൦. ഉച്ഛ്വാസം വിസ്മയം പ്രാപ്തി
ലാഭം വിസ്മൃതിനാമകം
വിശാരദത സംഫേടം
ബോധനാഖ്യം ചമൽകൃതി.

൧൬൧. എന്നേവമിരുപത്തേഴ
ശില്പകാംഗങ്ങൾ കീർത്തിതം

ശില്പകത്തിൽ ദ്വിജൻ നായകനും നീചൻ ഉപനായകനും ആയിരിക്കണം. ഹാസ്യവും ശാന്തവും പാടില്ല. വൃത്തികൾ എല്ലാമാകാം. ശൃംഗാരാദികളെ വർണ്ണിക്കണം. അങ്കം നാലുവേണം. ആശംസ തർക്കം സന്ദേഹം താപം ഉദ്വേഗം പ്രസക്തി പ്രയത്നം ഉൽക്കണ്ഠ ഗ്രഥനം അവഹിത്ഥം പ്ര

തിപത്തി വിലാസം ലാസ്യം അശ്രു (ബാഷ്പം) പ്രഹർഷം ആശ്വാസം മൂഢത സാധനാനുഗമം ഉച്ഛ്വാസം വിസ്മയം പ്രാപ്തിലാഭം വിസ്മൃതി വിശാരദത (വൈശാരദ്യം) സംഫേടം ബോധനം (പ്രബോധനം) ചമൽക്കൃതി എന്നു ശില്പകത്തിന് ഇരുപത്തിഏഴ് അംശങ്ങൾ ഉണ്ട്.

വിലാസികയതേകാങ്കം
ശൃംഗാരമിതിലേറിടും.
൩൨൦. വിദൂഷകൻ വിടൻ പീഠ-
മർദ്ദനെന്നിവർ ചേരണം
ഗർഭംവിമർശ്യം ചേരാ;
വേണം നായകർ നീചരായ്.
൩൨൧. ലാസ്യാംഗങ്ങളിതിൽ പത്തു-
മാകാംയോജിച്ചിടുംവിധം

വിലാസികയിൽ ഒരു അങ്കമേ ആകാവൂ. പ്രധാനരസം ശൃംഗാരം. വിദൂഷകനും വിടനും പീഠമർദ്ദനും ഉണ്ടായിരിക്കണം. ഗർഭവിമർശങ്ങൾ പാടില്ല. നായകന്മാർ നീചന്മാരായിരിക്കണം. യുക്തംപോലെ പത്തു ലാസ്യാംഗങ്ങളും ചേർക്കാം.

ദുർമ്മല്ലികയിലങ്കങ്ങൾ
നാലുകൈശികിവൃത്തിയും
൩൨൨. ആകാം ഭാരതിയും ഗർഭം
ചേരാ; നേതാവു നീചനാം
വിടൻ വിദൂഷൻ പീഠ-
മർദ്ദനും പുരവാസികൾ.
൩൨൩. ഇവക്ക് ചേർന്നിടും ചേഷ്ടാ-
വിലാസങ്ങൾ യഥാക്രമം
ഓരോന്നിലും ഭവിക്കണ-
മിതിലുള്ളങ്കങ്ങളിൽ.

ദുർമ്മല്ലികയിൽ നാലങ്കങ്ങൾ ഉണ്ടായിരിക്കണം. വൃത്തികളിൽ കൈശികിയും ഭാരതിയും ആകാം. ഗർഭസന്ധി പാടില്ല. നായകൻ നീചനായിരിക്കണം. വിടൻ വിദൂഷകൻ പീഠമർദ്ദൻ പൌരന്മാർ എന്നിവരുടെ ചേഷ്ടകളും വിലാസങ്ങളും യഥാക്രമം ഒന്നു, രണ്ടു, മൂന്നു, നാലു, എന്നീ അങ്കങ്ങളിൽ ഉണ്ടായിരിക്കണം.

൩൨൪. പ്രായേണ നാടികാതുല്യ-
മാകും പ്രകരണീമതം
നായകൻ സാർത്ഥവാഹൻ തൽ-
കുലസംഭവ നായിക;

പ്രകരണി മിക്കവാറും നാടികപോലെയാണ്. ഇതിൽ നായകൻ സാർത്ഥവാഹനും നായിക തജ്ജാതിയിങ്കൽ ജനിച്ചവളും ആയിരിക്കണം.

൩൨൫. ഏകാങ്കമാകും ഹല്ലീശം
മുഖനിർവ്വഹണാന്വിതം
ഏഴല്ലെന്നാലിതിന്നെട്ടോ
പത്തോ സ്ത്രീകൾ ഭവിക്കണം.

ഹല്ലീശത്തിൽ ഒരു അങ്കമേ ആകാവൂ. മുഖനിർവ്വഹണസന്ധികൾ വേണം. ഏഴോ എട്ടോ പത്തോ സ്ത്രീകൾ ഉണ്ടായിരിക്കണം. കൈശികീവൃത്തി ആകാം.

൩൨൬. ഭാണികയ്ക്കങ്കമേകം താൻ
കൈശികീഭാരതീയുതം
മുഖനിർവ്വഹണോപേത-
മുദാത്തയിതിൽ നായിക.

൩൨൭. ഏഴംഗങ്ങളിതിന്നുണ്ടാ-
മുപന്യാസാഭിധാനവും
വിന്യാസകവിബോധങ്ങൾ
സാധ്വസാഖ്യം സമർപ്പണം.

൩൨൭ നിവ്വൃത്തിനാമം സംഹാര-
മിവയംഗങ്ങൾ കല്പിതം

ഭാണികക്കു ഒരു അങ്കമേ ആകാവൂ. കൈശികീഭാരതീ വൃത്തികൾ വേണം. മുഖനിവ്വഹണസന്ധികൾ ഉണ്ടായിരിക്കണം. നായിക ഉദാത്തയാകണം. ഉപന്യാസം വിന്യാസം വിബോധം സാധ്വസം സമപ്പണം നിവ്വൃത്തി സംഹാരം എന്നു ഭാണികക്കു് ഏഴു് അംഗങ്ങൾ ഉണ്ടു്. പ്രസംഗത്തോടുകൂടി കായ്യത്തെ പുകഴ്ത്തുന്നതു് ഉപന്യാസവും, നിവേദവാക്യത്തെവിസ്തരിക്കുന്നതു വിന്യാസവും, ഭ്രാന്തിനാശം വിബോധവും, വ്യാജംപറയുന്നതു സാദ്ധ്വസവും, ആകുന്നു.



അനാമഗ്രാഹ്യമായുള്ള
ലോകർതൻ പ്രതിസംജ്ഞയെ
൩൨൮ നിദ്ദേശമെന്നു ചൊല്ലുന്നു
നാട്യശാസ്ത്രവിശാരദർ

പേർവിളിക്കുന്നതിനു പാടില്ലാത്ത ജനങ്ങളെ വിളിക്കുവാൻ ഉപയോഗിക്കുന്ന പ്രതിസംജ്ഞയെ നിദ്ദേശം എന്നു പറയുന്നു.

പൂജ്യതുല്യകനിഷ്ഠാഖ്യ-
സംബന്ധാലിതു മുവ്വിധം.

നിദ്ദേശം മൂന്നുവിധം ഉണ്ടു്. പൂജ്യന്മാരേയും തുല്യന്മാരേയും കനിഷ്ഠന്മാരേയും സംബന്ധിച്ചു് ഈ ഭേദങ്ങൾ ഉണ്ടാകുന്നു.

ദേവന്മാർ മുനിമാർ മുതലായവർ പൂജ്യന്മാരാകുന്നു. ഇവരെ ഭഗവൻ എന്നും വൃദ്ധനെ താത എന്നും, ബ്രാഹ്മണനെ ആയ്യ എന്നും, മുനിമാർ രാജാവിനെ മഹാരാജാവേ എന്നും, വിദ്വാനേ ഭാവ എന്നും, വിളിക്കണം. ഭൃത്യന്മാർ രാജാവിനെ ദേവ എന്നും സാവ്വഭൌമനെ പരിജനങ്ങൾ ഭട്ട എന്നും, വ്യ

ഗേമനികൾ രാജാവേ എന്നും,വിദൂഷകൻ ഇഷ്ടാ എന്നും,വി ളിക്കേണ്ടതാണ്. ബ്രാഹ്മണർ സചിവനെ അമാത്യ എന്നും, മററുള്ളവർ ആര്യ എന്നും രഥിയെ സാരഥി ആയുഷ്മൻ എ ന്നും,വിളിക്കേണ്ടതാകുന്നു.സ്വാമി എന്നു യുവരാജാവിനേയും, ഭർതൃദാരക എന്നു കുമാരനേയും,ആവുത്ത എന്നു സ്വസാവി ൻെറ ഭർത്താവിനേയും,വിളിക്കണം. പരിചാരകന്മാർ രാജ്ഞി യെ ഭട്ടിനിയെന്നും,സ്വാമിനി എന്നും ദേവി എന്നും ഭട്ടാരിക എന്നും,രാജാവു മഹിഷിയെ ദേവി എന്നും ഭാര്യയെ പ്രിയേ എന്നും, എല്ലാവരും പതിയെ ആര്യേ എന്നും വിളിക്കണം. സകലരും പിതാവിനെ താതപാദനെന്നും, മാതാവിനെ അംബ എന്നും ജ്യേഷ്ഠാദികളെ ആര്യഎന്നും,സമന്മാരെ വയ സ്യ എന്നും,തോഴാ എന്നും,സഖി തോഴിയെ സഖി എന്നും, വിളിക്കേണ്ടതാകുന്നു. ഗുരുജനങ്ങൾ പുത്രന്മാരേയും ശിഷ്യന്മാ രേയും വത്സ എന്നും പുത്രക എന്നും ജാത എന്നും താത എന്നും വിളിക്കണം.

൩൩൦. നാമങ്ങൾ രസവസ്തുക്കൾ-
ക്കുപയോഗങ്ങളാകണം.

കഥാപാത്രങ്ങളുടെ പേരുകൾ രസത്തിനും വസ്തുവിനും യോജിക്കുന്നവിധമുള്ളവയായിരിക്കണം. രാജാക്കന്മാരുടെ പേരുകൾ,പ്രതാപം മാനം വിജയം വിക്രമം വീര്യം മുതലാ യവയെ ദ്യോതിപ്പിക്കുന്നവയാകണം. ഉഗ്രവർമ്മ ചണ്ഡസേ നൻ മുതലായ പേരുകൾ ഉദ്ധതന്മാരായ രാജാക്കന്മാർക്കും കാമപാലചന്ദ്രപാലാദിനാമങ്ങൾ ലളിതന്മാർക്കും, യുക്തം. കഞ്ചുകിക്കു വിനയന്ധരൻ ജയൻ ഇത്യാദി പേരുകൾ ചേരു ന്നവയാണ്. ചേടികൾക്കു ലതാപുഷ്പാദിനാമങ്ങൾ യോ ജിക്കുന്നു. നായികമാർക്കു കർപ്പൂരമഞ്ജരി പ്രഭാവതി ചന്ദ്രലേ ഖ ഇത്യാദി പേരുകൾ കൊള്ളും. വേശ്യകൾക്കു് അനംഗ തരംഗിണി കന്ദർപ്പവിലാസിനി വസന്തസേന മുതലായ പേ

രുകൾ യോജിക്കും. രാക്ഷസന്മാൎക്ക് തീക്ഷ്ണദംഷ്ട്രൻ മായാമയൻ ഇത്യാദി നാമങ്ങൾ യുക്തങ്ങളായിരിക്കും.

ശ്ലോകം ഗീതങ്ങളും ചേൎന്നു
വാചികാഭിനയം വിനാ.

൩൩൧. ആട്ടവാൻ യുക്തമായുള്ള
കൃതിയാട്ടക്കഥാഭിധം
കേരളീയൎക്കിതത്യന്ത-
മിഷ്ടമെന്നുന്ന രൂപകം.

൩൩൨. കഥാംശഗതിയെപ്പററി-
ക്കുറിക്കേണ്ടുന്നിടങ്ങളിൽ
ശ്ലോകം ചൂൎണ്ണികയും ചേൎക്കാം
യുക്തംപോൽ ദണ്ഡകങ്ങളും.

൩൩൩. അന്ത്യരൂയുക്തം ഗീതമേ-
ലിതിൽ നാന്ദ്യാദിയൊന്നുമേ
ശയനാശനയുദ്ധാദി-
വൎജ്ജിച്ചിടേണ്ടതില്ലിതിൽ.

ശ്ലോകങ്ങളും പാട്ടുകളും കലൎന്നും വാചികമായ അഭിനയം കൂടാതെയും ആട്ടവാൻ യുക്തമായുള്ള രൂപകമാണ് ആട്ടക്കഥ. കേരളീയൎക്ക് അത്യന്തം ഇഷ്ടമുള്ള രൂപകമാണിത്; ആട്ടക്കഥയിൽ കഥാംശത്തിന്റെ ഗതിയെ ശ്ലോകം കൊണ്ടോ ചൂൎണ്ണികകൊണ്ടോ ദണ്ഡകംകൊണ്ടോ കുറിക്കണം. പാത്രങ്ങളുടെ സംഭാഷണത്തിനു ഗീതമുപയോഗിക്കണം. നാടകാദിയിലെന്നപോലെ നാന്ദി പ്രസ്താവന മുതലായവയൊന്നും കഥകളിയിൽ പാടില്ല. കഥകളിയിൽ ശയനം ഭക്ഷണം യുദ്ധം മുതലായവയെ വൎജ്ജിക്കേണ്ടതില്ല.

മലയാളഭാഷയിൽ ആദ്യം സംസ്കൃതരീതിയിൽ രൂപകങ്ങൾ ഉണ്ടായിരുന്നില്ല. കേരളീയൎക്ക് മുൻകാലംമുതലേ ഇഷ്ട

പ്പെട്ടുവന്നിരുന്ന രൂപകം കഥകളിയാകുന്നു. കഥകളി മലയാളസാഹിത്യത്തിൽ ഏററവും ഉന്നതമായ ഒരു സ്ഥാനത്തെ അർഹിക്കുന്നുണ്ട്. കേരളീയർക്കു സംഗീതം സാഹിത്യം എന്നീ രണ്ടു കലകളിലുമുള്ള അസാധാരണസാമർത്ഥ്യത്തെ പ്രകടിപ്പിക്കുന്ന ഏകസാഹിത്യസമ്പത്തു കഥകളിയാകുന്നു. കഥകളിക്കു സംസ്കൃതരൂപകങ്ങളെ അപേക്ഷിച്ചു പല പ്രധാന വ്യത്യാസങ്ങളുമുണ്ട്. ഒന്നാമതായി വാചികാഭിനയം പാടില്ലെന്നുള്ളതാണ് വ്യത്യാസം. നാന്ദി പ്രസ്താവന മുതലായ നാടകത്തിലെ ചടങ്ങുകളൊന്നും കഥകളിക്കാവശ്യമില്ല. കഥകളി നാട്യപ്രബന്ധമാണെങ്കിലും അതിനു ഭരതമുനിയുടെ നാട്യശാസ്ത്രവുമായി പറയത്തക്ക ബന്ധമില്ലെന്നു പറയാം. കഥകളിയിൽ പ്രധാനം ആംഗികമായ അഭിനയമാണ്. കഥ മുഴുവൻ ആംഗികമായിത്തന്നെയഭിനയിക്കണം. കേരളീയരുടെ ആംഗികകല എത്രമാത്രം പരിഷ്കൃതവും വിശുദ്ധവും അഭിവൃദ്ധവും ആയിരുന്നു എന്നു കഥകളികൊണ്ടു ഗ്രഹിക്കാം. മററൊരു സമുദായക്കാരുടെയിടയിലും ആംഗികകലയ്ക്കിത്രമാത്രം അഭിവൃദ്ധിയുണ്ടായിരിക്കയില്ലെന്നുള്ളതു കേരളീയർക്ക് അഭിമാനജനകമാണ്. ശാരീരാഭ്യാസത്തിൽ കേരളീയർക്കുള്ള വൈഭവവും കഥകളിയിൽനിന്നു വ്യക്തമാകുന്ന മററൊരു ഗുണമാണ്. നാടകങ്ങളിൽ വർജ്ജനീയങ്ങളായിരിക്കുന്ന ഭക്ഷണാദികൾ കഥകളിയിൽ ആകാം. ബകവധത്തിൽ ഭക്ഷണവും കീചകവധത്തിൽ ശയനവും എല്ലാ കഥകളികളിലുംതന്നെ യുദ്ധവും അഭിനയിക്കപ്പെട്ടുവരുന്നു. നായികാനായകന്മാരുടെ സംശ്ലേഷണചുംബനാദിരതക്രിയകൾ നാടകാദിയിൽ വർജ്ജിക്കേണ്ടവയാണ്. എന്നാൽ എല്ലാകഥകളികളിലും നിർബ്ബന്ധപൂർവ്വം ഇവ അഭിനയിക്കുന്നു. ശൃംഗാരപദം കഥകളിയിൽ ഒഴിച്ചുവെയ്ക്കുവാൻപാടില്ലാത്ത ഒന്നാണ്. രംഗത്തിൽ അഭിനയിക്കാൻ പാടില്ലാത്തവിധം ചുരുക്കം ചിലതിൽ ശൃംഗാരം അധികം നീചമായിക്കാണുന്നുണ്ട്. ക

ഥകളി പണ്ഡിതന്മാരെ മാത്രം രസിപ്പിക്കുന്ന ഒരു പ്രൗഢകലയാണ്. അടുത്തുകഴിഞ്ഞ കാലത്തു നമ്മുടെയിടയിൽ കവികൾക്കു നാടകഭ്രമം കലശലായി ഉണ്ടായിരുന്നുവെല്ലോ. ഇതുപോലെ മുമ്പ് ഒരു കാലത്തു കഥകളിയിൽ കവികൾക്ക് അത്യാസക്തി ഉണ്ടായിരുന്നു. നമ്മുടെ കഥകളികളിൽ അധികം ഭാഗവും അക്കാലത്തുണ്ടായവയാണ്. കോട്ടയത്തു തമ്പുരാൻ ഉണ്ണായിവാരിയർ രവിവർമ്മൻതമ്പി കരീന്ദ്രൻ കോയിത്തമ്പുരാൻ മുതലായ മഹാകവികളുടെ ആട്ടക്കഥകൾ ഈ വർഗ്ഗത്തിലെ ഉൽകൃഷ്ടകൃതികളായി ഗണിക്കപ്പെടാം.

൩൩൪ കഥ യാം സരസം വസ്തു-
ഗദ്യത്തിൽ വിനിർമ്മിതം

ഗദ്യത്തിൽ നിർമ്മിക്കുന്ന സരസമായവസ്തു കഥയാകുന്നു. ഉദാഹരണം പുരുഷോത്തമൻ (വി. ചിദംബരൻപിള്ള).

ലഘുവെന്നും ബൃഹത്തെന്നും
ദ്വിവിധം കഥയാകയും

ലഘുകഥ ബൃഹൽകഥ എന്നു ഇതു രണ്ടുവിധം ഉണ്ടു.

൩൩൫ അല്പപാത്രങ്ങളുൾക്കൊണ്ടി-
ട്ടദ്ധ്യായാദികളെന്നിയേ
അധികം ദൈർഘ്യമില്ലാതെ-
നിർമ്മിതം ലഘുവാം കഥ

ലഘുകഥയിൽ അധികം പാത്രങ്ങൾ പാടില്ല. അദ്ധ്യായം മുതലായ വിഭാഗങ്ങൾ അരുതു. കഥ അദീർഘമായിരിക്കണം. ലഘുകഥയെ ചെറുകഥ എന്നും പറയും. ഈ അടുത്തകാലത്ത് ഭാഷയിൽ ചെറുകഥകൾ അധികം ഉണ്ടായിവരുന്നുണ്ടു. അചിരേണ നമ്മുടെ സാഹിത്യത്തിൽ ലഘുകഥകൾക്കു ഒരു നല്ല സ്ഥാനം ലഭിക്കുന്നതാണ്. മാസികകളിൽ എല്ലാം ചെറുകഥകൾ ഒഴിക്കുവാൻ പാടില്ലാത്ത ഒരു വിഷ

യമായിട്ടുണ്ടു. ഉദാഹരണം കഥാരാമം (ജനാർദ്ദനമേനോൻ) 'ഇനി ഞാനെങ്ങിനെ എഴുതും' മുതലായവ;

നാനാബഹുപാത്രങ്ങളുൾക്കൊണ്ടും-
ലോകതത്വമടങ്ങിയും
അദ്ധ്യായം പലതും ചേർന്നാൽ-
ബൃഹത്താം കഥയാമതു

ബൃഹൽക്കഥയിൽ പലപാത്രങ്ങൾ ഉണ്ടായിരിക്കണം. പലവിധമുള്ള ലോകതത്വങ്ങളുമടക്കേണ്ടതാകുന്നു. അദ്ധ്യായങ്ങൾ അനേകം ആകാം. ഇംഗ്ലീഷുരീതിയിൽ നമ്മുടെയിടയിലുണ്ടായിട്ടുള്ള നോവലുകളെ എല്ലാം ഈ ഇനത്തിലുൾപ്പെടുത്താം. പാശ്ചാത്യഭാഷയിൽനിന്നു തർജ്ജമ ചെയ്തിട്ടുള്ള പലഗദ്യഗ്രന്ഥങ്ങളും ഈ ഇനത്തിലുള്ളവയാണ്. ഉദാഹരണം കൃഷ്ണകാന്തന്റെ മരണപത്രം (ടി. സി. കല്യാണി അമ്മ) ഇന്ദുലേഖ (ചന്തുമേനോൻ.)

കഥാവസ്തുവിനു സമുദായം സന്മാർഗ്ഗം മതം രാഷ്ട്രം അനുരാഗം മുതലായവയോടുള്ള സവിശേഷമായ ബന്ധം നിമിത്തം ബൃഹൽക്കഥകൾക്കു പലവിഭാഗങ്ങൾ ഉണ്ടു. സമുദായത്തിലുള്ള നടപടികളെ ആസ്പദമാക്കി ചമക്കുന്നതു സാമുദായികം. ഉദാഹരണം സ്നേഹലത (കണ്ണൻ നായർ). ഇതിവൃത്തത്തിൽ വിവിധങ്ങളായ സന്മാർഗ്ഗങ്ങളെ ഉപദേശിക്കുന്നതു സാന്മാർഗ്ഗികം. ഉദാഹരണം സൌദാമിനി (രാമക്കുറുപ്പ്). മതത്തിലുള്ള തത്വങ്ങളെക്കുറിച്ചു വിചാരിക്കുന്നതു മതസംബന്ധമായ ബൃഹൽക്കഥ. ഉദാഹരണം അക്ബർ (കേരളവർമ്മ വലിയ കോയിത്തമ്പുരാൻ). രാജ്യഭരണസംബന്ധങ്ങളായ വിഷയങ്ങളെപ്രതിപാദിക്കുന്നതു രാഷ്ട്രീയം. അനുരാഗത്തെ പ്രധാന്യേന സ്വീകരിച്ചു നിർമ്മിക്കുന്നവ അനുരാഗസംബന്ധങ്ങളാണ്. സംസ്കൃതത്തിൽ പറയുന്ന ആഖ്യായികയെ ഭാഷയിൽ ബൃഹൽക്കഥയിൽ ഉൾപ്പെടുത്തുന്നതു യു

കതമാണ്. സംസ്കൃതത്തിലും ഭാഷയിലും ആഖ്യായികകൾക്കു വളരെ വ്യത്യാസമുണ്ടു. ആഖ്യാനം കഥയിൽ ഉൾപ്പെടുന്നു. ഇതു സംസ്കൃതത്തിലെ ചെറുകഥാസ്ഥാനത്തുള്ളതാണ്.

൩൩൭) ഗദ്യപദ്യാത്മകം രാജ-
സ്തുതിയാം ബിരുദാഹ്വയം

ഗദ്യത്തോടും പദ്യത്തോടും കൂടിയ രാജസ്തുതിക്കു ബിരുദമെന്നുപേർ പറയുന്നു. ഉദാഹരണം ബിരുദമണിമാല.

ഗദ്യമുൽക്കലികാപ്രായം-
മുക്തകം വൃത്തഗന്ധിയും
൩൩൮) ചൂർണ്ണകാഭിധമെന്നേവം-
നാലുമാതിരിയീരിതം

ഗദ്യം നാലുവിധമുണ്ടു. ഉൽക്കലികാപ്രായം; മുക്തകം; വൃത്തഗന്ധി; ചൂർണ്ണകം,

ആദ്യം ദീർഘസമാസാഢ്യ-
മസമാസമതന്യവും
൩൩൯) തൃതീയം വൃത്തഭാഗാത്തം-
സമാസാല്പം ചതുർത്ഥവും
കവിതൻ നികഷം ഗദ്യ-
മെന്നു ചൊല്ലുന്നു സൂരികൾ

ദീർഘസമാസങ്ങളുള്ളതു ഉല്ക്കലികാപ്രായവും സമാസമില്ലാത്തതു മുക്തകവും വൃത്തഭാഗത്തോടുകൂടിയതു വൃത്തഗന്ധിയും സമാസം കുറയുന്നതു ചൂർണ്ണകവും ആകുന്നു. ഗദ്യം കവികളുടെ നികഷമെന്നു പറയപ്പെടുന്നു.

'സമരകണ്ഡൂലനിബിഡഭുജദണ്ഡകുണ്ഡലീകൃതകോദണ്ഡശിഞ്ജിനീടംകാരോജ്ജാഗരിതവൈരിനഗര'

ഇവിടെ കുണ്ഡലീകൃതകോദണ്ഡ എന്നതു അനുഷ്ടുപ്പിന്റെ പാദമാകയാൽ ഇതു വൃത്തഗന്ധിക്കു ഉദാഹരണം. മറ്റുള്ളവയ്ക്കു ഉദാഹരണം സ്പഷ്ടം.

കാവ്യസ്വരൂപനിരൂപണം സമാപ്തി.

---

# പ്രകരണം മൂന്ന്.

## രസസ്വരൂപനിരൂപണം.

൧ രസം വിഭാവാനുഭാവ-
സാത്വികാഖ്യകങ്ങളും
വ്യഭിചാരികളും ചേൎന്നാ-
സ്വാദ്യമാം സ്ഥായിയെന്നതാം.

വിഭാവങ്ങളും അനുഭാവങ്ങളും സാത്വികങ്ങളും വ്യഭിചാരികളും ചേൎന്നു ആസ്വാദ്യാവസ്ഥയെ പ്രാപിക്കുന്ന സ്ഥായിയാകുന്നു രസം.



൨ രത്യാദികൾ വിശേഷേണ
ഭവിപ്പതു വിഭാവമാം
വിഭാവമാലംബനവു-
മുദ്ദീപനവുമിങ്ങനെ

൩ രണ്ടുമട്ടുണ്ടു, രത്യാദി-
യാലംബിക്കുവതാദ്യകം
ആലംബനവിഭാവം താൻ
നായകൻ നായികാദ്യരും

൪ തത്സമാലംബനം മൂലം
രത്യാദികളുദിച്ചിടും

രത്യാദികളായ സ്ഥായീഭാവങ്ങൾ വിശേഷേണ ഉണ്ടാകുന്നതാകുന്നു വിഭാവം. ഇതു ആലംബനം ഉദ്ദീപനം എന്നു രണ്ടുവിധമുണ്ടു്. രത്യാദിസ്ഥായീഭാവങ്ങൾക്കു ആശ്രയമായിരിക്കുന്നതു ആലംബനവിഭാവം. നായകനും നായികയും ആലംബനവിഭാവമാകുന്നു.

ധൎമ്മശീലം മഹാഭാഗ്യ-
മൌദാൎയ്യം വാക്പടുത്വവും
൨ കൃതജ്ഞത നയജ്ഞത്വം
വിദത്വം ശുചിമാനവും
ഉത്സാഹം യൌവനം ത്യാഗം
ദാക്ഷിണ്യം ശ്രീ കുലീനത
൩ ധൈൎയ്യം തേജസ്സു മിത്യാദി
നായകന്റെ ഗുണങ്ങളാം

ധൎമ്മശീലം മുതലായവ നായകന്റെ ഗുണങ്ങളാകുന്നു. നായകനു സാമാന്യേന ഈ ഗുണങ്ങളൊക്കെയുണ്ടായിരിക്കണം.

ഇവയെല്ലാം തികഞ്ഞുള്ളോ-
നുത്തമൻ കുറെയുള്ളവൻ
൧ മദ്ധ്യമൻ ഹീനനായുള്ളോ-
നധമൻ നായകൻ മതം.

നായകൻ ഉത്തമൻ മദ്ധ്യമൻ അധമൻ എന്നു മൂന്നുവിധമുണ്ട്. മുമ്പു പറഞ്ഞ ഗുണങ്ങൾ എല്ലാമുള്ളവൻ ഉത്തമൻ; കുറെയുള്ളവൻ മദ്ധ്യമൻ; ഒട്ടുമില്ലാത്തവൻ അധമൻ.

ധീരോദാത്തൻ തഥാ ധീര-
ലളിതൻ ധീരശാന്തനും
൪ ധീരോദ്ധതനുമെന്നേവം
നായകൻ നാലുമാതിരി

മുമ്പു പറഞ്ഞതുകൂടാതെ ധീരോദാത്തൻ ധീരലളിതൻ ധീരശാന്തൻ ധീരോദ്ധതൻ എന്നു നാലുവിധം നായകന്മാർ ഉണ്ട്.

ധീരത്വം ദയ ഗാംഭീര്യം
വിനയം സത്വവൃത്തിയും
൯ ദൃഢവ്രതം നിജശ്ലാഘാ-
വിമുഖത്വം നയം ക്ഷമ
ഏവം ഗുണങ്ങൾ ചേരുന്നോൻ
ധീരോദാത്താഖ്യനായകൻ

ധീരത്വാദിഗുണങ്ങൾ ചേരുന്നവൻ ധീരോദാത്തനായകൻ. ഉദാഹരണം യുധിഷ്ഠിരൻ ശ്രീരാമൻ.

൧൦ തരുണീവശനായന്യ-
ചിന്തയില്ലാതെ സർവ്വദാ
ഗീതാദിയിൽ പ്രിയൻ ധീര-
ലളിതാഭിധനായകൻ.

സ്ത്രീവശംവദനായി അന്യചിന്തയൊന്നുമില്ലാതെ എല്ലായ്പോഴും ഗീതാദിലളിതകലകളിൽ ആസക്തനായിരിക്കുന്നവൻ ധീരലളിതനായകൻ. ഉദാഹരണം ഉത്തരൻ.

൧൧ സമപ്രകൃതിയായ് ക്ലേശ-
സഹിഷ്ണുത്വമിയന്നവൻ
ലാളിത്യാദിഗുണം ചേർന്നോൻ
വണിക്കോ ഭൂമിദേവനോ
൧൨ മന്ത്രിയോ ധീരശാന്തത്വം
പെട്ടനായകനായ്വരും

എല്ലാവരോടും സമപ്രകൃതിയായും ക്ലേശസഹിഷ്ണുവായും ലാളിത്യാദിഗുണസഹിതനായും ഉള്ള വണിക്കോ ബ്രാഹ്മണനോ മന്ത്രിയോ ആകുന്നു ധീരശാന്തനായകൻ. പുഷ്പഭൂഷിതത്തിലെ നായകൻ വണിക്കും മൃച്ഛകടികത്തിൽ ബ്രാഹ്മണനും മാലതീമാധവത്തിൽ അമാത്യനും ധീരശാന്തനായകന്മാരാകുന്നു.

മാത്സൎയ്യമഹങ്കാരം
മായയും ചപലത്വവും
൬൩ ആത്മപ്രശംസയും ചേൎന്നോൻ
ക്രുദ്ധൻ ധീരോദ്ധതാഭിധൻ

മാത്സൎയ്യാദിയുക്തനായ നായകൻ ധീരോദ്ധതൻ. ഈ നാലു നായകന്മാൎക്കും ധീരത്വത്തോടുകൂടിയ ഉദാത്തതയും (സൎവ്വോൽകൃഷ്ടസ്ഥിതി) ലാളിത്യവും (ലളിതമൃദുലസ്വഭാവം) ശാന്തിയും (ഒതുക്കം) ഔദ്ധത്യവും (അഹങ്കാരം) യഥാക്രമം ലക്ഷണങ്ങളാകുന്നു. രാവണൻ ധീരോദ്ധതനായ നായകനാണ്.

ശൃംഗാരാപേക്ഷയാ മൂന്നു-
വിധമാം നായകൻ മതം
൬൪ ഭൎത്താവുമുപപത്യാഖ്യൻ
വൈശികാഹ്വയനിങ്ങനെ

ശൃംഗാരാപേക്ഷ ഹേതുവായിട്ടു ഭൎത്താവു, ഉപപതി, വൈശികൻ, എന്നു നായകൻ മൂന്നുവിധമാകുന്നു. മുമ്പു പറഞ്ഞ ധീരോദാത്താദിനായകന്മാർ എല്ലാ രസങ്ങൾക്കും യോജിക്കുന്നവരാണ്.

വിധിപോലെ വിവാഹം ചെ-
യ്തവൻ ഭൎത്താവു നായകൻ

വിധിപോലെ വിവാഹം ചെയ്തവനാകുന്നു ഭൎത്താവ്.

൬൫ അനുകൂലൻ ശഠൻ ധൃഷ്ടൻ
ദക്ഷിണാഹ്വയനിങ്ങനെ
പതി, നാലുവിധം മുമ്പ-
നേകപത്നീദൃഢവ്രതൻ

അനുകൂലൻ ശഠൻ ധൃഷ്ടൻ ദക്ഷിണൻ എന്നു ഭൎത്താവു നാലുവിധം. ഒരു പത്നിയിൽത്തന്നെ ദൃഢവ്രതത്തോടു കൂടി

യിരിക്കുന്നവൻ അനുകൂലൻ. (ശ്രീരാമൻ) അനുകൂലനായകൻ, ധീരോദാത്താനുകൂലൻ ധീരലളിതാനുകൂലൻ ധീരശാന്താനുകൂലൻ ധീരോദ്ധതാനുകൂലൻ എന്നു നാലുഭേദങ്ങളുണ്ട്. ധീരോദാത്താദിനായകന്മാൎക്കു പറഞ്ഞിട്ടുള്ള ലക്ഷണങ്ങൾ അനുകൂലനായകന്റെ ലക്ഷണങ്ങളോടു ചേരുമ്പോൾ യഥാക്രമം ധീരോദാത്താനുകൂലാദിനായകന്മാർ ഉണ്ടാകുന്നു.

ഏറ്റു ഗൂഢമായപരാധത്തെ-
ച്ചെയ്തിടുന്നോൻ ശഠാഭിധൻ

നായികക്കു ഗൂഢമായി അപരാധം ചെയ്യുന്നവൻ ശഠൻ.

അന്യതന്നുടെ സംഭോഗ-
ലുണ്ടാം ചിഹ്നങ്ങൾ മേനിയിൽ
ഏറെ തെളിവായ്പ്പൂണ്ടിടുന്നോൻ നി-
ർഭയൻ ധൃഷ്ടാഖ്യനായകൻ

അന്യസ്ത്രീസംഭോഗജനിതങ്ങളായ ചിഹ്നങ്ങളെ വ്യക്തമായി ശരീരത്തിൽ വഹിച്ചിരുന്നിട്ടും ഭയമില്ലാത്തവൻ ധൃഷ്ടൻ.

മാറിൽത്തിങ്ങിയ കുങ്കുമദ്യുതിമറച്ചീടാം പടാഗ്രേണ കൈ-
ത്താരാലോഷ്ഠഗതക്ഷതത്തെയുമുടൻ മൂടാം ഭവാനെങ്കിലും
സ്വൈരം മേനിയിൽനിന്നു മുൽഗ്ഗമിതമായ് വ്യാപിക്കുമിപ്പൂക്കൾതൻ-
സൗരഭ്യത്തെ യടക്കിവയ്ക്കുവതിനും പോകാനുമൊക്കാതെയായ്

(സ്വന്തം)

പരസ്ത്രീസംഭോഗജനിതമായ കുങ്കുമദ്യുതി അധരക്ഷതം മുതലായവയെ വഹിക്കുന്നതിനാൽ ഇവിടെ നായകൻ ധൃഷ്ടൻ.

അനേകം ഭാൎയ്യമാൎച്ചെന്നു-
മെല്ലാവരിലുമൊന്നുപോൽ

ഹൃപ്രിയം പൂണ്ടുമിരിക്കുന്നോൻ-
ദക്ഷിണാഹ്വയനായകൻ

അനേകം ഭാര്യമാരുള്ളവനും എല്ലാവരിലുമൊരുപോലെ സ്നേഹത്തോടുകൂടിയവനും ആണു ദക്ഷിണൻ.

കണ്ടിട്ടേകാസനത്തിൽ പ്രിയകളിരുവരെ പിന്നിലെത്തി പ്രമോദാൽ
കണ്ണിക്കാർകുന്തലാളാമൊരുവളുടെ മിഴിക്കളെ മൂടിലീലാഹരലേന ;
തൊണ്ടിച്ചുണ്ടിൽ കൊടുന്നധരമപരയെക്കണ്ണു മീഷൽതിരിച്ചു-
കൊണ്ടിഷ്ടാവാപ്തിഹൃഷ്ടാംകിതവനതിരസം പൂണ്ടു ചുംബിച്ചിടുന്നു.

(അമരുകശതകം)

ലംഘിതാചാരയാം തന്വി-
യോടൊത്തു വിധിയെന്നിയേ
ഹൃന്മോദം പൂണ്ടു രമിക്കുന്നോ-
നുപപത്യാഖ്യ ചേർന്നവൻ

ആചാരലംഘനം ചെയ്ത സ്ത്രീയോടൊത്തു സന്തോഷത്തോടുകൂടി വിധിയില്ലാതെ ദുർമ്മാർഗ്ഗമായി രമിക്കുന്നവൻ ഉപപതി. രാഘവാഭ്യുദയത്തിൽ ദേവേന്ദ്രൻ ഉപപതിയാകുന്നു.

സൌന്ദര്യക്കുറവില്ല മൽപ്രിയമതല്ലെന്നല്ല ഹൃൽപ്രേമവും
നന്നായുണ്ടു പയോജബാണസമരക്രീഡയ്ക്കു സാമർത്ഥ്യവും
എന്നാലും പരനാരിയാൽകൃതമതാം സംഭോഗമാമുത്സവ-
ത്തിന്നൊപ്പം മതിയിൽ പ്രമോദമുളവാക്കുന്നില്ല തത്സംഗമം.

(സ്വന്തം)

ഇവിടെ നായകൻ പരസ്ത്രീസക്തനായിരിക്കതിനാൽ ഉപപതി.

രൂപം ശീലം ദയാ ശാസ്ത്ര-
വിജ്ഞാനം മതി ധൈര്യവും
വം പ്രിയവാക്കമദീനത്വം
മാനവും നല്ല വേഷവും
വേശ്യാപ്രണയമിത്യാദി-
പെട്ടന്നോൻ വൈശികാഹ്വയൻ

രൂപാദിഗുണയുക്തൻ വൈശികൻ.

വിണ്ണോർനാഥന്റെ വീടിനൊരു വിലപിടിയാതാക്കിടും ഢീക്കൊടിന്നീ-
വണ്ണം ശോഭിക്കുമിപ്പൊന്മണിയറയിലൊളിച്ചിപ്പോൾ ഞാനിപ്രകാരം
കണ്ണിന്നാനന്ദസാരാമൃതലഹരിയതായ് മിന്നുമീത്തന്വിയാളെ
ത്തിണ്ണം പ്രാപിച്ചതോർത്താലൊരു സുകൃതവിശേഷോദയം മേദുരം മേ

(അതിമോഹം)

വേശ്യാസക്തനാകയാൽ ഇവിടെ നായകൻ വൈശികൻ.

൧൫ ശോഭാ വിലാസം മാധുര്യം
ധൈര്യം ഗാംഭീര്യവും തഥാ
ഔദാര്യം ലളിതം തേജ-
സ്സിവ സത്വഗുണങ്ങളാം

ശോഭ, വിലാസം, മാധുര്യം, ധൈര്യം, ഗാംഭീരത, ഔദാര്യം, ലളിതം, തേജസ്സ് എന്നിവ എട്ടും സത്വഗുണങ്ങളാകുന്നു.

൧൬ ഉത്സാഹം ദക്ഷതാ ശൌര്യം
നീചനിൽ ദയയും തഥാ
ഉയർന്നവനിലാസ്പർദ്ധ-
യതുമെല്ലതു ശോഭയാം.

ഉത്സാഹം, ദക്ഷത, ശൌര്യം തന്നേക്കാൾ താഴ്ന്നവനിൽ ദയ, ഉയർന്നവനിൽ അസൂയ എന്നിവ ഉണ്ടാകുന്നതു ശോഭ.

ഓടിച്ചാടിത്തിമിർത്തും പടയുടെനടുവിൽ പഞ്ചചൂഡാഗ്രമൊട്ടൊ-
ട്ടാടിക്കൊണ്ടൊട്ടുകോപിച്ചരുണനിറമിയന്നുള്ള വക്ത്രാഭയോടും
കോടിശ്ശുദ്ധിച്ചവില്ലിൻ തലകളണയുമാറമ്പുമേന്മേൽ ച്ചൊരിഞ്ഞും
മൂടുന്നു നാലുപാടും മമ ഭടരെ മിടുക്കേറുമീ വീരബാലൻ.

(ഉത്തരരാമചരിതം)

ഇതു ശൌര്യത്തിനു ഉദാഹരണം.

അതുമെല്ലാമിരിക്കട്ടെ പറകയില്ലാ മുഷിപ്പാറായ്ക്കിടക്കുന്ന മരഞ്ചോടി-
ക്കിഴവനോ മരുത്തിന്റെമകൻവന്നു മരിപ്പിച്ചെന്നതുകേട്ടാൽ
ചിരിക്കും സജ്ജനമെന്നു ധരിക്ക മർക്കടത്താനേ.

(കല്യാണസൌഗന്ധികം തുള്ളൽ)

ഇതു നീചനിൽ ഉദാഹരണമാകുന്നു.

൨൩ ഗാംഭീരമായഗമനം -
ധീരത്വം ചേർന്നദർശനം
സ്മിതമേറെയെഴുംവാക്കും
ചെടുന്നതുവിലാസമാം.

ഗാംഭീര്യത്തോടുകൂടിയ പോക്കും ധീരമായ നോട്ടവും സസ്മിതമായ വാക്കും ഉള്ളതു വിലാസം.

നോട്ടം പുല്ലായ്ഗ്ഗണിക്കുന്നിതു സകലജഗത്സത്വസാരത്തെ നൂനം
ധാർഷ്ട്യം പൂണ്ടിട്ടൊപ്പുള്ളൊരുഗതി ധരയെ താഴ്ത്തുമോ എന്നുതോന്നും
കുട്ടിക്കാലത്തുപോലും ഗിരിയൊടുസമമാം ഗൌരവത്തോടുകൂടി-
പ്പെട്ടന്നിങ്ങോട്ടുപോരുന്നൊരു ശിശുവിവനോ വീരമോ ഗർവ്വതാനോ.

(ഉ. രാ. ചരിതം)

൨൪ ചേഷ്ടാദൃഷ്ട്യാദിതൻ രമ്യ-
ഭാവം മാധുര്യമാസ്ഥിതം

ചേഷ്ടാദൃഷ്ട്യാദിരമ്യത മാധുര്യം.

മയക്കി മാലോകരെ അത്ഭുതത്തിനാൽ
പ്രയാസമില്ലാതെ കനത്തവില്ലിനെ
നിയന്ത്രണം ചെയ്തു ഗുണത്തിനോടവൻ
നയത്തൊടും മന്മഥനിക്ഷുവില്ലുപോൽ.

(രാ. ച. വിലാസം)

വിഘ്നമേല്ക്കിലും കൃത്യം
തുടരുന്നതു ധൈര്യമാം.

വിഘ്നം ഉണ്ടായാലും കൃത്യം തുടരുന്നതു ധൈര്യം.

ഇത്തരമരുളപ്പാടതു കേട്ടു സത്വരമരചർകുലോത്തമനപ്പോൾ
ചിത്തമതാശു കുളുർത്തസുഖത്തൊടു കൈത്തളിർകൂപ്പി വണങ്ങിച്ചെന്നഥ

മുന്നേക്കാളതി കോലാഹലമോടു സന്നാഹങ്ങൾ തുടങ്ങി പുരങ്ങളിൽ
(സത്യാസ്വയംവരം - തുള്ളൽ)

൨൫ ആപത്സുഖൈകവൃത്തിത്വ-
മത്ര ഗാംഭീര്യനാമകം

ആപത്തിലും സുഖത്തിലും ഹൃദയത്തിന്ന ഒരേ വൃത്തിയുണ്ടാകുന്നതു ഗാംഭീര്യം.

ബദ്ധാമോദം സപദി ചെറ്റുമാനിച്ചു മാതാവിനെത്താൻ
സിദ്ധാന്തത്താൽ തുകിലതരയിൽ ച്ചുറ്റിയാ രാഘവന്മാർ
അദ്ധാ കണ്ണീരനവധി പൊഴിച്ചായി ട്ടക്കരത്താൽ
ശ്രദ്ധാപൂർവ്വം ജനകസുതയും വാങ്ങി മെല്ലെന്നടുത്താൾ.

രാഘവന്മാർ വനപ്രയാണസന്ദർഭത്തിലും സന്തുഷ്ടരായതുകൊണ്ടു ഇവിടെ ഗാംഭീര്യം.

ശത്രുമിത്രങ്ങളിൽപ്പാരം
സമഭാവനയുംതഥാ
൨൬ പ്രിയമാം ഭാഷണം ദാന-
മത്രൗദാര്യമാഖ്യയം

ശത്രുമിത്രങ്ങളിൽ ഒരുപോലെയുള്ള ഭാവനയും ഇഷ്ടമായ വാക്കും, ദാനവും, ഔദാര്യമാകുന്നു.

സിരമുറികളിൽനിന്നിങ്ങൂറിടുന്നുണ്ടു രക്തം
വിരവിലിനിയുമറ്റില്ലെന്റെ ദേഹത്തിൽ മാംസം
അരിയ പശി നിനക്കും ശാന്തമായില്ല നൂനം
ഗരുഡ! പാരകമെന്തേ! ഭക്ഷണം നീ നിറുത്തി.
(നാഗാനന്ദം - നാടകം)

ശൃംഗാരമേറിടും ചേഷ്ട-
യത്രതാൻ ലളിതാഹ്വയം.

ശൃംഗാരപ്രചുരമായ ചേഷ്ടയാണ് ലളിതം.

൨൭ അന്യൻ ചെയ്തിട്ടുമാക്ഷേപ-
മപമാനവുമല്പവും

മരിച്ചാലും സഹിച്ചീടാ-
ത്തതാം തേജസ്സിതീരിതം

അന്യന്റെ ആക്ഷേപാപമാനങ്ങളെ മരിച്ചാലും സഹിക്കാതിരിക്കുന്നതു തേജസ്സ്.

ആണുങ്ങൾക്കു പിറന്നവരെങ്കിൽ പ്രാണനെക്കാൾ മാനം വലുതേ
വ്യാധവചസ്സുകൾ കേട്ടനപ്പോൾ ക്രോധമിയന്നുരചെയ്തു കിരീടി
നില്ലെട! വാടാ! നിന്നുടെ പല്ലുകൾ തല്ലിയുതിർപ്പാൻ ഞാൻ മതിയാകും
ഇല്ലൊരു സംശയമെന്നു പറഞ്ഞു വില്ലുവലിച്ചു കുലച്ചു കിരീടി.

(കിരാതം - തുള്ളൽ)

൫൭ പ്രതിനായകനാം ധീരോ-
ദ്ധതൻ വ്യസനി പാപിയും

പ്രതിനായകൻ ധീരോദ്ധതനും വ്യസനമുള്ളവനും പാപത്തോടുകൂടിയവനുമാകുന്നു.

ശൃംഗാരനായകന്മാക്ക്
സഹായം ചെയ്തിടുന്നവർ
൫൮ പീഠമർദ്ദൻ വിടൻ ചേടൻ
വിദൂഷകനുമെന്നിവർ

പീഠമർദ്ദൻ, വിടൻ, ചേടൻ, വിദൂഷകൻ എന്നിവർ ശൃംഗാരനായകന്മാക്ക് സഹായം ചെയ്യുന്നവരാകുന്നു.

നായകന്റെ ഗുണൌഘത്തി-
ലല്പം കുറവു ചേരുവോൻ
൫൯ തദ്ഭക്തികലരുന്നോൻ ത-
ത്സഹായി പീഠമർദ്ദകൻ

നായകന്റെ ഗുണങ്ങളിലല്പം മാത്രം കുറവുള്ളവനും നായകനിൽ ഭക്തിയുള്ളവനും (നായകനെ) സഹായിക്കുന്നവനുമാകുന്നു പീഠമർദ്ദകൻ. മാലതീമാധവത്തിൽ മകരന്ദനും രാമായണത്തിൽ സുഗ്രീവനും പീഠമർദ്ദനായകന്മാരാണ്.

കലൈകദേശവിജ്ഞാനി
കാമതന്ത്രവിശാരദൻ

൧൫ വാചാലൻ സമ്മതൻ പാരം
ഗോഷ്ഠിയിങ്കൽ വിടാഹ്വയൻ

ഗീതാദികലകളിലെല്ലാം ഏകദേശജ്ഞാനമുള്ളവനും കാമതന്ത്രങ്ങളിൽ നിപുണനും അധികം പറയുന്നവനും ഗോഷ്ഠിയിൽ സമ്മതനും ആകുന്നു വിടൻ. വേശ്യയുടെ ഭവനത്തിലോ സഭയിലോ അന്യഗൃഹത്തിലോ, വിദ്യാവിത്തവയോബുദ്ധിശീലാദികൾകൊണ്ടു സമാനന്മാരായവരോടുകൂടി പരസ്ത്രീകളുടെ സമക്ഷം നർമ്മാലാപം ചെയ്തുകൊണ്ടുള്ള ഇരിപ്പാകുന്നു ഗോഷ്ഠി എന്നു വാത്സ്യായനമതം. ഉദാഹരണം മൃച്ഛകടികത്തിലെ വിടൻ.

സന്ധാനത്തിനു നൈപുണ്യം
കലർന്നാൻ ചേടനാമകൻ.

സ്ത്രീപുരുഷന്മാരെത്തമ്മിൽ ചേർക്കുന്നതിനു സാമർത്ഥ്യമുള്ളവൻ ചേടകൻ.

൧൨ വികൃതം വേഷവും വാക്കു-
മംഗവും പൂണ്ടിടുന്നവൻ
ഹാസ്യപ്രധാനിയാഹാര-
പ്രിയമേറ്റം വഹിപ്പവൻ

൧൧ കലഹപ്രിയനത്യന്തം
സ്വാമിഭക്തൻ വിദൂഷകൻ

വേഷത്തിലും വാക്കിലും ശരീരത്തിലും വൈകൃത്യമുള്ളവനും ഹാസ്യപ്രധാനിയും ആഹാരപ്രിയനും കലഹത്തിലാസക്തനും സ്വാമിഭക്തനും ആകുന്നു വിദൂഷകൻ. ഉദാഹരണം മാഢവ്യൻ· ശാകുന്തളം.

ഇവിടെ പറഞ്ഞ പീഠമർദ്ദാദികളെ കൂടാതെ മന്ത്രി പുരോഹിതൻ മാലാകാരൻ രജകൻ താംബൂലഗാന്ധികൻ മുതലായവരും നായകന്റെ സഹായികളാണ്. മന്ത്രിയും പുരോഹിതനും ശൃംഗാരനായകന്മാൎക്കു സഹായികളാകുന്നില്ല. സഹായികളിൽ പീഠമർദ്ദൻ ഉത്തമനും വിടവിദൂഷകചേടന്മാർ മദ്ധ്യമന്മാരുമാകുന്നു. വാമനൻ ശണ്ഡൻ കിരാതൻ മ്ലേച്ഛൻ ആഭീരൻ കുബ്ജൻ മൂകൻ ശകാരൻ എന്നിവർ അന്തഃപുരത്തിലെ സഹായികളാകുന്നു. വാമനാദികൾ അപ്രധാനന്മാരാണ്.

ദേശകാലജ്ഞനായാത്മ-
വാനായ് മൈത്രിപെടുന്നവൻ
൩൪ അസാദ്ധ്യകാൎയ്യവും കൂടി-
ക്ലേശിക്കാതെ നടത്തുവോൻ
ഭാവജ്ഞനേറെ വിശ്വാസ-
മുള്ളവൻ ദൂതനാമകൻ

ദേശകാലങ്ങളെ അറിയുന്നവനും ബലവാനും സ്നേഹമുള്ളവനും അസാദ്ധ്യകാൎയ്യങ്ങളെ കൂടി ക്ലേശമില്ലാതെ നടത്തുന്നവനും ഭാവജ്ഞനും വിശ്വാസമുള്ളവനുമാകുന്നു ദൂതൻ.

൩൫ നിസൃഷ്ടാൎത്ഥമിതാൎത്ഥന്മാർ-
സന്ദേശത്തെ വഹിപ്പവൻ
ത്രിവിധം ദൂതരൂഹിച്ചു-
കാൎയ്യം ഭംഗ്യാ വഹിപ്പവൻ
൩൬ നിസൃഷ്ടാൎത്ഥൻ മിതം കാൎയ്യം-
മാത്രം ചൊല്ലോൻ മിതാൎത്ഥനാം
സന്ദേശഹാരകൻ ചൊൽവ-
തന്യൂനമറിയിപ്പവൻ

നിസൃഷ്ടാൎത്ഥൻ മിതാൎത്ഥൻ സന്ദേശഹാരകൻ എന്നു ദൂ

തന്മാർ മൂന്നുവിധം. നായികാനായകന്മാരുടെ ആശയങ്ങളെ പറയാതെ ഊഹിച്ചു ചെയ്യുന്നവൻ നിസൃഷ്ടാർത്ഥൻ; കാര്യം മാത്രം ചെയ്യുന്നവൻ മിതാർത്ഥൻ; പറഞ്ഞതിനെ അവിടേയും ഇവിടേയും അറിയിക്കുന്നവൻ സന്ദേശഹാരകൻ; ഇതുപോലെ നിസൃഷ്ടാർത്ഥ മിതാർത്ഥ സന്ദേശഹാരിണി എന്നു ദൂതിയും മൂന്നുവിധമുണ്ട്.

൩൭) നായകന്നുള്ളപോക്കണ്ട-
ഗുണങ്ങളെയഥോചിതം
സമാന്യേന വഹിക്കുന്ന-
നാരിക്കാം നായികാഹ്വയം

നായകനു പറഞ്ഞിട്ടുള്ള ഗുണങ്ങളെ എല്ലാം യഥോചിതം വഹിക്കുന്ന സ്ത്രീക്കു നായിക എന്നു പറയുന്നു.

൩൮ ത്രിധാ നായികമാരെല്ലാം-
സ്വകീയപരകീയമാർ
സാമാന്യേയവമങ്ങാപ-
ത്സുഖങ്ങളിലൊരേവിധം

൩൯ പതിയെപ്പിരിയാതൊള്ളാൾ-
സത്സ്വഭാവമിയന്നവൾ
ഭർത്തൃമാത്രാനുരാഗം കൈ-
ക്കൊള്ളുവോൾ സ്വീയനായിക

സ്വകീയ പരകീയ സാമാന്യ എന്നു നായികമാർ മൂന്നുവിധം. സുഖദുഃഖങ്ങളിൽ ഒരുപോലെ ഭർത്താവിനെ അനുവർത്തിക്കുന്നവളും സൽസ്വഭാവയുക്തയും ഭർത്താവിങ്കൽ മാത്രം അനുരാഗമുള്ളവളുമാണ് സ്വകീയ. ഉദാഹരണം ദമയന്തി, സീത, സാവിത്രി

൪൦ സ്വീയ മൂന്നുവിധം മുഗ്ദ്ധ-
മദ്ധ്യയും പ്രൗഢയിങ്ങനെ

മുഗ്ദ്ധ മദ്ധ്യ പ്രൌഢ എന്നു സ്വീയനായിക മൂന്നുവിധം.

൪൧ യൌവനാരംഭമുൾക്കൊണ്ടു-
വാമയായ്രതിയിൽപ്പരം
ലജ്ജാവിവശയായേററ-
മവ്യക്തരതചേഷ്ടയായ്

൪൨ കാന്തൻ തെററുകൾ ചെയ്തീടിൽ-
ക്കരയുന്നവൾമന്ദമായ്
പ്രിയാപ്രിയങ്ങളോതാത്തോൾ-
മുഗ്ദ്ധയാം മുഗ്ദ്ധനായിക

മുഗ്ദ്ധ എന്ന പദത്തിനു മോഹിപ്പിക്കുന്നവൾ എന്നു അൎത്ഥം.

ഗാത്രേ ഗാത്രേ ത്തുടന്നു മധുരിമതിരളും മാൎദ്ദവം നേത്രരംഗേ
ക്കൂത്താട്ടത്തിനു ലജ്ജായവനികയിൽ മറഞ്ഞംഗജന്മാ വിശേഷ
മുത്തേലും കൊങ്ക പാൎക്കിൽ കഹമുകുളസമം ഹന്ത താരുണ്യപ്രവാഹോ-
ടെത്തിക്കൊത്തോൎപ്പിടിച്ചു ഝടിതി വടിവെഴും ശൈശവം പേശലാംഗ്യാഃ

(ഭാഷാനൈഷധം ചമ്പു)

൪൩ ഹ്രീകാമവിവശത്വാദി-
സമാനമിയലുന്നവൾ
പ്രോദ്യദ്യൌവനയായ്കാന്തൻ-
തന്നിൽ പ്രേമം വഹിപ്പവൾ

൪൪ കാന്തനാഗസ്സു ചെയ്തീടിൽ-
ക്കഠിനോക്തിവദിക്കുവോൾ
രതത്തിലല്പമാം ധൈൎയ്യം-
വഹിക്കുന്നവൾ മദ്ധ്യയാം

മദ്ധ്യനായികയ്ക്കു മുഗ്ദ്ധയെപ്പോലെതന്നെ ലജ്ജയും കാമവൈവശ്യവും ഉണ്ടായിരിക്കും; യൌവനം അധികം ശോഭിക്കുന്നവളും അപരാധിയായ കാന്തനെ ശകാരിക്കുന്നവളും

ആണ്. രതത്തിൽ അല്പം ധൈൎയ്യം ഉണ്ടായിരിക്കും. ധീര, അധീര, ധീരാധീര, എന്നു മദ്ധ്യനായിക മൂന്നുവിധമുണ്ട്.

ഞാനങ്ങു ചെൻറളവിലേ പരിമുച്യ ഗോഷ്ഠീം
നിദ്രാച്ഛലേന നിജവാസഗൃഹം പ്രജന്ത്യാഃ
എന്മേലു മഞ്ചയിലും കുളുർകൊങ്കമേലും
ശുദ്ധസ്മിതാർദ്രമുടനേ പതിതഃ കടാക്ഷഃ.

(ലീലാതിലകം)

൪൫ സമ്പൂൎണ്ണയൌവനം ചേൎന്നു-
മുന്നതതരചിത്തയായ്
രതത്തിലേററം സാമൎത്ഥ്യ-
മുള്ളോളാം പ്രൌഢനായിക

സമ്പൂൎണ്ണയൌവനത്താൽ ശോഭിക്കുന്നവളും താരുണ്ണ്യവിലാസത്താൽ പ്രമത്തയും രതനിപുണയുമാകുന്നു പ്രൌഢ.

പൂങ്കാവിലാൺകയിൽനിന്നാദനിരന്തരീക്ഷു-
താശാന്തരേ രഹസി ഹന്ത വസന്തകാലേ
ഉത്താളയൌവനവതീ തരുണാ നമദ്ഭ്രൂ-
വിഭ്ര്യാതമാനജഘനസ്തനഘട്ടനേന

(ചന്ദ്രോത്സവം)

൪൬ അന്യാധീനത്തിൽ വാഴുന്നോൾ
പരകീയാഖ്യനായിക
കന്യാപരോഢയെന്നവം-
രണ്ടുമാതിരിയുണ്ടിവൾ

അന്യാധീനത്തിൽ സ്ഥിതിചെയ്യുന്നവൾ പരകീയ; കന്യ പരോഢ എന്നു പരകീയ രണ്ടുവിധം.

൪൭ അനൂഢയായ് പിതാവിന്റെ-
യധീനത്തിലിരിപ്പവൾ
പ്രായേണ മുഗ്ദ്ധയെപ്പോലെ-
യുള്ള നായിക കന്യയാം

കന്യ വിവാഹം ചെയ്യപ്പെടാത്തവളും പിതാവിന്റെ അധീനത്തിൽ സ്ഥിതിചെയ്യുന്നവളുമാകുന്നു. കന്യ മിക്കവാറും മുഗ്ദ്ധയോടു സദൃശതന്നെ.

ധത്തേ സഖീസദസി ഭോഗകഥാപ്രസംഗേ
മുഗ്ദ്ധേക്ഷണാ ചെവികൊട്ടുക്കമൊളിച്ചു തസ്മിൻ
ചിത്രേഷു പാവകളിലും മിഥുനായിതേഷു
സാ കാമിനീ പുളകിനീ സഹസാ ബഭൂവ.

(പദ്യോത്സവം)

൪൭ പരൻ വിവാഹം ചെയ്തുള്ളോൾ-
പരോഢാഹ്വയനായിക

അന്യനാൽ വിവാഹംചെയ്യപ്പെട്ടവൾ പരോഢ. ഇവൾ പരപുരുഷാസക്തയായിരിക്കും.

രതൌ നൈപുണ്യമുൾക്കൊള്ളും-
വേശ്യാ സാമാന്യനായിക

രതത്തിൽ സാമർത്ഥ്യമുള്ള വേശ്യ സാമാന്യനായികയാകുന്നു. രക്ത, വിരക്ത എന്നു വേശ്യ രണ്ടുവിധമുണ്ടു. രസത്തിന്നാഭാസത്വം ഭവിക്കുന്നതുകൊണ്ടു നാടകാദിയിൽ വിരക്തയെക്കുറിച്ചു വർണ്ണിക്കരുതു.

സമ്പത്താൽ സാരസത്തിൻമകളുമതിഗുണം തിങ്ങുമീയംഗലക്ഷ്മി-
സമ്പത്താൽ സാരസസ്രോതകഗൃഹിണിയുമെൻ വാണിയാൽ വാണിമാതും
അമ്പിൽ പൃഥ്വീബാലലീലയ്ക്കുടയ പടുതയാൽ മാരദാരങ്ങളും തോ-
റ്റമ്പിപ്പാമെന്നോർത്തകതാരൊടവൾ കിട വിരിഞ്ചപ്രഭാവപ്രപഞ്ചേ

(രതിമോഹം നാടകം)

൪൯ സ്വാധീനപതികാ പിന്നെ-
ഖണ്ഡിതാപ്യഭിസാരിക
കലഹാന്തരിതാ വിപ്ര-
ലബ്ധാ പ്രോഷിതഭർത്തൃക

൫൦ തഥാ വാസകസജ്ജാഖ്യാ-
വിരഹോൽക്കണ്ഠിതാഹ്വയ

സാമാന്യനായികാവൎഗ്ഗ-
മേവമെട്ടുവിധത്തിലാം

സ്വാധീനപതിക ഖണ്ഡിത അഭിസാരിക കലഹാന്തരിത വിപ്രലബ്ധ പ്രോഷിതഭൎത്തൃക വാസകസജ്ജിക വിരഹോൽക്കണ്ഠിത എന്നു സാമാന്യനായിക എട്ടുവിധം

൧൧ ഏകാന്തൻ സ്വാധീനയായുള്ളോൾ-
സ്വാധീനപതികാഖ്യയാം
പാനകേളി ജലക്രീഡാ-
കുസുമാപചയങ്ങളും.

൧൨. പ്രഹൎഷം സ്മരപൂജാദി-
യിവൾക്കുള്ള വിചേഷ്ടിതം.

ഭൎത്താവ് തനിക്കു സ്വാധീനനായിട്ടുള്ളവൾ സ്വാധീനപതിക. പാനകേളി മുതലായവ ഇവളുടെ ചേഷ്ടിതങ്ങളാകുന്നു.

സൌന്ദൎയ്യം കുറവാണെനിക്കു രുചിരാലങ്കാരസമ്പത്തുമി-
ല്ലെന്നല്ലച്ഛാവസ്ത്രമില്ല സരസക്രീഡയ്ക്കു മപ്രൌഢ ഞാൻ
ഇന്നേവം പലമട്ടു വൻകുറവെനിക്കുണ്ടെങ്കിലും കാന്തനി-
യെന്നിൽ തോഴി! ഭവിക്കുമാപ്രണയവൃത്തിക്കില്ല കേടല്പവും.

(സ്വന്തം)

ഇവിടെ നായികയ്ക്കു പലവിധം കുറവുകൾ ഉണ്ടായിരുന്നിട്ടും നായകൻ സ്വാധീനനായിരിക്കുന്നതിനാൽ നായിക സ്വാധീനപതിക.

അന്യാതനുടെ സംഭോഗം
മൂലമുണ്ടായ ലാഞ്ഛനം

൧൩. കലൎന്ന കാന്തനെക്കണ്ടു-
രുഷ്ടയായവൾ ഖണ്ഡിത

പരുഷം വചനം മൌനം
ചിന്ത ബാഷ്പവിമോചനം.
൫൪. ഖേദം രോദനവും ഭ്രാന്തി-
യിവ തച്ചേഷ്ടിതങ്ങളാം.

അന്യസ്ത്രീയുടെ സംഭോഗനിമിത്തമുള്ള അടയാളങ്ങൾ ശരീരത്തിൽ വഹിക്കുന്ന ഭർത്താവിനെക്കണ്ടു കോപത്തോടുകൂടിയവൾ ഖണ്ഡിത. കഠിനവാക്കുപറയുക തൂഷ്ണീ വിചാരം കണ്ണുനീരൊലിപ്പിക്കുക, ദുഃഖിക്ക, കരയുക, മുതലായവ ഖണ്ഡിതയുടെ ചേഷ്ടകളാകുന്നു.

അത്യന്തനിർമ്മലതരേ മമ പൂർണ്ണരൂപേ-
ഽന്യാംഗസംഗപിശുനം പട്ടമഞ്ഞതൾ കണ്ടു
കാന്തസ്യ തന്മനസി വന്നു നിറഞ്ഞ കോപം
ഭൂമണ്ഡലം ദഹതി കിം പുനരെങ്ങൾ ചേതഃ

(ലീലാതിലകം)

മന്മഥാവശയായ് ജ്യോത്സ്നാ-
തമസ്സുകളിലൊത്തപോൽ.
൫൫. ഭൂഷചേർത്തഭിസാരത്തെ-
ച്ചെയ്യുവോളഭിസാരിക
ചിത്തസന്താപമിത്യാദി-
യിവൾക്കുള്ള വിചേഷ്ടകൾ.

കാമപീഡിതയായി ഭർത്താവിന്റെ സങ്കേതത്തിലെത്തി രമിക്കുന്നവൾ അഭിസാരിക; ഭർത്താവിനെ അഭിമുഖീകരിച്ചു സഞ്ചരിക്കുന്നവൾ എന്നർത്ഥം. അഭിസാരികമാർ, അവരെ ആരും തിരിച്ചറിയാതിരിക്കുന്നതിനു നിലാവുള്ള രാത്രിയിൽ ധവളങ്ങളും ഇരുട്ടുള്ള രാത്രിയിൽ കറുത്തവയും, ആയ ഭൂഷണങ്ങൾ ധരിച്ചിരിക്കും. സസ്യങ്ങളുണ്ടാകുന്ന ഭൂമി, വാടി, പൊളിഞ്ഞ അമ്പലം, ദൂതിയുടെ ഗൃഹം, വനം, പുഷ്പോദ്യാനം, ശ്മശാനം, നദീതടം, എന്നിവ എട്ടും പുംശ്ചലികളുടെ അഭിസാരസ്ഥാനങ്ങളാകുന്നു.

ത്തുവെള്ളപ്പട്ടുടുത്തിട്ടലിലുരസി മുല്ലപ്പൂ പാടീരപങ്ക-
സ്രാവം കൊള്ളിച്ചു കന്ദപ്പസവസുഭഗമാല്യങ്ങൾ മൌലിസ്ഥിണക്കി
പൂവമ്പച്ചട്ടക്കൂട്ടം വനിതകൾ വരസങ്കേതങ്ങൾ നോക്കി ലാക്കിൽ
ശ്രീവർദ്ധിക്കും നിലാവേന്തിയ നിശയിലിതാ മന്ദമന്ദം ചരിപ്പൂ.

(രാഘവാഭ്യുദയം)

ശാരം ഹാരമുരസ്സിലും കളകളം തഞ്ചുന്ന കാഞ്ചീഗുണം
സ്ഫാരശ്രീജഘനത്തിലും മുഖരമാമിത്തണ്ട കാൽത്താരിലും
സ്വൈരം ചേർത്തു ത്വരക്കടിച്ചഭിസരിക്കാൻ പോകയാണെങ്കിലി-
ന്നേരം പാരമുഴന്നു ദിക്കുകളുമേ! നോക്കുന്നതെന്തിന്നു നീ.

(അമരുകശതകം)

൩൬. കാലിൽ വീണു നമിക്കുന്ന
കാന്തനെസ്സന്ത്യജിച്ചുടൻ.
പശ്ചാത്തപിക്കുമത്തന്വി-
കലഹാന്തരിതാഖ്യയാം.

൩൭. സന്താപം ഭ്രാന്തിയും മോഹം
നിശ്വാസം ജ്വരവും തഥാ
പ്രലാപം മുതലായുള്ള-
തിവൾക്കുള്ള വിചേഷ്ടകൾ.

കാലിൽവീണ ഭർത്താവിനെ ഉപേക്ഷിച്ചു പിന്നീടു വ്യസനിക്കുന്നവൾ കലഹാന്തരിത. സന്താപം ഭ്രാന്തി മുതലായവ ഇവളുടെ ചേഷ്ടകളാകുന്നു.

കാലിൽത്താനാപതിച്ചുള്ളൊരു ദയിതനെ നിശ്ശങ്കമായ് തള്ളിവിട്ടാൾ-
ക്കോലും കോപന ചെയ്യുന്നഥ സഖിയൊടുരച്ചേറ്റവും ദീനയായി
മാലേറി സ്സംഭ്രമിച്ചു ദിശിദിശി നിതരാം നോക്കി നിശ്വാസമേറി
വ്യാലോലസ്വാന്തയായിട്ടതിനൊടിവൾ വന്മോഹമുണ്ടായിടുന്നു.

(സ്വന്തം)

ഇവിടെ കാലിൽവീണ ഭർത്താവിനെ ഉപേക്ഷിച്ചു പിന്നിട് അസ്വസ്ഥയായിബ്ഭവിച്ചതിനാൽ നായിക കലഹാന്തരിത.

൩൭. കൃതസങ്കേതനായിട്ടു-
മട്ടത്തെത്തായ്കയാൽ പ്രിയൻ
സാപമാനം വസിക്കുന്നോൾ
വിപ്രലബ്ധാഖ്യനായിക.

൩൮. അശ്രുമോചനവും ചിന്ത
സന്താപാദികൾ ചേഷ്ടകൾ.

സങ്കേതം നിശ്ചയിച്ച് അവിടെ വേണ്ട സമയത്തിൽ വരായ്കയാൽ അപമാനിതയായ (ഭർത്താവിനാൽ) വൾ വിപ്രലബ്ധ.

നോക്കിക്കണ്ണെത്തുവോളം കാന്തവന്നിടെവഴിയ്ക്കാശവിട്ടെങ്ങുമേയാൾ-
ക്കപ്പോക്കില്ലാതന്തിനേരം വഴികളിലിരുളേറിത്തുടങ്ങീട്ടുമപ്പോൾ
വീട്ടിൻനേർക്കായ് വിഷാദിച്ചൊരടി വിരഹിണീ വച്ചുകൊണ്ടീക്ഷണത്തിൽ
പ്രേഷ്ഠൻ വന്നെങ്കിലോയെന്നുടനെ വലിതയായ് തിന്നെയും കണ്ണയച്ചാൾ.

(അമരുകശതകം)

കാന്തൻ ദൂരെ വസിച്ചിടി-
ലവൾ പ്രോഷിതഭർത്തൃക.

൪൦. കൃശത്വം നിദ്രയില്ലായ്ക-
നിമിത്താദിവിലോകനം
ജാഡ്യം വിചാരം മാലിന്യ-
മശ്രുധ സകലത്തിലും.

൪൧. ഈ മട്ടുള്ള വികാരങ്ങ-
ളിവൾക്കുള്ള വിചേഷ്ടകൾ

ഭർത്താവ് അടുത്ത് ഇല്ലാതിരിക്കുന്നവൾ പ്രോഷിതഭർത്തൃക. കൃശത്വാദിവികാരങ്ങൾ ഇവളുടെ ചേഷ്ടകളാകുന്നു.

നീരാടമ്മേ! നിവസനമിദം ചാർത്തു ദേവാർച്ചനായാം.
മെപ്പോഴും നീ കൃതമതിരത്തും മുട്ടമാറായിതല്ലോ
എന്നീവണ്ണം നിജപരിജനപ്രാർത്ഥനം കേട്ടു കാമാ
ഘോഷന്തി വാരമസി വിരഹവ്യാകുലാ വല്ലഭാ മേ.

(ലീലാതിലകം)

കാന്തൻതൻവരവും നോക്കി-
യൊരുങ്ങിമരുവുന്നവൾ.

൩൨. സന്തോഷമേററവുൾക്കൊള്ളു-
മവൾ വാസകസജ്ജിക.
സഖീവിനോദം കാന്തൻവ-
ന്നെത്തും മാർഗ്ഗത്തെ നോക്കുക.

൩൩. ദൂതീവീക്ഷണമിത്യാദി-
യിവൾതൻ ചേഷ്ടിതങ്ങളാം.

സ്ത്രീകളുടെ വാരത്തിനു വാസകമെന്നു പറയുന്നു. സ്വവാസകത്തിങ്കൽ, ഗതനായ ഭർത്താവ് ഗൃഹസമീപത്തിൽ എത്തുമ്പോൾ, സന്തോഷിച്ചു സജ്ജയായി നില്ക്കുന്നവൾക്കു, വാസകസജ്ജിക എന്നു പേർ. ഭർത്താവിന്റെ വരവും നോക്കി വേണ്ടതെല്ലാമൊരുക്കി (ഭൂഷണങ്ങൾ എല്ലാം ധരിച്ചു ശയനം ഭംഗിയാക്കി) സന്തോഷത്തോടുകൂടി സ്ഥിതിചെയ്യുന്നവൾ എന്ന് അർത്ഥം. സഖീവിനോദാദികൾ ഇവളുടെ ചേഷ്ടിതങ്ങളാകുന്നു.

ബാലേ! നീ കരയേണ്ട കണ്മഷി കലങ്ങീടുന്നിതാ കണ്ണുനീ-
രാലേ, നിഞ്ചുടുവീർപ്പു നിർത്തുക പുതുപ്പൂമാല വാടുന്നു തേ
മാലേററിന്നുരുളേണ്ട മെത്തയിലെടോ മായുന്നു മെയ്യിൽപ്പൂട്ടും
മാലേയം ദയിതൻ വരേണ്ട സമയം വൈകീല ശങ്കിക്കലാ.
(പള്ളത്തു രാമൻ - പുഷ്പബാണവിലാസം)

വരാനായ് നിശ്ചയിച്ചാലും
ദൈവാലെത്താത്ത നാഥനെ

൩൪. നിനച്ചു ദുഃഖമേൽക്കുന്നോൾ
വിരഹോൽക്കണ്ഠിതാഖ്യയാം.
താപം വേപഥുവും ഗാത്ര-
സാദം ബാഷ്പവിമോചനം.

൩൫. അശ്രദ്ധചിന്തയിത്യാദി-
യെല്ലാം തച്ചേഷ്ടിതങ്ങളാം.

ഇന്നദിവസം വരാമെന്നു നിശ്ചയമായി പറഞ്ഞിരുന്നാലും ദൈവഗതിനിമിത്തം അന്നു എത്തുവാൻ സാധിക്കാത്ത ഭൎത്താവിനെ വിചാരിച്ചു ദുഃഖിക്കുന്നവൾ വിരഹോൽക്കണ്ഠിത. താപാദികൾ തച്ചേഷ്ടകൾ.

പ്രാണൻ നീ തങ്കമെന്നായ് ചപലത വെറുതെ കാൎയ്യസാദ്ധ്യത്തിനോളം
ക്ഷീണപ്രേമാശയൻ താൻ പിരിയുകിലവനോ മറ്റൊരുത്തിക്കു ദാസൻ
ആണുങ്ങൾക്കേവമല്ലോ നടപടി ദൃഢമല്ലെങ്കിലെന്തിത്ര വൈകി-
ക്കാണുന്നു നേരമെന്നാകിലുമഭികനവൻ തോഴി! വന്നെത്തിടാത്തു.

(സ്വന്തം.)

ഇന്നു വരാമെന്നു പറഞ്ഞ ദിവസം വന്നുചേരാത്ത നായകനെക്കുറിച്ചുള്ള നായികയുടെ വാക്കാകുന്നു.

൯൯. കുമാരികഥിനി പിന്നെ-
ധാത്രേയി ശില്പകാരികൾ
നായികക്കു സഹായിപ്പോർ
കാരുവിപ്രശ്നകാരിയും.

൱. നേതൃമിത്രഗുണം സൎവ്വം
ചേരുമേനാരിവരൊക്കയും

ദൂതി സഖി ചേടി ലിംഗിനി പ്രതിവേശിനി കുമാരി കഥിനി ധാത്രേയി ശില്പകാരി കാരു വിപ്രശ്നകാരി എന്നിവർ നായികക്കു സഹായം ചെയ്യുന്നവരാണ്. ഇവർ നായകസഹായികളുടെ ഗുണത്തോടുകൂടിയവരാകുന്നു. സമീപഗൃഹത്തിങ്കൽ വസിക്കുന്നവൾ പ്രതിവേശിനിയും, വീണാവാദനാദിസാമൎത്ഥ്യമുള്ളവൾ ശില്പകാരിയും, രജകാദി കാരുവും, ദൈവജ്ഞ വിപ്രശ്നകാരിയു,മാകുന്നു. മാളവികാഗ്നിമിത്രത്തിലെ പണ്ഡിതകൌശികി ലിംഗിനിയാണ്.

ആലംബനവിഭാവം പറയപ്പെട്ടു. ഇനി ഉദ്ദീപനവിഭാവത്തെക്കുറിച്ചു പറയുന്നു.

ഋത്വാദിയുടെയുദ്ദീപ്തി
ചെയ്യുമുദ്ദീപനാഖ്യമാം.

൯൮. ഉദ്ദീപനം നാലുമത്രേ-
ലാലംബനസമാശ്രയം
ഗുണം ചേഷ്ടയലങ്കാര-
തടസ്ഥങ്ങളുമിങ്ങനെ.

രത്യാദികളായ സ്ഥായിഭാവങ്ങളെ ഉദ്ദീപിപ്പിക്കുന്നത് ഉദ്ദീപനം. ആലംബനത്തെ സമാശ്രയിച്ചു, ഗുണം ചേഷ്ട അലങ്കാരം തടസ്ഥം എന്നു, ഉദ്ദീപനവിഭാവം നാലുവിധം.

൯൯. യൌവനം രൂപലാവണ്യ-
സൌന്ദര്യങ്ങൾ മൃദുത്വവും
സൌകുമാര്യാഭിരൂപ്യങ്ങ-
ളാലംബനഗുണങ്ങളാം.

യൌവനം രൂപം ലാവണ്യം സൌന്ദര്യം മൃദുത്വം സൌകുമാര്യം ആഭിരൂപ്യം എന്നിവ ഏഴും ആലംബനത്തെ (നായികാനായകന്മാരെ) ആശ്രയിച്ചുള്ള ഗുണങ്ങളാണ്.

൱. താരുണ്യം യൌവനാഭിഖ്യ-
മിതു നാലുവിധത്തിലാം
പ്രഥമം ദ്വിതീയം പിന്നെ-
ത്തൃതീയാഖ്യം ചതുർത്ഥവും.

യൌവനമെന്നതു താരുണ്യമാകുന്നു. ഇതു പ്രഥമം ദ്വിതീയം തൃതീയം ചതുർത്ഥം എന്നു നാലുവിധമുണ്ട്.

൱൧. ഇതിങ്കലൊന്നും രണ്ടും താൻ
രതത്തിനുപയുക്തമാം

ഇവയിൽ ഒന്നാമത്തതിനും രണ്ടാമത്തതിനും മാത്രമേ രതയോഗ്യതയുള്ളൂ.

ഭൂഷയൊന്നും ധരിക്കാതെ
ശോഭിക്കുവതു രൂപമാം

ഭൂഷണമൊന്നും അണിയാതെതന്നെ ശോഭിക്കുന്നതു രൂപം.

൨൫ ലാവണ്യം സ്ഫടികാദർശം
പോലെയുള്ള തനുദ്യുതി

സ്ഫടികാദർശംപോലെ നിർമ്മലമായ ശരീരത്തിലുള്ള കാന്തി ലാവണ്യം.

അംഗപ്രത്യംഗസംഗ-
യോഗം സൌന്ദര്യനാമകം.

അംഗങ്ങളുടേയും പ്രത്യംഗങ്ങളുടേയും ഭംഗിയായിട്ടുള്ള ചേർച്ചയാകുന്നു സൌന്ദര്യം.

൨൬ അകർക്കശത്വം മൃദുത-

കാഠിന്യമില്ലാതിരിക്കുന്ന അവസ്ഥയാകുന്നു മൃദുത്വം.

ലാളിത്യം സുകുമാരത

യാതൊന്നുകൊണ്ടു മൃദുവായ വസ്തുവിന്റെ സ്പർശം കൂടി സഹിക്കാൻ കഴിയുന്നില്ല അതുവിധമുള്ള ലാളിത്യമാകുന്നു സുകുമാരത.

സ്വഗുണാലടുത്തുള്ള-
വസ്തുക്കൾക്കതിൻ വിധം

൨൭ സാരൂപ്യമുളവാക്കുന്ന
ഗുണമാമാഭിരൂപ്യകം

ഗുണങ്ങളുടെ ഉൽക്കർഷം മൂലം അടുത്തു സ്ഥിതിചെയ്യുന്ന വസ്തുക്കൾക്കുകൂടി സാരൂപ്യമുണ്ടാക്കുന്നതു ആഭിരൂപ്യം.

ലീലാവിലാസാദിയെല്ലാം
ചേഷ്ടോദ്ദീപനമാകും.

ലീല വിലാസം മുതലായവ ചേഷ്ടോദ്ദീപനമാകുന്നു.

൧൫ വസ്ത്രവും ഭൂഷണം മാല്യ-
മനുലേപനമിങ്ങനെ
ഉദ്ദീപനമലങ്കാര-
മിതു നാലുവിധത്തിലാം.

അലങ്കാരോദ്ദീപനം വസ്ത്രം ഭൂഷണം മാല്യം അനുലേപനം എന്നു നാലുവിധമുണ്ട്. പട്ടു മുതലായവയെ ധരിക്കുന്നത് വസ്ത്രം; ഹാരാദികളെ അണിയുന്നത് ഭൂഷണം; മാലകളെ അണിയുന്നത് മാല്യം; ശരീരത്തിൽ ചന്ദനകുങ്കുമാദികൾ തേയ്ക്കുന്നതു അനുലേപനം.

൧൬ നിലാവു ധാരാഗൃഹവും
ചന്ദ്രോദയവുമാവിധം
ഭൃംഗകോകിലനാദങ്ങൾ
മന്ദവായു വസന്തവും

൧൭ ലതാമണ്ഡപമുദ്യാനം
ദീർഘികാഹർമ്മ്യഭൂമിയും
ക്രീഡാദ്രി ശീതം തടിനി
മുതലായവയൊക്കെയും.

൧൮ തടസ്ഥങ്ങൾ യഥാകാല-
മുപഭോഗോപയോഗികൾ

ചന്ദ്രികാദികൾ എല്ലാം, ഉപഭോഗത്തിനു പ്രയോജനകരങ്ങളാകയാൽ തടസ്ഥങ്ങളാകുന്നു.

സ്ഥായിതൻ കാര്യമായിട്ടു
ഭവിപ്പതനുഭാവമാം

രത്യാദികളായ സ്ഥായികൾക്കു കാര്യമായി ഭവിക്കുന്നത് അനുഭാവമാകുന്നു. വിഭാവാനുഭാവങ്ങൾക്കു കാരണകാര്യസംബന്ധം ഉണ്ട്. സ്ഥായിക്കു കാരണമായിട്ടുള്ളതു വിഭാവവും കാര്യം അനുഭാവവുമാകുന്നു.

ൻൽ ഭാവവും ഹാവവും ഹേല-
ശോഭയും കാന്തി ദീപ്തികൾ
പ്രാഗത്ഭ്യമഥ മാധുര്യം
ധൈര്യൗദാര്യങ്ങളെന്നിവ

ഷ്ഠം ചിരജാതങ്ങളാകുന്ന
ഭാവങ്ങൾ സകലങ്ങളും

ഭാവം, ഹാവം, ഹേല, ശോഭ, കാന്തി, ദീപ്തി, പ്രാഗത്ഭ്യം, മാധുര്യം, ധൈര്യം, ഔദാര്യം എന്നിവ ഹൃദയത്തിലുണ്ടാകുന്ന ഭാവങ്ങളാകുന്നു.

അവികാരമനസ്സിന്റെ-
യാദ്യവിക്രിയ ഭാവമാം

മുമ്പു യാതൊരു വികാരവുമില്ലാതിരുന്ന മനസ്സിനു ആദ്യമായി വികാരം ഭവിക്കുന്നതു ഭാവം.

അതാണതു വസന്തവും മലയമാരുതത്തിങ്കൽനി-
ന്നതാന്തമണയുന്ന കാററിതു മതൊന്നുതന്നേ ദൃഢം
ധൃതാത്മ ചപലയായ ഞാനവളുതന്നെയെന്നാകിലും
ക്ഷതാശയമിതന്യമെന്നതു കണക്കു തോന്നുന്നു മേ.

(സ്വന്തം)

വസന്തകാലവും മലയവായുവും ഞാനും മുമ്പുണ്ടായിരുന്നതുതന്നെയാണ്. എന്നാലും എന്റെ മനസ്സ് വേറെ ഒന്നു (മുമ്പുള്ളതല്ല) എന്നു തോന്നുന്നു; ഇവിടെ നിർവ്വികാരമായിരുന്ന മനസ്സിൽ ആദ്യമായി വികാരം ഭവിച്ചിരിക്കുന്നതിനാൽ ഭാവം.

വൃഫ കടാക്ഷാദിവികാരത്താൽ
സംഭോഗാശാപ്രകാശകം
വികാരമല്പം കാട്ടുന്ന
ഭാവം താൻ ഹാവനാമകം.

കടാക്ഷം വീക്ഷണം മുതലായവയാൽ സംഭോഗാഭിലാഷത്തെയും, അല്പമായ മനോവികാരത്തേയും, കാട്ടുന്നതു ഹാവം.

സ്ഫുരിതബാലകദംബസമാംഗിയാം
ഗിരിജ, ഭാവമിയന്നവിധത്തിലായ്
ഹരനെ യമ്പൊടു നോക്കി നിജാനനം
വിരവിനോടു തിരിച്ചു മനോഹരം.

(കുമാരസംഭവം - സ്വന്തം)

വൃ൨ അത്യന്തം വ്യക്തമായുള്ള
ഹാവം താൻ ഹേലയായതു

അധികം തെളിഞ്ഞിട്ടുള്ള ഹാവംതന്നെ ഹേല. ഉദാഹരണം മുമ്പു കൊടുത്ത പദ്യം മതിയാകും.



വൃ൩ രൂപഭോഗാദിയാലുള്ള-
ഗാത്രത്തിൻ ഭൂഷ ശോഭയാം

രൂപം യൌവനം ലാളിത്യം സംഭോഗം മുതലായവ കൊണ്ടു ശരീരത്തിനുണ്ടാകുന്ന ഭൂഷയാണു ശോഭ.

സലജ്ജമൊരു കയ്യിനാൽച്ചൊടിമറച്ചു വക്ത്രം കുനി-
ച്ചുലഞ്ഞ വസനം പുരണ്ട പടമൊടു താങ്ങിക്കൊണ്ടാൽ
അലക്ഷിതസഖീമുഖാംബുജമഭീക്ഷ്ണശങ്കാഗ്രഹ-
സ്ഥലം ജഗതി മുഗ്ദ്ധമാരിഹ വെടിഞ്ഞിതാ യാത്രയായ്.

(രാഘവാഭ്യുദയം)

മന്മഥോദ്ദീപനം ചെയ്യും-
വിസ്തൃതം ശോഭ കാന്തിയാം

വൃ൪ അതിപ്രകാശമാം കാന്തി-
തന്നെ ദീപ്ത്യഭിധാനകം

മന്മഥവികാരത്തെ വർദ്ധിപ്പിക്കത്തക്കവിധം വിസ്തൃതമായുള്ള ശോഭ കാന്തിയും അതിപ്രകാശമായുള്ള കാന്തി ദീപ്തിയുമാകുന്നു.

ഉലഞ്ഞിട്ടുമുരഃപടത്തോടും നിപീതമുക്തോഷ്ഠമാർ
മലർപ്പൊതുമണം പടന്നൊളിവിളങ്ങുന്ന കേശത്തോടും
മുലയ്ക്കു മുറിയേറ്റമിപ്പൊഴുതു തന്വിമാരാർദ്രമായ്-
ത്തുലഞ്ഞ തിലകത്തോടും പ്രിയരെ വിട്ടിതാ! യാത്രയായ്.

(രാഘവാഭ്യുദയം)

പ്രയോഗങ്ങളിൽ നിശ്ശങ്ക-
യതാം പ്രാഗത്ഭ്യനാമകം

പ്രയോഗങ്ങൾക്കു ശങ്കയില്ലാതിരിക്കുന്നതു പ്രാഗത്ഭ്യമാകുന്നു.

സമാശ്ലേഷം ചെയ്കിൽ സ്വപദി സുദൃഢാശ്ലേഷണമിയ-
ന്നമന്ദം ചുംബിക്കിൽ സ്സരസമതുമങ്ങോട്ടുമളിയും
പ്രിയൻ സ്വൈരം ദേശിക്കിലതുവിധം ചെയ്യുമഥ താ-
നയത്നം തന്ദ്രാസുസ്ഥിതി വനിത ചേരുന്നു നരരിൽ.

(സ്വന്തം)

ഏതവസ്ഥയിലും രമ്യ-
ഭാവം മാധുര്യമെന്നതാം

ഏതവസ്ഥയിലും രമ്യതയുണ്ടാകുന്നതു മാധുര്യം.

കാതിൽപ്പൊന്നോലയിട്ടീലതിരുചി തിലകം നെറ്റിമേലങ്കരിച്ചീ-
ലാരാതിച്ചീല മല്ലക്കുളർമിഴിയുഗളം ചാരുകാളാഞ്ജനേന
ആവേശിച്ചീല ദന്തച്ഛദനമതിൽ മനോഹാരി താംബൂലരാഗം
താനപ്പോഴും മനോജ്ഞം ഭൃശമയി വദനം താവകം നീലിയമ്മേ!

(ലീലാതിലകം)

സ്ഥിരമായുള്ള ചിത്തത്തിൻ-
മേന്മയാം ധൈര്യമെന്നു പേർ

മനസ്സിൻെറ സ്ഥിരമായ ഔന്നത്യം ധൈര്യം.

രാവിൽ പൂർണ്ണകലാവിലാസമിയലും ചന്ദ്രൻ തിളങ്ങട്ടെയ-
പ്പൂവില്ലാളിയെരിച്ചിടട്ടെ! മതിയെക്കാളെന്നു മേൽച്ചെയ്തിട്ടും
ഭൂവിൽ ജാതനമീശനം മഹിതരാണെന്നമ്മ സദ്വംശ,യി-
ജ്ജീവികളന്നിലയസ്ഥിരം കലകളങ്കത്തെച്ചമയ്ക്കില്ല ഞാൻ.

(സ്വന്തം)

ഈശൻ എന്ന പദത്തിന തന്റെ ഭർത്താവു എന്ന അർത്ഥം. എന്തുതന്നെ ആപത്തുവന്നാലും ഞാൻ വംശത്തിന കളങ്കമുണ്ടാക്കുകയില്ലെന്നു ധൈൎയ്യം.

വ്വന്ന ഔദാൎയ്യം ഹൃദയത്തിങ്കൽ-
സ്സദാ വിനയമെല്ലതാം

ഹൃദയത്തിൽ എല്ലായ്പോഴും വിനയമുണ്ടാകുന്നതു ഔദാൎയ്യം.

ക്രൂരൻ ഞാനപരാധബാധിതനകം പൂകീടവേ തന്വി ധി-
ക്കാരാൽ ച്ചില്ലിവളച്ചതില്ല പരുഷം വാക്കോതിയില്ലല്പവും
പാരം ദൃഷ്ടികൾ ജാലമാൎഗ്ഗമതിലേ ചേൎന്നൊരാരത്തൊഴിതൻ-
നേരായശ്രുജലം നിറഞ്ഞൊഴുകുമാ കണ്ണൊന്നയച്ചീടിനാൾ.

(സ്വന്തം)



ലീലാവിലാസം വിച്ഛിത്തി-
വിഭ്രമം കിലകിഞ്ചിതം

വ്യ) മോട്ടായിതം കുട്ടമിതം
ബിബ്ബോകം ലളിതാഭിധം
വിഹൃതാഖ്യമെന്നേവം-
പത്തു ഗാത്രഭവങ്ങളാം

ലീല വിലാസം വിച്ഛിത്തി വിഭ്രമം കിലകിഞ്ചിതം മോട്ടായിതം കുട്ടമിതം ബിബ്ബോകം ലളിതം വിഹൃതം എന്നിവ പത്തും ഗാത്രഭവങ്ങളായ അനുഭാവങ്ങളാകുന്നു.

വ്വചേഷ്ടാഗതികളാലേറം-
ഹൃദ്യാലാപമനോജ്ഞമായ്
പ്രിയാനുകരണം ചെയ്യു-
ന്നതിനാം ലീലയെന്നു പേർ

മനോഹരമായ സല്ലാപത്തോടുകൂടി പ്രവൃത്തികളെക്കൊണ്ടുള്ള പ്രിയന്റേയോ പ്രിയയുടേയോ അനുകരണത്തിന ലീല എന്നു പേർ.

കണ്ഠത്തിൽ കാളകൂടദ്യുതി തടവിയ കസ്തൂരിയും നെററിയിൽ ശ്രീ-
കൊണ്ടഗ്നിക്കൊത്തപൂത്താൻ വ്യസ്സനതിലകവും കൈകളിൽക്കാന്തിയോടേ
കൊണ്ടാടിടും മൃണാളോരഗവലയവുമിട്ടങ്ങു വേണീകപർദ്ദം
പൂണ്ടാ പ്രേയാനുചേർന്നോരനുകൃതിതടവും ഗൗരി രക്ഷിച്ചിടട്ടേ!

(സ്വന്തം)

൮൯ സംഭോഗത്തിങ്കലാച്ചില്ലീ-
നേത്രങ്ങൾക്കിയലുന്നതായ്
താൽക്കാലികവിശേഷം താൻ-
വിലാസമിതി കീർത്തിതം

സംഭോഗാവസരത്തിൽ ഭ്രൂക്കൾക്കും നേത്രങ്ങൾക്കും ഉണ്ടാകുന്ന താൽക്കാലവിശേഷമാകുന്നു വിലാസം.

സന്ദംശിച്ചീടവേ സുന്ദരമധരമുദഞ്ചദ്രസം കൈകുടഞ്ഞി-
ട്ടെന്നേ വിട്ടാലുമെന്നങ്ങിനെയരുളി രുഷാ ചില്ലിവില്ലാട്ടമോടേ
വന്നീടും സീൽക്കൃതത്താൽ ചടുലനയനയാം മാനിനിക്കുമ്മവയ്ക്കും
ധന്യക്കത്രേ ലഭിക്കുന്നമൃതു കടൽ കടഞ്ഞോരമർത്ത്യർ ശ്രമാർത്ഥം.

(അമ. ശത.)

൯൦ സ്തോകമാകല്പരചനം-
വിച്ഛിത്തി ബഹുകാന്തിദം

അല്പമായ ആകല്പരചനംകൊണ്ടു വളരെ കാന്തിയുണ്ടാകുന്നതിനു വിച്ഛിത്തിയെന്നു പേർ.

ചോപ്പേറ്റക്കെട്ടുപോയ ചുണ്ടും ചുമലിലണികുഴൽക്കെട്ടു മദേന്ദുബിംബ-
ക്കൊപ്പം കണ്ണാസ്തനാദ്യങ്ങളിലരമെള്ളതല്ലാത്തതും മെയ്യുഴപ്പും
താല്പര്യപ്രക്രീഡ ചിന്തിച്ചുടയപുളകവും തേടുമീമോടികൊണ്ടും
തോല്പിപ്പാൻ പോരുമോമൽസ്സുമുഖികളെപ്പോലുമിപ്പോളഹോ ഞാൻ.

(വെണ്മണി നമ്പൂതിരിപ്പാട്)

തൻ പ്രിയൻ വന്നുചേരുമ്പോ-
ളംഗജാവേശസംഭ്രമാൽ

൯൧ അസ്ഥാനങ്ങളിൽ ഭൂഷ-
ചേർത്തിടുന്നതു വിഭ്രമം

തന്റെ കാമുകൻ വന്നുചേരുന്ന സന്ദർഭത്തിൽ കാമവികാരം നിമിത്തം ആഭരണങ്ങളെ വേണ്ടസ്ഥാനങ്ങളിലല്ലാതെ ധരിക്കുന്നതു വിഭ്രമം.

പെട്ടന്നു സംഭ്രമവശാ ലെഴുതീടിനാള-
ഞ്ഞൊട്ടൊട്ടൊരുത്തി മഷികൊണ്ടമല കപോലേ
കഷ്ടം വിമോഹമൊരു പൊന്നുടഞ്ഞാണുകൊണ്ടു
കെട്ടിടിനാൾ കമനി കാചന കേശപാശം.
ആകാംക്ഷയാ മുഖകടിക്കമൊരാത്മബാലം
മോഹാലുപേക്ഷ്യ നടകൊണ്ടിതു കാപി നാരീ
ഏകാ ചിലമ്പൊരു കരത്തിനു ചേർത്തു ഭംഗ്യാ
മാൾകാതെ ഹേമകടകം നിജ കാൽക്കണിഞ്ഞാൾ.

(കംസവധം ചമ്പു - മംഗളോദയം)

ശോകഹർഷാദികൾക്കുള്ള-
മേളനം കിലകിഞ്ചിതം

ശോകഹർഷാദികളുടെ സമ്മേളനമാകുന്നു കിലകിഞ്ചിതം.

നീവീമോചനവേലയിങ്ക ലരുതെന്നോതീ കയർത്തെങ്കിലും,
ഭാവിച്ചീല തടഞ്ഞിടാൻ ഹൃദിരസാ,ലാമട്ടു വക്ത്രാംബുജം
ആവിർഭൂതകുതൂഹലേന മൃദുവായ് ചുംബിക്കവേ, ശുഷ്കമാ-
യാവിഷ്കൃതനു ഗർഭിതസ്മിതമുഖം രോഷിച്ചു വാമാക്ഷിയാൾ.

(സ്വന്തം)

ശുഷ്കപദത്തിനു അശ്രുവില്ലാതെ എന്നു അർത്ഥം. ഇവിടെ കോപസന്തോഷസന്താപങ്ങളുടെ സമ്മേളനംകൊണ്ടു കിലകിഞ്ചിതം.

ന്വതഭാവമിയലും ഹൃത്തിൽ
നായകന്റെ കഥാദിയിൽ
കർണ്ണകണ്ഡൂയനാദ്യങ്ങൾ-
ചെയ്ക മോട്ടായിതാഖ്യമാം

കാമുകങ്കൽ ഭാവത്തോടുകൂടിയ ഹൃദയത്തിൽ കാമുകകഥാശ്രവണാദിസന്ദർഭങ്ങളിൽ ചെവി ചൊറിയുക മുതലായവ ചെയ്യുന്നതു മോട്ടായിതം.

ചിത്രമെന്നതു മറന്നുടനേ മദനാർത്തികൊണ്ടവൾ മതിഭ്രമമോടെ
ചിത്രമമ്പിനൊടെടുത്തിതു പുൽകാൻ ചിത്രലേഖയുടനേയുരചെയ്താൾ.

(ബാണയുദ്ധം തുള്ളൽ)

൪൬. കേശാധരാദിഗ്രഹണേ
മോദമേൽക്കിലുമാശയേ
സദുഃഖയേപ്പോൽ കോപിക്കി-
ലതു കുട്ടമിതാഹ്വയം.

കേശാധരാദിഗ്രഹണത്തിങ്കൽ ഉള്ളിൽ സന്തോഷമുണ്ടെങ്കിലും ദുഃഖിത എന്നപോലെ കോപിക്കുന്നതു കുട്ടമിതം.

പൊൽക്കാഞ്ചിക്കെതിരായ്ച്ചുരിപ്പൊരധരം ഞെട്ടി ത്തടഞ്ഞീടുമേ
പുൽകാനോങ്ങുകിൽ മാറിടം മുഴുവനേ പൊത്തും സ്വഹസ്തങ്ങളാൽ
ഏൽക്കാനാണധരാമൃതം തുനിവിനില്ലെന്നാകിൽ നീക്കും മുഖം
നൽകാതില്ല നിനച്ചിടുന്നസുഖമോ പിന്നീയിടങ്ങേടിലും.

(മാളവികാഗ്നിമിത്രം)

൪൭. ബിംബോകമിഷ്ടമാം വസ്തു-
വതിൽ ഗർവ്വാലനാദരം.

ഗർവ്വനിമിത്തം ഇഷ്ടവസ്തുവിനെ ആദരിക്കാതിരിക്കുന്നതു ബിംബോകം.

സാമവാക്കവളരെപ്പറഞ്ഞു സപ്രേമമാ സ്തുതികൊടുത്ത ഹാലയെ
വൈമനസ്യമൊടനിഷ്ടയെന്നപോൽ കാമിനീമണി കുടിച്ചു മത്തയായ്.

(സ്വന്തം)

സുകുമാരതരം സ്വാംഗ-
വിന്യാസം ലളിതാഹ്വയം.

ഭംഗിയായി അംഗങ്ങളെ വിന്യസിക്കുന്നതു ലളിതം.

ദ്വാരത്തിൽച്ചേർത്തുമാല്യം കുവലയമയമദൃഷ്ടിപാതത്തിനാൽ തൻ-
ചാരത്താചാരപുഷ്പാഞ്ജലികലന ഫലിപ്പിച്ചു മന്ദസ്മിതത്താൽ
നേരത്തർഘ്യം വിയർത്തുള്ളൊരു കുചകലശം കൊണ്ടവൾ നൽകിനാൾ സൽ-
ക്കാരത്തെ വീട്ടിലെത്തും പ്രിയതമനു പരാപേക്ഷ കൂടാതെതന്നെ.

(അമ. ശത.)

൪൭. വിഹൃതം പറയേണ്ടുന്ന
സമയേ മൌനമേല്പതാം

പറയേണ്ടുന്ന സമയത്തിൽ മൌനമായിരിക്കുന്നതു വിഹൃതം.

വാഴുന്നൂഴിവരച്ചുകൊണ്ടവനതൻ ബാഷ്പാംബുനാ വല്ലഭൻ
കേഴുന്നു തവതോഴിമാർ കരകയാൽ കണ്ണുന്തിയുണ്ണാതെയും
താഴുംമൌലികളോടു പൈങ്കിളികളും മിണ്ടാതെയായ്നിന്റെയും
തോഴീയീവിധമായവസ്ഥയിനിയും കാഠിന്യമെന്തിങ്ങനേ.

(അമ-ശത-)

വിലാപമഥ സല്ലാപ-
പ്രലാപങ്ങളുമങ്ങനെ.

൪൮. അനുലാപവുമാലാപ-
മപലാപാഭിധാനവും
സന്ദേശമതിദേശാഖ്യം
നിർദ്ദേശമുപദേശവും.

൪൯. വ്യപദേശാപദേശങ്ങൾ
വാക്സംബന്ധങ്ങളാമിവ

വിലാപം സല്ലാപം പ്രലാപം അനുലാപം ആലാപം അപലാപം സന്ദേശം അതിദേശം നിർദ്ദേശം ഉപദേശം വ്യപദേശം അപദേശം എന്നിവ പന്ത്രണ്ടും, വചസ്സംബന്ധങ്ങളായ അനുഭാവങ്ങളാകുന്നു. ദുഃഖംനിമിത്തമുള്ള വാക്കു വിലാപവും, ഉക്തിപ്രത്യുക്തികളോടുകൂടി പറയുന്നതു സല്ലാപവും, അർത്ഥമില്ലാത്ത വചനം പ്രലാപവും, കൂടെക്കൂടെ പറയുന്നത് അനുലാപവും, ചാടുവായിരിക്കുന്ന വാക്ക് ആലാപവും, മുമ്പു പറഞ്ഞതിനെ മറുവിധം യോജിപ്പിക്കുന്നത് അപലാപവും, തന്റെ വർത്തമാനത്തെ പറഞ്ഞയക്കുന്നതു സന്ദേശവും, എന്റെ വാക്കു തദുക്തമാണെന്നു പറയുന്നത് അതിദേശവും, ഇതു ഞാൻ എന്നും മറ്റും നിർദ്ദേശിക്കുന്നതു നിർദ്ദേശവും, ശിക്ഷാർത്ഥമുള്ള വചനം ഉപദേശവും, അന്യമായ

അർത്ഥത്തെ പറയുന്നതു് അപദേശവും, വ്യാജത്തോടുകൂടി സ്വാഭിലാഷം പറയുന്നതു വ്യപദേശവുമാകുന്നു.

അന്യർതൻസുഖദുഃഖാദി-
ഭാവനാപരതന്ത്രമായ്.

൯൮. അതുപോൽ ഭാവമുൾത്താരി-
ലുണ്ടാകുവതു സത്വമാം.
ഇതിൻസംബന്ധമുണ്ടാകും
ഭാവം സാത്വികനാമകം

൯൯. സ്തംഭവും സ്വേദരോമാഞ്ച-
സ്വരഭേദങ്ങൾ വേപഥു.
വൈവർണ്ണ്യമശ്രുപ്രളയ-
മെട്ടും സാത്വികങ്ങളാം.

അന്യന്മാരുടെ സുഖദുഃഖാദിഭാവനകൾ കാണുന്ന സന്ദർഭത്തിൽ ഹൃദയം തദാശംവദമായി യാതൊന്നുകൊണ്ടു തദനുകൂലമായ ഭാവത്തെ വഹിക്കുന്നുവോ അതാണു് സത്വം. ഇതിന്റെ സംബന്ധമുള്ളതു സാത്വികം. സ്തംഭം സ്വേദം രോമാഞ്ചം സ്വരഭേദം വേപഥു വൈവർണ്ണ്യം അശ്രു പ്രളയം എന്നു സാത്വികങ്ങൾ എട്ടു് ആകുന്നു.

൧൦൦. ശോകഹർഷഭയാമർഷ-
വിസ്മയാദിസമുത്ഭവം
സംജ്ഞാരഹിതമായ് ശൂന്യ-
മായിച്ചലനമെന്നിയേ.

൧൦൧. മരവിടുന്നതാം ഭാവം
സ്തംഭം സ്തംഭസമാനമാം.

ശോകാദിയിൽനിന്നു സ്തംഭം ഉണ്ടാകുന്നു. സംജ്ഞാരഹിതത്വം നിശ്ചലത എന്നിവയോടുകൂടി ശൂന്യംപോലിരിക്കുന്നതു സ്തംഭത്തിന്റെ ലക്ഷണം.

വൈവൎണ്ണ്യം വന്നു ചേൎന്നു നയനസരസിജദ്വന്ദ്വവും കമ്പിടുന്നു
നാവിന്നാധൻ കൊണ്ടാക്കളോടുടലിനു ചടവും നാൾക്കുനാൾ കണ്ടിടുന്നു
വ്യാപാരത്തിൻ ചുരുക്കം മുടിയുടെ ചെടതാനോൎത്തിടുന്നിപ്രകാരം
വ്യാപത്തുണ്ടായതിൻ സംഗതി സഖി! യിനിമേലെങ്കിലും ചൊല്ലുകില്ലേ.

(ഗ്രാമത്തിൽ രാമവൎമ്മ കോയിത്തമ്പുരാൻ)

൧൦൩. അശ്രു സന്തോഷദൈന്യാൎത്തി-
ധൂമാദികൾ നിമിത്തമായ്
ഉണ്ടാമശ്രുജലോദ്ഗമ-
മിതിനുള്ളനുഭാവമാം.

അശ്രു സന്തോഷാദിനിമിത്തമുണ്ടാകുന്നു. കണ്ണിൽനിന്നും വെള്ളമുണ്ടാകുന്നതു് അനുഭാവം.

വീരസ്വൎഗ്ഗത്തിൽ നിന്നിസ്സുരസുമനസൂനങ്ങൾ ചാൎത്തട്ടെ! ചാരു-
ശ്രീ രഞ്ജിച്ചീടുമാറായ് മൂൎദ്ധ്നി കടാക്ഷാളിമാലാകലാപം
സ്ഫാരപ്രേമാനുബന്ധത്തിനു പരവതിഞാൻ കണ്ണുനീർക്കൊണ്ടു മുക്താ-
ഹാരത്തെച്ചാൎത്തിടാം നിൻ പ്രതികൃതിയാലെന്തഹോ രാത്രമെന്നുൾപ്രഭാപൂര!

(മൂത്തൂർ കൃഷ്ണമേനോൻ)

൧൦൪. ദുഃഖാധിക്യത്തിനാലുണ്ടാം
മൂൎച്ഛയാൽ പ്രളയാഭിധം
നിലത്തു വീഴുകിത്യാദി-
യിതിനുള്ളനുഭാവമാം.

ശോകാധിക്യംനിമിത്തം ഉണ്ടാകുന്ന മൂൎച്ഛയാകുന്നു പ്രളയം. ഇതിന്റെ അനുഭാവം നിലത്തു വീഴുകയാണു്.

എന്നീവണ്ണം ശിരസ്സേക്കുലകളിലശനിസ്സന്നിപാതങ്ങൾ കണക്കേ
ചിന്താമോഹിച്ചു വീണാൾ ജനകി വെറുനിലത്താതുരം കല്യരാക്ഷി
മിന്നിക്കൂടുന്നനേരം ചെറുകിരണൊലിയിടിവരുന്നാളിൽ നന്നായ് വേര-
റ്റന്നൂനം മാഴ്കിവാടിച്ചുവടറ്റുവീഴുന്ന പൂമുല്ലപോലെ.

(ഉത്തരരാമായണം ചമ്പു)

ഭാവങ്ങൾക്കു് എല്ലാം മൂലം സത്വം തന്നെയാകുന്നു; എങ്കിലും സത്വത്തിന്റെ ആധിക്യംനിമിത്തമാകുന്ന സ്തംഭാദികളെ സാത്വികങ്ങളെന്നു പറയുന്നതു്. ഭാവത്തെ ദ്യോതിപ്പിക്കുന്ന സംജ്ഞാശൂന്യതാദികൾ അനുഭാവങ്ങളാകുന്നു.

൧൦൮. സ്ഥായിഭാവങ്ങളിൽ സൎവ്വ-
മുൽക്കൎഷം ചേൎത്തിടുന്നവ
നിൎവ്വേദാദിവികാരങ്ങൾ
വ്യഭിചാരികൾ പേരിനാൽ.

രത്യാദിസ്ഥായിഭാവങ്ങളെ സഹായിച്ചു പോഷിപ്പിക്കുന്ന നിൎവ്വേദാദിവികാരങ്ങളെ വ്യഭിചാരികൾ എന്നു പേർ പറയുന്നു. വിശേഷമായിട്ടു സ്ഥായിഭാവത്തിന് അഭിമുഖമായി ചരിക്കുന്നതു വ്യഭിചാരി എന്നു പദാൎത്ഥം.

൧൦൯. നിൎവ്വേദവും വിഷാദവും
ദൈന്യം ഗ്ലാനി ശ്രമം മദം
ഗൎവ്വശങ്കാഭയാവേഗമു-
ന്മാദാപസ്മാരകങ്ങളും.



൧൧൦. വ്യാധിയും മോഹവും മൃത്യു-
വാലസ്യം ജാഡ്യ ലജ്ജകൾ
അവഹിത്ഥാ സ്മൃതി തൎക്ക-
ചിന്താമതികളും തഥാ.

൧൧൧. ധൃതി ഹൎഷവുമൌത്സുക്യ-
മൌഗ്ര്യാമൎഷങ്ങൾ നിദ്രയും
അസൂയ സുപ്തിയും ബോധം
ചാപല്യകവുമിങ്ങനെ.

൧൧൨. വ്യഭിചാരികൾ മുപ്പത്തി-
മൂന്നുമാതിരികളിതാ.

നിൎവ്വേദം, വിഷാദം, ദൈന്യം, ഗ്ലാനി, ശ്രമം, മദം, ഗൎവ്വം, ശങ്ക, ഭയം, ആവേഗം, ഉന്മാദം, അപസ്മാരം, വ്യാധി, മോഹം, മൃത്യു, ആലസ്യം, ജാഡ്യം, ലജ്ജ, അവഹിത്ഥ, സ്മൃതി, തൎക്കം, ചിന്ത, മതി, ധൃതി, ഹൎഷം, ഔത്സുക്യം, ഔഗ്ര്യം, അമൎഷം, നിദ്ര, അസൂയ, സുപ്തി, ബോധം, ചാപല്യം എന്നു വ്യഭിചാരികൾ മുപ്പത്തിമൂന്നുവിധം.

തത്വജ്ഞാനത്തിനാലും വൻ-
വിപ്രയോഗാദിമൂലവും.
൧൧൩. സംഭവിക്കുന്ന നൈഷ്ഫല്യ-
മതി നിർവേദനാമകം

ആത്മജ്ഞാനം ബന്ധുജനങ്ങളോടുള്ള വേർപാട് മുതലായവയാൽ ഉണ്ടാകുന്ന നിഷ്ഫലവിചാരത്തോടുകൂടിയ ബുദ്ധി നിർവേദം. മനോരാജ്യം നെടുവീർപ്പ് മുതലായവ അനുഭാവങ്ങൾ.

പണ്ടു സീതയുമായ് സുഖേന ബഹുനാൾ ഞാൻ ഞങ്ങൾ പിമ്പാലയേ
വാണപ്പോഴുമിതിങ്കലേ കഥകളാലല്ലോ കഴിച്ചൂ ദിനം
പ്രാണപ്രേയസിയെക്കളഞ്ഞഥ തനിച്ചിപ്പാപി ചെന്നീവനം
കാണുന്നെങ്ങിനെ മാനിയാതെയിതിനെപ്പോകുന്നതിന്നെങ്ങിനെ.
(ഉത്ത. രാ. ചരിതം)

വിപത്തു കൊണ്ടുമിഷ്ടത്തി-
ന്നനവാപ്തിനിമിത്തവും.
൧൧൪. അപരാധത്തിനാലും സം-
ഭൂതം താപം വിഷാദമാം

വിപത്ത്, ഇഷ്ടം സാധിക്കായ്ക, അപരാധം ഇത്യാദിയാൽ ഉണ്ടാകുന്ന താപം വിഷാദം. നിശ്വാസം, സഹായാന്വേഷണം ഇത്യാദി അനുഭാവങ്ങൾ.

ഹാ! ഹാ! വത്സ! മനോജ്ഞശീല! സരസം നീ മാതുരങ്കേ മുദാ
സാകൂതം മുലയും കടിച്ചു മരുവുമ്പോഴും മദാലോലനേ
വേഗാലോടിവരുന്നാളും ദൃഢതരം പുൽകുന്നാളും മാനസാൽ
ഓർക്കുന്നീലൊരുനേരവും ഹതവിധേ! നിൻ ക്രൗര്യമത്യത്ഭുതം.
(ഭാരതം ചമ്പു - പുനം നമ്പൂതിരി)

ദാരിദ്ര്യം ദുർഗ്ഗതീത്യാദി-
മൂലമെല്ലുള്ള ദൈന്യമാം.

ദാരിദ്ര്യം ദുർഗ്ഗതി ഇത്യാദി നിമിത്തമുണ്ടാകുന്നതു ദൈന്യം. മാലിന്യം ദീനവാക്ക് മുതലായവ അനുഭാവങ്ങൾ.

ദരിദ്രനെന്നാകിലുമത്രമാത്രം കരത്തിലില്ലാത്ത ജനം ചുരുക്കം
ധരിക്ക നീ നാഥ നമുക്കിദാനീമൊരിക്കലഷ്ടിക്കുമുപായമില്ല.

(ശ്രീകൃഷ്ണചരിതം)

൫൭. ആധിവ്യാധിജരാദുഃഖ-
വ്യായാമസുരതാദിയാൽ
വപുസ്സിൽ ക്ഷീണമേറീടു-
മതിനാം ഗ്ലാനിയെന്നു പേർ.

ആധിമുതലായവയാൽ ശരീരത്തിന്നുണ്ടാകുന്ന ക്ഷീണം ഗ്ലാനി. കാർശ്യാദി അനുഭാവം.

ഒട്ടല്ലാതെ തളർന്നലഞ്ഞ ഗമനംകൊണ്ടെങ്കിലും രമ്യമായ്
ക്കെട്ടിച്ചുറ്റുപുണർന്ന മർദ്ദനസുഖം പാരം ലഭിച്ചുള്ളതായ്
പൊട്ടിച്ചുള്ള ബിസംകണക്കു ബലമറ്റംഗത്തെയെല്ലാമെടോ.
തിട്ടന്മാറതിലന്നുറങ്ങിയതു നീയിട്ടിക്കിൽവെച്ചല്ലയോ.

(ഉത്ത. രാ. ചരിതം)

൫൮. അദ്ധ്വാക്ലേശംരതാന്താ-
ദ്യാദികൾ നിമിത്തമായ്
ഉണ്ടാമനസമാം ദുഃഖ-
മതിനാം ശ്രമമെന്നു പേർ.

വഴിനടക്കുക മുതലായവയാലുണ്ടാകുന്ന ദുഃഖം ശ്രമം. നിശ്വാസം ഗതിമാന്ദ്യം ജൃംഭണം ഇത്യാദി അനുഭാവങ്ങൾ.

ഏറ്റം കൈകൾ ചുകന്നഹോ കുടമെടുത്തംസങ്ങളും സ്രംസികൾ
മുറ്റും പോർമുലകൾക്കിളക്കമിയലും നിന്നില നിശ്വാസജം
പാരി സ്വേദകണങ്ങൾക്കാം മുഖത്തിൽ പൂങ്കന്റെ കാതോടിതാ.
മൊററക്കയ്യതിനാൽഗൃഹീതമഴിയും വാർകുന്തളം വ്യാകുലം.

(ഭാ. ശാകുന്തളം)

൫൯. മദിരാകൃതമാനന്ദ-
മോഹഭേദം മദാഖ്യമാം.

മദ്യം നിമിത്തമുണ്ടാകുന്നതും സന്തോഷത്തിന്റെയും മോഹത്തിന്റെയും ഭേദവുമാകുന്നു മദം. ഇതു തരുണം മദ്ധ്യം അപകൃഷ്ടം എന്നു മൂന്നുവിധം. മുഖം ചുവക്കുക്കുന്നു കല

ങ്ങുക വാക്കു നേരേ പുറപ്പെടാതിരിക്ക, ഇവ തരുണമദത്തിന്റേയും, വാക്കിടറുക ഗതിയിൽ ഗോഷ്ടികാണിക്കുക എന്നിവ മദ്ധ്യത്തിന്റേയും, നടക്കാൻ മേലാതാകുക ബോധമില്ലാതിരിക്കുക, എന്നിവ അപകൃഷ്ടത്തിന്റേയും, അനുഭാവങ്ങളാണു്.

സരസനാകിയനിൻഗുണചിന്തയാം സുര തിമിർത്തു കുടിച്ചൊരു മത്സഖി
വെറുതെ തന്നെയുറച്ചു ചിരിച്ചുകൊണ്ടേലമസംഗതമോതിവരുന്നതേ.

(ഗ്രാമത്തിൽ രാമവർമ്മ കോയിത്തമ്പുരാൻ)

ഐശ്വര്യം രൂപവും വിത്തം
കുലമിത്യാദി മൂലമായ്
ഗർവ്വം. മനസ്സിനുണ്ടാമൗദ്ധത്യ-
മുഗ്രവാദിധാനമാം.

ഐശ്വര്യാദികളാൽ മനസ്സിന് ഉണ്ടാകുന്ന ഔദ്ധത്യം ഗർവ്വം. പരനിന്ദ മുതലായവ അനുഭാവം.

എന്തോ! ധാർഷ്ട്യക്കാരേ! ഭുവനവിജയിനാം രാവണാരാതിതന്നോ-
ടിന്നിപ്പോൾ പോരിനെത്തുന്നതിനു പലവുരടേ നന്നെടോ ഭാവഭേദം
കുന്നിന്നൊന്നായ് തിമിർത്തിത്തിര മടവു തുടങ്ങീടിലെന്നാശ്വപാദം-
തന്നാണേ! ചൊടങ്ങാ ബലമഖിലമഹോത്സാഹി മത്സായകൗഘം.

(ഉത്തരരാമായണം ചമ്പു)

അപരാധാദിയാലുണ്ടാ-
മൂഹം താൻ ശങ്കയായതു.

തെറ്റുചെയ്യുക മുതലായവയാലുണ്ടാകുന്ന ഊഹം ശങ്ക. അമ്പരന്നുള്ള നോട്ടം ഇത്യാദി അനുഭാവം.

നിത്യാനുഷ്ഠാനവിഘ്നം കിമപി വരികയോ താപസാനാം നിവാസ-
പ്രത്യാസന്നാടവിപ്രാണികളിലപനയം ചെയ്കയോ കോപി ധൂർത്തൻ
കൃത്യാനാം തെറ്റുമൂലം മമ വിളവു ഭവിക്കുന്നുവോ ദുർഗ്രഹാണാ-
മിത്യാരൂഢപ്രതർക്കപ്രകരമപരിനിഷ്ഠാകുലം മാനസം മേ.

(ഭാഷാശാകുന്തളം)

ത്രാസം ഭൂതാംഗജംഗംവിദ്യുത്താം
[illegible]രാക്ഷസഗർജ്ജനം

ഇത്യാദിമൂലമുണ്ടാകും
ചിത്തചാഞ്ചല്യമാം ഭയം.

ഭൂതം പാമ്പു മിന്നൽ മുതലായവയാലും, വ്യാഘ്രാദിഗർജ്ജനത്താലും, ഉണ്ടാകുന്ന മനശ്ചാഞ്ചല്യ,മാകുന്നു ഭയം. ശരീരകമ്പനം രോമാഞ്ചം സങ്കോചം ഇത്യാദി അനുഭാവങ്ങൾ.

കല്യാണത്തിൻ ദിനത്തിൽ ജ്വലിതകുതുകയായ് ശ്ശംഭുവിൻ തൃക്കരത്തെ
സ്സോല്ലാസം താൻ പിടിച്ചപ്പൊഴതിലിയലും പാമ്പിനെക്കണ്ടുവേഗം
വല്ലാതെ പേടി വായ്ച്ചുമ ശിവനമസ്സെന്നത സ്പഷ്ടമായി-
ച്ചൊല്ലീട്ടപ്പോൾ കമ്പമേറോരുമയുടെ വദനം മംഗലം ചേർത്തിടട്ടേ.

(സ്വന്തം)

൧൨൦ മദേഭവർഷവായ്വഗ്നി-
പതനദിഷ്ടാദിയാൽ
മനസ്സിൽ സംഭവിക്കും സം-
ഭ്രമമാവേഗനാമകം.

മദിച്ച ആനയെക്കാണുക മുതലായവയാൽ മനസ്സിലുണ്ടാകുന്ന സംഭ്രമം ആവേഗം. അംഗവിസ്രംസാദി അനുഭാവം.

അമ്പോ! കരതിമുറിച്ചു കുള്ളനെടുതാം കൊമ്പിൽത്തറച്ചായവൻ-
കമ്പം കൊണ്ടു വലിഞ്ഞണഞ്ഞു ലതകൾ ചുറ്റിപ്പിണഞ്ഞങ്ങിനെ
കമ്പം പൂണ്ടു ഭയേക്ഷയാ മൃഗകുലം ഭേദിച്ചു ധർമ്മാശ്രമേ
കൊമ്പൻ കേറിവരുന്നു മൂർത്തിധരമാമസ്മത്തപോവിഘ്നമേ.

(ഭാഷാശാകുന്തളം)

൧൨൧ വിപ്രയോഗം തഥാ സ്വേഷ്ട-
നാശമിത്യാദിമൂലമായ്
മനസ്സിനുണ്ടാം വിഭ്രാന്തി-
യുന്മാദാഭിധാനകം

വിപ്രയോഗാദിയാൽ മനസ്സിനുണ്ടാകുന്ന ഭ്രാന്തി ഉന്മാദം. അസംബന്ധം പറയുക അചേതനങ്ങളോടു സംഭാഷണം ചെയ്ക മുതലായവ അനുഭാവങ്ങൾ.

ദുരാപമാശ്ലേഷിനിന്നെ ഞാൻ പ്രിയാസമേതമന്തികേ
സരാഗമിന്നു കാണുകയാൽ നല്കുവേലുമാം മേഘമേ

കരോമി കിന്നു മന്മഥൻ നിതാന്തദുഷ്ടനൊട്ടുമേ
പൊറാതെരാധി മാനസേ ചകോരമേ ചകോരമേ.

(നൈഷധം ചമ്പു)

൧൨൩ സത്വത്തിൻ സംക്ഷയംഭൂതാ-
വേശമിത്യാദിമൂലമായ്
ഹൃത്തിൽച്ചേരുന്ന വിക്ഷോഭ-
മതപസ്മാരനാമകം

സത്വനാശാദിയാൽ ഹൃദയത്തിനുണ്ടാകുന്ന വിക്ഷോഭം അപസ്മാരം. സ്തംഭനം പതനം ഭ്രമണം മുതലായവ അനുഭാവങ്ങൾ.

ഫേനം വമിച്ചുദിതഘോരനിനാദനായി-
ട്ടിനത്വമാർന്നഥ തരംഗകരങ്ങൾ നീട്ടി
ചുന്നം ഭ്രമിച്ചൊരുദധൌ കപിശാചബാധാം
നൂനം തദാ ജനമശേഷമഹോ ശശങ്കേ.

(പാലാഴിമഥനം ചമ്പു)

൧൨൪ ദോഷാദിമൂലമുണ്ടാകും
ജ്വരം വ്യാധി തികിത്തിതം

വാതാദിദോഷങ്ങൾ കാമം വിയോഗം ഇത്യാദിനിമിത്തമുണ്ടാകുന്ന ജ്വരമാണ് വ്യാധി. സ്തംഭനം നിശ്വാസം ശ്ലഥത മുതലായവ അനുഭാവങ്ങൾ.

പൂമയശയ്യ വെടിഞ്ഞയി താമരയിലയും കളഞ്ഞു കുചയുഗളാൽ
ആമയവിധുരതരാംഗി നീ മതിമുഖി യാതപേ ഗമിക്കാമോ.

(ഭാഷാശാകുന്തളം)

ആപൽഭീത്യാദിയാലുള്ളി-
ലുണ്ടാം മൂഢത മോഹമാം

ആപത്തു ഭയം മുതലായവയാൽ ഉള്ളിൽ ഉണ്ടാകുന്ന മൂഢത മോഹം. മൂഢത എന്നാൽ ഒന്നിന്റെയും അറിവില്ലാതിരിക്കുന്ന നില എന്നു അർത്ഥം. നിശ്ചേഷ്ടത ഇന്ദ്രിയശൂന്യത ഇത്യാദി അനുഭാവങ്ങൾ.

അയ്യയ്യോ പിളരുന്നു ദേവി! ഹൃദയം കത്തുന്നു ചിത്തം സദാ
മെയ്യിൽസ്സന്ധികൾ വേർപെടുന്നു ഭുവനം തോന്നുന്നുമേ ശൂന്യമായ്
ഒന്നാത്മാവു മയങ്ങിമങ്ങിയിരുളിൽത്താഴുന്നുഹാ മൂർച്ഛയാ-
ലിന്നെല്ലാം മറയുന്നു ഭാഗ്യരഹിതൻ ഞാനെന്തു ചെയ്യേണ്ടു ഹാ?

(ഉത്തരരാമചരിതം)

൱൨൩ ശരീരപരമാത്മാക്കൾ-
ക്കുള്ള വേർപാടു മൃത്യുവാം

ശരീരത്തിന്റെയും പരമാത്മാവിന്റെയും വേർപാടു മൃത്യു. ശ്വാസശൂന്യത വൈവർണ്ണ്യം സ്തംഭനം നിശ്ചേഷ്ടത മുതലായവ അനുഭാവങ്ങൾ.

പീരങ്കിത്തോക്കിലെച്ചില്ലുകൾ നിജദയിതൻ തന്റെ വക്ഷഃസ്ഥലത്തും
ഘോരം തന്നുൾപ്പൂവൃത്തം ഝടിതി ചെവിയിലും കഷ്ടമൊപ്പം പതിക്കെ
വീരസ്ത്രീരത്നമൊന്നൽപ്പതരവിഷമമെന്നപോലെ മുഹൂർത്തം
നേരം നേരായ്മരിച്ചാൾ തദനു ചപലജീവിച്ചുപോന്നാളിവണ്ണം.

(ഞത്തൂർ കരുണാകരമേനോൻ)

സ്വാഭാവശ്രമസൌഹിത്യ-
ഗർഭാദികൾ നിമിത്തമായ്
൱൨൪ പ്രവൃത്തികൾക്കെഴും മന്ദ-
ഭാവമാലസ്യനാമകം

സ്വാഭാവേനതന്നേയും ശ്രമംകൊണ്ടും സൌഹിത്യം (തൃപ്തിയായികഴിച്ചിട്ടുള്ള ഭോജനം) കൊണ്ടും ഗർഭം മുതലായവയാലും ഉണ്ടാകുന്ന പ്രവൃത്തിമാന്ദ്യം ആലസ്യം. നിദ്രാദി അനുഭാവം.

ആലസ്യമാണ്ട മുഖമൊട്ടു കുനിച്ചു മെത്ത-
ഫാലസ്ഥലം മൃദുകരങ്ങളിൽക്കൊണ്ടുതാങ്ങി
ചേലഞ്ചിമിന്നുമൊരു വെൺകുളുർകൽത്തറയ്ക്കു-
മേലങ്ങു ചാരുമുഖി ചാരിയിരുന്നിടുന്നു.

(ബന്ധനസ്ഥനായ അനിരുദ്ധൻ)

ഇഷ്ടാനിഷ്ടഭവം കൃത്യ-
വ്യാമോഹമതു ജാഡ്യമാം

ഇഷ്ടാനിഷ്ടങ്ങൾ നിമിത്തമുണ്ടാകുന്ന കർത്തവ്യജ്ഞാന

ശൂന്യത ജാഡ്യം. പാരവശ്യം മൌനം അനിമേഷത ഇത്യാദി അനുഭാവം.

ചേതസ്സിന്നു സുഖേന മൂർച്ഛയെ വളർത്താനന്ദമേകുന്നതാ-
മേതൽസ്വപ്നമോക്കിൽ ഞാൻ പരിചയിച്ചിട്ടുള്ളതത്രേ പുരാ
ഖേദംകൊണ്ടുളവായമൂർച്ഛയെയുടൻ ദൂരെക്കളഞ്ഞീവിധം
സ്ഫീതാനന്ദഭരത്തിനാലിതു വളർത്തീടുന്നു ജാഡ്യത്തെയും.

(ഉത്തരരാമചരിതം)

൧൨൭ സ്തുതിനൂതനസംയോഗം
മുതലായവമൂലമായ്
മനസ്സിനുണ്ടാം സങ്കോച-
വികാരം തന്നെ ലജ്ജയാം.

സ്തുത്യാദിനിമിത്തം മനസ്സിനു ഉണ്ടാകുന്ന സങ്കുചിതവികാരം ലജ്ജ. വിചാരം അധോമുഖമായിരിക്ക മുതലായവ അനുഭാവം.

നേത്രചോരാ ഭവാനെ സ്മരസുഭഗ! നുകർന്നീടുവാനും ഭവാൻതൻ-
ഗാത്രത്തെഗ്ഗാഢമായി തഴുകിടുവതിനും മോഹമുണ്ടായിരുന്നു
യാത്രയ്ക്കായങ്ങൊരുങ്ങുന്നളവിലിടയതിന്നേകിയില്ലിങ്ങു ലജ്ജാ-
പാത്രം ഹാ! ഹാ! നവോഢാജനസുലഭമഹോ മുഗ്ദ്ധതാപാരതന്ത്ര്യം.

(ഒരുത്തുർ കരുണാകരമേനോൻ)

൧൨൮ കാപട്യം ലജ്ജ ദാക്ഷിണ്യം
ഭയമിത്യാദിമൂലമായ്
മെയ്മറപ്പതു മറ്റൊന്നായ്
വടിപ്പതവഹിത്ഥമാം.

കാപട്യാദിയാൽ ശരീരത്തെ ഗോപനം ചെയ്യുന്നതിനെ മറ്റൊന്നായിപ്പറയുന്നത് അവഹിത്ഥ. കൃത്രിമമായി ധൈര്യം നടിക്കുക ഇത്യാദി അനുഭാവം.

നന്നപ്പയസ്സുകൾ കുടിക്കുകമൂലമുള്ളിൽ
വന്നുള്ള ജാഡ്യമതിനെക്കളയുന്നതിന്നായ്

അന്നാംബുദങ്ങൾ രവിരശ്മികളേ മാച്ചു-
കെന്നുള്ളകള്ളമൊട്ടുമങ്ങകമേ ചെലുത്തി.
(ശ്രീകൃഷ്ണവിലാസം)

൧൨൯ സ്വാസ്ഥ്യചിന്താദൃഢാഭ്യാസ-
സദൃശാലോകനങ്ങളാൽ
പൂർവ്വാനുഭൂതമാമർത്ഥ-
പ്രതീതിയതു താൻ സ്മൃതി

സ്വാസ്ഥ്യവിചാരം ദൃഢാഭ്യാസം സദൃശാലോകനം മുതലായവയാൽ മുമ്പു അനുഭവിച്ച അർത്ഥത്തിന്റെ പ്രതീതി ഉണ്ടാകുന്നതു് സ്മൃതി. ഭ്രൂവിക്ഷേപാദികൾ അനുഭാവം.

ഓമൽപ്പിച്ചിച്ചെടിലത മരുല്ലോളിതാ വർഷബിന്ദു-
സ്തോമക്ലിന്നാ പുതുമലർ പതുക്കെ സ്ഫുടിപ്പിച്ചിടുമ്പോൾ
പ്രേമക്രോധക്ഷുഭിത ഭവതീ ബാഷ്പധാരാവിലാംഗീ
ശ്രീമന്മന്ദസ്മിതസുമുഖിയാകുന്നതോർമ്മിച്ചിടുന്നേൻ.
(മയൂരസന്ദേശം)

ഇതു സദൃശാവലോകനത്താലുണ്ടാകുന്ന സ്മൃതി.

സുസ്നിഗ്ദ്ധനീലചലിതം ത്തുടരാന്തമസ്യാ
മുഗ്ദ്ധം കണങ്കഴലുമുദ്ധുരശക്തിസാരം
ചിത്രം തകും പദസരോജലസന്നഖേന്ദു-
പ്രത്യഗ്രചന്ദ്രികയുമോർത്തു സമാകുലാ ഞാൻ
(ബാണയുദ്ധം ചമ്പു)

ഇതു ദൃഢാഭ്യാസം നിമിത്തമുള്ള സ്മൃതി.

സന്തോഷിച്ചു വസിച്ചിടുന്നളവിലും രമ്യങ്ങളാം ഗോചരൈ-
ർജ്ജന്തോരന്തരുദിച്ചിടും പ്രബലയാമുൽക്കണ്ഠ തൻ കാരണം
എന്തോ പൂർവ്വജനസ്സിലുള്ള മമതാബന്ധം സ്വഭാവസ്ഥിരം
ചിന്തോപസ്ഥിതമാകതാം നിഘ പുനസ്സന്ദേഹമില്ലേതുമേ
(ഭാഷാശാകുന്തളം)

ഇതു സ്വാസ്ഥ്യവിചാരത്താലുണ്ടാകുന്ന സ്മൃതി.

൧൩൦ വിചിന്തയാൽപ്പലേമട്ടു
കല്പിപ്പതു വിതർക്കമാം.

വിചാരംകൊണ്ടു പലമാതിരി കല്പിക്കുന്നതു വിതൎക്കം. ഭ്രൂചലനം ശിരഃകമ്പനം മുതലായവ അനുഭാവങ്ങൾ.

മൽപ്രാണാലംബഭൂതേ! പ്രിയസഖി! ജനനീനിൎവ്വിശേഷാമിമാന്താ-
മുൾപ്രേമഗ്ലാനികൊണ്ടല്ലനുദിനമിതുമൂടീ വശക്കേടസൌഞാൻ
ഇാപ്പോളെന്താപമൂലം, തവ ചെവികളിലാക്കംവിധൌ നിന്ദയോൎച്ചെ-
ന്നുൾപ്പൂവിൽക്കോപമോ കേളുദയതി മുഹുരെന്നോൎത്തുപേടിച്ചുതന്നേ.

(രാജരത്നാവലീയം ചമ്പു)

ഇഷ്ടവസ്തുവതിൻനഷ്ട-
മൈശ്വൎയ്യഭ്രംശമാദിയാൽ
൫൩ മനസ്സിൽ ജ്ജാതമാം ധ്യാന-
വികാരം ചിന്തയെന്നു പേർ

ഇഷ്ടവസ്തുവിന്റെ നാശം മുതലായവയാൽ മനസ്സിലുണ്ടാകുന്ന ധ്യാനം ചിന്ത. കാൎശ്യസന്താപാദി അനുഭാവം.



ഉത്സാഹക്കാറുണ്ടു കാണ്മതയിതേ കൃത്യങ്ങളിത്സൎവ്വവും
സത്സാരസ്യമെഴുന്ന വാക്കുമരുളിച്ചെയ്യുന്നതില്ലൊന്നുമേ
ചിത്സാരൂപ്യമെഴാൻകൊതിപ്പൊരു ജനത്തെപ്പോലെയെല്ലായ്പൊഴും
വത്സാധീശ്വര! ചിന്തകൊണ്ടുദിവസംപോക്കുന്നു കഷ്ടം! ഭവാൻ.

(ഇന്ദുമതീസ്വയംബരം നാടകം)

ശാസ്ത്രചിന്താദിയാലൊന്നു
തീൎച്ചയാക്കുവതാം മതി.

ശാസ്ത്രവിചാരം ഗുരൂപദേശം മുതലായവയാൽ ഒന്നു തീൎച്ചയാക്കുന്നതു മതി. കൃത്യത്തെ നിശ്ശങ്കം ചെയ്യുക അനുഭാവം.

അവളുടെയതിരൌദ്രവേഷമേവം
ജവമൊടു കണ്ടു കകുത്സ്ഥവംശദീപൻ
വനിതയുടെ വധേ വിരോധിയാകും
കനിവിനെ വിട്ടിതു സായകത്തൊടൊപ്പം.

(രാമ. ച. വിലാസം)

൩൩൨. ഗുൎവ്വാദിഭക്തിവിജ്ഞാനം
ബലമൎത്ഥസിദ്ധിയും
ലജ്ജയിത്യാദിയാലുണ്ടാം
ഹൃന്നിശ്ചലതയാം ധൃതി

ഗുരുഭക്ത്യാദിയാൽ ഹൃദയത്തിനുണ്ടാകുന്ന നിശ്ചലതയാകുന്നു ധൃതി. പ്രാപ്തമായ അൎത്ഥത്തിന്റെ അനുഭവം അനുഭാവം.

അരശനുമനന്തരിൽ ദീനയാമെന്നിലല്പം
തിരുവുള്ളമുള്ളവായെന്നല്ലയോ തോഴി ചൊല്ലി
അമൃതിനു സമമാമീവാക്കുകേട്ടോരെനിക്കി-
ബ്ഭുവനതലമശേഷം പുൽക്കൊടിപ്രായമായി.
(ശ്രീ. രാമവൎമ്മ കോയിത്തമ്പുരാൻ)

൩൩൩. ഇഷ്ടലാഭാദികം ഹൃൽ-
പ്രസാദം ഹൎഷനാമകം

ഇഷ്ടാവാപ്തിയാൽ മനസ്സിന്ന് ഉണ്ടാകുന്ന തെളിവു ഹൎഷം. ആശ്ലേഷം പുളകോൽഗമം മുതലായവ അനുഭാവങ്ങൾ.

അച്ഛൻ നിജാത്മജനെയും മകനച്ഛനേയും
ശിഷ്യൻ സ്വദേശികനെയും ഗുരു ശിഷ്യനേയും
ദാരങ്ങൾ വല്ലഭനെയും പതി ഭാൎയ്യയേയും
പാരം പ്രമോദമൊടു വാരികളാൽ നനച്ചു.
(ശ്രീകൃഷ്ണവിലാസം)

ഇഷ്ടമാംവസ്തുവെപ്പററി-
ച്ചിന്തയൌത്സുക്യമീരിതം

വേർപെട്ടിട്ടുള്ളതും ഇഷ്ടവും ആയ വസ്തുവിനെക്കുറിച്ചുള്ള വിചാരം ഔത്സുക്യം.

കൌമാരത്താൽ മദനോജ്ഞൻ വരനവ, നതുതാൻ ചൈത്രരാവാ, യതല്ലോ
വ്യാമീലന്മാലതിപ്പൂമണമൊടുടയ കദംബാനിലൻതൻ മഹസ്സും

കാമം തൽബ്ബാല ഞാനെങ്കിലു മിഹ രതലീലസ്സു രേവാന്തികത്തിൽ
ശ്രീമിന്നും വേതസീസദ്മതലമണയാനുള്ളിലുൽക്കണ്ഠയേൽപ്പൂ.

(സ്വന്തം)

ഇവിടെ ഇഷ്ടവും വിയുക്തവും ആയ വേതസീതരുതലത്തിന്റെ ചിന്തയാൽ ഔത്സുക്യം.

എന്നു് അധിക്ഷേപാപമാനാദി-
കൃതം ചണ്ഡതയൌഗ്ര്യമാം

അധിക്ഷേപാദികൃതമായ ചണ്ഡത്വമാകുന്നു ഔഗ്ര്യം. നേത്രരാഗം, ബന്ധനം, താഡനം മുതലായവ അനുഭാവങ്ങൾ.

ഒട്ടേറെ ഗേഹാരമാകുംഘോരാഘോരവമോടഗ്രഭാഗങ്ങൾ ചുററി-
ക്കെട്ടീടാട്ടുന്ന ഞാണാൽ സ്സട്ടയുടനെ വല്ലത്തിട്ടമിച്ചാപദണ്ഡം
ഒട്ടുക്കൊന്നായ് ഗ്രസിപ്പാനലറി രസനയെട്ടുംപ്പെട്ട മുട്ടുന്നമട്ടിൽ-
പ്പെട്ടുന്നാട്ടിപ്പിളർക്കും വികടയമമുഖത്തോടു നേരായിടട്ടേ!

(ഉത്തരരാമചരിതം)

അധിക്ഷേപാപമാനാദി
തെററുചെയ്യും ജനങ്ങളിൽ
എന്നും പ്രതിക്രിയനടത്തിടാ-
നുള്ളവാഞ്ഛയമർഷമാം

തെററു ചെയ്യുന്നവരിൽ പ്രതിക്രിയ ചെയ്യുന്നതിനുള്ള ആഗ്രഹം അമർഷം. സ്വേദം ശിരഃകമ്പം മുതലായവ അനുഭാവങ്ങൾ.

ചൊൽകൊൾക നീ സത്യഭാമേ! പെരുത്തു മദമകക്കാമ്പിലുണ്ടോ തവാത്മ-
ശ്ലാഘയും ദൂരമാസ്താമൊരു തെളിവു കെടുന്നതുണ്ടിന്നു തന്നെ
നാകത്തോല്ലാസമെന്നോടൊരു കൊഴവിഴിതല്ലിപ്പതിന്നച്യുതന്നേ-
ക്കോപ്പോത്ഭവം വരുന്ന ജന്മമരമരാകുന്നതേ വന്നുകൂടൂ.

(പാരിജാതഹരണം ചമ്പു)

വ്യായാമം നിർവ്വിചാരത്വം
മദമിത്യാദിമൂലമായ്

ശ്രമന്ന്യഹൃത്തിൻ നിമീലനാവസ്ഥ-
യത്തു നിദ്രാഭിധാനമാം

വ്യായാമാദിയാൽ ഹൃദയത്തിനുണ്ടാകുന്ന നിമീലനാവസ്ഥ നിദ്ര. ജാഡ്യം വപുസ്സങ്കോചം മുതലായവ അനുഭാവം.

നിട്ടിങ്കൽ ഞങ്ങളൊരുമിച്ചു ശയിച്ചിടുമ്പോ-
ളിഷ്ടപ്രിയൻറെ നിനവാണു കിനാവു കണ്ടു
കെട്ടിപ്പിടിച്ചുളവെനിക്കധരത്തെ നൽകി-
പ്പെട്ടന്നവനെന്നുടനെ നാവു കടിച്ചിടുന്നു.

(ശ്രീ. രാമവർമ്മ കോയിത്തമ്പുരാൻ)

ഗുണത്തിലുൾക്കടം ദോഷ-
മാരോപിപ്പതസൂയയാം.

ഗുണത്തിൽ ദോഷത്തെ ആരോപിക്കുന്നതസൂയ. അനാദരം ഭ്രൂചലനം ഇത്യാദി അനുഭാവങ്ങൾ.

നാരി താടക പാക്കിലബ്ഭൃഗുസുതൻ വിപ്രൻ മഹാധൂർത്തനാം
മാരീചൻ മൃഗമാണു പേടി പെടുവോനാബ്ബാലിയോ വാനരൻ
ധീരത്വം പെടുമേതൊരാളെ വിജയിച്ചിട്ടുണ്ടു രേ! രാമ! ദോ-
സ്സാരം നമ്മോടു വില്ലെടുത്തിവിടെ നീ കാണിക്ക കാണിക്കുടൻ.

(സ്വന്തം)

ക്രമൈ നിദ്രതന്നുടെയാധിക്യ-
മതിനാം സുഷുപ്തിയെന്നു പേർ

നിദ്രയുടെ ആധിക്യം സുഷുപ്തി. നേത്രനിമീലനം നിശ്ചലത്വം ഇത്യാദി അനുഭാവം.

കാരുണ്യമാം സുധ കലർന്നു മഹാഗമാന്ത-
സൌരഭ്യമേറു ശയനോരഗഭുക്തമുക്തം
ഭേഷായുരക്കമിയലും ഹരി തൻറെ നാസാ-
ശ്വാസാനിലൻ കളുകമോടു തുണച്ചിടട്ടേ.

(സ്വന്തം)

ശബ്ദം സ്പർശനവും നിദ്രാ-
പരിപൂർണ്ണതയാദിയാൽ

### ഉണർഹൃത്തിൽ ചൈതന്യസമ്പ്രാപ്തി-
### യുദിക്കവതു ബോധമാം

ശബ്ദാദികളാൽ ഹൃദയത്തിൽ ചൈതന്യമുണ്ടാകുന്നതു ബോധം. ശയ്യാത്യാഗാദി അനുഭാവം.

ആരാവനം വിരാമമേറ നിലയെന്നിമട്ടു ചെവിതാളിക-
ന്നാരംഭമതരസസ്വരവാദ്യഭേദമേറീടുന്ന ഗീതത്തിനാൽ
ശ്രീരാജൽശയ്യമേഷയായ പുമാനെ സൈപരം ഗ്രഹിപ്പിക്കയാ-
ധീരാഗ്രൻ നിജശയ്യ വിട്ടു ദിനകൃത്യത്തിന്നൊരുങ്ങീടിനാൻ.

(രാഘവാഭ്യുദയം)

### രാഗദ്വേഷാദിജം ചിത്ത-
### ലാഘവം ചാപലാഹ്വയം

രാഗദ്വേഷാദിനിമിത്തമുണ്ടാകുന്ന മനസ്സിന്റെ ലാഘവത്വം ചാപല്യം. പാരുഷ്യാദി അനുഭാവങ്ങൾ.

ഘോരം ഹാലാഹലത്തെച്ചൊരിയുമനിലനെപ്പുന്ന ബന്ധിക്കുമതിൽ-
ക്രൂരം തീ കോരിയിട്ടീടിന വിഷനിതതൻ വക്ത്രവും പൊള്ളു വേഗം
വൈരസ്യം ചേരുമുഗ്രം ചമ്മിലലിന തച്ചന്ദ്രബിംബം പൊടിച്ചാ-
വാരാശിക്കുള്ളിലായ് താഴ്ത്തുക സഖി! കമനെയൊന്നാശ്വസിക്കട്ടെയീ ഞാൻ

(സ്വന്തം)

വിഭാവാനുഭാവങ്ങൾ കാരണകാര്യരൂപങ്ങളാകുന്നു എന്നു പറഞ്ഞുവല്ലോ. ഒരു കാരണം മറ്റൊന്നിന്റെ കാര്യമായിബ്ഭവിക്കുന്നതുപോലെ, വിഭാവം തന്നെ മറ്റൊന്നിന്റെ അനുഭാവമായും, അനുഭാവം വിഭാവമായും ഭവിക്കുന്നു. സന്താപം ദൈന്യത്തിന്റെ വിഭാവവും ഗ്ലാനിയുടെ അനുഭാവവുമാകുന്നു. പ്രവാസം പ്രളയമോഹങ്ങളുടെ വിഭാവവും, കാർശ്യത്തിന്റെ അനുഭാവവുമാണ്. ഇതുപോലെ, ശേഷവും ചിന്ത്യം.

### ഗർവം സ്വകാന്ത്യജാതിഭാവങ്ങൾ
### മൂലം വിള്ളലെന്നിരിക്ക

രസമാംവരെയും നില്ക്കും
ഭാവം സ്ഥായ്യഭിധാനകം

സ്വജാതിയിലോ അന്യജാതിയിലോ ഉള്ള ഭാവങ്ങൾ മൂലം, ഭേദം സംഭവിക്കാതെ, അവ രസരൂപത്തിലാകുന്നതുവരെ സ്ഥിരമായിനില്ക്കുന്ന ഉത്തമഭാവത്തിനു സ്ഥായി എന്നു പേർ. ചിരകാലമായി ഹൃദയത്തിങ്കൽ സ്ഥിതിചെയ്യുന്നതും, അനുബന്ധികളോടു ചേരുന്നതും ഒടുവിൽ രസരൂപത്തെ പ്രാപിക്കുന്നതുമാണ് സ്ഥായി. നരന്മാർക്കു രാജാവു എന്നപോലെയും, ശിഷ്യന്മാർക്കു ഗുരു, എന്ന പോലെയും സർവ്വഭാവങ്ങൾക്കും സ്ഥായി മഹത്താകുന്നു. സ്ഥായി രാജാവിനെപ്പോലെയും അന്യഭാവങ്ങൾ പരിജനങ്ങളെപ്പോലെയുമാണ്.

൨൮൯ രതിഹാസ്യങ്ങളുത്സാഹം
വിസ്മയം ക്രോധവും തഥാ
ശോകം ജുഗുപ്സ ഭയവും
ശമം സ്ഥായികളൊമ്പതാം

രതി, ഹാസ്യം, ഉത്സാഹം, വിസ്മയം, ക്രോധം, ശോകം, ജുഗുപ്സ, ഭയം, ശമം, എന്നു സ്ഥായിഭാവങ്ങൾ ഒമ്പത്. ശമത്തെ ഗണിക്കേണ്ടതില്ലെന്നും അതുകൊണ്ടു സ്ഥായിഭാവങ്ങൾ എട്ടേ ഉള്ളൂ എന്നും ചില ആചാര്യന്മാർ അഭിപ്രായപ്പെടുന്നു. ഈ അഭിപ്രായത്തെ ജഗന്നാഥപണ്ഡിതർ ശക്തിയോടെ ഖണ്ഡിച്ചു സ്ഥായികൾ ഒമ്പതു എന്നു സ്ഥാപിച്ചിരിക്കുന്നു.

൨൯൦ സ്ത്രീപുമാന്മാർക്കു ചേതസ്സി-
ലന്യോന്യം സശ്രയിപ്പതായ്
പ്രേമാഖ്യമാം ചിത്തവൃത്തി-
വിശേഷം രതിയായ്വരും

സ്ത്രീപുരുഷന്മാർക്കു അന്യോന്യം മനസ്സിലുണ്ടാകുന്ന പ്രേമം എന്ന ചിത്തവൃത്തി വിശേഷമാണ് രതി.

൨൪൩ പ്രേമം മാനം പ്രണയവും
സ്നേഹവും രാഗനാമവും
രതിക്കവസ്ഥാഭേദങ്ങ-
ളാറുണ്ടാമനുരാഗവും

പ്രേമം, മാനം, പ്രണയം, സ്നേഹം, രാഗം, അനുരാഗം, എന്നു രതിക്കു ആറു അവസ്ഥാഭേദങ്ങളുണ്ടു.

൨൪൪ പ്രേമം സ്ത്രീപുരുഷർക്കുണ്ടാ-
മഭേദം ഭാവബന്ധനം

സ്ത്രീപുരുഷന്മാർക്കുണ്ടാകുന്ന അഭേദമായ ഭാവബന്ധനമാകുന്നു പ്രേമം.

ദശാവിശേഷാൽ കുടിലം
പ്രേമം താൻ മാനമെന്നതാം.

അവസ്ഥാഭേദംകൊണ്ടു കുടിലതയെ പ്രാപിച്ച പ്രേമം തന്നെ മാനം.

൨൪൫ ഭാവവിച്ഛാസമേളാടോക്ഷം
പ്രേമം പ്രണയമെന്നുപേർ

ബാഹ്യങ്ങളും ആന്തരങ്ങളുമായ ഉപചാരങ്ങളെക്കൊണ്ടു നിബദ്ധമായ ഭാവവിസ്രംഭത്തോടുകൂടിയ പ്രേമത്തിന്നു പ്രണയം എന്നുപേർ.

വിസ്രംഭമേറെക്കൈവന്നു
ദർശനാദികൾ മൂലമായ്

൨൪൬ യാതൊന്നുൾത്താരലിക്കുന്നു
തദ്ഭാവം സ്നേഹനാമകം

വിസ്രംഭം പരമകാഷ്ഠയിലെത്തിയിരിക്കുമ്പോൾ, ദർശനാദികൾ മൂലമായി യാതൊന്നു ഹൃദയത്തെ അലിയിക്കുന്നു, അതിന്നു സ്നേഹമെന്നുപേർ. പ്രൌഢം മദ്ധ്യം മന്ദം എന്നു സ്നേഹം മൂന്നുവിധം.

ദുഃഖവും സുഖമായ് ഏതിൽ—
തോന്നിക്കുന്നതു രാഗമാം.

ദുഃഖത്തെയും സുഖമായി തോന്നിക്കുന്നതു രാഗമാകുന്നു.

൫൪൭ കുസുംഭരാഗം മഞ്ജിഷ്ഠാ—
നീലീരാഗങ്ങളിങ്ങനെ
രാഗം മൂന്നുവിധത്തിലു—
ണ്ടെന്നാം ബുധർതന്മതം

കുസുംഭരാഗം മഞ്ജിഷ്ഠാരാഗം നീലീരാഗം എന്നു രാഗം മൂന്നുവിധം.

൫൪൮ കുസുംഭരാഗം വേഗത്തിൽ—
പ്പതിഞ്ഞു ഏകയാന്തേര
ഏറെത്തിളങ്ങിയെന്നാലു—
മുടനെ നാശമേല്ലുമാം.

അധികം വേഗത്തിൽ മനസ്സിൽ പതിഞ്ഞു വളരെ പ്രകാശിച്ചാലും ഉടനെതന്നെ നശിക്കുന്നതു കുസുംഭരാഗം.

൫൪൯ മഞ്ജിഷ്ഠാരാഗമാം വേഗം
പതിഞ്ഞാലും മനസ്സതിൽ
ഒരിക്കലും വിനാശത്തെ
പ്രാപിക്കാത്തു് ഭാസുരം

വേഗത്തിൽ മനസ്സിൽ പതിയുന്നു. എന്നാലും ഒരിക്കലും നശിക്കുന്നില്ല. എപ്പോഴും ശോഭിച്ചുകൊണ്ടിരിക്കയും ചെയ്യും. ഇപ്രകാരമുള്ളതാണ് മഞ്ജിഷ്ഠാരാഗം.

൫൫൦ ഏറെത്തിളങ്ങുകില്ലെന്നാ—
ലുറപ്പുള്ളതു നീലിയാം

നീലീരാഗം അധികം പ്രകാശിക്കാത്തതും ഉറപ്പുള്ളതുമാണ്. ഒരിക്കലും നശിക്കുന്നില്ല.

ഒന്നായും സൌഖ്യദുഃഖങ്ങളിലനുഗുണമാമേതുകാലത്തുമുൾപ്പൂ-
വിന്നുള്ളാശ്വാസമായും രസമതു ജരയാൽ ഭേദിയാതുള്ളതായും
പിന്നെക്കാലേന തീർത്താമറവുകളൊടുവിൽ സ്നേഹസത്തായുമെന്നും
ഭിന്നിക്കാതുള്ള പതിപ്രണയമധികപുണ്ണ്യപ്രവൃത്തിനാലേ ലഭിക്കൂ.

(ഉത്തരരാമചരിതം)

ഇതു മഞ്ജിഷ്ഠാരാഗത്തിന്നു ഉദാഹരണമാകുന്നു.

രാഗത്തിൻ പൂർണ്ണമാം രൂപ-
മനുരാഗം പ്രകീർത്തിതം

രാഗത്തിന്റെ പൂർണ്ണമായ രൂപമാകുന്നു അനുരാഗം.

കടാക്ഷം ഭ്രൂവിക്ഷേപം പ്രിയവാക്ക മുതലായവ രതിയുടെ അനുഭാവങ്ങളാകുന്നു.

൭൩൭ വാഗാദിവൈകൃതാൽ ചിത്തം
വികസിപ്പതു ഹാസ്യമാം

വാഗാദികളുടെ വൈകൃതം നിമിത്തം ഹൃദയത്തിന്നുണ്ടാകുന്ന വികാസം ഹാസ്യം. ഓഷ്ഠകപോലാദിസ്പന്ദനം അനുഭാവം.

കക്ഷ്യക്കിൻ വായുകൊണ്ടാകുലിതശിരിവരോ രാവണോ നാമ ധീമാൻ
പൊയ്യല്ലെങ്ങൾക്കിതിന്നുണ്ടൊരു പെരുമുടയോനെന്നു ചൊൽ ചൊന്ന നേരം
കക്ഷ്യൻ താൻ വന്നെത്തുകിൽ ച്ചെവകമെന വിരവിൽപ്പുഴി കപ്പിപ്പനെന്നാ-
ക്കഷ്ഠും കൊട്ടിച്ചിരിച്ചാനനുജനതു പൊരായ്കിലിതെല്ലായിലുംമേ.

(രാമായണം ചമ്പു)

ശക്തിധൈര്യാദിയിൽത്തങ്ങൾ
വിചാരിപ്പതു ചെയ്യുവാൻ
൭൩൮ ത്വരചേരും മനോവൃത്തി-
യുത്സാഹാഭിധാനമാം.

ശക്തി ധൈര്യം സഹായം മുതലായവയാൽ, തങ്ങൾ വിചാരിക്കുന്നതു ചെയ്യുവാൻ ഉള്ള സത്വരമായ മനോവൃത്തി, ഉത്സാഹം. വാഗാരംഭം മുതലായവ അനുഭാവങ്ങൾ.

വാടി തിലോത്തമേ! നിന്റെ മുഖമൊന്നു വാടീടുവാനെന്തു കാരണം
(ചൊൽകെടോ
ആടിപ്പരിചയമില്ലാത്ത നാടകമാടിപ്പുലിപ്പിക്ക വൈഷമ്യമെന്നതോ
പോടി നിനക്കെന്തു വൈഷമ്യമാരെയും പേടി നിനക്കു തരിമ്പില്ല നി-
(ർണ്ണയം
മോടി കൂട്ടിക്കൊണ്ടരങ്ങത്തു ചെന്നങ്ങു കേറിയാൽ നിന്നെജ്ജയിക്കുന്നതാ-
(രെടോ.

(ഹരിണീസ്വയംവരം തുള്ളൽ)

വിസ്മയം ചിത്തവിസ്താര-
മപൂർവ്വാലോകനാദിയാൽ

കണ്ടിട്ടില്ലാത്തതു കാണുമ്പോഴും മറ്റും മനസ്സു വിസ്തൃതമാകുന്നതു വിസ്മയം. പുളകം അനുഭാവം.

കമ്പം തെല്ലാവഹിച്ചീടില നിജകഠിനാവസ്ഥ സർവ്വം ത്യജിച്ചി-
ട്ടമ്പോ! സ്ത്രീരൂപമായെന്നവനിപതിസുതൻ രാഘവൻ ചൊന്നനേരം
അമ്പിൽ സ്വല്പം തിരിച്ചാവദനസരസിജം വൽക്കലം മാറിലിട്ടും-
കമ്പം കൂടാതെ കെട്ടി സ്വകചഭരമുടൻ കാചസ്ത്രീയെണീറ്റാൾ.

(സ്വന്തം)

ഹൃദന്യവധാക്ഷേപാദിയാൽ ചിത്ത-
ജ്വലനം ക്രോധനാമകം

വധാദിയാൽ ഹൃദയം എരിയുന്നത് ക്രോധം. ദന്തദംശനം ഭ്രൂചലനം ശരീരകമ്പനം മുതലായവ അനുഭാവങ്ങൾ.

ബന്ധുക്ഷയവ്യാപത്തു
ഭുക്തിത്യാഗാദിമൂലമായ്
ഹൃദയത്തിങ്കലുണ്ടാകും
ക്ലേശം ശോകാഭിധാനമാം

ബന്ധുക്കൾക്കു ആപത്തു സംഭവിക്കുക മുതലായവയാൽ ഹൃദയത്തിലുണ്ടാകുന്ന ക്ലേശം ശോകം. ബാഷ്പം സ്തംഭനം വൈവർണ്ണ്യം മുതലായവ അനുഭാവങ്ങൾ.

എന്നുണ്ണിയെന്നിനി വീണ്ടു കാണീടുന്നു എന്നോടവസ്ഥകളെല്ലാം പറകനീ
നിന്നുള്ളിലിവണ്ണമുണ്ടായ ശോകത്തിനിന്നെന്തു ബന്ധം വിരവോടുരചെയ്ക

കണ്ണുനീരയ്യോ പൊഴിക്കുന്നതെന്തു നീ മണ്ണിൽ വീണിങ്ങനെ കേഴുന്നതെ-
(ന്തഹോ
ഉണ്ണി! മകനേ വിഷാദം കളക നീ ദണ്ഡമെന്തെന്നതുമെന്നോടു കേൾപ്പിക്ക
(ധ്രുവചരിതം തുള്ളൽ)

അഹൃദ്യവസ്തുവിൻവീക്ഷാ-
ശ്രവണാദികൾ മൂലമായ്
൧൮൮ മനസ്സിനുണ്ടാം സങ്കോച-
സ്ഥിതി തന്നെ ജുഗുപ്സയാം

ഹൃദ്യമല്ലാത്ത വസ്തുവിനെ കാണുകമുതലായവയാൽ മനസ്സിനുണ്ടാകുന്ന സങ്കോചമാകുന്നു ജുഗുപ്സ. ഛർദ്ദ്യാദി അനുഭാവം.

നരച്ചു രോമമെല്ലാം ജരച്ചു തോലുകൾ ചുക്കി-
ച്ചുളിഞ്ഞു കണ്ണുകൾ രണ്ടു മളിഞ്ഞു മാറിടം പാരം
കിഴിഞ്ഞു മൂക്കിനോടെത്തി കഴിഞ്ഞ താടിയും ചുണ്ടും
കുഴഞ്ഞു കാലുകൾ രണ്ടും തലയിൽ രോമമില്ലെന്ന-
ല്ലുളവേ കണ്ണാടി കണ്ണാം വലിയ കഷ്ടവും വന്നു
പിടിച്ചു സന്ധുക്കൾ തോറും പുഴുത്തു ഭൂരിദുർഗ്ഗന്ധം
മുഴുത്തു മൂക്കിലെ ശ്ലേഷ്മം കൊഴുത്തു ചഞ്ചലമായി
കുഴുത്തും മുഞ്ഞിയും പിന്നെ കഴിഞ്ഞു ദേഹവും ചോര-
യണിഞ്ഞു കൈവിരലൊട്ടു മുറിഞ്ഞു വീണുകാലം
അറിഞ്ഞു തൽപ്രകാരങ്ങൾ പറഞ്ഞു കേൾക്ക വൈഷമ്യം.
(നളായണീചരിതം തുള്ളൽ)

ഘോരവസ്തുക്കൾ വീക്ഷിക്ക-
പ്പൊഴുതോ കേട്ടിടുമ്പോളോ
൧൮൯ മനസ്സിനുണ്ടാം താരള്യം
ഭയാനകമിതീരിതം

ഘോരവസ്തുക്കളെ കാണുമ്പോളോ അവയെക്കുറിച്ചു കേൾക്കുന്ന നേരമോ മനസ്സിന് ഉണ്ടാകുന്ന തരളത്വം ഭയാനകം. സ്വേദം കമ്പനം സ്തംഭം ഇത്യാദി അനുഭാവങ്ങൾ.

നായന്മാരുടനോടുന്നേര ത്തായുധമെല്ലാം വഴിയിൽപ്പോയി

അയതു പിന്നെയുമുണ്ടാക്കീടാം കായം കിട്ടുകിലതു ബഹുലാഭം
മലയുടെ ഗുഹയിൽച്ചെന്നുകടന്നാർ ചിലരന്നേരം പ്രാണഭയത്താൽ

* * *

പേടിത്തൊണ്ടൻ മറെറാരുമനുഷനോടിപ്പോം വഴിയറിയാഞ്ഞാക്കി
കാട്ടുതകത്തൊരു വാരിക്കുഴിയിൽ ച്ചാടിയൊളിച്ചുകിടന്നാനപ്പോൾ
ഉള്ളത്തിൽ ഭയമേറിയമൂലം വെള്ളത്തിൽ ച്ചിലർ ചാടിയൊളിച്ചു
വള്ളിക്കെട്ടുകൾതോറും ചെന്നതിനുള്ളിൽപ്പുക്കിതു ചിലജനമപ്പോൾ.

(ഘോഷയാത്ര - തുള്ളൽ)

ശ മം നി രീ ഹ സ്ഥി തി യാ ൽ
ഭ വി പ്പോ രാ ത്മ സം യ മം

നിരീഹസ്ഥിതിയാലുണ്ടാകുന്ന ആത്മാവിൻെറ അടക്കം ശമം.

കാന്താരണ്യപ്രദേശങ്ങളിലൊരിടമതിൽ ക്രീഡനാസക്തജന്തു-
ഭ്രാന്താന്തഃശമമൂലംകൊണ്ടലവ്യഥചിപ്പെട്ടം പർണ്ണശാലാതലത്തിൽ
ശാന്താത്മാവായ് ജടാബന്ധനമൊട്ടു തരുവിൻതോലു ചുററി ച്ചിദന്ത-
ശ്ചിന്താനന്ദേന വർത്തിപ്പതു സുഖകരമെന്നിപ്പോളും നൊപ്പതീഞാൻ.

(ശമതരംഗിണി)

രസം എന്നതു വിഭാവം അനുഭാവം സാത്വികം സഞ്ചാരി എന്നിവയെക്കൊണ്ട് ആസ്വാദ്യതയെ പ്രാപിക്കുന്ന സ്ഥായിഭാവമാണെന്നു മുമ്പു പറഞ്ഞുവല്ലോ. ഈ വിഷയത്തെ അല്പം വിസ്തരിക്കേണ്ടതു യുക്തമാകുന്നു. മനുഷ്യരുടെ ആത്മാവിനോടു സംബന്ധിച്ചു വാസനാരൂപമായി ചേൎന്നിരിക്കുന്ന ഒരു ഭാവമുണ്ട്. ഇതിനെ സ്ഥായി എന്നു പറയുന്നു. ഇതു സ്ഥൂലങ്ങളായ ചില കാരണങ്ങളോടും കാൎയ്യങ്ങളോടും ചേരുന്നു. കാവ്യങ്ങളിൽ ഈ കാരണങ്ങളെ വിഭാവങ്ങളെന്നും, കാൎയ്യങ്ങളെ അനുഭാവങ്ങളെന്നും, ഇതരഭാവങ്ങളെ സാത്വികങ്ങളെന്നും, വ്യഭിചാരികളെന്നും, പറയുന്നു. വാസനാരൂപത്തിൽ അതിസൂക്ഷ്മതയോടെ സ്ഥിതിചെയ്യുന്ന രത്യാദികളായ സ്ഥായികളെ വിശേഷേണ ഭാവനംചെയ്യിക്കുന്നവ വിഭാവങ്ങളും, അനുഭവത്തിനു വിഷയീകരിക്കുന്നവ അനുഭാവങ്ങളും, സഞ്ചരിക്കുന്നവ വ്യഭിചാരികളും, ആകുന്നു. ജലം വെ

ണ്ടതുപോലെ കൽക്കണ്ടം മുന്തിരിങ്ങാപ്പഴം കുരുമുളക് തൈര് മുതലായവയോടു ചേൎന്നു പാകവിശേഷത്തെ പ്രാപിക്കുമ്പോൾ പാനകമാകുന്നു. ഇതുപോലെ ആത്മഭാവമായ സ്ഥായി വിഭാവാദികളോടു ചേൎന്നു ആസ്വാദ്യമാകുമ്പോൾ രസമാകുന്നു. പല ഭേദങ്ങളോടുകൂടിയ സ്ഥായി അതാതിനു യോജിക്കുന്ന വിഭാവാദികളോടു ചേരുമ്പോൾ ശൃംഗാരാദിരസങ്ങൾ ഉണ്ടാകുന്നു. ഭാഷാഭൂഷണത്തിൽ ഇപ്രകാരം പറയുന്നു. "ആരെ ആലംബിച്ചു (ആശ്രയിച്ചു വിഷയമാക്കിയിട്ടു) രത്യാദി ഉദിക്കുന്നു. അതു ആലംബനവിഭാവം. ഉദിതമായ രത്യാദിയെ ഏതു് ഉദ്ദീപിപ്പിക്കുന്നു, തെളിച്ചു പ്രകാശിപ്പിക്കുന്നു അതു് ഉദ്ദീപനവിഭാവം. ആദ്യത്തേതു് തൎക്കശാസ്ത്രപ്രസിദ്ധമായ സമവായികാരണം. രണ്ടാമത്തേതു നിമിത്തകാരണം. നായികാനായകന്മാർ ആലംബനം. ആലംബനത്തിന്റെ സൌന്ദൎയ്യാദികളും ചന്ദ്രികാമലയമാരുതാദിതടസ്ഥവസ്തുക്കളും ഉദ്ദീപനം. അനുഭാവവും ബാഹ്യം ആഭ്യന്തരം എന്നു രണ്ടുവിധം. അന്തഃകരണത്തെ സ്പൎശിക്കുന്ന സ്തംഭപ്രളയരോമാഞ്ചാദികൾ ആഭ്യന്തരം. ഇവയ്ക്കു സാത്വികങ്ങളെന്നു പേർ. കടാക്ഷവിക്ഷേപാദിചേഷ്ടകൾ ബാഹ്യം. രത്യാദികളെ അനുഭവപ്പെടുത്തുന്നതിനാൽ ഇവയ്ക്കു് അനുഭാവങ്ങളെന്നു പേർ. രത്യാദിസ്ഥായിഭാവങ്ങളെ സഹകാരികളായി നിന്നു പോഷിപ്പിക്കുന്ന ചിന്താഗ്ലാനിശങ്കാദികളായ വികാരങ്ങൾ സഞ്ചാരികൾ. ലോകത്തിൽ ദുഷ്യന്താദിനായകന്മാൎക്കു ശകുന്തളാദികളായ ആലംബനകാരണങ്ങളാലുദിച്ചു, മന്ദമാരുതചന്ദ്രികാദികളായ ഉദ്ദീപനകാരണങ്ങളാൽ ഉദ്ദീപിതമായി, അശ്രുപാതാദികാൎയ്യങ്ങളാൽ അനുഭവപ്പെട്ടു്, ഉൽക്കണ്ഠാദി ചിത്തവൃത്തികൾ നിലനില്ക്കുന്നു. ഈ കാരണകാൎയ്യസഹകാരികൾക്കു കവിവാക്യത്തിലോ നാടകാഭിനയത്തിലോ ഉണ്ടാകുന്ന പ്രതിബിംബങ്ങളാണു് മുറയ്ക്കു വിഭാവാനുഭാവവ്യഭിചാരികൾ. ഇവയാൽ ഉളവായി തെളിഞ്ഞു ബോധപ്പെട്ട വല്ല

ന്നുവരുന്ന രത്യാദിചിത്തവൃത്തികൾക്കു സഹൃദയഹൃദയത്തിലുണ്ടാകുന്ന പ്രതിബിംബമാണു് രസം.”

ഇപ്രകാരമുള്ള കാവ്യരസത്തെ ആസ്വദിക്കുന്ന സന്ദർഭത്തിൽ സഹൃദയന്മാർക്കു പരമമായ ആഹ്ലാദം ഉണ്ടാകുന്നു. ഈ ആഹ്ലാദം ബ്രഹ്മാനന്ദനിർവിശേഷമായി പറയപ്പെടുന്നു. ഈ ആഹ്ലാദം അനുഭവിക്കുന്ന സന്ദർഭത്തിൽ മനസ്സു രജസ്തമോവിരഹിതമായിബ്ഭവിക്കുന്നു. അപ്പോൾ മനസ്സിൽ സത്വത്തിന്റെ പ്രകാശം മാത്രമേ ഉണ്ടാകുന്നുള്ളു. ഈ സന്ദർഭത്തിൽ ഒരു എതിർവാദമുണ്ടാകാം. ശോകരസപ്രധാനമായ ഒരു കാവ്യം വായിക്കുമ്പോഴോ, നാടകം കാണുമ്പോഴോ, മനസ്സിൽ വ്യസനം ഉണ്ടാകുന്നു. അതുപോലെ കാവ്യങ്ങൾ ഭയബീഭത്സവികാരങ്ങളേയും ജനിപ്പിക്കുന്നു. ഇപ്രകാരമുണ്ടാകുന്ന ശോകഭയാദിവികാരങ്ങൾ ആനന്ദമയങ്ങളല്ല. അതുകൊണ്ടു രസാനുഭവത്തിൽ പരമാനന്ദമുണ്ടാകുന്നതായി പറയുന്നതു വാസ്തവമല്ല. ഈ എതിർവാദത്തിനു ബലമുണ്ടാകുവാൻ പ്രയാസമാണു്. ശൃംഗാരരസപ്രധാനമായ കാവ്യത്തിൽനിന്നും, എന്നപോലെതന്നെ കരുണാദിപ്രചുരങ്ങളായവയിൽനിന്നും, കേവലം ആഹ്ലാദം അനുഭവിക്കുന്നു. ആനന്ദം ഉണ്ടാകുന്നതുപോലെ ശോകവും ഭവിക്കുന്നു എന്നു തോന്നുന്നു എങ്കിൽ ആ വ്യസനം ആനന്ദത്തെ പ്രതിബന്ധിക്കുന്നില്ല. അന്ത്യത്തിൽ ആനന്ദജനകവുമായിരിക്കുന്നു. പാനകത്തിലുള്ള എരിവുരസം രുചിയെ വർദ്ധിപ്പിക്കുന്നു. ഇതുപോലെ മുമ്പു പറഞ്ഞ വ്യസനാദിവികാരങ്ങൾ ആഹ്ലാദമയങ്ങളായി പരിണമിക്കുന്നതേയുള്ളു. ലൌകികങ്ങളായ ശോകാദികളിൽനിന്നും കാവ്യങ്ങളിലേവയ്ക്കുള്ള പ്രധാനവ്യത്യാസമിതാണു്. ലൌകികങ്ങൾ എന്നപോലെ കാവ്യത്തിലെ ശോകാദികളും ദുഃഖമയങ്ങളാണെന്നുവരികിൽ തദ്വിധകാവ്യങ്ങളിൽ ആർക്കും അഭിരുചി ഉണ്ടാകുന്നതല്ലല്ലോ. രാമായണഭാരതാദിപ്രബന്ധങ്ങൾ ദുഃഖജനകങ്ങളായിത്തന്നെയിരിക്ക

ണം. എന്നാൽ വാസ്തവം അപ്രകാരമല്ലെന്നുള്ളതിനു സഹൃദയഹൃദയത്തിന്റെ അനുഭവംതന്നെ സാക്ഷിയാകുന്നു.

നാടകങ്ങളിൽ രത്യാദികൾ ശ്രീരാമനളാദിനായകന്മാരിലാണ് സ്ഥിതിചെയ്യുന്നത്. ഈ നായകന്മാർ അവിടെയില്ലെങ്കിലും വേഷഭൂഷണഭാഷാദികളെക്കൊണ്ടു തദ്രൂപതയെ പ്രാപിക്കുന്ന നടന്മാരിൽ സാമാജികന്മാൎക്കു തന്മയത (രാമാദിഭാവം) തോന്നുന്നു. അപ്പോൾ, ഒരു കയറിൽ വാസ്തവമായി സൎപ്പത്വമില്ലെങ്കിലും, അതു സൎപ്പമാണെന്നു വിചാരിച്ചു ഭ്രമിക്കുമ്പോൾ, ഭയാദിവികാരങ്ങൾ ഉണ്ടാകുന്നതുപോലെ, രസം ഉത്ഭവിക്കുന്നു.

രസമൊമ്പതു ശൃംഗാര-
ഹാസ്യവീരാത്ഭുതങ്ങളും
ഏദവ രൌദ്രം കരുണബീഭത്സ-
ശാന്താഖ്യങ്ങൾ ഭയാനകം

ശൃംഗാരം ഹാസ്യം വീരം അത്ഭുതം രൌദ്രം കരുണം ബീഭത്സം ശാന്തം ഭയാനകം എന്നു രസം ഒമ്പതുവിധം. ഇവിടെ പറഞ്ഞ ഒമ്പതെണ്ണം കൂടാതെ വത്സലം എന്നൊന്നിനെക്കൂടി കല്പിച്ചു രസം പത്തുണ്ടെന്നു ചില ആചാൎയ്യന്മാർ പറയുന്നു. ഉദാത്തം ഉദ്ധതം ഭക്തി കാൎപ്പണ്യം എന്നിവയേയും പ്രത്യേകം രസങ്ങളായി ഗണിക്കണമെന്നു മററു ചിലൎക്കു അഭിപ്രായമുണ്ടു. ഇവ എല്ലാം (ഉദാത്താദികൾ) ശൃംഗാരാദിയിൽ ഉൾപ്പെടുന്നു എന്നും, അതുകൊണ്ടു പ്രത്യേകം ഗണിക്കേണ്ടതായിട്ടില്ലെന്നും, ഇതാണു അധികം പേരുടേയും മതം. അതുകൊണ്ട് രസം ഒമ്പതു എന്നുതന്നെ സിദ്ധമാകുന്നു.

മന്മഥോദ്ഭേദമാം ശൃംഗ-
മിതിൻ കാരണമായതു
ഏദവ്വ ശൃംഗാരാഖ്യം രസം സിദ്ധം-
പ്രാധാന്യമിതിനേററവും

ശൃംഗശബ്ദത്തിന്നു കാമദേവനെ ഉൽബ്ബോധിപ്പിക്കുന്നതു എന്നു അൎത്ഥം. ഇതിന്നു ഹേതുവായതു ശൃംഗാരം. ശൃംഗാരത്തിന്നു മറ്റു രസങ്ങളെക്കാൾ ഹൃദയാഹ്ലാദജനകത്വം നിമിത്തം പ്രാധാന്യം സിദ്ധമാകുന്നു.

ശൃംഗാരം വിപ്രലംഭാഖ്യം-
ദ്വേധാ സംഭോഗമിങ്ങനെ

വിപ്രലംഭം സംഭോഗം എന്നു ശൃംഗാരം രണ്ടുവിധം.

ഫഠൻ ചിത്താനുരാഗം കൈക്കൊള്ളും-
സ്ത്രീപുമാന്മാൎതങ്ങളിൽ
സമ്പ്രാപ്തികലരാത്തുള്ള-
നിലയാം വിപ്രലംഭകം

അന്യോന്യം അനുരാഗത്തോടുകൂടിയ സ്ത്രീപുരുഷന്മാൎ സംഭോഗം ലഭിക്കാതിരിക്കുന്ന അവസ്ഥയാണു വിപ്രലംഭം.

ഫന്നാം പൂൎവ്വാനുരാഗം മാനാഖ്യം-
പ്രവാസകരുണങ്ങളും
നാലുമാതിരിയുണ്ടാകും
വിപ്രലംഭം പ്രകീൎത്തിതം.

പൂൎവ്വാനുരാഗം മാനം പ്രവാസം കരുണം എന്നു വിപ്രലംഭം നാലുവിധത്തിലുണ്ടു്.

ഫന്നഫ ദൎശനാദികളാലുണ്ടാം-
പ്രേമത്തിൻ പൂൎവ്വമാം സ്ഥിതി
പൂൎവ്വാനുരാഗമെന്നായി-
പ്പേർ ചൊല്ലും വിപ്രലംഭമാം

ദൎശനംകൊണ്ടും ശ്രവണംകൊണ്ടും ഉണ്ടാകുന്ന പ്രേമത്തിന്റെ, സംഗമനത്തിന്നു മുമ്പുള്ള സ്ഥിതിയെ, പൂൎവ്വാനുരാഗവിപ്രലംഭമെന്നു പറയുന്നു.

എന്നു അഭിലാഷം വിചിന്താനു-
സ്മൃതിയും ഗുണകീർത്തനം
ഉദ്വേഗവും വിലാപാഖ്യ-
മുന്മാദം വ്യാധിജാഡ്യവും
എന്നു പൂർവ്വാനുരാഗത്തിനുണ്ടാം-
മൃതിയും പത്തവസ്ഥകൾ

അഭിലാഷം വിചിന്ത അനുസ്മൃതി ഗുണകീർത്തനം ഉദ്വേഗം വിലാപം ഉന്മാദം വ്യാധി ജാഡ്യം മൃതി എന്നു പൂർവ്വാനുരാഗവിപ്രലംഭത്തിനു പത്തവസ്ഥകൾ ഉണ്ടു്.

സങ്കല്പം മൂലമുണ്ടാകു-
മിച്ഛയാമഭിലാഷകം

സങ്കല്പം മൂലം ഉണ്ടാകുന്ന ഇച്ഛയാകുന്നു അഭിലാഷം. വിജനസ്ഥിതി മൌനം മുതലായവ അനുഭാവങ്ങൾ.

എന്നു് പലമാതിരി ചിത്തത്തി-
ലുണ്ടാമൂഹം വിചിന്തയാം

പലവിധമായി മനസ്സിലുണ്ടാകുന്ന ഊഹമാകുന്നു വിചിന്ത. ശയ്യാപരിവർത്തനാദി അനുഭാവം.

മുമ്പുണ്ടായിട്ടുമർത്ഥത്തിൻ-
പരാമർശമനുസ്മൃതി

മുമ്പു അനുഭവിച്ചിട്ടുള്ള കാര്യങ്ങളെ പരാമർശിക്കുന്നതു അനുസ്മൃതി. ധ്യാനനിശ്വാസാദി അനുഭാവം.

എന്നു സൌന്ദര്യാദിഗുണൌഘത്തെ-
ക്കീർത്തിക്ക ഗുണകീർത്തനം

സൌന്ദര്യാദിഗുണങ്ങളെ വർണ്ണിക്കുന്നതു ഗുണകീർത്തനം. രോമാഞ്ചാദി അനുഭാവം.

ഉദ്വേഗം ഹൃദയത്തിങ്ക-
ലുത്ഭവിക്കുമിളക്കമാം

മനസ്സിന്റെ കമ്പനമാകുന്നു ഉദ്വേഗം. ചിന്താസന്താപനിശ്വാസാദികൾ അനുഭാവം.

എന്നർത്ഥമില്ലാതെയോരോന്നു-
ചൊല്ലുന്നതു വിലാപകം

അസംബന്ധം പലതും പറയുന്നതു വിലാപം. സ്ഥിരതയില്ലാത്ത ചേഷ്ട അനുഭാവം.

ഉന്മാദമൊന്നിൽ മറ്റൊന്നാ-
ണെന്ന ബുദ്ധി ജനിപ്പതാം

ഒന്നിനെ വേറെ ഒന്നായി തോന്നുന്നതു ഉന്മാദം. അകാരണസ്മിതാദി അനുഭാവം.

എന്നേ വ്യാധി തന്നിഷ്ടലാഭത്തി-
ന്നഭാവാലുള്ള സങ്കടം

ഇഷ്ടം ലഭിയ്ക്കായ്ക നിമിത്തം ഉണ്ടാകുന്ന ശോകം വ്യാധി.

ഇഷ്ടാനിഷ്ടങ്ങളെത്തെല്ലു-
മറിഞ്ഞിടായ്ക ജാഡ്യമാം

ഇന്നതിഷ്ടമെന്നും ഇന്നതു അനിഷ്ടമെന്നും അറിയാതിരിക്കുന്നതു ജാഡ്യം. ചോദിച്ചാൽ ഉത്തരം പറയുക, നേരെ നോക്കുക, പറഞ്ഞാൽ കേൾക്കുക, മുതലായവയൊന്നും ഈ ദശയിൽ ചെയ്കയില്ല. വൈവർണ്ണ്യം അംഗശൈഥില്യം മുതലായവ അനുഭാവം.

എന്നവ്വതത്താൽ കൃതപ്രതികാരാൽ-
ഭവിയ്ക്കായ്കിൽ സമാഗമം
മരിപ്പതിന്നായുദ്യോഗ-
മേല്പതാം മൃതിനാമകം

അതാതിന്നു ചെയ്യപ്പെടുന്ന പ്രതികാരങ്ങളെക്കൊണ്ടു ഇഷ്ടാവാപ്തി ലഭിച്ചില്ലെങ്കിൽ മരണത്തിന്നു ഉദ്യോഗിക്കുന്നതു മൃതി. മരണത്തിന്നുള്ള ഉദ്യോഗത്തെയല്ലാതെ മൃതിയെ വർണ്ണിക്കരുതു. അങ്ങിനെ ചെയ്താൽ രസം മാറി കരുണമാകുന്നു.

ഇവിടെ പറഞ്ഞ ദശകൾക്കു ചില ഉദാഹരണങ്ങൾ താഴെ ചേൎക്കുന്നു.

വിചിന്തയ്ക്കു:—

തൂമ തിരണ്ടുനിന്നോമന്മുഖം തന്നെ-
ക്കാമിച്ചുനോക്കിയിരിക്കുന്നേരം
എന്നുടെ കണ്ണിണ തങ്ങളിൽക്കൂടീതോ
എങ്കിൽ നരുങ്ങു വെറുത്താലും നീ
കാലികൾപിന്നാലെ കാലം പുലരുമ്പോൾ
ബാലകന്മാരുമായ് പോകുന്നേരം
പിന്നാലെ പിന്നെങ്ങൾ പോന്നങ്ങു പൂമേനി
നിന്നിലെ നോക്കി കൊതിക്കുന്നേരം
കാട്ടാമറത്തു നീ പോംമുമ്പേ നിമ്പിമ്പേ
ചാട്ടുന്ന കണ്ണു മയങ്ങീതോ താൻ
നേരററ കാന്തി കലൎന്നോരു നീ മെല്ലെ
ചാരത്തുവന്നു നിന്നെങ്ങൾ മെയ്യേ
കോമളക്കൈകൊണ്ടു തൊട്ടോരു നേരത്തു
കോൾമയിർക്കൊള്ളാതെ യുണ്ടോ കണ്ടു
അമ്പോടു നമ്മിൽത്തഴുകുന്ന നേരത്തു
മുമ്പിലെക്കൈകളഴിഞ്ഞിതോ താൻ
നൎമ്മത്തിലിങ്ങനെ ചുംബിക്കുംനേരത്തു
നിന്മുഖമിന്നേരെ വന്നിതോ ചൊൽ.

(കൃഷ്ണഗാഥ)

അനുസ്മൃതിക്കു;

കല്യാണാംഗീ കതിപയപദാന്യേവ പോയിട്ടകസ്മാൽ
പുല്ലിന്റഗ്രം പദതളമി തറച്ചെന്നപോൽ നിന്നുകൊണ്ടാൾ
ചൊല്ലാമല്ലോ തരുനിരയതിൻശാഖകൾകൊണ്ടുടക്കി-
ട്ടല്ലെന്നാലും മരവിരി വിടീക്കുന്നപോൽ പിന്തിരിഞ്ഞാൾ.

(ഭാഷാശാകുന്തളം)

ഗുണകീൎത്തനത്തിനു;

ചന്തംതകം ചികുരവും ചലചില്ലിലീലാ-
വിന്യാസവും ഗുണനിധേ നയനേ ച ദീൎഘ-
ഉന്നിദ്രവാസ്മലരുമമ്മണികുണ്ഡലശ്രീ-
മിന്നും കവിൾത്തടവുമോൎത്തു സമാകുലാ ഞാൻ

ഓമൽക്കഴുത്തു മുരഗേശപരദീൎഘപാണി-
ശ്രീമൽഭുജങ്ങളു മുരഃസ്ഥലവും വിശാലം
ക്ഷൌമാംബരാവൃതകടീതടബദ്ധകാഞ്ചി-
ദാമത്തെയും നിഭൃതമോൎത്തു സമാകുലാ ഞാൻ.

(ബാണയുദ്ധം ചമ്പു)

വിലാപത്തിന്ന;

പിച്ചകമേ നീ ചൊല്ലച്ചപ്പൃതൻ വന്നുനി-
ന്നിച്ഛയിൽ നിന്നെ ത്തഴുകിനാനോ
മൊട്ടുകളാകിന കോൾമയിർക്കൊണ്ടിതാ
വട്ടത്തിൽ നിന്മെയ്യിൽ കാണാകുന്നു
മല്ലികമേ നീയ മ്മല്ലവിലോചനൻ
മെല്ലെ വരുന്നതു കണ്ടീലല്ലീ
വാഞ്ഛിതമായ നിമ്പൂക്കളിലിന്നവൻ
പുഞ്ചിരി തൂകിനാനെന്നു തോന്നും
മുല്ലേ ഞാൻ നിന്നോടു മെല്ലെ പ്പറഞ്ഞാലെ-
ന്നല്ലൽ കെടുമാറു ചൊല്ലണം നീ.

(കൃഷ്ണഗാഥ)

ഉന്മാദത്തിന്ന;

സുമം തദീയസായകം ഹിമാംശുശങ്കരശ്മി പോൽ
ഭ്രമം ജഗത്തിലിത്തരം പ്രമാ മഹിച്ഛമാദൃശാം
വമത്യസൌ ഹുതാശനം ഹിമച്ഛലേന രശ്മിഭി-
സ്സുമപ്യനംഗ വജ്രവൽ സുമാശുഗാൻ വിമുഞ്ചസി.

(ഭാഷാശാകുന്തളം)

മരണോദ്യോഗത്തിന്ന;

ദിക്കാകെ ഭ്രമരങ്ങൾ ഹുങ്കൃതി മുഴക്കീടട്ടെ! നൽച്ചന്ദനം
നിൽക്കും വന്മല വിട്ടുവന്നു വിചരിക്കട്ടേ! മരുൽപ്പോതവും
ഉൽക്കർഷത്തൊടു പഞ്ചമം പികകുലം പാടട്ടെ! മാങ്കൊമ്പിലും-
ക്കാൎശ്യംപെടുമഗ്നിയൊക്കമസുവും പോകട്ടേ! പോകട്ടേ! മേ.

(സ്വപ്നം)

൧൩൯ ഈപ്സിതാലിംഗനാദിക്കു വിരോധം ചെയ്യുമാനമാം

ഇഷ്ടംപോലെയുള്ള വ്യാപാരങ്ങളെ ചെയ്യുന്നതിന്നു വിരോധം മാനമാകുന്നു.

മാനം സഹേതു നിർഹേതു-
വെന്നു രണ്ടു വിധത്തിലാം
൧൭൪ അന്യാസംഗം പ്രിയൻ ചെയ്കി-
ലുണ്ടാമീർഷ്യ സഹേതുകം

സഹേതു, നിർഹേതു എന്നു മാനം രണ്ടു വിധത്തിലാകുന്നു. ഭർത്താവു അന്യാസക്തനായി കാണപ്പെട്ടപ്പോൾ ഉണ്ടാകുന്ന ഈർഷ്യ സഹേതുകം.

സ്മിതാദിയാൽ ശമം പ്രാപി-
പ്പതു നിർഹേതു നാമകം

സ്മിതാദികളെക്കൊണ്ടു അടക്കമുണ്ടാകുന്നതു നിർഹേതുകമാനം.

യഥായോഗ്യം പ്രകല്പിക്കാം
സാമഭേദങ്ങളാലുമേ
ദാനപ്രണാമങ്ങളുമ-
ങ്ങുപേക്ഷാഥ രസാന്തരം.
൧൭൫ ഇവയാൽ പ്രണശിക്കുന്നു
മാനം ഹേതുജമായതു

സഹേതുവായ മാനം, യഥായോഗ്യം ചെയ്യുന്ന സാമം, ഭേദം, ദാനം നമനം, ഉപേക്ഷ, രസാന്തരം, ഇവയാൽ ശമിക്കുന്നു.

പ്രിയമാമുക്തിയെച്ചൊൽക-
യതു താൻ സാമമെന്നതു

ഇഷ്ടമായ വാക്ക പറയുന്നതു സാമം.

൧൭൬ ഭേദം സഖ്യാദിയാലുണ്ടാ-
മുപാലംഭപ്രയോഗമാം

സഖ്യാദികളെക്കൊണ്ടു ചെയ്യുന്ന ഉപാലംഭപ്രയോഗമാണ് ഭേദം.

വ്യാജത്താലെടുത്തു ഭൂഷാദി-
കൊടുക്കവതു ദാനമാം.

കളവോടുകൂടി ഭൂഷണാദികൾ കൊടുക്കുന്നതു ദാനം.

എരെ പാദപ്രണാമം നമനം

പാദങ്ങളിൽ നമസ്കരിക്കുന്നതു നമനം.

തൂഷ്ണീസ്ഥിതിയുപേക്ഷയാം

തൂഷ്ണീയോടുകൂടിയിരിക്കുന്നതു ഉപേക്ഷണം.

രസാദിയാകസ്മികമാ-
യെല്ലതാകും രസാന്തരം.

അകാരണമായി മറ്റു രസത്തെ കല്പിക്കുന്നതു രസാന്തരം.

അന്യാസക്തനായ ഭർത്താവിനെക്കുറിച്ചു നായികക്കു ഉണ്ടാകുന്ന ഈർഷ്യയാകുന്നു മാനം. ഇതുനിമിത്തം ചുംബനാശ്ലേഷാദികളായ ഇഷ്ടവ്യാപാരങ്ങൾക്കു വിരോധം കാണിക്കുന്നു. മാനം കാരണത്തോടുകൂടിയും അല്ലാതെയും രണ്ടുവിധം ഉണ്ടാകും. സാമാദിയാൽ സഹേതുവും, സ്വയംഗ്രഹാശ്ലേഷം സ്മിതം ഇത്യാദിയാൽ നിർഹേതുവും, ശമിക്കുന്നു.

എന്നെ പൂർവ്വസക്തർയുവാക്കന്മാ-
രോരോ ദേശാന്തരങ്ങളിൽ
സഞ്ചരിക്കുകയാലുണ്ടാം
പ്രവാസവിപ്രലംഭകം.

പൂർവ്വസക്തന്മാരായ കാമുകന്മാർ കാര്യാന്തരങ്ങൾക്കായി മറ്റു ദിക്കുകളിൽ പോയി താമസിക്കുന്നതു പ്രവാസവിപ്രലംഭം.

൫൭ ഒരാൾ തൻ മരണാൽ പിന്നീ-
ടായാളുണ്ടാമിടുംവരെ
ഉണ്ടാം വേർപാടു കരുണ-
വിപ്രലംഭം പ്രകീർത്തിതം.

നായികാനായകന്മാരിൽ ഒരാൾ മരിച്ചാൽ പിന്നീടു ആ ആൾ ഉണ്ടാകുന്നതുവരെയുള്ള വേർപാടു കരുണവിപ്രലംഭം. കാമദേവൻ ദഹിച്ചതിനുശേഷം രണ്ടാമതു ജനിക്കുന്നതുവരെയുള്ള രതിയുടെ വിരഹം (കുമാരസംഭവം) കരുണവിപ്രലംഭമാകുന്നു. ഉദാഹരണം ഉത്തരരാമചരിതം നാടകം. കരുണവിപ്രലംഭത്തിനും കരുണത്തിനും ഗണനീയമായ വ്യത്യാസമുണ്ട്. മരിച്ച ആൾ പിന്നീടു ജനിക്കുന്നില്ലെങ്കിൽ അപ്രകാരമുള്ള വേർപാടു കരുണം. രഘുവംശം എട്ടാംസർഗ്ഗം ഉദാഹരിക്കപ്പെടാം. വിപ്രലംഭത്തിനു സ്ഥായി രതി; അതു പിന്നീടു സമാഗമത്തിനു ഹേതുവാകുന്നു. കരുണവിപ്രലംഭത്തിനു സ്ഥായി ശോകമാണ്.

൫൮. ചുംബനസ്പർശനാശ്ലേഷാ-
ധരപാനാദിയുക്തമാം
യുവാക്കളുടെ സംയോഗാ-
വസ്ഥാ സംഭോഗനാമകം.

യുവാക്കന്മാരുടെ ചുംബനാദിയുക്തമായ സംയോഗം സംഭോഗശൃംഗാരമാകുന്നു.

൫൯. സംക്ഷിപ്തമഥ സങ്കീർണ്ണം
സമ്പന്നാഖ്യം സമൃദ്ധിമാൻ
പൂർവ്വാനുരാഗാദിഭവം
സംഭോഗം നാലുമാതിരി.

ഇതു, സംക്ഷിപ്തം, സങ്കീർണ്ണം, സമ്പന്നം, സമൃദ്ധിമാൻ എന്നു നാലുവിധം ഉണ്ട്. ഇവ യഥാക്രമം പൂർവ്വാനുരാഗാദിയിൽനിന്നും ഉണ്ടാകുന്നു.

൧൮൦ ഭയത്രപാദികൈക്കൊണ്ടി-
ട്ടുപചാരങ്ങളൊക്കെയും
സംക്ഷേപിച്ചു യുവാക്കന്മാർ
ചെയ്കസംക്ഷിപ്തമായ്വരും.

പേടി, ലജ്ജ മുതലായ വികാരങ്ങൾ നിമിത്തം, യുവാക്കന്മാർ ഉപചാരങ്ങളെ ചുരുക്കിച്ചെയ്യുന്നതു, സംക്ഷിപ്തം.

൧൮൧ സവ്യളീകമതായുണ്ടാം
സ്മരണാദിനിമിത്തമായ്
സംഭോഗമുണ്ടാംസങ്കീർണ്ണ-
മല്പം പുഷ്പേഷുപേശലം.

വ്യളീകസ്മരണാദിയാൽ സങ്കീർണ്ണസംഭോഗമുണ്ടാകുന്നു.

൧൮൨ പ്രോഷിതപ്രാപ്തർതൻയോഗം
സമ്പന്നം നിർഭയാദികം

പ്രോഷിതന്മാരായിരുന്നു പിന്നിട്ടു സമാഗമത്തെ പ്രാപിച്ച യുവാക്കന്മാരുടെ ഭയരഹിതമായ യോഗമാണ് സമ്പന്നം.

പുനരുജ്ജീവിതം ഭോഗ-
വൃദ്ധിയാകും സമൃദ്ധിമാൻ

ഉജ്ജീവിതമായ ഭോഗാഭിവൃദ്ധി സമൃദ്ധിമാൻ;

പുൽകിക്കൊണ്ടാളുറക്കെ പ്പുനരപി മണിവാ നൽകിനാൾ മെല്ലെ മെല്ലെ
കാമക്കൂത്തിന്നണഞ്ഞാൾ മദനപരവശാ കാന്ത കൈമെയ്മറന്നാൾ
വീണാളൊട്ടേ വിയർത്താൾ വിവശമരുതെടായെന്നെ വീയെന്നിരന്നാ-
ളെന്മാറിൽപ്പോന്നുവീണു പുരികുഴലകമേ മാഴ്കിനാളുണ്ണിനങ്ങ

(ലീലാതിലകം)

ശൃംഗാരത്തിനു ദക്ഷിണാദിനായകന്മാർ ആലംബനവും, ചന്ദ്രികോദ്യാനാദികൾ ഉദ്ദീപനവും, ഭ്രൂവിക്ഷേപാദികൾ അനുഭാവവും, ആകുന്നു. എല്ലാ സാത്വികങ്ങളും, മരണം ഒഴിച്ചുള്ള വ്യഭിചാരികളും, യുക്തമാണ്. ശൃംഗാരരസത്തി

ൻെറ ദൈവതം വിഷ്ണുവും, വർണ്ണം ശ്യാമവും, സ്ഥായി രതിയും, ആകുന്നു. രസങ്ങളിൽ ശൃംഗാരത്തിനു അധികം മാധുർയ്യം കൂടുന്നു. സംഭോഗത്തേക്കാൾ മധുരതരമാണ് വിപ്രലംഭശൃംഗാരം; അതിലും മധുരമാകുന്നു കരുണം.

൨൮൩. ഭാഷണാകൃതിചേഷ്ടാദി-
വികാരങ്ങൾ നിമിത്തമായ്
ഹൃത്തിനുണ്ടാം വികാസത്തിൻ-
ഭാവം ഹാസ്യാഭിധാനമാം.

വാക്ക് ആകൃതി ചേഷ്ട മുതലായവയുടെ വികാരങ്ങൾ നിമിത്തം,മനസ്സിനുണ്ടാകുന്ന വികാസമാകുന്നു ഹാസ്യം. സ്മിതം ഹസിതം വിഹസിതം അവഹസിതം അപഹസിതം അതിഹസിതം എന്നു ഹാസ്യം ആറുവിധമുണ്ട്. അല്പം നയനവികാസത്തോടും അധരസ്പന്ദനത്തോടും കൂടിയതു സ്മിതവും, കുറച്ചു ദന്തപ്രകാശസഹിതമായതു ഹസിതവും, മധുരസ്വരത്തോടുകൂടിയതു വിഹസിതവും, അംസശിരഃകമ്പനത്തോടുകൂടിയത് അവഹസിതവും, കണ്ണുകളിൽ അസ്രത്തോടുകൂടിയത് അപഹസിതവും, ആകുന്നു.

ഹാസത്തിനു വികൃതഭാഷണാദികളോടുകൂടിയ ആൾ ആലംബനം; തച്ചേഷ്ടകൾ ഉദ്ദീപനം; അക്ഷിവികാസം വദനസ്മേരത മുതലായവ അനുഭാവം; നിദ്രാലസ്യാദികൾ വ്യഭിചാരികൾ; നിറം വെളുപ്പ്; ദൈവതം ശിവഭൂതങ്ങൾ; സ്ഥായി ഹാസം; ഹാസ്യത്തിൽ ഗ്ലാനി ഹർഷം ചപലത ശ്രമം മുതലായവ മാത്രമേ ഭവിക്കയുള്ളൂ.

൨൮൪. ഉത്സാഹം സ്ഥായിയായുള്ള
രസം വീരാഭിധാനകം

ഉത്സാഹമാകുന്ന സ്ഥായിയോടുകൂടിയ രസം വീരം. വിജേതവ്യാദി ആലംബനവും,തച്ചേഷ്ടാദി ഉദ്ദീപനവും,സഹായാന്വേഷണാദി അനുഭാവവും, ധൃതി മതി ഗർവം സ്മൃതി ത

ഷം രോമാഞ്ചം എന്നിവ വ്യഭിചാരികളും, ആകുന്നു. വീരത്തിന്റെ ദൈവതം മഹേന്ദ്രനും, രൂപം ഹേമവർണ്ണവും, ആണ്. യുദ്ധവീരം ദാനവീരം ദയാവീരം എന്നു വീരത്തിനു മൂന്നു ഭേദങ്ങൾ ഉണ്ട്. യുദ്ധവീരത്തിൽ ഹർഷഗർവ്വാമോദാദികൾ വ്യഭിചാരികളാകുന്നു. സഹായമില്ലെങ്കിലും യുദ്ധേച്ഛയുണ്ടാകുന്നു. സമരത്തിങ്കൽനിന്നു പലായനം ചെയ്യുന്നില്ല. ദാനവീരത്തിങ്കൽ ധൃതി ഹർഷം മതി മുതലായവ വ്യഭിചാരികൾ. വാക്കും വീക്ഷണവും സ്മിതത്തോടുകൂടിയിരിക്കും. ദയാവീരത്തിങ്കൽ ധൃതി മതി മുതലായവ വ്യഭിചാരികൾ;

വി സ്മ യം സ്ഥാ യി യാ യു ള്ള
ര സ മ ത്ഭു ത നാ മ കം

വിസ്മയം സ്ഥായിയായിട്ടുള്ള രസമാകുന്നു അത്ഭുതം. അസാധാരണ നായകാദികൾ ആലംബനവും, തച്ചേഷ്ടകൾ ഉദ്ദീപനവും, സ്തംഭസ്വേദരോമാഞ്ചാദികൾ അനുഭാവങ്ങളുമാകുന്നു; വിതർക്കാവേഗഹർഷാദികൾ വ്യഭിചാരികൾ. അത്ഭുതത്തിന്റെ ദൈവതം ഗന്ധർവ്വനും, നിറം പീതവും ആകുന്നു.

൧൮൩. സ്ഥാ യി ഭാ വ മ താ യ് ക്രോ ധ-
മി യ ലു ന്ന തു രൌ ദ്ര മാം.

ക്രോധം സ്ഥായിഭാവമായിട്ടുള്ള രസം രൌദ്രം. ശത്രു ആലംബനവും, തൽപ്രവൃത്തി ഉദ്ദീപനവും, ഉഗ്രത ആവേഗം രോമാഞ്ചം മുതലായവ അനുഭാവവും, മോഹാമർഷാദികൾ വ്യഭിചാരികളുമാകുന്നു. രൌദ്രത്തിനു ദൈവതം രുദ്രനും നിറം രക്തവും ആണ്. ഗ്ലാനി ശങ്ക ആലസ്യം ദൈന്യം മുതലായവ ഉണ്ടാകുന്നതല്ല.

ഇ ഷ്ട നാ ശാ ദി യാ ലു ണ്ടാം
ര സ മാം ക രു ണാ ഭി ധം

ഇഷ്ടനാശത്താലും അനിഷ്ടപ്രാപ്തിയാലും കരുണമുണ്ടാകുന്നു. മൃതാദി ആലംബനവും, തൽഗ്ഗുണങ്ങൾ ഉദ്ദീപനവും,

രോദനാദി അനുഭാവവും, ദൈന്യാദികൾ വ്യഭിചാരിയും, ആകുന്നു. കരുണത്തിന്റെ രൂപം കപോതവൎണ്ണവും ദൈവതം യമനുമാണ്.

൧൮൬. ജുഗുപ്സാസ്ഥായികം പ്രോക്തം
രസം ബീഭത്സനാമകം.

ജുഗുപ്സ സ്ഥായിയായുള്ള രസത്തെ ബീഭത്സമെന്നു പറയുന്നു. പിണ്മൂത്രാദി ആലംബനവും, ദുൎഗ്ഗന്ധാദി ഉദ്ദീപനവും, നിഷ്ഠീവനാദി, അനുഭാവവും, ഗ്ലാനി മുതലായവ വ്യഭിചാരിയുമാകുന്നു. ദൈവതം മഹാകാലനും നിറം നീലവുമാണ്.

സ്ഥായിഭാവശ്ശമമുൾക്കൊള്ളും
രസം ശാന്താഭിധാനകം

ശമം സ്ഥായിയായിട്ടുള്ളതു ശാന്തരസം. പരമാത്മസ്വരൂപം ആലംബനം. പുണ്യാശ്രമക്ഷേത്രതീൎത്ഥാദി ഉദ്ദീപനം. രോമാഞ്ചാദി അനുഭാവം. നിൎവ്വേദഹൎഷാദിവ്യഭിചാരി. നിറം ധാവള്യം; ദൈവതം ശ്രീനാരായണൻ.

൧൮൭. ഭയാനകം ഭയം സ്ഥായി-
ഭാവമാകുന്നതാം രസം.

ഭയം സ്ഥായിയായിട്ടുള്ളതു ഭയാനകം. രക്ഷഃപിശാചവ്യാഘ്രാദി ആലംബനം; ഗൎജ്ജനാദി ഉദ്ദീപനം. വൈവൎണ്ണ്യം ഗൽഗ്ഗദസ്വരം മുതലായവ അനുഭാവം. മോഹം ഗ്ലാനി ദീനത മുതലായവ വ്യഭിചാരി. ദൈവതം കാലനും നിറം കറുപ്പുമാണ്.

ഈശ്വരാദികളിൽ ചെയ്യുന്ന
രതിയോ വ്യഭിചാരിയോ
൧൮൮. സംഭവിക്കിലാച്ചിതാ-
വികാരം ഭാവനാമകം

ഈശ്വരൻ ഗുരു വിപ്രൻ പുത്രൻ മുതലായവരിൽ ഉണ്ടാകുന്ന രത്യാദിവികാരങ്ങൾക്കു ഭാവമെന്നു പേർ. സ്ത്രീപുരുഷ

വിഷയമായിട്ടുള്ള രതിക്കുമാത്രമേ സ്ഥായി എന്നു പേർ പറയാവൂ.

ഇന്നുതൊട്ടുലകിലെന്നുടെ ദേശം ശുദ്ധിനൽകുമിടമെന്നു കഥിക്കാം
സത്തരെങ്ങണയുമാസ്ഥലമല്ലോ പുണ്യമെന്നു പറയുന്നിതു ലോകർ.
(കു. സംഭവം)

ഉദയം ശാന്തിയും സന്ധി
ശബളത്വവുമിങ്ങനെ
ഫ്വൻ. നാലുമാതിരി ഭാവത്തി-
നുണ്ടു ഭേദം പ്രകീർത്തിതം.

ഭാവത്തിന് ഉദയം ശാന്തി സന്ധി ശബളത്വം എന്നു നാലു ഭേദങ്ങൾ ഉണ്ട്. ഭാവം ഉദിക്കുന്ന അവസ്ഥയിലും ശമിക്കുമ്പോഴും ഉണ്ടാകുന്നതു ഭാവോദയവും, ഭാവശാന്തിയും, ആകുന്നു. ഒരേസമയത്തിൽ അനേക ഭാവങ്ങൾക്കു പ്രതീതി ഉണ്ടാകുന്നതു ഭാവസന്ധി. ഒന്നിനെ മാററി മററൊന്നിൻെറ പ്രതീതിയുണ്ടാക്കുന്നതു ഭാവശബളത.

തന്വംഗീമണി! നിൻപദങ്ങളിലിതാ വീണാനമിക്കുന്നു ഞാ-
നെന്നിൽ ക്കോപമിതിൻവിധം തുടരൊലാ നോക്കീട്ടുകൊണ്ടെന്നു നീ
എന്നാ കാന്തനുരച്ചീടവേ തരുണി താനൊന്നും പറഞ്ഞില്ല തെ-
ല്ലെന്നാൽ ദൃക്കമലത്തിൽനിന്നു മധികം ബാഷ്പം പൊഴിച്ചീടിനാൾ
(സ്വന്തം)

ഇവിടെ ബാഷ്പമോചനത്താൽ ഈർഷ്യ എന്ന സഞ്ചാരിഭാവത്തിൻെറ ശമനം.

നേരായ് ക്കാലിൽപ്പതിക്കെപ്പതി, ചരണമുടൻ മാററിയൊട്ടും തെളിച്ചം
ചേരാതേ ധൂർത്ത! പോകെന്നരിശമൊടരുളിച്ചെയ്തു കേട്ടുള്ളിലേററം
പാരുഷ്യാന്നിശ്വസിച്ചങ്ങിനെ മരുവിടവേ, മാറിൽവച്ചാക്കരം ത-
ന്നീരാലാസിക്തമാകും മിഴികൾ സഖികളിൽച്ചേർത്തു തന്വംഗി മന്ദം.
(സ്വന്തം.)

ഇവിടെ വിഷാദത്തിൻെറ ഉദയം.

ഏവം യാഗം മുടക്കുന്നൊരു പരിഷയിലുൾപ്പെട്ടൊരാളല്ല ഞാനും
ഭൂവിങ്കൽ പൂജ്യനാമക്ഷിതിപതിയെ വൈവസ്വതന്നോ മാനിക്കയില്ല

എന്നാലശ്വത്തെ രക്ഷിപ്പവരിഹ സകലക്ഷത്രിയന്മാരെയും ഭേ-
ത്തൊന്നാക്ഷേപിച്ച വാക്കെൻഹൃദയമതിൽ വികാരത്തെയുണ്ടാക്കിയല്ലും.

(ഉത്തരരാമചരിതം)

ഇവിടെ ലജ്ജാമർഷങ്ങൾ വ്യഞ്ജിക്കുന്നതിനാൽ ഭാവസന്ധി.

---

## പ്രകരണം ൪.

## അലങ്കാരസ്വരൂപനിരൂപണം.

---

൧. ശബ്ദാർത്ഥങ്ങൾക്കു സാരസ്യ-
മുണ്ടാക്കുവതലംകൃതി
അർത്ഥശബ്ദാശ്രയം മൂല-
മിതു രണ്ടു വിധത്തിലാം.

ശബ്ദത്തിനും അർത്ഥത്തിനും സാരസ്യത്തെ ഉണ്ടാക്കുന്നത് അലങ്കാരം. ഇതു രണ്ടുവിധം; അർത്ഥത്തെ ആശ്രയിച്ചുള്ളത് അർത്ഥാലങ്കാരം; ശബ്ദത്തെ ആശ്രയിച്ചുള്ളതു ശബ്ദാലങ്കാരം.

കാവ്യത്തിന്റെ ജീവിതം രമണീയത്വമാണെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ശബ്ദത്തിനും അർത്ഥത്തിനും ഈ രമണീയത്വം ഉണ്ടാകണമെങ്കിൽ, അവയെ ഘടിപ്പിക്കുന്ന വിഷയത്തിൽ അസാധാരണമായ ഒരു വിശേഷസ്വഭാവത്തെ, ആശ്രയിക്കേണ്ടതായിട്ടുണ്ട്. ശബ്ദാർത്ഥകല്പനയ്ക്കുള്ള ഈ വിശേഷസ്വഭാവം ആണ് അലങ്കാരം. അലങ്കാരകല്പനയില്ലെങ്കിൽ കാവ്യത്തിനു തജ്ജീവിതമായ രമണീയത്വം ലഭിക്കുന്നില്ല. അതുകൊണ്ടു കാവ്യകലയേ സംബന്ധിച്ചിടത്തോളം അലങ്കാരത്തിനുള്ള പ്രാധാന്യം സർവ്വോൽകൃഷ്ടമാകുന്നു. ലൌകികനിലയിൽ പൃഥക്ഭൂതങ്ങളായി നിൽക്കുന്ന ശബ്ദാർത്ഥങ്ങളെ, അലങ്കാരം, സ്വസമ്പർക്കംകൊണ്ടു കാവ്യമാക്കുകയും പിന്നിട്

അലങ്കാര്യങ്ങളായ ആ ശബ്ദാർത്ഥങ്ങളിൽനിന്നു വേർപെടാതിരിക്കുകയും ചെയ്യുന്നു. ലൌകികന്മാരുടെ 'കടകാംഗദഹാരാദികൾക്കും, കാവ്യത്തിലെ ഉപമാരൂപകോൽപ്രേക്ഷാദികൾക്കും,തമ്മിൽ ഉള്ള ബന്ധത്തിനു വലിയ വ്യത്യാസമുണ്ട്. അലങ്കാര്യങ്ങളായ കരാദ്യവയവങ്ങളിൽനിന്നും കടകാംഗദാദികൾ പൃഥക്ഭവിക്കുന്നവയാണ്. എന്നാൽ കാവ്യത്തിൽ അലങ്കാര്യാലങ്കാരങ്ങൾ അഭേദ്യബന്ധത്തെ വഹിക്കുന്നു. ഒരു കാവ്യത്തിൽനിന്നും അലങ്കാരത്തെ മാററിയാൽ അതിൻെറ കാവ്യത്വം നശിച്ചു, അതിലെ ശബ്ദാർത്ഥങ്ങൾ ലൌകികങ്ങളായിബ്ഭവിക്കുന്നു. ഒരു സ്ത്രീയുടെ ജന്മലബ്ധമായ സൌന്ദര്യത്തിന് ഉൽക്കർഷം ഉണ്ടാക്കുവാൻ കടകാദികൾ സഹായിക്കുന്നു. എന്നാൽ ഈ അലങ്കാരങ്ങൾ ഇല്ലെങ്കിലും അവൾ ഒരു സുന്ദരിയാകാതിരിക്കുന്നില്ല. ശബ്ദാർത്ഥങ്ങൾക്കു കാവ്യത്വം ഉണ്ടാകണമെങ്കിൽ അലങ്കാരസമ്പർക്കം അത്യാവശ്യമാകുന്നു. അതുകൊണ്ടു ലൌകികമായവിധമല്ല അലങ്കാരങ്ങളോടു കാവ്യത്തിനുള്ള ബന്ധം. ചില ആചാര്യന്മാർ ലൌകികന്മാർക്കു ഹാരാദികളോടുള്ള ബന്ധംപോലെയാണ് കാവ്യത്തിലും അലങ്കാരത്തിൻെറ ബന്ധം എന്നു പറയുന്നുണ്ട്. അവരുടെ ഈ അഭിപ്രായം യുക്തമെന്നു തോന്നുന്നില്ല. ചിലർ അലങ്കാരങ്ങളെ നിസ്സാരങ്ങളായി ഗണിക്കുന്നുണ്ട്. അലങ്കാരത്തെ നിസ്സാരമായി തള്ളിയാൽ തജ്ജീവിതമായ ചമൽകൃതി എങ്ങിനെ ഉണ്ടാകുമെന്നു മനസ്സിലാകുന്നില്ല. അഭിപ്രായങ്ങൾക്ക് എത്രമാത്രം വ്യത്യാസമുണ്ടെങ്കിലും,കാവ്യം എന്നതു അസാധാരണമായ എന്തോ ഒരു വിശേഷത്തോടുകൂടിയ ശബ്ദാർത്ഥങ്ങളാണെന്നുള്ളത്,എല്ലാവരും സമ്മതിക്കുകതന്നെ ചെയ്യുന്നു. ഈ വിശേഷം ഏതു ഗുണത്തെ ആശ്രയിച്ചിരുന്നാലും അതിനെ ഉണ്ടാക്കുന്നതിന് അലങ്കാരകല്പന അത്യാവശ്യമാകുന്നു.

൨. രണ്ടു വസ്തുക്കളിൽ ധർമ്മം
ചേരുന്നതുപമാഖ്യമാം

ഇതരാലങ്കൃതിക്കെല്ലാ-
മിത്തൻ ബീജഭൂതകം.

ഒരു വസ്തുവിൻെറ ഹൃദ്യമായ ധൎമ്മം മറ്റൊന്നിൽ ഉണ്ടായിരിക്കുന്നതു് ഉപമയാകുന്നു. ഇതരങ്ങളായ അലങ്കാരങ്ങൾക്കെല്ലാം ഉപമയാണു് ബീജഭൂതമായിരിക്കുന്നതു്. ബ്രഹ്മത്തിൽനിന്നും ജഗത്തുകൾ എന്നപോലെ ഉപമയിൽനിന്നു മറ്റുള്ള അലങ്കാരങ്ങൾ ഉണ്ടാകുന്നു.

൩. ഉപമാനോപമേയങ്ങ-
ളുപമാവാചകാഖ്യവും
ധൎമ്മമിങ്ങനെ നാലംഗ-
മുപമയ്ക്കുണ്ടു കീൎത്തിതം

ഉപമാനം ഉപമേയം ഉപമാവാചകം ധൎമ്മം എന്നു് ഉപമയ്ക്കു നാലു് അംഗങ്ങൾ ഉണ്ടു്. എതിനോടു് ഉപമിക്കുന്നുവോ അതു് ഉപമാനവും, ഉപമിക്കുവാൻ യോഗ്യമായതു് ഉപമേയവും, രണ്ടിലും തുല്യമായിട്ടുള്ള ഗുണം ധൎമ്മവും, ഉപമയെക്കുറിക്കുന്ന ശബ്ദം ഉപമാവാചകവും, ആകുന്നു. മുഖാദികൾ ഉപമേയങ്ങളും, ചന്ദ്രാദികൾ ഉപമാനങ്ങളും, രണ്ടിലും ഉള്ള ആഹ്ലാദകത്വം ധൎമ്മവും, 'പോലെ' മുതലായ ശബ്ദങ്ങൾ ഉപമാവാചകവും, ആണു്. വൎണ്ണ്യമായ വസ്തു ഉൽക്കൎഷം കുറഞ്ഞതാകയാൽ പ്രസിദ്ധവസ്തുവിൻെറ സാധൎമ്മ്യം കല്പിച്ചു അതിനു ഉൽക്കൎഷം വരുത്തുകയാണു് ചെയ്യുന്നതു്.

ഉപമ എല്ലാ അലങ്കാരങ്ങൾക്കും ബീജഭൂതമാണെന്നു മുമ്പു പറഞ്ഞുവല്ലോ. ഒരു നടൻ പല വേഷങ്ങളും കെട്ടി രംഗത്തിൽ പ്രവേശിച്ചു അഭിനയിക്കുന്നു. ഇതുപോലെയാണു് ഉപമ മറ്റുള്ള അലങ്കാരങ്ങളായിബ്ഭവിക്കുന്നതു്. 'മുഖം ചന്ദ്രനെപ്പോലെയാകുന്നു'; ഇവിടെ സാദൃശ്യവൎണ്ണനം കൊണ്ടു് ഉപമ സിദ്ധമായിരിക്കുന്നു. ഇതുപോലെ മറ്റുള്ള അലങ്കാരങ്ങളുടേയും സ്വഭാവത്തെ നോക്കാം.

'ചന്ദ്രനെപ്പോലെ മുഖം,- മുഖത്തെപ്പോലെ ചന്ദ്രൻ'

ഇവിടെ ഉപമേയോപമ;

'മുഖം മുഖത്തെപ്പോലെ ശോഭിക്കുന്നു.'

ഒരു വസ്തുവിനെത്തന്നെ ഉപമാനോപമേയത്വങ്ങൾ കല്പിച്ചിരിക്കുന്നതിനാൽ ഇതു അനന്വയം.

'മുഖത്തെപ്പോലെ ചന്ദ്രൻ'

ഇവിടെ പ്രതീപം.

'ചന്ദ്രനെക്കണ്ടിട്ടു മുഖത്തെ ഓർമ്മിക്കുന്നു.'

സ്മൃതി.

'മുഖചന്ദ്രനെക്കൊണ്ടു താപം ശമിക്കുന്നു'

പരിണാമം.

'ഇതു മുഖമോ? ചന്ദ്രനോ?'

സന്ദേഹം.

'ചകോരങ്ങൾ ചന്ദ്രൻ എന്നു വിചാരിച്ചു നിന്റെ മുഖത്തെ ആസ്വാദനം ചെയ്യുന്നു.'

ഭ്രാന്തിമാൻ.

'ചന്ദ്രനെന്നു ചകോരങ്ങളും കമലമെന്നു വണ്ടുകളും നിന്റെ മുഖത്തിങ്കൽ അനുരഞ്ജിക്കുന്നു.'

ഉല്ലേഖം.

'ഇതു ചന്ദ്രനാണ്, മുഖമല്ല.'

അപഹ്നവം.

'മുഖത്താൽ ചന്ദ്രകമലങ്ങൾ നിർജ്ജിതങ്ങളായി.'

തുല്യയോഗിത.

'മുഖമാകുന്ന ചന്ദ്രൻ.'

രൂപകം.

'മുഖത്തിന്റെ സമീപത്തിൽ ചന്ദ്രൻ നിഷ്പ്രഭനാകുന്നു.'

അപ്രസ്തുതപ്രശംസ.

'ആകാശത്തിൽ ചന്ദ്രനും ഭൂമിയിൽ നിന്റെ മുഖവും.'

ദൃഷ്ടാന്തം.

'മുഖം ചന്ദ്രശ്രീയെ വഹിക്കുന്നു.'

നിദൎശനം.

'നിഷ്കളങ്കമായ മുഖം ചന്ദ്രനേക്കാൾ ശോഭിക്കുന്നു.'

വ്യതിരേകം.

വിവിധങ്ങളായ അലങ്കാരങ്ങൾക്കു ഉപമയുമായുള്ള ബന്ധം എപ്രകാരമുള്ളതാണെന്നു, ഇവിടെ കൊടുത്ത ഉദാഹരണങ്ങൾകൊണ്ടു മനസ്സിലാക്കാം. എല്ലാ അലങ്കാരങ്ങൾക്കും ഈ വിധമാണ് ഉപമ ബീജമായിബ്ഭവിക്കുന്നത്. ഇപ്രകാരം മററുള്ളവയ്ക്കു എല്ലാം ബീജമായി ഭവിക്കുന്നതിനാൽ അലങ്കാരങ്ങളിൽ ഉപമയ്ക്കുതന്നെ പ്രാധാന്യം എന്നു സിദ്ധമാകുന്നു.

കേവലം രണ്ടു വസ്തുക്കളുടെ സാധൎമ്മ്യത്തെ കല്പിക്കുന്നതു ഉപമയാകുകയില്ല. കാവ്യനിശ്ചയങ്ങളെ പ്രത്യേകം ആദരിച്ചു കല്പിതങ്ങളായിരിക്കണം. അപ്രകാരമല്ലാത്തതു അലങ്കാരം ആകുന്നില്ല. മുഖം 'കുമുദത്തെപ്പോലെ ശോഭിക്കുന്നു;' ഈ ഉദാഹരണത്തിൽ ഉപമാലങ്കാരമില്ല. എന്തെന്നാൽ കുമുദസാദൃശ്യകല്പന, കവിനിശ്ചയപ്രസിദ്ധിക്കു വിരോധമാകുന്നു. കവിസമയപ്രസിദ്ധ്യനുരോധം കൊണ്ടുള്ള ഹൃദ്യതയാൽ മാത്രമേ എല്ലാ അലങ്കാരങ്ങളും കാവ്യശോഭാകരങ്ങളായി അലങ്കാരതയെ പ്രാപിക്കുകയുള്ളു എന്നു അപ്പയ്യാദീക്ഷിതർ പറഞ്ഞിരിക്കുന്നു. 'ഗവയമൃഗം ഗോസദൃശമാകുന്നു.' ഇവിടെ ഉപമാലങ്കാരമില്ല. എന്തെന്നാൽ വസ്തുക്കളിൽ ഉള്ള സാധൎമ്മ്യം ഹൃദ്യമായിരിക്കുന്നില്ല.

സ്ഥാണുവോ പുരുഷനോ

ഇതു രജതമാണ്.

പൎവ്വതം വഹ്നിമാനാകുന്നു

പിതാവു പുത്രനോടുകൂടി വന്നു
അവൻ ദേവദത്തനാണ്

ഇവിടെ സന്ദേഹാദ്യലങ്കാരങ്ങളില്ല.

ഇതുപോലെ മററുള്ളവയേയും ഊഹിച്ചു അറിഞ്ഞുകൊള്ളണം. കാവ്യാലങ്കാരങ്ങൾക്കു ലൌകികനിലയിൽനിന്നുമുള്ള വ്യത്യാസം ഇവിടെ കൊടുത്ത ഉദാഹരണങ്ങളിൽനിന്നും ഗ്രഹിക്കാവുന്നതാണ്.

വസ്തുക്കളിലും ധർമ്മത്തിലും ഉള്ള ഹൃദ്യതയെ പ്രധാനമായി ഗണിക്കണം. എന്നാൽ ഹൃദ്യമായാലും പോരാ. കവിസമയപ്രസിദ്ധിക്കു പ്രതികൂലമായിരിക്കയുമരുത്. പ്രസിദ്ധങ്ങളായ ചില ഉപമാനങ്ങളെ താഴെ കാണിക്കുന്നു.

നായികക്കു്—കനകലത, ചന്ദ്രകല, ശിരീഷം, വിദ്യുത്ത്, താര, ദീപം.

ശരീരനിറം—ചെമ്പകം, ഹേമം, കേതകി, വിദ്യുത്ത്, രോചനം.

കേശം—പനങ്കുല, തമസ്സ്, ശൈവാലം, ജീമൂതം, ബർഹം, ഭ്രമരം, യമുനാതരംഗം, ഇന്ദ്രനീലക്കല്ല്.

ലലാടം—അർദ്ധചന്ദ്രൻ.

അളകം—ഭൃംഗം.

പുരികം—വല്ലി, സ്മരധനുസ്സ്, വീചി.

മുഖം—ചന്ദ്രൻ, താമരപ്പൂവ്, ദർപ്പണം.

നാസിക—എള്ളിമ്പൂവ്.

ദന്തം—മുത്ത്, കുന്ദകുഡ്മളം.

അധരം—പ്രവാളം, ബിംബം, ബന്ധൂകം.

നേത്രം—അബ്ജം, അബ്ജദളം, മത്സ്യം, മൃഗലോചനം, ഖഞ്ജനം.

കപോലം—ആദർശം, ചന്ദ്രൻ.

മന്ദസ്മിതം—അമൃതം, തുഹിനം, ക്ഷീരം, സിത, ചന്ദ്രിക.

ശബ്ദം—കിളി, കുയിൽ, വീണ, ഹംസം, കിന്നരി.

ശരീരമാൎദ്ദവം—ബിസം.

കരം—പത്മം.

കഴുത്ത്—ശംഖ്.

ബാഹു—ബിസം, മൃണാളം.

സ്തനം—താമരമൊട്ട്, ഉല്പലം, ഇഭകുംഭം, അചലം കന്ദുകം മേരു. കുംഭം, ചക്രം, പമ്പരം.

നാഭി—ആവൎത്തം, ഹ്രദം, കൂപം, നദം.

മദ്ധ്യം—ആകാശം, ശൂന്യം, പരമാണു, സിംഹം.

ജഘനം—പുളിനം.

തുട—തുമ്പിക്കൈ, കദളി, കരഭം.

പദം—പല്ലവം, അംഭോജം, സ്ഥലപത്മം.

നഖം—ചന്ദ്രകല.

ഗതി—ഹംസം, ഗജം.

രോമരാജി—ഭുജംഗം, യമുന.

ഹാസം—ഫേനം, ക്ഷീരം, അമൃതം, ചന്ദ്രിക, ചന്ദ്രൻ, മുക്താഫലം.

കടാക്ഷം—ഭൃംഗാവലി, തിരമാല, യമുനാവീചി, അമൃതം, വിഷം.

നൂപുരധ്വനി—ഹംസസാരസാദിശബ്ദം.

അംഗുഷ്ഠനഖം—പൂൎണ്ണേന്ദു.

നായകന്മാൎക്ക്—അധികം പീനത്വം, ഉച്ചത, ദീൎഘബാഹുത്വം.

കൈ—ഭുജംഗം, ദണ്ഡം, സ്തംഭം, അൎഗ്ഗളം.

വക്ഷസ്സ്—കവാടം, ശിലാപട്ടം.

പ്രതാപം—സൂൎയ്യൻ, അഗ്നി, വജ്രം.

കീർത്തി—കാശം, ചന്ദ്രിക, ക്ഷീരം, അമൃതം, ഹംസം, ചന്ദ്രൻ, കുന്ദം, ഗംഗ, കൈലാസം.

ദുഷ്കീർത്തി—കാളിന്ദി.

ഇതുപോലെ കവിമാർക്കു പ്രസിദ്ധങ്ങളായ ഉപമാനങ്ങളെ മാത്രമേ സ്വീകരിക്കാവൂ. പ്രസിദ്ധങ്ങളായ മററു ഉപമാനങ്ങൾ മഹാകവിപ്രയോഗത്തിങ്കൽനിന്നും ഗ്രഹിക്കേണ്ടതാകുന്നു.

കവീനാം ഘടനാന്യൈവ ചരാചരവിലക്ഷണാ
അകർത്തു മന്യഥാകർത്തും കർത്തും യാ ക്ഷമതേ ജഗൽ.

കവികളുടെ ഘടനാസ്വഭാവം ഒന്നു വേറെതന്നെയാകുന്നു. ഇതു ചരാചരസാധാരണമല്ല. ഒന്നിനെ ചെയ്യാതിരിക്കുന്നതിനും, ചെയ്യുന്നതിനും, മററുപ്രകാരമാക്കുന്നതിനും, കവികൾക്കു ശക്തിയുണ്ടു്. മുമ്പു പറഞ്ഞ കവിസങ്കേതങ്ങളും, ഈവിധമുള്ള പ്രസിദ്ധോപമാനങ്ങളും, കവിസൃഷ്ടിയുടെ വിലക്ഷണതയെ കാണിക്കുന്നു.

ഇവിടെപ്പറഞ്ഞ പ്രസിദ്ധങ്ങളായ ഉപമാനങ്ങളെത്തന്നെ പിന്നെയും പിന്നെയും സ്വീകരിക്കുന്നതുകൊണ്ടു രസം ഉണ്ടാകുന്നില്ലെന്നും അവയെ പരിത്യജിച്ചു തൽസ്ഥാനങ്ങളിൽ നവീനങ്ങളായവയെ സ്വീകരിക്കണമെന്നും അഭിപ്രായം കേൾക്കുന്നുണ്ട്.

ത ഏവ പദസംഘാതാ സ്താ ഏവാർത്ഥവിഭൂതയഃ
തഥാപി നവ്യം ഭവതി കാവ്യം ഗ്രഥനകൌശലാൽ

എന്നുള്ള അഭിപ്രായം വളരെ സാരയുക്തമാകുന്നു. പുതുമ എല്ലാം കവിയുടെ ഗ്രഥനകൌശലത്തിങ്കലാണിരിക്കുന്നത്. ഇവിടെപ്പറഞ്ഞ പ്രസിദ്ധങ്ങളായ ഉപമാനങ്ങളെ കളഞ്ഞാൽ ഇതുപോലെ ഹൃദ്യതയുള്ള മററു ഉപമാനങ്ങളെ കിട്ടുവാൻ പ്രയാസമാണ്. സഹൃദയന്മാർക്കു സമ്മതം ഉണ്ടാകുന്നതുമല്ല. ഇതുവരെയും ശീലിച്ചുവന്ന ഒരു രീതിയെ മാററി

ഗ്ഗുണം കാണുന്ന മറെറാന്നിനെ സ്വീകരിക്കുന്നതിനു കാവ്യരസികന്മാർ വളരെ വിരോധം പുറപ്പെടുവിക്കുന്നതാണ്. മുമ്പു പറഞ്ഞവയെപ്പോലെ ഹൃദ്യങ്ങളായ ഉപമാനങ്ങളുണ്ടെങ്കിൽ സ്വീകരിക്കാം. പൂർവ്വകവികൾ സ്വീകരണോചിതങ്ങളും രമ്യങ്ങളും ആയവയെ തിരഞ്ഞെടുത്തുമാത്രമാണ് ഉപമാനങ്ങളായി കല്പിച്ചിരിക്കുന്നത്. ചന്ദ്രകോകിലഭൃംഗപങ്കജാദികളെക്കളഞ്ഞാൽ ആ സ്ഥാനങ്ങളിൽ അതുപോലെയുള്ള മററു ഏതുവസ്തുക്കളെ ആണ് അഭിഷേകം ചെയ്യുവാൻ കഴിയുന്നത്? അതുകൊണ്ടു പൂർവ്വന്മാരുടെ ഉപമാനങ്ങളെ സ്വീകരിക്കുന്നതുതന്നെയാണ് യുക്തം.

സദൃശം സമാനം തുല്യം സമം നിഭം സന്നിഭം സങ്കാശം നികാശം തരം പോലെ വിധം വണ്ണം ഒപ്പം മാണം പടി കണക്ക ഇത്യാദികൾ ഉപമാവാചകങ്ങളാകുന്നു. ശത്രു ബന്ധു സുഹൃത്തു ഗുരു, ശിഷ്യൻ, ദാസൻ, ചോരൻ, അപഹരിക്കുന്നവൻ മുതലായവ ഉപമാത്ഥത്തെ കുറിക്കുന്നു. ജയിക്കുക, ചോരണം ചെയ്ക, അപഹരിക്കുക, വിരോധമാകുക, എതിക്കുക, അധഃക്കരിക്കുക, നിന്ദിക്കുക, അനുകരിക്കുക, ദ്രോഹിക്കുക മുതലായവ ഉപമാത്ഥത്തെക്കുറിക്കുന്ന പ്രയോഗവിശേഷങ്ങളാണ്. ഇതുപോലെ അസൂയപ്പെടുക, ദുഃഖിപ്പിക്കുക, ലജ്ജിപ്പിക്കുക, പഠിപ്പിക്കുക മുതലായവയേയും ഗ്രഹിക്കാം.

"നിഖിലയുവതിവംശമുക്താമണിക്കിത്രിലോകീമഹേളാലലാടാന്തരേ കാന്തിചിന്തുന്ന പുത്തൻനറുഞ്ചാന്തുകത്തിനു പൊൽത്താർശരക്ഷോണിപാലേന്ദ്രദോഷ്കീർത്തി സർവ്വസ്വവസ്തുവിനു സൌന്ദര്യപീയൂഷപാഥോധിമദ്ധ്യേ കളിച്ചീടുമഭ്യൂലകല്ലോലമാലക്കു ബാലാശിഖാമഞ്ജരിക്കങ്ങിനെ, ബാണപുത്രിക്കു വാച്ചോരു താരുണ്യലക്ഷ്മീവിലാസങ്ങൾ ചൊന്നങ്ങിനെങ്ങാം ദശായാം, അഹോ വിസ്മയം വിസ്മയം പുരുവൽമെയ് വിഭ്രമാഡംബരം, കണ്ടിരയാടെത്തിവാർകൊണ്ടവാർകൊണ്ടലെക്കൊണ്ടു മണ്ടിച്ച പുത്തൻ പനമ്പൂക്കലയ്ക്കുകലച്ചുല്ലലത്താരിനൊട്ടുപ്പുതാം ചേലുറ്റ നാളീകബാണക്ഷമാപാലവീരന്നു നാളീക നന്ദ്രതിമേളത്തിൽ നിൎമ്മിച്ച നീലത്തഴശ്രീവിലാസം തിരണ്ടഗ്രമൊക്കെച്ചുരുണ്ടപ്പുറങ്കാലോളം നീണ്ടതിസ്നിഗ്ദ്ധമായ് മദ്ധ്യമദ്ധ്യേ മനോഹാരിപുല്ലുമമന്തി നൽപ്പിച്ചകം ചെമ്പകം മററുമോ

രോതരം പുഷ്പദാമങ്ങൾ കൊണ്ടത്ഭുതം ചേർത്തണിഞ്ഞൊന്നു ചായും ദശാ
യാം ത്രിലോകീതലം കുറിയിട്ടാക്കുമോമൽപ്പൂത്തുമ്പക്കുഴൽച്ചന്തമെന്തോഴ! ക
ണ്ടോളവും ചിത്തസമ്മോഹനം; ഭംഗിയിൽത്തീർത്ത കസ്തൂരികാചിത്രകം
കൊണ്ടു മേളന്തകംഫാലഫലകേ ലസന്മദ്ധ്യേ നവതേജനാ വെട്ടിച്ചമച്ചമ്പിലൊ
പ്പിച്ച ശില്പത്തിൽ മിന്നുന്ന നീലാളകശ്രേണിയമ്മോ! മുഖാംഭോജലക്ഷ്മിക്കു
മേലേ പിടിക്കുന്നൊരു പിഞ്ഛാതപത്രം കണക്കേ നിറഞ്ഞുല്ലലോലം; മൈന്തർ
ചിത്തം തകർത്തീടുവാൻ മല്ലികാബാണഹസ്താഞ്ചലേ തുള്ളിനോരിന്ദ്രനീലോ
ല്ലസച്ചാപവല്ലീവിലാസം കലർന്നോരു വാർചില്ലിയെന്നും നടത്തയ്യൽമ
നോഭവം നാടകം പാടുപാടേ മിളൽപാടവാടോപമാട്ടിത്തുടങ്ങി; ഭയഭ്രാ
ന്തധാവൽക്കുരംഗാംഗനാവീക്ഷണോല്ലാസമാക്ഷിപ്യ വാഴുന്ന മാധുര്യവൈ
ധുര്യചാതുര്യലജ്ജാവിലാസോദയം തൂകി മാഴ്കിക്കുഴഞ്ഞംഗജക്ഷോണി
പാലൻ വിലാസാച്ഛനെയ്യിട്ട ഭംഗ്യാ വലക്കൈത്തലം കൊണ്ടിളക്കുന്ന
ചാർവാമം കണക്കെ, സമുത്തുംഗശൃംഗാരലീലാസുധാപൂരമദ്ധ്യേ കിടന്ന
ങ്ങുമിങ്ങും ഭ്രമിക്കുന്ന പാഠീനപോതം കണക്കേ ഫലം കണ്ണുമൂലത്തൊളം ചെ
ന്നുരുമ്മിക്കനം മല്ല വാർചില്ലിചൊല്ലുന്ന വാത്സ്യായനാർത്ഥങ്ങളെപ്പേരുമേ
സംവദിച്ചീടുമാമൽക്കടാക്ഷാന്തമാം തൂയപക്ഷ്മാവലീപുംഖനീരാജിതം മാ
രദിവ്യാസ്ത്രമേറ്റേറ്റിളക്കാമുകന്മാർ വശംകെട്ടുലം വെന്തു വെന്താശു
ചാകുന്ന ചാവെന്തു ചൊല്ലാവതോ; പുത്തനായ്ത്തീർത്ത കസ്തൂരികാപത്രി
കാംകുരശൃംഗാരിതേ ഗണ്ഡഭാഗാന്തരേ ചാരുതാം മേലടിക്കുന്നൊരു പൊ
ല്ക്കുണ്ഡലോദ്യോതമായ്യാ നിഴൽക്കൊണ്ട സൌവർണ്ണകണ്ണാടി തന്നിൽപ്പര
ക്കുന്ന ബാലാതപച്ഛായപോലെ വിളങ്ങിത്തുടങ്ങി; മയങ്ങാത സിന്ദൂരശോ
ഭാഗൃന്നമ്രമാട്ടിക്കളെത്തൊമ്പഴം ചെമ്പഴുക്കായൊടമ്പെയ്യു സന്ധ്യാഘനാ
ഭേന സന്ധ്യാതപവും ചേർത്തു ബന്ധൂകസൂനശ്രീയാ ബന്ധുഭാവം കലർന്നുല്ലസി
ക്കുന്ന ദന്താംബരേ വന്നു പാകീടുമോമൽപ്പുതുപ്പുഞ്ചിരിക്കൊഞ്ചൽ മമ്മാ മു
ഖാംഭോജശോഭാമണിക്കൂട്ടിൽ മേവുന്ന നാസാ കിളിപ്പെൺ കിടാവിന്നു
പൈ തീരുവാൻ നല്ല മാണിക്യപാത്രത്തിൽ മാനിച്ചുടൻ മുമ്പിൽ വച്ചോരു
പൈമ്പാൽക്കുളിർശ്രീസകാശം ചകാശേ തരാം; മേളമാളുന്ന പൊൽക്കംബു
വിന്നോരാമൃൽക്കംബമേകുന്ന കണ്ഠാന്തരേ കാന്തിതങ്ങുന്ന രേഖാത്രയം കാങ്കി
ലാഞ്ചയ്ക്കുമംഭോജസംഭൂതിതാനാത്മശില്പക്രിയാസാരമെപ്പേരുമേ ചേർത്തു സൂ
ക്ഷിച്ചതിത്തോക്കയും പാർത്തു കണ്ടത്ഭുതാപൂർണ്ണനായ് നാകലോകത്തിലും ഭൂ
മിലോകത്തിലും പാർത്തു കണ്ടാലിവൾക്കൊത്ത പെൺപൈതലില്ലെന്നു നേ
രേ ശലാകാഞ്ചലം കൊണ്ടു നാനാമഹേളാജനപ്രൌഢിമേളിച്ചിതോയെന്നു
തന്നെ വൃചമ്പും ദൃഢം. ചേണെഴും കുന്നിമഞ്ചാടിയും പത്തുപോൽപ്പമ്പരം
പത്മമൊട്ടും മതിച്ചപ്പുപോൽക്കുംഭമദ്രീന്ദ്രശൃംഗങ്ങളിത്യാദിവസ്തുപ്രകാ
ണ്ഡം ക്രമത്താൽജ്ജയിച്ചമ്പിലെങ്ങും പ്രതിദ്വന്ദ്വിമറ്റാരുമില്ലാഞ്ഞു തമ്മിൽ
പ്പിണങ്ങിത്തിമർത്തുന്നതിപ്രൌഢികൊണ്ടെന്നു തോന്നാം മുലക്കച്ചയും ചാരു
പൊട്ടിച്ചു പുഷ്ടശ്രീയാ തിങ്ങിവിങ്ങിത്തുലോം വട്ടമിട്ടാശു ദോർമ്മൂലകൂലങ്ക

ഷൾഭാഗമുൾക്കൊണ്ടു നൽക്കുങ്കുമച്ചാറണിഞ്ഞഞ്ചിതാലോകമുക്താകലാപം കലൎന്നാറമേറം തഴയ്ക്കുന്ന വൈചിത്ര്യഭാരേണ നിഷ്പാതഭീത്യാ പയോജാസനൻ ചൂചുകച്ഛത്മനാ ചാരുമൊട്ടാണി തട്ടിക്കിടക്കുന്നപോലെ മദോജ്ജൃംഭതാരുണ്യകുംഭീന്ദ്രകുംഭംകണക്കേ സമസ്താംഗമന്വോട്ടു നിൎമ്മിച്ച ലാവണ്യരിംഖാരാളിപോലെമനോജന്മഭൂപാലലീലാവിഹാരാദ്രിപോലേ വിളങ്ങുന്ന വാർകൊങ്കയുഗ്മം ചുമപ്പാൻ വശംകെട്ടു മാഴ്കിക്കലഞ്ഞുത്രയും മാൽപെടുന്നോരു മദ്ധ്യാങ്കുരത്തിന്നൊരൂന്നായ പുത്തൻമണീയഷ്ടിപോലെ നിറം പെട്ട രോമാവലീശോഭ കണ്ടാലഹോ വിസ്മയം വിസ്മയം; പണ്ടു കാലാരിഹാലാനലേ വെന്ത സന്താപഭാരേണ ചെന്താൾശരൻ ചാരുനാഭീസരോമണ്ഡലേ വീണു മുങ്ങുംവിധൌ പൊങ്ങി മേൽപ്പെട്ടു കാണായ ധൂമാവലീ നൂനമെന്നും ജഗച്ചക്രമൊക്കെജ്ജയിക്കുമ്മനോജന്മഭൂപാലപൊൽത്തേർത്തടത്തിൽ ച്ചിതത്തോടുയർത്തോരു മാഹേന്ദ്രരത്നധ്വജപ്രൌഢിയെന്നും പുലമ്പീടുമോൎക്കുംവിധൌ, രമ്യപൊന്മേഖലാദാമസാലേന നാളെന്നുമിന്നുംനിതംബാഖ്യകന്ദൎപ്പസംഗ്രാമവീട്ടിന്നു ഭംഗ്യാ വിളങ്ങുന്ന പൊൽത്തൂൺകണക്കെ തടിച്ചൊരാമുൾത്തുടന്നന്നായ്മിനുത്തത്ത്രയും കാന്തിസംഭാവ്യരംഭാനവന്താണ്ടുമയ്യോ മദംപെട്ടജംഭാരികുംഭീന്ദ്രതുമ്പിക്കരപ്രൌഢിയും മുമ്പുമൂഷീടുമൂരുദ്വയംചാരുലോകത്രയീദൈഷ്ട്യഘോരം പുകഴ്ത്താവതല്ലാൎക്കുമേ, മാരവീരന്റെമണിക്കാളമെന്നേ മിളൽക്കാന്തിതേടുന്ന ജംഘായുഗത്തിന്മനോഹാരിതാരീതിയും പാൎത്തുകണ്ടാലവും നേത്രരമ്യാമൃതം മുഗ്ദ്ധമല്ലാക്ഷിമാർ നല്ല പുത്തൻമണിമാലപോലേ സദാമൌലിമേൽവച്ചു ലാളിക്കുമോമൽപ്പദദ്വന്ദ്വമുദ്യന്നഖശ്രേണിയാം കേസരച്ചാൎത്തുകൊണ്ടുല്ലസിക്കുന്ന ബാലാംഗുലീപല്ലവാലംകൃതം, പങ്കജപ്പൂഞ്ചരൻതാനുമയ്യോ രതിപ്പെണ്ണുമാനന്ദലീലാവിനോദം മുകക്കുന്നപൊന്നിൻപദയോജംകണക്കേ ഹലാ കാന്തികൊണ്ടും ത്രിലോം തൊഴപ്പോരുംഗിരാം വിസ്മരെരെത്രനന്നമ്മഹാരാജനാം മാരവീരന്നു താനേനനടക്കും ജഗജ്ജൈത്രപൊന്നിൻകൊടിക്കൂറപോലെ സരോജാസനൻതൻ കരാംഭോജശില്പക്രിയാദൎപ്പസാമഗ്രിപോലെ മനോന്തോഞ്ഞശൃംഗാരപങ്കേരുഹം തൂമലർത്തൊത്തിലേന്തുന്ന തേൻധാരപോലേ മഹീലോകപുണ്യാദയപ്രൌഢിമമ്മാമഹേളാമയീപോന്നുമിന്നുന്നപോലെ ജഗദ്വാസിനാമത്ഭുതാനന്ദകൌതൂഹലഞ്ചേൎത്തു പാൎത്തട്ടിലെങ്ങും പുകൾക്കാന്തിയും പെയ്തു വാണീടിനാൾ.”

(ബാണയുദ്ധം ചമ്പു)

ഈ ഉദാഹരണത്തിൽനിന്നും പ്രസിദ്ധങ്ങളായ പല ഉപമാനങ്ങളേയും, ഉപമാൎത്ഥത്തെ കുറിക്കുന്ന പലവിധമുള്ള പ്രയോഗവിശേഷങ്ങളേയും ഗ്രഹിക്കാവുന്നതാണ്.

൮. പൂർണ്ണാഖ്യയും തഥാ ലുപ്ത-
യെന്നു രണ്ടു വിധത്തിലായ്
ഉണ്ടാമുപമയംഗങ്ങ-
ളെല്ലാമുള്ളതു പൂർണ്ണയാം.

പൂർണ്ണ എന്നും ലുപ്തയെന്നും ഉപമ രണ്ടുവിധം; അംഗങ്ങൾ എല്ലാം ഉള്ളതു പൂർണ്ണോപമ.

മിഥിലേന്ദ്രസുതസ്മിതം കളിച്ചു
വദനേന്ദുക്കളിലേതയോ സ്മരാനിം
നളിനദളിതയേ പകർന്നു ചാട്ടം-
കളഹംസച്ചെറുപൈതലെന്നപോലെ.

(ഉത്തരരാമായണം ചമ്പു)

ഇവിടെ സ്മിതം ഉപമേയവും, 'കളഹംസച്ചെറുപൈതൽ' ഉപമാനവും, 'പകർന്നുചാടുക' ധർമ്മവും, 'പോലെ' ഉപമാവാചകവും, ആകുന്നു. അതിനാൽ ഇതു പൂർണ്ണോപമ.

൯ ഉപമേയാദിയംഗങ്ങൾ
ചിലതില്ലാതെയാകകിൽ
അതു ലുപ്തോപമാനാമ-
മിതുണ്ടാമേഴുമാതിരി.

മുമ്പു പറഞ്ഞ ഉപമയുടെ അംഗങ്ങളിൽ ചിലതു കുറഞ്ഞിരിക്കുന്നതു ലുപ്തോപമ. ഉപമാനലുപ്ത, ധർമ്മലുപ്ത, വാചകലുപ്ത, ധർമ്മോപമാനലുപ്ത, വാചകധർമ്മലുപ്ത, വാചകോപമേയലുപ്ത, ധർമ്മോപമാനവാചകലുപ്ത എന്നു ലുപ്തോപമ ഏഴുവിധം ഉണ്ട്. ലുപ്തോപമകളെക്കുറിച്ചു 'കേരളകൌമുദി'യിൽ ഇപ്രകാരം പറയുന്നു. "മുമ്പുപറഞ്ഞ പൂർണ്ണോപമാവയവങ്ങളിൽ ഒന്നു രണ്ടു മൂന്നോളവും ലോപിച്ചുവരുന്ന ലുപ്തോപമകൾ എട്ടുണ്ട്. അവയിൽ ഉപമാനലോപം വരാത്ത നാലും ഒരുവിധം ദ്രാവിഡവാക്കുകളിലും നടപ്പാകയാൽ അവയെ ഉദാഹരിക്കുന്നു. മറ്റേവ ദുർല്ലഭമാകയാൽ ഇതിൽ

പറയുന്നില്ല. 'ഇന്ദുനേർമുഖി' എന്നതിൽ സാധാരണധൎമ്മലോപം; 'കണ്ണിന്നു അമൃതം' എന്നതിൽ ഉപമേയം ധൎമ്മം വാചകം ഇവ മൂന്നിന്നും ലോപം; 'കന്നൽക്കണ്ണി' എന്നതിൽ ധൎമ്മം വാചകം ഇവറ്റു ലോപം; 'കാറൊളിക്കുന്തലാൾ' എന്നതിൽ വാചകലോപം; പിന്നെ ഉപമാനലോപത്തോടെ വരുന്ന നാലിന്നും കൂടി കാകതാലീയം എന്ന ഒരു പദത്തിനാൽ സംസ്കൃതത്തിൽ സാധിച്ചതുപോലെ ദ്രാവിഡത്തിൽ വരുവാനിടയില്ലായ്കയാലാകുന്നു അവയെക്കുറിച്ചിവിടെ പറയാതിരുന്നതെന്നും കണ്ടുകൊൾക." ലുപ്തോപമകൾ എഴുവിധം ഉണ്ടെന്നു മുമ്പുപറഞ്ഞതു ജഗന്നാഥപണ്ഡിതരുടെ മതം അനുസരിച്ചു ആകുന്നു. അവ എല്ലാം ഭാഷയിൽ വരുന്നവയല്ല. 'കേരളകൗമുദി'യിൽ കാണിച്ചിട്ടുള്ള ഉദാഹരണങ്ങൾകൊണ്ടു ഭാഷയിൽ എതെല്ലാം വിധം ലുപ്തോപമകൾ വരുമെന്നു ഗ്രഹിക്കാം. ലുപ്തോപമയ്ക്കു ഇനിയും പലവിധം ഭേദങ്ങൾ ഉണ്ട്. അവ എല്ലാം ഭാഷയിൽ വരാത്തവയാകയാൽ ഉപേക്ഷിക്കപ്പെട്ടിരിക്കുന്നു.

മാലോപമ രശനോപമ എന്നു ഉപമയ്ക്കു വേറെ രണ്ടുഭേദങ്ങൾ ഉണ്ട്. ഒരു ഉപമേയത്തെത്തന്നെ പല ഉപമാനത്തോടും ഉപമിക്കുന്നതു മാലോപമ.

> ശിശുക്കളാൽ ഗൃഹതതിപോലെ ചിത്രകാൽ
> സുശുഭ്രമായ് വിലസിന ഭിത്തിപോലവേ
> വിശുദ്ധമാം സുമനിരകൊണ്ടു വല്ലിപോ-
> ലശുഗവാം രുചിയവൾ പൂണ്ടു ഭൂഷയാൽ.
>
> (രാഘവാഭ്യുദയം)

ഇവിടെ നായികയെ ഗൃഹതതി, ഭിത്തി, വല്ലി, ഇവയോടുഉപമിച്ചിരിക്കുന്നതിനാൽ (പല ഉപമാനങ്ങളോടും) മാലോപമ.

പൂൎവ്വോപമയിലെ ഉപമേയത്തെത്തന്നെ ഉത്തരോപമയിൽ ഉപമാനമാക്കി പല ഉപമകളേയും നിബന്ധിക്കുന്നതു രശനോപമ.

മൊഴിയധരമ്പോൽ മധുരം
മൊഴിപോലത്യച്ഛവർണ്ണമാം മേനി
മിഴി മേനിപോലതിരതി
മിഴിപോലത്യന്തദുസ്സഹം വിരഹം.

(ഭാഷാഭൂഷണം)

ഇവിടെ 'മൊഴി' ഉപമേയവും ഉപമാനവും ആകുന്നു. ഉത്തരാർദ്ധത്തിലെ 'മിഴിയും' അതുപോലെതന്നെ. അതിനാൽ ഇതു രശനോപമ.

൩ ഉപമാനോപമേയങ്ങ-
ളൊന്നിലാവതനന്വയം
ഭൂമിപാല! ഭവാനെപ്പോൽ
ഭവാൻതന്നെ പരാക്രമി.

ഉപമാനവും ഉപമേയവും ഒന്നിൽത്തന്നെ സ്ഥിതിചെയ്യുന്നതു അനന്വയം. 'അങ്ങയെപ്പോലെ പരാക്രമമുള്ള ആൾ അങ്ങുമാത്രമേയുള്ളൂ' എന്ന ഉദാഹരണത്തിൽ ഉപമേയവും ഉപമാനവും ഒന്നുതന്നെ (ഭവാൻ) ആകുന്നു.

൪ അന്യോന്യമുപമിക്കുന്ന-
തുപമേയോപമാഖ്യമാം
ഇന്ദ്രതുല്യൻ ഭവാൻ ഭൂപ!
ഭവത്സദൃശനിന്ദ്രനം.

ഉപമേയത്തെ ഉപമാനത്തോടും ഉപമാനത്തെ ഉപമേയത്തോടും ഉപമിക്കുന്നതു ഉപമേയോപമ. ഇവിടെ ഇന്ദ്രനും ഭവാനും ഉപമാനവും ഉപമേയവും ആകുന്നു. ഉക്തധർമ്മം, വ്യക്തധർമ്മം, എന്നു ഉപമേയോപമ രണ്ടുവിധം. അനുഗാമ്യാദികളായ ധർമ്മങ്ങളെക്കൊണ്ടു ഉക്തധർമ്മം ബഹുപ്രകാരമുണ്ട്.

ഖേദത്തിലും ഭുവനപംക്തിയിലും സമസ്തം
വാദം വെടിഞ്ഞു പരമാത്മമിതങ്ങുസിദ്ധം

ദേവൻ ശിവന്നു സമനാം ഗുരുവുന്നതാത്മാ-
വാ വൎഗ്ഗുരൂത്തമനൊടീശനുമൊത്തിടുന്നോൻ.

(സ്വന്തം)

ഇവിടെ ധൎമ്മം അനുഗാമിയാകുന്നു.

സുരഭിലനവഗുച്ഛശ്രീ വിരാജിച്ചിടുന്നോ-
രുരസിജയുഗളത്താലേററമുല്ലാസമേഴല്പാർ
വരലതികകളേപ്പോൽ സ്ത്രീകളും സ്ത്രീകളേപ്പോൽ
പ്പുരമലതകളും നൽക്കാന്തി കൈക്കൊണ്ടിടുന്നു.

(സ്വന്തം)

ഇതിൽ ബിംബപ്രതിബിംബഭാവം. ഇവ ഉക്തധൎമ്മത്തിനു ഉദാഹരണങ്ങളാകുന്നു.

കടലാകാശമോടൊക്കും കടലോടൊക്കുമഭ്രവും
സേതുവെപ്പോലെ വിൺഗംഗ സേതു വിൺഗംഗപോലെയും.

(സ്വന്തം)



ഇവിടെ അപാരത്വാദിധൎമ്മം സ്പഷ്ടമാകയാൽ ഇതു വ്യക്തധൎമ്മം.

൮ പ്രതീപമുപമാനത്തി-
ന്നുപമേയത്വകല്പനം
നിന്യകൾക്കൊപ്പമായ് ഭ്രപ-
രാജിച്ചിടുന്നു ചന്ദ്രിക

ഉപമാനത്തിനു ഉപമേയത്വം കല്പിക്കുന്നതു പ്രതീപം. ഇവിടെ ഉപമാനമായ ചന്ദ്രികയെ, കീൎത്തിയാകുന്ന ഉപമാനത്തിന്റെ ഉപമേയമായിക്കല്പിച്ചിരിക്കുന്നു.

൯ ഉപമാനഭ്രമം ഭ്രാന്തി-
യുപമേയത്തിലേല്പതാം
നിന്മുഖം പത്മമെന്നോൎത്തു
വിഭ്രമിക്കുന്നു വണ്ടുകൾ

ഉപമാനമാണെന്നുള്ള ഭ്രമം ഉപമേയത്തിൽ ഉണ്ടാകുന്നതു ഭ്രാന്തി. ഉദാഹരണത്തിൽ ഉപമേയമായ മുഖം ക

ണ്ടിട്ടു ഉപമാനമായ പത്മമാണെന്നു ഭ്രമം ഉണ്ടാകുന്നതിനാൽ ഭ്രാന്തി അലങ്കാരം.

൧൦ സന്ദേഹം വിഷയത്തിങ്ക-
ലുള്ള സന്ദിഗ്ദ്ധമാനത
മുഖം പാഥോജമോ ദിവ്യ-
ഭാസ്സേഴും ചന്ദ്രബിംബമോ

നിശ്ചയം ഇല്ലാതിരിക്കുന്നതു സന്ദേഹം. ഇതു ശുദ്ധം, നിശ്ചയഗർഭം, നിശ്ചയാന്തം, എന്നു മൂന്നുവിധം. എപ്പോഴും സംശയമായിട്ടുള്ളതു ശുദ്ധസന്ദേഹം. ആദ്യത്തിലും അവസാനത്തിലും സംശയവും മദ്ധ്യത്തിൽ നിശ്ചയവും ഉള്ളതു നിശ്ചയഗർഭം. സംശയത്തോടുകൂടി ആരംഭിച്ച നിശ്ചയത്തിൽ പര്യവസാനിക്കുന്നതു നിശ്ചയാന്തം.

മധുകരമിഥുനം ചേർന്നഞ്ചിതം പത്മമോ കിം
ചടുലനയനമേതദ്വക്ത്രമോ കിം തദീയം
ഇതി വിതതവികല്പം കാമിനീനായികേ കാൺ
മമ ഹൃദയമിദാനീം മൂയലാടിൻറിതെല്ലാം.

(ലീലാതിലകം)

ഇവിടെ ശുദ്ധസന്ദേഹം.

ആരിജ്ജാളക്കനാണോ കുതിരകളവനേഴുള്ളതായ് ച്ചൊല്ലിടുന്നു;
ക്രൂരാഭൻ വഹ്നിയാവാം രുചിയൊടെവിടെയും ഹാ പരക്കുന്നതില്ല;
ഘോരൻ തൽക്കാലനാകാം മഹിഷമവനെഴും വാഹനം നൂന;മേവം
പോരിന്നെത്തും പരന്മാർ ഹൃദി വിവിധവികല്പങ്ങൾ കൈക്കൊണ്ടിടുന്നു.

(സു൧൩൦)

ഇവിടെ സന്ദേഹം നിശ്ചയഗർഭം.

൧൧ സാദൃശ്യദർശനാൽ മറ്റൊ-
ന്നോർത്തിടുന്നതു താൻ സ്മൃതി
ചന്ദ്രനെക്കണ്ടിടുംനേര-
മോർക്കുന്നു കാമിനീമുഖം.

സാദൃശ്യദർശനം കൊണ്ടു മറ്റൊന്നിനെ ഓൎമ്മിക്കുന്നതു സ്മൃതി.

തുരംഗനികടത്തിൽ നിന്നധിപതിക്കിലും പീലിയാൽ-
പ്പുരം സുഷമ കാട്ടുമാ മയിലിലമ്പയച്ചില്ലവൻ
സ്ഫുരൽപ്രചുരമാല്യമാന്തനലീലയിൽ കെട്ടഴി-
ഞ്ഞൊരാ പ്രണയിനിക്കെഴും കചചയത്തെ യോൎമ്മിക്കയാൽ.

(രഘുവംശം - സ്വന്തം)

൭൨. പലരും പലതുല്ലേഖം
ചെയ്വതുല്ലേഖനാമകം
കാമനായ് സ്ത്രീകൾ കാണുന്നു
ഭവാനെ ശത്രു കാലനായ്

ഒന്നിനെത്തന്നെ പലരും പലവിധം കല്പിക്കുന്നതു ഉല്ലേഖം.

രമണിമാരു മരിക്ഷിതിപാലരും
കവികളും കളഭാഷിണിമാർമണേ!
മദനനെന്നു മൊരന്തകനെന്നു മ-
ന്നമരപാദപമെന്നു മുശന്തി യം.

(ചന്ദ്രോത്സവം)

൭൩. ഉപമാനോപമേയങ്ങ-
ളൊന്നായ്ക്കല്പിക്ക രൂപകം
ഭവൽപ്പദാംബുജത്തിങ്കൽ
വാഴട്ടെഞ്ചിത്തഷൾപ്പദം.

ഉപമാനോപമേയങ്ങളെ ഒന്നായി കല്പിക്കുന്നതു രൂപകം; ഉപമാനത്തിൻെറ രൂപത്തെ ഉപമേയത്തിൽ കല്പിക്കുന്നതു എന്നു സാരം; ഉദാഹരണത്തിൽ ഉപമേയമായ പദത്തിനും ഉപമാനമായ അംബുജത്തിനും അഭേദകല്പന ചെയ്തിരിക്കുന്നതിനാൽ രൂപകം. ഉപമതന്നെയാണ് രൂപകത്തിൽ അന്തർഹിതമായിരിക്കുന്നത്. ഉപമേയസ്വരൂപഭിത്തിയിൽ ഉപമാനചിത്രത്തെ പതിപ്പിക്കുന്നതു രൂപകം. സാ

ദൃശ്യരൂപകം, ആഭാസരൂപകം, രൂപിതരൂപകം, എന്നു രൂപകത്തിനു ഭേദങ്ങൾ ഉണ്ട്. പ്രത്യേകം സാദൃശ്യം കല്പിക്കുന്നതു സാദൃശ്യരൂപകം, വിശേഷചമല്ക്കാരമൊന്നുമില്ലാതെ ഉൾപ്പൂവു കാൽത്താർ ഇത്യാദി രൂപകം നിൎമ്മിക്കുന്നതു ആഭാസരൂപകം. ധനുൎവ്വല്ലി ഇത്യാദി രൂപിതരൂപകം.

സാംഗം നിരംഗം പരമ്പരിതം എന്നു രൂപകത്തിനു വേറെയും മൂന്നു ഭേദങ്ങൾ ഉണ്ട്. അംഗങ്ങളെ എല്ലാം പ്രത്യേകം കല്പിച്ചു രൂപത്തെ ചെയ്യുന്നതു സാംഗം. മൊത്തമായി പറയുന്നതു നിരംഗം.

ഒരു രൂപകത്തെ സാധിപ്പാൻ വേറെ ഒരു രൂപകം കല്പിക്കുന്നതു പരമ്പരിതം.

താർമകൾതന്റെ കുചകുങ്കുമപങ്കമോടു
ചോപ്പാൎന്ന കണ്ണനുടെ കാന്തിമാറിടത്തിൽ
നന്നായ് വിളങ്ങുമൊരു കൌസ്തുഭമാം നവാൎക്കൻ
നൾകട്ടെയെന്നകമലൎക്കു വികാസമേറം.

(ദൈവയോഗം)

ഇവിടെ രൂപകം സാംഗം.

ഭവൽപ്പദം ജഗതി ഭജിപ്പവൎക്കു തൽ-
ഭവജ്വരവ്യഥയകലുമെന്നു കേൾപ്പു ഞാൻ
ശിവപ്രിയേ! തവ ചരണാതിസക്തയാ-
മിവൾക്കു നീ യരുളിടുകഗ്ര്യമാം ശിവം.

(രാഘവാഭ്യുദയം)

ഭവമാകുന്ന ജ്വരത്തെ സാംഗമായി കല്പിച്ചിട്ടില്ലാത്തതിനാൽ ഇവിടെ നിരംഗമായ രൂപകം.

താരിൽത്തന്വീകടാക്ഷാഞ്ചലമധുപകലാരാമ രാമാജനാനാം
നീരിൽത്താർബാണവൈരാകരനികരതമോമണ്ഡലീചണ്ഡഭാനോ
നേരെത്താതോരുനിസ്ത്രും തൊട്ടുകുറി കളയായ്കെന്നു മേഷാ കുളിക്ക-
ന്നേരത്തിന്നിപ്പുറം വിക്രമനൃവര! ധരാ ഹന്ത കല്പാന്തതോയേ.

(പുനം നമ്പൂതിരി)

ഇവിടെ രൂപകം പരമ്പരിതം.

ഒന്നിനെത്തന്നെ പലതായി രൂപം ചെയ്യുന്നതു മാലാരൂപകമാകുന്നു.

“സൌന്ദൎയ്യത്തിനു കേളീനിലയന മുത്സാഹത്തിനൊരുദ്യാനോത്തമ
മറിവിൻനെറിവിനു സൂതീഭവനം വീരശ്രീനവവിഭ്രമതിലകം.”

(ഉത്തരരാമായണം ചമ്പു)

ഉപമാനം രൂപണംകൊണ്ടു ഉപമേയമായി, അതിനു പൂൎവ്വാവസ്ഥയിൽ ദുഷ്കരമായ ഒന്നിനെ ചെയ്യുന്നതു പരിണാമം.

‘നിമ്പദാംബുജമീയെന്നെ രക്ഷിക്കട്ടെ മഹീപതേ’

ഇവിടെ ഉപമാനമായ അംബുജം പാദത്തോട് അഭേദത്തെ പ്രാപിച്ച് ഉപമേയമായി, അതിനു പൂൎവ്വാവസ്ഥയിൽ ചെയ്യാൻ സാധിക്കാതിരുന്ന പാലനത്തെ ചെയ്യുന്നതിനു, ശക്തി സമ്പാദിക്കുന്നു.

ഉദ. പ്രകൃതം വിട്ടു മറ്റൊന്നു
കല്പിക്കുവതപഹ്നുതി
സുധാംശുവല്ലിതോത്തീടിൽ
വ്യോമഗംഗാസരോരുഹം.

പ്രകൃതത്തെ നിഷേധിച്ചു വേറെ ഒന്നിനെ കല്പിക്കുന്നത് അപഹ്നുതി. ഇവിടെ ചന്ദ്രന്റെ ചന്ദ്രത്വത്തെ മാററി അതിനു സരോരുഹത്വം കല്പിച്ചിരിക്കുന്നു. അസത്യത്തെക്കുറിക്കുന്ന വ്യാജം ഛലം മുതലായ പദങ്ങളെ അപഹ്നുതിയ്ക്കു കല്പിക്കാം.

പ്രിയസഖ! ചെറിയച്ചീവിപ്രയോഗജ്വരാൎത്തം
കാവുയിരപി തീൎപ്പാൻ നൂനമിന്ദുച്ഛലേന
മദനനദയശൈലപ്പുള്ളിവില്ലിൽത്തൊടുത്താൻ
പഥികരുധിരധാരാപാടലം പള്ളിയമ്പു.

(ലീലാതിലകം)

ഇവിടെ, ഇതു ചന്ദ്രനല്ല കാമദേവന്റെ അമ്പാണെന്നു കല്പിച്ചിരിക്കുന്നതിനാൽ അപഹ്നുതി

൫൫. പ്രകൃതത്തിങ്കലന്യത്തിൻ-
ധൎമ്മത്താലിതതല്ലയോ
എന്നാശങ്ക ഭവിച്ചീടു-
മുൽപ്രേക്ഷയലങ്കൃതി.

൫൬. ധൎമ്മി ധൎമ്മം ഫലം ഹേതു-
വിവതന്നാശ്രയത്തിനാൽ
ഉൽപ്രേക്ഷ നാലുവിധമാ-
യുണ്ടതതൽ സ്വരൂപകം.

൫൭. കോകീവിരഹമാംതിയ്യിൻ-
പുകയല്ലേ തമസ്സിതു
പുരണ്ടിതെന്നു തോന്നുന്നു
തമസ്സുതനൈവാക്യം.

൫൮. പങ്കജശ്രീഹരിപ്പാനോ
കരം നീട്ടുന്നു വെണ്മതി
മണ്ണിൽ വ്യാപിക്കയാലല്ലേ
നിബദ്ധൌഠം ചുവന്നുപോയ്.

ഉപമേയമായ പ്രകൃതത്തിൽ, ഉപമാനമായ അന്യത്തിന്റെ ധൎമ്മം കാണുകയാൽ, ഇതു അതല്ലയോ എന്നു ശങ്ക ജനിക്കുന്നതു് ഉൽപ്രേക്ഷ. ധൎമ്മി ധൎമ്മം ഫലം ഹേതു എന്നിവയെ ആശ്രയിച്ചു, ധൎമ്മ്യുൽപ്രേക്ഷ ധൎമ്മോൽപ്രേക്ഷ ഫലോൽപ്രേക്ഷ ഹേതൂൽപ്രേക്ഷ എന്നു, ഇതു നാലുവിധമുണ്ടു്. ഉൽപ്രേക്ഷാവിഷയം ധൎമ്മത്തോടുകൂടിയിരിക്കുന്നതു് ധൎമ്മ്യുൽപ്രേക്ഷ. ഇരുട്ടു് കോകികളുടെ വിരഹാഗ്നിയുടെ പുകയല്ലേ എന്നതിൽ, വൎണ്ണ്യമായ തമസ്സ് അവൎണ്ണ്യമായ ധൂമമല്ലേ എന്നു, കറുപ്പു, എന്ന ധൎമ്മത്താൽ ശങ്കിക്കുന്നു. തമസ്സു കറുപ്പുള്ള വസ്തുവാകയാൽ ഇവിടെ ഉൽപ്രേക്ഷ ധൎമ്മി. ഉൽപ്രേക്ഷയുടെ വിഷയം ധൎമ്മമാത്രമാകുന്നതു ധൎമ്മോൽപ്രേക്ഷ. വ്യാപിക്കുക എന്ന ക്രിയയെ പുരളുക എന്നു ശങ്കിക്കുന്നതു് ഉദാഹരണം. താമരയുടെ ശോഭയെ ഹരിക്കാനാണോ ചന്ദ്രൻ കരം നീട്ടു

ന്നത് എന്നതു ഫലോൽപ്രേക്ഷ. താമരകളുടെ ശോഭയെല്ലാം ചന്ദ്രൻ കരം നീട്ടിയ ഉടനെ നശിക്കുന്നതിനാൽ കരപ്രസാരണത്തിന്റെ ഫലം പത്മശോഭാഹരണമെന്ന് ഉൽപ്രേക്ഷിക്കുന്നു. മണ്ണിൽ സഞ്ചരിച്ചതുകൊണ്ടാണ് നിന്റെ കാലു ചുവന്നതെന്ന് ഉദാഹരണത്തിൽ, കാലു ചുവക്കുന്നതിനു സഞ്ചാരണത്തെ കാരണമായി കല്പിച്ചിരിക്കുന്നതിനാൽ, ഹേതൂൽപ്രേക്ഷ.

ഉപമയ്ക്കും ഉൽപ്രേക്ഷയ്ക്കും തമ്മിൽ ഉള്ള വ്യത്യാസമിതാകുന്നു. ഉപമയ്ക്ക് ഉപമാനം യഥാർത്ഥമായിരിക്കും. ഉൽപ്രേക്ഷക്കു സയുക്തികം കല്പിതമാകുന്നു. സന്ധ്യക്കു കാണുന്ന ഇരുട്ടു കോകികളുടെ വിരഹാഗ്നിയുടെ പുകയാണോ എന്നു ശങ്കിക്കുന്നത് തീയുള്ളിടത്തു പുകകാണുമെന്ന യുക്തിയെ ആശ്രയിച്ചാണ്. എന്നാൽ വിരഹാഗ്നിക്കു പുകയില്ലായ്കയാൽ അതു സങ്കല്പംമാത്രമാകുന്നു. ശങ്കിക്കുന്നു, വിചാരിക്കുന്നു, ആകാം, ആയിരിക്കാം, ഊഹിക്കുന്നു, പോലെ മുതലായവ ഉൽപ്രേക്ഷാശബ്ദങ്ങളാകുന്നു. വാച്യം എന്നും, പ്രതീയമാനം എന്നും, ഉൽപ്രേക്ഷയ്ക്കു രണ്ടു ഭേദവും ഉണ്ട്. ഉൽപ്രേക്ഷാശബ്ദങ്ങളോടുകൂടിയത് വാച്യം; ഇല്ലാത്തതു പ്രതീയമാനം.

ഫൻ. വർണ്ണ്യാവർണ്ണ്യങ്ങളിൽ ച്ചേതം
വിശേഷം വ്യതിരേകമാം
ചന്ദ്രനെപ്പോലെ നിൻ വക്ത്ര-
മെന്നാലില്ലിഹ ലാഞ്ഛനം

വർണ്ണ്യമായ ഉപമേയത്തിനും, അവർണ്ണ്യമായ ഉപമാനത്തിനും വിശേഷം കല്പിക്കുന്നത് വ്യതിരേകം. ഉപമാനോപമേയങ്ങൾക്കു ചില ധർമ്മങ്ങളിൽ ഐക്യമുണ്ടായിട്ടും വ്യതിരേകം കല്പിക്കാം.

കണ്ഠേ വിഷം ഭഗവതോ മമ തോഴി ചിത്തേ
ചിന്താവിഷം നിയതമെങ്കിലുമേഷ ഭേദഃ
കന്ദർപ്പനോടു പകയാം കുർത്തികൾചൂടാ-
മപ്പുള്ളിയെപ്പിരികിൽ ഞാൻ പരമേശതുല്യഃ.

(ലീലാതിലകം)

൨൦. ദൃഷ്ടാന്തമാമലങ്കാരം
ധർമ്മത്തിൻ പ്രതിബിംബമാം
കീർത്തിമാനങ്ങു താൻ ഭൂവിൽ-
ച്ചന്ദ്രൻ താൻ കാന്തിശാലിയും.

വർണ്ണ്യാവർണ്ണ്യങ്ങളിൽ ധർമ്മത്തെ പ്രതിബിംബിപ്പിക്കുന്നതു ദൃഷ്ടാന്തം. ഉദാഹരണത്തിൽ കീർത്തിമാൻ ബിംബവും കാന്തിശാലി പ്രതിബിംബവുമാകുന്നു.

തനയേ തവ സമ്പദർത്ഥമുച്ചൈരിനിയോരാഢ്യനെ നീ വരിച്ചുകൊൾക
ധനഹീനരിൽ നിന്നു യച്ഛവാരാ പനിനീർവീണ്ണു കുളം നിറഞ്ഞതില്ല.
(ലീലാതിലകം)

൨൧. ഹൃദയാഹ്ലാദമേകുന്ന
സഹഭാവം സഹോക്തിയാം
ശത്രുക്കളൊത്തു നിൻ കീർത്തി-
ദിഗന്തത്തിങ്കലെത്തിനാൾ.

ഹൃദയരഞ്ജകമായവിധം രണ്ടു ഭാവങ്ങളെ ഒരുമിച്ചു പറയുന്നതു സഹോക്തി.

സീതാദേവിക്കു മെയ്യിൽ പുളകമൊടു സമം വില്ലുപൊങ്ങി, ധരിത്രീ-
നേതാക്കന്മാർക്കകക്കാമ്പൊടു സമമധികം പൊട്ടി വേറായി, മന്നിൽ
ജാതാഭം വാൻപൊഴിക്കും സുമനികരമൊട്ടൊന്നിച്ചുവീണു, തദാളീ-
വ്രാതാരാവത്തൊടൊപ്പം ജനതയുടെ ജയഘോഷമെങ്ങും മുഴങ്ങി.
(രാഘവാഭ്യുദയം)

൨൨. അനേകമൊരു ധർമ്മത്തിൽ-
ച്ചേർന്നിടുന്നതു ദീപകം
മദത്താലാന ശോഭിക്കു-
മൗദാര്യംകൊണ്ടു മന്നവൻ.

അനേകം വസ്തുക്കൾക്കു് ഒരു ധർമ്മത്തിലന്വയം കല്പിക്കുന്നതു് ദീപകം.

൨൩. വിശേഷണമഭിപ്രായ-
യുക്തമാകപരീകരം

സുധാംശുവെ ധരിക്കുന്നോൻ
താപം പോക്കട്ടെ മേ ശിവൻ.

വിശേഷണം സാഭിപ്രായമാകുന്നതു പരികരം. സുധാംശുവേ ധരിക്കുന്നവൻ എന്ന വിശേഷണത്തിൽ ചൂടിനെ നശിപ്പിക്കുവാൻ ശക്തിയുള്ളവൻ എന്ന അഭിപ്രായത്തെ കാണിച്ചിരിക്കുന്നു.

നിരന്തരം നിരുപമഭൂഷണവ്രജാൽ പ്പൊത്തുമമ്മണികൾവഹിച്ച ജാനകി
സുരമ്യയപ്പൊഴുതിഹരത്നഗർഭയാ മൊരമ്മയെസ്സപദി ജയിച്ചു വൈഭവാൽ
(രാഘവാഭ്യുദയം)

ഇവിടെ ‘അമ്മ’യുടെ വിശേഷണമായ രത്നഗർഭ എന്ന പദത്തിൽ, ബഹുവിധങ്ങളായ മണികളെ അകത്തു വഹിക്കുന്നവൾ എന്നുള്ള അഭിപ്രായത്തെ, പ്രകാശിപ്പിച്ചിരിക്കുന്നു.

൨൪. വിശേഷ്യമതഭിപ്രായ-
യുക്തമാകതദങ്കുരം.
പുരുഷാർത്ഥങ്ങൾ നാലേകു-
മവൻ ദേവൻ ചതുർഭുജൻ.

വിശേഷ്യം സാഭിപ്രായമാകുന്നതു പരികരാങ്കുരം. ഉദാഹരണത്തിൽ വിശേഷ്യമായ ചതുർഭുജപദത്തിൽ നാലു പുരുഷാർത്ഥങ്ങളെ കൊടുക്കുവാൻ ശക്തിയുള്ളവൻ എന്ന അഭിപ്രായത്തെ കാണിച്ചിരിക്കുന്നു.

൨൫. വർണ്ണ്യാവർണ്ണ്യങ്ങൾതൻ ധർമ്മ-
സംയോഗം തുല്ല്യയോഗിത
കൂമ്പിടുന്നു സരോജങ്ങൾ
കാമിനീവദനങ്ങളും.

ഉപമേയത്തിന്റെയും ഉപമാനത്തിന്റെയും ധർമ്മത്തിനുള്ള സംയോഗം തുല്ല്യയോഗിത.

൨൬. വസ്തുവിനുള്ള ഭാവത്തെ-
യതുപോൽത്തന്നെ ഹൃദ്യമായ്

വർണ്ണിച്ചിടുവതാകും തൽ
സ്വഭാവോക്തിയലങ്കൃതി.

വസ്തുവിന്റെ ഭാവത്തെ അതുപോലെതന്നെ വർണ്ണിക്കുന്നതു സ്വഭാവോക്തി. കവി ഗ്രഹിക്കുന്ന സ്വഭാവം സാധാരണ ലൌകികന്മാർ അറിയാൻ കഴിയാത്തതായിരിക്കണം.

മിന്നീടും ലക്ഷ്മലേശം മുഹുരിളകിന വാർകുണ്ഡലം നീളെ മണ്ടും-
കന്നൽക്കൺകോൺ കലുങ്ങും കുചകലശമഴിഞ്ഞംസസംസക്തകേശം
മന്ദം കൊഞ്ചുന്ന പൊന്നിൻതരിവള ചിലനാളേമൽ പന്താട്ടമാരു-
ണ്ടന്നേരം കാൺകിലെന്താർശരനു മെതിപൊരികൊണ്ടു തണ്ടും പ്രമോദം

(കൊടിയവിരഹം ചമ്പു)

ഇവിടെ പന്തുകളിച്ചുകൊണ്ടിരിക്കുന്ന ഒരു നായികയുടെ ഭാവത്തെ അതുപോലെ തന്നെ വർണ്ണിച്ചിരിക്കുന്നു.

പിന്നെയെഴുന്നൊരു ധന്യമായുള്ളോരു നന്ദന്റെ മന്ദിരം തന്നെക്കണ്ടാൻ
കാലികൾ തന്നുള്ളൊരൊച്ചയുണ്ടെങ്ങുമേ ബാലന്മാർ കോലുന്ന ലീലകളും
ഒന്നിനോടൊന്നു കലർന്നു കളിക്കുന്ന കന്നുകിടാങ്ങളുമുണ്ടു ചെമ്മേ
കാളകൾ തങ്ങളിൽ കുത്തിത്തകർത്തിട്ടു ധൂളിയെഴുന്നുമുണ്ടോരോരടിക്കിൽ
ധേനുക്കളെച്ചെന്നു ചാലെക്കറപ്പാനായ് ചേണാറും പാൽക്കിഴ പേറ്റു കയ്യിൽ
ചേലമുറുക്കിന കാഞ്ചിയുമാണ്ടുള്ള നീലവിലോചനമാരുണ്ടെങ്ങും
ഗോക്കളെപ്പേർചൊല്ലിച്ചാലേ വിളിക്കയും പാൽക്കിഴതാവെന്നു ചൊല്ലുകയും
ചേൽക്കണ്ണിമാരുടെ വാക്കുകളിങ്ങനെ കേൾക്കായിവന്നിതു പാർക്കുന്തോറും
എന്നുടെ കന്നിനെക്കണ്ടതില്ലേ തോഴി നിൻവീട്ടിലെങ്ങാനുമുണ്ടോ കണ്ടു
എന്നങ്ങു തങ്ങളിൽ ചോദിച്ചു നിന്നുള്ള സുന്ദരിമാരുമുണ്ടെങ്ങുമിങ്ങും.

(കൃഷ്ണഗാഥ)

നന്ദഗോപരുടെ ഭവനത്തെക്കുറിച്ചുള്ള ഈ (സന്ധ്യാകാലത്തെ) വർണ്ണനത്തിൽ ഒരു ഗോപഗൃഹത്തിന്റെ സ്വഭാവങ്ങൾ ഭംഗിയായി കാണിച്ചിരിക്കുന്നു.

വൈയഥാർത്ഥമതു താനേനൈ-
യാക്കിയോ കാരവേറിയോ
കല്പിച്ചിട്ടുമലങ്കാരം-
മെല്ലാമതിശയോക്തിയാം.

വാസ്തവമായിട്ടുള്ളതിനെ കൂട്ടിയോ കുറച്ചോ കല്പിക്കുന്നതു അതിശയോക്തി.

തീരേ തസ്യ ത്രിഭുവനഗതിശ്രാന്തകീർത്തേഃ പ്രതീപ-
പ്രാകാരം കൊണ്ടഴകെഴുമിടം വിമ്മിലിപ്പാലമൌലേ;
ശൃംഗാഗ്രംകൊണ്ടണിമതിതൊട്ടും ഗോപുരത്തിന്നപാരേ
ഭൂപാലാനാം മഹിതകനകത്താന്റു തീണ്ടിട്ടുമേടം

(ഉ. സന്ദേശം)

ഇവിടെ 'ശൃംഗാഗ്രംകൊണ്ടണിമതി തൊട്ടു'ന്നതു അതിശയോക്തിയുടെ കല്പനകൊണ്ടാണ്. ഉള്ളതിനെ അധികമായി വർണ്ണിച്ചിട്ടുള്ള അതിശയോക്തിയാണിതു. വാസ്തവമായുള്ളതിനെ വളരെക്കുറച്ചു പറയുന്നതിനു താഴെ ഉദാഹരണം കാണിക്കുന്നു.

നിതംബവും സ്തനയുഗവും വഹിക്കവാൻ
ചിതം തദാസ്പദമുള്ളവാകകൊണ്ടവർ
ധൃതം ദരിദ്രതയെ വഹിക്കമൂലമാ-
മിതത്തൊടാ വയറധികം കൃശാംഗമായ്.

(രാഘവാഭ്യുദയം)

ഇവിടെ ഉദരത്തിനു സ്വാഭാവികമായിട്ടുള്ള കൃശത്വത്തെ വളരെ അധികം കുറച്ചു വർണ്ണിച്ചിരിക്കുന്നു.

രൂപകാതിശയോക്തി, സംബന്ധാതിശയോക്തി, അസംബന്ധാതിശയോക്തി, അക്രമാതിശയോക്തി, ഹേത്വതിശയോക്തി, എന്നു അതിശയോക്തിക്കു പല ഭേദങ്ങൾ ഉണ്ട്. ഉപമേയോപമാനങ്ങൾക്കു അഭേദത്തെ കല്പിച്ചു ഉപമേയത്തെ കാണിക്കാതെ ഉപമാനത്തെ മാത്രം കല്പിക്കുന്നതു രൂപകാതിശയോക്തി.

പാരാതേ രണ്ടു പൊൻപൂവടിയിൽ നടുവിൽ മൂലത്തോടം പിന്നെ മേളിൽ-
പ്പോരാട്ടും രണ്ടു പൂമൊട്ടതിനുപരി ലസൽപ്പുല്ലുവാതെല്ലിവർണ്ണം
താരുണ്യത്തല്ലൽ കൈക്കൊണ്ടരുണരുചിയൊടാസ്ഥാണുവിൽച്ചാറിമിന്നും
കാരുണ്യോല്ലാസദിവ്യാഞ്ചിതകനകലതേ! ദേഹി മേ ദേഹസൌഖ്യം

(വെണ്മണി മഹൻനമ്പൂതിരിപ്പാട്)

ഇവിടെ പൂവു മുതലായ ഉപമാനങ്ങളെ മാത്രം കാണിച്ചിരിക്കുന്നു. അയോഗത്തിൽ യോഗം കല്പിക്കുന്നതു സംബന്ധാതിശയോക്തി.

നീരാടിടുന്നോർ ചില ചലദൃശാം പൂൎണ്ണചന്ദ്രാഭിരാമം
വക്ത്രം മുക്കും പൊഴുതു മുഴുവൻ കൂമ്പു മാമ്പൽപ്രസൂനം
കൂടിപ്പിന്നെ ത്തെളിവിനൊടു ലാക്കണ്ണുവിണ്ണിച്ചിരിച്ചി
ട്ടംഭോജാനാം പകലപി നിറക്കേടിണങ്ങീടുവോൻറു.
(ഉ. സന്ദേശം)

യോഗത്തിൽ അയോഗം കല്പിക്കുന്നതു അസംബന്ധാതിശയോക്തി.

മൽക്കളേബരമതിൽ കുളിച്ചധികമൊന്നമീ യഴകതൊക്കയും
മുഷ്ക വിട്ടടനടുക്കൽ വന്നു നിജദൃക്കിലാക്കിടുകിലക്കണം
ഉൽക്കടൻ മദനനാക്കിലശപിശശിശക്രനെന്നിവരതൊക്കയും
തക്കമോടഹഹ വെക്കമോടിമല പുക്കിടാതെ തല പൊക്കിടാ.
(വെണ്മണി മഹൻ നമ്പൂതിരിപ്പാട്)

കാൎയ്യകാരണങ്ങളുടെ യോഗം അക്രമാതിശയോക്തി.

വൎഷം തുടങ്ങു പാന്ഥസ്ത്രീ-
മിഴിയും മുകിലും സമം.
(ഭാഷാഭൂഷണം)

ഇവിടെ മേഘം വൎഷിക്കുന്നതു പാന്ഥസ്ത്രീകൾക്കു കരയാൻ കാരണമായിരിക്കുന്നു. കാൎയ്യകാരണങ്ങൾക്കു അഭേദം കല്പിക്കുന്നതു ഹേത്വതിശയോക്തി.

പുരികഴൽനികരത്തിൽ പൂനിലാവിന്റെ സത്തും
പുരികലതയിലോമൽ ക്കാമസാമ്രാജ്യസത്തും
പരിചിനൊടു ധരിക്കും പാൎവ്വതാധീശനുള്ള-
പ്പരമസുകൃതവല്ലിക്കെപ്പൊഴും കൈതൊഴുന്നേൻ.
(ചെങ്ങനാശ്ശേരി രവിവൎമ്മ കോയിത്തമ്പുരാൻ)

ഇവിടെ പാൎവ്വതാധീശനു സുകൃതം നിമിത്തമുണ്ടായതാണെന്നുള്ള കാരണത്തിനു അഭേദം കല്പിച്ചിരിക്കുന്നു. ഉപമേയത്തിനും ഉപമാനത്തിനും അഭേദം കല്പിക്കുന്നതു രൂപകം; ഉപമേയത്തിനു പകരം ഉപമാനത്തെ ആരോപിക്കുന്നത് രൂപകാതിശയോക്തി; കാൎയ്യകാരണങ്ങൾക്കു അഭേദം കല്പിക്കുന്നതു ഹേത്വതിശയോക്തി; എന്നു ഇവയ്ക്കുള്ള വ്യത്യാസം. ലോകപ്രസിദ്ധമായ ഒന്നിനെ അതിൽനിന്നു അന്യമായി കല്പിക്കുന്നതു ഭേദകാതിശയോക്തി.

അന്യം താനിവൾ തൻ രൂപ മന്യം കാന്തിവിലാസവും
തന്വിയാളിവൾ ധാതാവിന്നന്യാദൃശകസൃഷ്ടിയാം.

(സ്വന്തം)

രൂപാദികൾ ലോകപ്രസിദ്ധങ്ങളാണെങ്കിലും തദന്യങ്ങളായി കല്പിച്ചിരിക്കുന്നു.

ഉവ്യപ്രസ്തുതത്തിലവർണ്ണ്യം താൻ
സമാസോക്തിയലങ്കൃതി
ഐന്ദ്രിതന്റെമുഖം രക്തൻ
ചുംബിക്കുന്നു നിശാകരൻ

പ്രകൃതമായ വസ്തുവിനെ വർണ്ണിക്കുമ്പോൾ, അതിന്റെ വിശേഷണസാമ്യത്താൽ അപ്രകൃതവസ്തുധർമ്മംകൂടി കാണിക്കുന്നതു, സമാസോക്തി. കിഴക്കു ചന്ദ്രൻ ഉദിക്കുന്നു എന്ന ഉദാഹരണത്തിൽ, ഒരു കാമുകന്റെ കാമിനീവദനചുംബനരൂപമായ പ്രവൃത്തിയേയും കാണിച്ചിരിക്കുന്നു. അർത്ഥദ്വയത്തെ സംക്ഷേപമായി കഥിക്കുന്നതു സമാസോക്തി എന്നു അർത്ഥം.

താനെന്നും പാശിയോടൊത്തനിശമമരുമാ ത്തന്വിയായ് ച്ചേർന്നു ശൃംഗ-
സ്ഥാനഭ്രംശം ഭവിച്ചാ വസുഗണമഖിലം നഷ്ടമായ് ത്തീർന്നു വേഗം
ദീനത്വം പൂണ്ടു കഷ്ടം പതിതനില കലർന്നംബരം കൂടിയില്ലാ-
ത്തുനംഗൈ കൈക്കൊണ്ടു ചണ്ഡദ്യുതി ചരമദശാധീനനായ് ഹീനവൃത്തൻ.

(രാഘവാഭ്യുദയം)

പ്രകൃതമായ സന്ധ്യയെ വർണ്ണിച്ചിരിക്കുന്ന ഈ പദ്യത്തിൽ ഒരു ധൂർത്തന്റെ അധഃപതനത്തെക്കൂടെ കാണിച്ചിരിക്കുന്നു.

ഉൻ അസംഗതിയതാം ഹേതു-
കാര്യങ്ങൾക്കുള്ള ദൂരത
വിഷമം മേലം കടിക്കുന്നു
മൂർഛിക്കുന്നിതു പാന്ഥരും.

കാര്യകാരണങ്ങൾക്കു ഒട്ടപ്പമില്ലാതിരിക്കുന്നതു അസംഗതി. ഒരു ദിക്കിൽ വിഷപാനം ചെയ്താൽ വേറെ ഒരു ദിക്കിൽ മോഹം ഉണ്ടാകുന്നതല്ല്യ. ഉദാഹരണത്തിൽ മേഘം വിഷപാനം ചെയ്യുന്നു; [ജലത്തെ ഉള്ളിലാക്കുന്നു] എന്നാൽ മോഹത്തെ പ്രാപിക്കുന്നതു പാന്ഥസ്ത്രീകളാണ്; [വഴി പോകുന്നോരുടെ ഭാര്യമാർ മഴക്കാറുകണ്ടു വിരഹദുഃഖം വർദ്ധിച്ചു മോഹാധിക്യത്തെ പ്രാപിക്കുന്നു] ഇവിടെ അസംഗതി.

നിലങ്ങു പൊന്നണിനിരകൊണ്ടു തപേഷി-
കുലം രസാലവളെയലങ്കരിക്കവേ
അലങ്കരിഞ്ഞതിഹ നൃപാലകക്കൾ ഏ-
ത്തലങ്ങളാണതു നിരൂപിക്കിലത്ഭുതം.

(രാഘവാഭ്യുദയം)

ഇവിടെ അലങ്കരിച്ചതു ഒരിടം; അലംകരിഞ്ഞതു വേറെ ഒരിടം;

൩൦ വിശേഷോക്തിയതാം കാര്യ-
നുദയം ഹേതുവുള്ളിലും
സ്മരദീപമെരിഞ്ഞിട്ടും
ഹൃൽസ്നേഹക്ഷയമില്ലതേ.

കാരണം ഉണ്ടായിട്ടും കാര്യം സംഭവിക്കാതിരിക്കുന്നതു വിശേഷോക്തി. ഉദാഹരണത്തിൽ സ്മരനാകുന്ന വിളക്കു കത്തിക്കൊണ്ടിരുന്നിട്ടും സ്നേഹക്ഷയം (തൈലനാശം — പ്രണയക്ഷയം എന്നും) ഉണ്ടാകുന്നില്ലെന്നുള്ളതിനാൽ വിശേഷോക്തി.

൩൧ അസംഭവമതാമർത്ഥ-
മുണ്ടാകാൻ കഴിയാത്തതു
ആരോർത്തിതിടയകൊച്ചൻ
കുന്നുപൊക്കീടുമെന്നതായ്

ഉണ്ടാകാൻ പാടില്ലാത്ത അർത്ഥത്തെ വർണ്ണിക്കുന്നതു

അസംഭവം. ഒരിടയക്കുട്ടി പർവ്വതത്തെ ചുമക്കുക എന്നതു ഉണ്ടാകാൻ പാടില്ലാത്തതാണ്. [ഉദാഹരണം ഭഗവാന്റെ ഗോവർദ്ധനോദ്ധാരണത്തെ സൂചിപ്പിക്കുന്നു.]

൩൨ നാനാർത്ഥാത്മകമാം ശ്ലേഷം
വർണ്ണ്യാവർണ്ണ്യാഭയാശ്രിതം
സർവ്വജ്ഞമൌലിരാജാവു
കാമം ചേർക്കട്ടെ നമ്മളിൽ.

ഒരു വാക്യത്തിൽ പല അർത്ഥങ്ങൾ അടങ്ങിയിരിക്കുന്നതു ശ്ലേഷം. വർണ്ണ്യത്തേയും അവർണ്ണ്യത്തേയും വർണ്ണ്യാവർണ്ണ്യങ്ങളേയും ആശ്രയിച്ചു ഇതു മൂന്നുവിധം; രണ്ടു അർത്ഥവും വർണ്ണ്യത്തിനു യോജിക്കുന്നതു വർണ്ണ്യശ്ലേഷം, യോജിക്കാത്തതു അവർണ്ണ്യം.

പൂജ്യസ്ഥം സുജനൈരഹം ച വടിഭിശ്ശത്രുക്കളാലന്വഹം
ഭേദ്യാൻ വാരണമുണ്ടു തേ മമ തഥാ കൊട്ടാരവാതുക്കലും
ഒട്ടും തന്നരിയില്ലതേ മമ തഥാ വൃഷ്ടിക്കു കപ്പാട്ടിലും
സേവിച്ചിട്ടടിയൻ ചിരേണ നൃപതേ! ത്വത്തുല്യനായീടിനേൻ

(കുഞ്ചൻനമ്പ്യാർ)

രണ്ടു അർത്ഥവും വർണ്ണ്യത്തിനു യോജിക്കുന്നതിനാൽ ഇവിടെ വർണ്ണ്യശ്ലേഷം.

പുഷ്ടവാനന്തവിലാസം
കാട്ടുമലസ്സുള്ളിലാണ്ടു വിലസീടും
ലുബ്ധോളിപടുശരത്താൽ
വിദ്ധം കമലത്തിനൊക്കമിമ്മിഴിയാൾ.

(ഭാഷാഭൂഷണം)

രണ്ടു അർത്ഥവും അപ്രകൃതമാകയാൽ ഇതു അവർണ്ണ്യശ്ലേഷം.

ഭൂതങ്ങളാൽ സപദി നന്ദിയൊടീഡ്യമാനൻ
ഭൂതിപ്രകൃഷ്ടമതിനാ ലതിശോഭിതാംഗൻ

ശ്രീവഞ്ചിമൂലകനൃപൻ ശ്രിതലോകപാലൻ
സർവ്വജ്ഞനായി വിലസുന്നിഹ രാജമൌലി.

ഒരത്ഥം വണ്ണ്യത്തിനു യോജിക്കുന്നതും മററതു അപ്രകൃതവുമാകയാൽ ഇവിടെ വണ്ണ്യാവണ്ണ്യശ്ലേഷം.

ശ്ലേഷം, സഭംഗം, അഭംഗം എന്നു വേറെയും രണ്ടു വിധം ഉണ്ട്. രണ്ടു വിധം പദം മുറിച്ചു അത്ഥം കല്പിക്കുന്നതു സഭംഗശ്ലേഷം.

തീരാവിലങ്ങു പണി നോക്കിട്ടമിജ്ജനത്തി-
ന്നീവേല വിട്ടൊഴിയുവാൻ വിധിയേകിടേണം
പ്രാത്ഥിച്ചിദം ദ്യുമണിയമ്പൊടു കാഴ്ചവച്ചാ-
നക്ഷത്രമാലയിഹ വിഷ്ണുപദേ നമിച്ചാൻ.
(രാ. ച. വിലാസം)

ഇവിടെ തീരാ, വിലങ്ങുപണി, തീ, രാവിൽ, അങ്ങു, പണി എന്നു രണ്ടുവിധം പദം മുറിക്കേണ്ടിയിരിക്കുന്നതിനാൽ സഭംഗശ്ലേഷം. മുമ്പു കൊടുത്ത 'ഭൃതങ്ങളാൽ' ഇത്യാദിപദ്യം അഭംഗശ്ലേഷത്തിനു ഉദാഹരണം.

ശബ്ദശ്ലേഷം അത്ഥശ്ലേഷം എന്നു ശ്ലേഷം വേറെയും രണ്ടു വിധമുണ്ടു. ശബ്ദത്തിന്റെ നാനാത്ഥത്തെ ആശ്രയിക്കുന്നതു ശബ്ദശ്ലേഷം.

അന്നമുണ്ടു കളമോ കബന്ധമു-
ണ്ടുന്നതക്ഷിതിപയുദ്ധഭൂമിയോ
എന്നതല്ല പലഹാരമുണ്ടു നൽ-
സ്സുന്നതാംഗിയുടെ ചാരുകണ്ഠമോ.
(ഉമാകേരളം)

അത്ഥത്തെ ആശ്രയിച്ചുള്ളതു അത്ഥശ്ലേഷം.

ശതമഖഹരിദേഷാ ഹന്ത ജാതാസരാഗാ
സമുപസരതി നാഥേ! തമ്പി നീയെന്നപോലേ
നയനപുടമിദാനീം നീ തുറന്നീടു പൊൽത്താ-
മരമലർ പോലെ മേദിനിവെണ്ണിലാവേ!
(ചന്ദ്രോത്സവം)

സഭംഗശ്ലേഷം ശബ്ദാലങ്കാരമാണെന്നും, അഭംഗശ്ലേഷം അൎത്ഥാലങ്കാരമാണെന്നും, രണ്ടും ശബ്ദാലങ്കാരമാണെന്നും, രണ്ടും അൎത്ഥാലങ്കാരമാണെന്നും, ശ്ലേഷം ഒരു സ്വതന്ത്രമായ അലങ്കാരമേ അല്ലെന്നും, ആലങ്കാരികന്മാൎക്കു പല വാദങ്ങളുമുണ്ട്. രണ്ടും അൎത്ഥാലങ്കാരമാണെന്നുള്ള അപ്പയ്യദീക്ഷിതരുടെ അഭിപ്രായം സ്വീകരണീയമാകുന്നു. സമാസോക്തി വിരോധാഭാസം വക്രോക്തി മുതലായ പല അലങ്കാരങ്ങൾക്കും ശ്ലേഷം മൂലമാകും. രൂപകം ഉപമ ഉൽപ്രേക്ഷ മുതലായ പല അലങ്കാരങ്ങൾക്കും ശ്ലേഷം യോജിക്കുന്നു.

സുദിനമ്പോൽ വിരാജദ്രവിണോല്ലസിതമായ്
ഭൂരുഹമ്പോൽ പ്രവാളാനുവിദ്ധശിഖരമായ്
തരുണീപാദമ്പോൽ ബഹുലാക്ഷാലങ്കൃതമായ്

ശശഹരിണീയോഗമ്പോൽ സമരതകമായ്
പാൎവ്വതീദേഹം പോൽ രുദ്രാക്ഷലോഭനീയമായ്
സൽക്കവിവാക്കുപോൽ പ്രകടിതനാനാൎത്ഥകമായ്.

(അഷ്ടമീപ്രബന്ധം)

ഇവിടെ ഉപമ ശ്ലേഷം കൊണ്ടു സിദ്ധമായിരിക്കുന്നു.

൩൩ വക്രോക്തിവക്രമാം മട്ടിൽ
ശ്ലേഷം തന്നെ കഥിപ്പതാം

---

രാജിക്കുന്ന രവിണാ=സൂൎയ്യനാലും, രാജിക്കുന്ന ദ്രവ്യങ്ങളാലും ശോഭിക്കുന്നത്.

തളിർ വ്യാപിച്ച കൊമ്പു; പവിഴം കൂടിക്കലൎന്ന ശിഖരം.

വളരെ അരക്കുചായത്താലും അക്ഷങ്ങളാലും അലങ്കൃതം.

കാമശാസ്ത്രസിദ്ധമായ പുരുഷസ്ത്രീജാതിവിശേഷം.

ഉല്പ്യരതി- മരതകസഹിതം.

ശിവന്റെ നേത്രങ്ങൾക്കു ആഹ്ലാദമുണ്ടാക്കുന്നത്. രുദ്രാക്ഷം കൊണ്ടു രമണീയം.

ബഹുവിധമായ അൎത്ഥം; പദാൎത്ഥം.

പയോധരത്തെ വീക്ഷിക്കു
മാററുരഃകഞ്ചുകത്തെ നീ

ശ്ലേഷത്തെ തന്നെ വക്രമായി പറയുന്നതു വക്രോക്തി. പയോധരത്തെ കാണുവാൻ പറയുന്ന നായികയോടു, പയോധരശബ്ദത്തിനു വക്രമായി (നേരെയല്ലാതെ) സ്തനം എന്ന അർത്ഥത്തെ ഗ്രഹിച്ചു, ഉരഃകഞ്ചുകത്തെ മാററുവാൻ നായകൻ പറയുന്നു.

നിത്യമോക്ക പരതന്ത്രയാണു ഞാൻ സത്യമെന്നൊടിഹ കാട്ടു കാട്ടുകിൽ
സ്വാതന്ത്ര്യമായിട്ടുകയില്ല ദേവി! മേ- ലത്ര്യബന്ധമുള്ളവാകയില്ലയോ
തന്ത്രമെന്നതു പരം നികാമമങ്ങേന്തിടുന്ന പരതന്ത്രതന്നെ നീ
ചന്തമോടു വനദേശനോൽസുക- സ്വാന്തയായ തവ കാട്ടു കാട്ടിടാം.

(രാഘവാഭ്യുദയം.

ഇവിടെ 'പരതന്ത്ര' 'കാട്ടുകാട്ടുക' എന്നീ പദങ്ങൾക്കു, ഏററവും തന്ത്രം സൂത്രമുള്ളവൾ എന്നും, വനത്തെ കാണിക്കുക എന്നും, അർത്ഥം ഗ്രഹിച്ചിരിക്കുന്നതിനാൽ വക്രോക്തി.

൩൮. ആഭാസത്വം വിരോധത്തിൽ
വിരോധാഭാസനാമകം
ഹാരം കൂടാതെയും തന്വി-
ഹാരിതാൻ നിൻ സ്തനദ്വയം.

വിരോധമില്ലാത്തിടത്ത് അതിന്റെ ഛായ തോന്നിക്കുന്നതു വിരോധാഭാസം; ആദ്യം തോന്നുന്ന വിരോധം പിന്നീട് ആഭാസമായിബ്ഭവിക്കുന്നു. ഹാരം കൂടാതെതന്നെ നിന്റെ സ്തനദ്വയം ഹാരിയാണെന്നുള്ളതിൽ ആദ്യം വിരോധം തോന്നുന്നു. ഹാരിശബ്ദത്തിനു ഹാരത്തോടുകൂടിയത് എന്ന അർത്ഥമല്ലാതെ, മനോഹരമായതെന്ന് അർത്ഥംകല്പിച്ച്, ആദ്യം തോന്നുന്ന വിരോധത്തെ ആഭാസമാക്കുന്നു.

൩൯. ഹേതു കൂടാതെ താൻ കാര്യ-
മുണ്ടാവതു വിഭാവന

ചെമ്പഞ്ഞിച്ചാറു തേയ്ക്കാതെ
തന്നെ ശോണം ഭവൽപ്പദം.

കാരണംകൊണ്ടു കാൎയ്യമുണ്ടാകുക എന്ന ന്യായത്തെ വിട്ടു, കാരണംകൂടാതെ കാൎയ്യം ഉണ്ടാകുന്നതു വിഭാവന. ചെമ്പഞ്ഞിച്ചാറ് തേയ്ക്കുന്നതുകൊണ്ടാണ് കാലിനു ചുവപ്പുണ്ടാകുന്നത്. ഇതുകൂടാതെതന്നെ (കാരണവിരഹത്തിങ്കലും) കാൽ ചുവക്കുക, എന്ന കാൎയ്യം സംഭവിച്ചതിനാൽ ഇവിടെ വിഭാവന. വിഭാവന പലവിധത്തിൽ ഉണ്ട്.

(൧) കാരണം പൂൎത്തിയായിട്ടില്ലാതിരിക്കുന്ന അവസ്ഥയിലും കാൎയ്യമുണ്ടാകുന്നത്.

(൨) പ്രതിബന്ധമുണ്ടായിട്ടും കാൎയ്യം ഭവിക്കുന്നത്.

(൩) അകാരണമായി കാൎയ്യമുണ്ടാകുക.

(൪) കാൎയ്യസമ്പത്തി വിചിത്രമായിരിക്ക. കാരണാനുകൂലമല്ലാതെ കാൎയ്യം ഭവിക്കുക എന്ന് അൎത്ഥം.

(൫) കാൎയ്യത്തിൽനിന്നു കാരണമുണ്ടാകുക.

ക്രമേണ ഉദാഹരണം താഴെ ചേൎക്കുന്നു.

മൃദുവാകും ശരംകൊണ്ടു ജ്ജയിക്കുന്നു മന്മഥൻ

ശരം മൃദുലമാകയാൽ ജയത്തെ ഉണ്ടാക്കുന്നതിനുള്ള ശക്തി അപൂൎണ്ണമാകുന്നു

ഭോ! നിൻ ഖഡ്ഗമാം സൎപ്പം ദംശിക്കുന്നു നരേന്ദ്രരെ

ഇവിടെ നരേന്ദ്രത്വം (വിഷവൈദ്യഭാവം, രാജശ്രേഷ്ഠത്വം) പ്രതിബന്ധമായിരുന്നിട്ടും ഖഡ്ഗമാകുന്ന സൎപ്പം നരേന്ദ്രന്മാരെ ദംശിക്കുന്നു. വിഷവൈദ്യന്മാർ സൎപ്പങ്ങളുടെ ശക്തിയെ കെടുത്തുന്നവരാണെല്ലോ; അതിനാൽ ഇവിടെ പ്രതിബന്ധമുണ്ടായിരുന്നിട്ടും കാൎയ്യത്തിന്റെ ഉല്പത്തി സിദ്ധമാകുന്നു.

വീണാനാദം ശംഖിൽനിന്നു ജനിച്ചിതു നിരുദ്ധതം

ശംഖിൽനിന്നു വീണാനാദമുണ്ടാകുവാൻ കാരണമില്ല.

(കഴുത്തിൽനിന്നു മനോഹരമായ ശബ്ദം പുറപ്പെടുന്നു എന്നു സാരം.) ഇവിടെ അകാരണമായി കാൎയ്യത്തിന്റെ ഉല്പത്തി.

ശീതാംശു കിരണം മെയ്യിൽ ചൂടേല്പിക്കുന്നിതേററവും

ചന്ദ്രകിരണങ്ങൾക്കു ചൂടുണ്ടാകുക, സ്വഭാവവിരുദ്ധമാകയാൽ, ഇവിടെ കാരണാനുകൂലമല്ലാതെ കാൎയ്യത്തിന്റെ ഉല്പത്തി.

കരകല്പദ്രുമാൽഭൂതം പുകഴ്പ്പാൽക്കടൽതാവകം

സമുദ്രത്തിൽനിന്നു കല്പവൃക്ഷമുണ്ടാകുക എന്ന കാരണകാൎയ്യങ്ങളെ മറിച്ചു, വിരുദ്ധമായി കരമാകുന്ന കല്പകവൃക്ഷത്തിൽനിന്നു യശസ്സായ പാൽക്കടൽ ഉണ്ടായി എന്നതു്, കാൎയ്യത്തിൽനിന്നു കാരണത്തിന്റെ ഉല്പത്തി.

൨൩. ആനുരൂപ്യമെഴുംമട്ടു
വൎണ്ണിപ്പതു സമാഹ്വയം
ഹാരിയാം നിൻകുചം തന്വി
ഹാരിയാവതു യുക്തമാം.

ആനുരൂപ്യമുള്ളവിധം വൎണ്ണിക്കുന്നതു സമാലങ്കാരം. നിന്റെ സ്തനം ഹാരി ആകയാൽ (ഹാരത്തോടുകൂടിയിരിക്കുന്നതു്) അതിനു ഹാരിത്വം (മനോഹരത്വം) യുക്തമാണു്.

൨൪. വിഷമം ചേൎച്ചയില്ലാത്ത-
മട്ടു കല്പിക്കുമൎത്ഥമാം
ശിരീഷമൃദുവാം നിന്മെ-
യ്യെങ്ങാണീ മദനജ്വരം.

ചേൎച്ചയില്ലാത്തവിധം അൎത്ഥം കല്പിക്കുന്നതു വിഷമം; കാരണത്തിനു ചേരാത്തവിധം കാൎയ്യമുണ്ടാകുന്നതു; നിന്റെ ശരീരം എത്ര മൃദുവാണു്? കഠിനമായ ഈ മദനജ്വരം എവിടെ? ഇവിടെ മദനജ്വരം ശരീരത്തിനു സമമല്ലാത്തതിനാൽ വിഷമം.

൩൪. ഫലത്തിന്നെതിരാംമട്ടു
സംഭവിക്കവിചിത്രമാം
സത്തുക്കളുന്നതിക്കായി-
ത്താഴുന്നു പരമൃഷ്ടിയിൽ.

ഇഷ്ടമായ ഫലത്തിനു വിപരീതമായി പ്രവത്തിക്കുന്നതു വിചിത്രം. സജ്ജനങ്ങൾ ഫലമായ ഉന്നതിക്കുവേണ്ടി തദ്വിപരീതമായ താഴ്ചയെ പ്രാപിക്കുന്നു. (സത്തുക്കൾ ഉൽഗ്ഗതിക്കുവേണ്ടി വിനീതന്മാരാകുന്നു.)

൩൫. ആധാരമററുമാധേയം
വണ്ണിപ്പതു വിശേഷമാം
ദീപത്തിൽ വാണിരുട്ടക്ക-
കരം മാററുന്നരാവിലും.



ആധാരമില്ലാതെയും ആധേയം സ്ഥിതിചെയ്യുന്നതു വിശേഷം. രാത്രിയിലും (സൂയ്യരശ്മികൾക്ക് ആധാരമായ സൂയ്യന്റെ അഭാവത്തിലും) അക്കകരങ്ങളാകുന്ന ആധേയം സ്ഥിതിചെയ്യുന്നതു വിശേഷാലങ്കാരത്തിന് ഉദാഹരണം.

൩൬. ഉപകാരമതന്ന്യോന്ന്യ-
മേല്ലതന്ന്യോന്ന്യനാമകം.
രാത്രിയാൽ ശശിശോഭിപ്പൂ
ശശിയാൽ രാത്രിയും തഥാ.

അന്ന്യോന്ന്യം ഉപകരിക്കുന്നത് അന്ന്യോന്ന്യാലങ്കാരം.

൩൭. ഹേതുകാര്യങ്ങളേമാററി-
ച്ചേക്ക കാരണമാലയാം
നയാൽ ഭവിക്കും ശ്രീ, ശ്രീയാൽ
ത്യാഗം ദാനേന കീത്തിയും.

ഒരു കാരണത്തിന്റെ കാര്യം മറെറാന്നിനു കാരണമായും, അത് അടുത്തതിനു കാര്യമായും, അതു അതിനടുത്തതിന്റെ കാരണമായും, ഈ ക്രമത്തിൽ ഹേതുകാര്യങ്ങളെ

ചേൎക്കുന്നതു കാരണമാല. ഉദാഹരണത്തിൽ നയത്തിന്റെ കാൎയ്യം ആയ ശ്രീ ത്യാഗത്തിനും, ശ്രീയ്ക്കു കാൎയ്യമായ ത്യാഗം കീൎത്തിക്കും, കാരണമാകുന്നു.

൪൨. ഉക്തിയൎത്ഥാന്തരന്യാസം
പ്രകൃതാൎത്ഥസമൎത്ഥനം
രാവണൻ പൊക്കി കൈലാസം
ബലിഷ്ഠൎക്കെന്തു ദുഷ്കരം.

പ്രകൃതത്തെ അന്യമായ അൎത്ഥംകൊണ്ടു സമൎത്ഥിക്കുന്നതു് അൎത്ഥാന്തരന്യാസം. രാവണൻ കൈലാസത്തെ പൊക്കി എന്ന പ്രകൃതത്തെ ബലമുള്ളവൎക്കു് എന്തും ചെയ്യാം എന്നു സമൎത്ഥിക്കുന്നു.

൪൩. കാവ്യലിംഗമലങ്കാരം
സാധ്യാൎത്ഥത്തിൻ സമൎത്ഥനം
ഗൎവ്വിച്ചീടേണ്ട നീ മാര!
ഞാൻ ത്രിലോചനഭക്തനാം.

സാധിക്കേണ്ട അൎത്ഥത്തെ സമൎത്ഥിക്കുന്നതു കാവ്യലിംഗം. ഉദാഹരണത്തിൽ, ഞാൻ നിന്നെ ചുട്ട മൂന്നു കണ്ണുകളോടുകൂടിയ ശിവന്റെ ഭക്തനാകയാൽ എന്നോടു നിന്റെ ഗൎവ്വു് ഫലിക്കയില്ലെന്നു സമൎത്ഥിച്ചിരിക്കുന്നു.

൪൪. അന്യഹേതുവശാൽ കാൎയ്യ-
സൗകൎയ്യം താൻ സമാധിയാം
സോൽകണ്ഠയായിതിത്തന്വി-
യസ്തമിച്ചു ദിനേശനും.

പ്രകൃതമായ കാൎയ്യത്തിനു അന്യഹേതുവിന്റെ ലാഭം നിമിത്തം സൗകൎയ്യമുണ്ടാകുന്നതു സമാധി.

൪൫. ക്രമമായ് പ്രകൃതാൎത്ഥത്തെ-
ച്ചേൎക്കൽ രത്നാവലീമതം

ശ്രീപ്രിയൻ ചതുരാസ്യൻ നീ
സർവ്വജ്ഞത്വവുമെല്ലവൻ.

ക്രമമായി പ്രകൃതമായ അർത്ഥത്തെ കുറിക്കുന്നതു രത്നാവലി. ത്രിമൂർത്തികളുടേയും ഭാവം കുറിച്ചിരിക്കുന്നു. (ഉദാഹരണം.)

൪൬. ഗുണസാമ്യത്തിനാൽ ഭേദം
തോന്നാതാകുക മീലിതം
ഭവാൻറെ കീർത്തിയാൽ വെള്ളി-
ക്കുന്നോതെന്നറിയാതെയായ്.

ഗുണത്തിൻറെ സാമ്യംനിമിത്തം വ്യത്യാസം തോന്നാതിരിക്കുന്നതു മീലിതം.

൪൭. അന്യത്തിൻറെ ഗുണം യോഗാ-
ലേൽക്കാതാവതതൽഗുണം
രാഗിയാമെൻറെ ഹൃത്തട്ടിൽ
വാണിട്ടും രാഗമില്ലതേ.

ചേർച്ചകൊണ്ടു മറ്റൊന്നിൻറെ ഗുണം സ്വീകരിക്കാതിരിക്കുന്നത് അതൽഗുണം.

൪൮. പ്രൌഢോക്തി ദുർബ്ബലത്തിങ്കൽ
ബ്ബലമേററമണപ്പതാം
കാളിന്ദീതിരജം നീല-
വർണ്ണമായ് സരളദ്രുമം.

അശക്തമായതിനു ബലമുണ്ടാക്കുന്നതു പ്രൌഢോക്തി.

൪൯. അത്യുക്തിയത്ഭുതാതഥ്യ-
ശൌര്യൌദാര്യാദിവർണ്ണനം.
ഭവദ്ദാനത്തിനാൽ ഭൂപ!
യാചകന്മാർ കുബേരരായ്.

അത്ഭുതവും അസംഭാവ്യവും ആയവിധം ശൌൎയ്യാദിയെ വൎണ്ണിക്കുന്നതു് അത്യുക്തി.

൫൦. നിരുക്തി പേരിനന്യാൎത്ഥം
കല്പിച്ചിടുക ചെയ്കയാൽ
ഈവിധം ചെയ്കയാൽ ദോഷാ-
കരൻ തന്നെ ഭവാൻ ദൃഢം.

പേരിനു യോഗത്താൽ മറെറാരു അൎത്ഥം കല്പിക്കുന്നതു നിരുക്തി. ഉദാഹരണത്തിൽ ദോഷാകരശബ്ദത്തിനു ദോഷങ്ങൾക്കു ഇരിപ്പിടമായവൻ എന്നു അൎത്ഥം കല്പിച്ചിരിക്കുന്നു.

൫൧. പ്രസിദ്ധകാരണത്തിങ്കൽ-
പ്രതിഷേധമനാദരം
ഭ്രൂവിളക്കിരണംകൂടാ-
തവൻ പായിച്ചു മന്നരെ.

പ്രസിദ്ധമായ കാരണത്തിൽ അനാദരം ഉണ്ടാകുന്നതു പ്രതിഷേധം. യുദ്ധംചെയ്ക എന്ന പ്രസിദ്ധകാരണം കൂടാതെ ഭ്രൂവിനെ ചലിപ്പിച്ചു ശത്രുക്കളെ ഓടിച്ചു എന്നതിൽ അനാദരം സിദ്ധം.

൫൨. വ്യാജോക്തിയന്യഹേതൂക്തി-
യാലേ വസ്തുമറപ്പതാം
ആരാമപ്പൂമ്പൊടിച്ചാൎത്താൽ
സഖി! ഞാൻ ധൂസരാംഗിയായ്.

വേറെ കാരണം പറഞ്ഞു് പ്രകൃതമായ വസ്തുവിനെ മറയ്ക്കുന്നതു വ്യാജോക്തി. ഉദാഹരണത്തിൽ ചൌൎയ്യരതിയാൽ സങ്കേതത്തിൽനിന്നു പററിയ പൊടിയെ, ഉദ്യാനത്തിൽനിന്നു പററിയതായി മറച്ചു പറഞ്ഞിരിക്കുന്നു.

൫൩. വീണ്ടും തൻ ഗുണസമ്പ്രാപ്തി
പൂൎവ്വരൂപമലങ്കൃതി
ഹരകണ്ഠാംശുവേററാലും
ശേഷൻ നിൻകീൎത്ത്യാസിതൻ

മററു കാരണത്താൽ ത്യക്തമായ തന്റെ ഗുണത്തെ വീണ്ടും പ്രാപിക്കുന്നതു പൂർവ്വരൂപം.

൭൪. അർത്ഥാപത്തിയനുക്താർത്ഥം
കൈമുത്യത്താൽബ്ഭവിപ്പതാം
നിന്മുഖാൽജ്ജിതനായ്ച്ചന്ദ്രൻ
പത്മത്തിൻ കഥയെന്തഹോ.

കൈമുത്യം (എന്തിനിനി പറയുന്നു എന്ന ഭാവം)കൊണ്ടു പറയാത്തതിന്റെ അർത്ഥംകൂടി ഉണ്ടാകുന്നത് അർത്ഥാപത്തി.

൭൫. പര്യായമൊന്നു പര്യായാ-
ലനേകം സംശ്രയിപ്പതാം
പത്മം വിട്ടിന്ദുവിൽച്ചെന്നു-
ചേർന്നുനാരീമുഖദ്യുതി.

ഒന്നുതന്നെ പര്യായം മൂലം അനേകം വസ്തുക്കളെ ആശ്രയിക്കുന്നതു പര്യായം.

൭൬. ഉത്തരോത്തരമുൽക്കർഷം
സിദ്ധിക്കവതു സാരമാം.
മധുരം മധുപീയൂഷ-
മതിലും മധുരം പരം.

ഉത്തരോത്തരം ഉൽക്കർഷം ഉണ്ടാകുന്നതു സാരം.

൭൭. പുരാതനചരിത്രത്താൽ
വർണ്ണ്യശ്ലാഘ്യമുദാത്തമാം
രാമനും സീതയും പണ്ടു
വസിച്ച വനമാണിതു.

പുരാതനചരിത്രത്തെ കഥിച്ചു വർണ്ണ്യത്തിനു ശ്ലാഘ്യമുണ്ടാകുന്നത് ഉദാത്തം. ശ്രീരാമനും സീതയും പണ്ടു വസിച്ചതിനാൽ വനത്തിന് ഉൽക്കർഷം സിദ്ധമാകുന്നു.

൭൭ ബലിഷ്ഠശത്രുവിൽ തെല്ലു-
മേററിടാത്ത പരാക്രമം
തൽബ്ബന്ധുക്കളൊടായ്ച്ചെന്നു
കാണിക്കിൽ പ്രത്യനീകമാം.

൭൮. ത്രിലോകത്തെജ്ജയിച്ചുള്ള
നേത്രത്തോടേററു തോൽക്കയാൽ
തന്മിത്രമായ കർണ്ണത്തെ-
ത്താഴെയാക്കുന്നിതുല്പലം.

ബലശാലിയായ ശത്രുവിനെ തോല്പിക്കുവാൻ കഴിയായ്കയാൽ, തൽബ്ബന്ധുക്കളോടു പരാക്രമം കാണിക്കുന്നതു പ്രത്യനീകം. (ഉദാഹരണത്തിൽ) ഉല്പലം, ലോകം മുഴുവൻ ജയിച്ച നേത്രത്തെ കീഴടക്കാൻ സാധിക്കായ്കയാൽ, തൽബ്ബന്ധുവായ കർണ്ണത്തെ ആക്രമിക്കുന്നു, എന്നതിൽ പ്രത്യനീകം. (നേത്രം ചെവിവരെ നീണ്ടതാണെന്നും, ചെവിയുടെ മീതെ ഉല്പലംകൊണ്ടുള്ള അവതംസം വഹിച്ചിരിക്കുന്നു എന്നും, സാരം.)

൭൯. മർമ്മം മറയ്ക്കുവാനന്യ-
സന്ധാനം ചെയ്കയുക്തിയാം
ചിത്രത്തിങ്കൽ ബ്ഭവദ്രൂപം
വരച്ചതു സഖീജനം

൮൦. കണ്ടപ്പോൾ പുഷ്പശരം കയ്യിൽ-
ച്ചേർത്തില്ലെന്നവളോതിനാൾ

മർമ്മം മറയ്ക്കുന്നതിനു മറെറാന്നു ചേർക്കുന്നതു യുക്തി. നായിക തൻെറ കാമുകൻെറ രൂപം എഴുതിയതു സഖികൾ കണ്ടപ്പോൾ, ഇതിൽ പുഷ്പശരം ചേർക്കാനുണ്ടെന്നു മറച്ചു പറഞ്ഞതിനാൽ, താൻ കാമുകൻെറ അല്ല കാമദേവൻെറ ആണ് രൂപം എഴുതുന്നതെന്നു യുക്തി സിദ്ധമാകുന്നു.

ആക്ഷേപം സ്വയമുക്തത്തിൻ-
പ്രതിഷേധം വിചിന്തനാൽ

൬൨. ചന്ദ്രകാട്ടുക നിൻ രൂപം
വേണ്ടില്ലിന്നെൻ പ്രിയാമുഖം

സ്വയം പറഞ്ഞതിനെ, അല്പം വിചാരിച്ചതിന്റെ ശേഷം പ്രതിഷേധിക്കുന്നത്, ആക്ഷേപം.

സംഭാവനയതുണ്ടായാ-
ലിതുണ്ടാമെന്നു ചൊൽകയാം
൬൩. ശേഷനോതാൻ തുനിഞ്ഞെന്നാൽ
വർണ്ണിക്കാം നിൻഗുണങ്ങളെ

അതുണ്ടായാൽ ഇതു ഉണ്ടാകുമെന്നു പറയുന്നതു സംഭാവന.

ആധേയമാധാരത്തെക്കാ-
ളേറുന്നതധികാഖ്യമാം
൬൪. ഉള്ളങ്കയ്യിൽ ധരിച്ചാനം-
കുംജാതൻ പയോധിയെ

ആധേയം, ആധാരത്തെക്കാൾ വലുതാകുന്നത്, അധികം.

പരമാണുപോലെ ലഘുമനസ്സിൽ നി-
ന്നരുളീടുംശങ്കയാമന്നിന്നെയും
തരസാ കടത്തിയവിടെത്തടിച്ചൊര-
സ്മരനും ഞെരുങ്ങിമരുവുന്നതത്ഭുതം.

(രുക്മാം. ചരിതം)

ബഹുക്കൾക്കു പലേ ഭാവ-
മൊന്നിൽ ചേർക്ക സമുച്ചയം
൬൫. ഓടിടുന്നു നശിക്കുന്നു
ദ്രവിടുന്നു തവാരികൾ

അനേകം സംഭവങ്ങൾ ഒരുമിച്ച് ഉണ്ടാകുന്നതു സമുച്ചയം.

സമങ്ങളിൽ വിരോധത്തെ
വഹിപ്പൂ വികല്പമാം
൨൨. ശിരസ്സാം ചാപമോവേഗം
നമിപ്പിക്കട്ടെ വൈരികൾ.

തുല്യശക്തികളായവയിൽ വിരോധം ഉണ്ടാകുന്നതു വികല്പം.

ഒന്നിന്റെ ഗുണദോഷങ്ങ-
ളുല്ലാസം മററതേല്ക്കയാം

ഒന്നിന്റെ ഗുണദോഷങ്ങൾ മറെറാന്നിനു ഉണ്ടാകുന്നതു ഉല്ലാസം.

ലോകാനന്ദന! ചന്ദ്ര! പ്രിയ! ഭവാനിന്നീസ്ഥലം വിട്ടടൻ
പോകാനോക്കണ മല്ലവംശനിരയാലാക്രാന്തമാണീവനം
ആകാരം നിജ മിട്ടരമ്മിയവയുണ്ടാക്കുന്ന തീകൊണ്ടു ഹാ!
വൈകാതിമ്മുളതന്നെയല്ല വിപിനം സർവ്വം ദഹിച്ചീടുമേ.

(സ്വന്തം)

൨൩ ഒന്നിൻ സ്വഭാവമന്യത്തി-
ന്നേൽക്കാതാകയവജ്ഞയാം.
പത്മം വിരോധമായിട്ടിൽ
ച്ചന്ദ്രനെന്തിൽ ഹാനിയാം;

ഒന്നിന്റെ സ്വഭാവംകൊണ്ടുള്ള ഗുണദോഷങ്ങൾ മറെറാന്നിനു പററാതിരിക്കുന്നതു അവജ്ഞ.

അർത്ഥത്തെ ഏതെല്ലാം വിധം രസകരമായി കല്പിച്ചു പ്രയോഗിക്കാമെന്നു കാണിക്കുന്നതാണ് അലങ്കാരം. കാവ്യത്തിൽ അലങ്കാരം നിസ്സാരമാണെന്നു പറയുന്നതു യുക്തമല്ല. 'അർത്ഥാലങ്കാരരഹിതാ വിധവേവ സരസ്വതീ' എന്നുള്ള മതം കാവ്യത്തിൽ അലങ്കാരത്തിനുള്ള ഗൌരവത്തെ കാണിക്കുന്നു. അലങ്കാരശൂന്യമായ കവിത വിധവയായ സ്ത്രീയെപ്പോലെയാണെന്നുള്ളത് അനുഭവസിദ്ധമാണ്.

൮. അക്ഷരാവൎത്തനം പ്രാസ-
മിതുണ്ടാം പലമാതിരി.

അക്ഷരങ്ങളെ ആവൎത്തിക്കുന്നതു പ്രാസമാകുന്നു. ഇതു പലവിധം ഉണ്ടാകും. പ്രാസം എന്ന പദത്തിനു പ്രകൎഷേണ (അതിശയേന) ഉള്ള ആസം (ന്യാസം) എന്നു് അൎത്ഥം.

ദ്വിതൃതീയകവൎണ്ണങ്ങ-
ളഥ കേരളവൎമ്മയും
൯ അനുപ്രാസാഭിധം തദ്വ-
ൃത്ത്യനുപ്രാസനാമവും.

മധുരവ്യഞ്ജനാഭിഖ്യം
ലാടച്ഛേകാനുകങ്ങളും
൧൦ ശബ്ദശോഭാകരം പ്രാസം
പദാദ്യന്തങ്ങളേവമാം.

ദ്വിതീയാക്ഷരപ്രാസം, തൃതീയാക്ഷരപ്രാസം, കേരളവൎമ്മപ്രാസം, അനുപ്രാസം, വൃത്ത്യനുപ്രാസം, മധുരവ്യഞ്ജനപ്രാസം, ലാടാനുപ്രാസം, ഛേകാനുപ്രാസം, പദാദിപ്രാസം, പദാന്തപ്രാസം, എന്നു പ്രാസം പത്തുവിധം.

എല്ലാപ്പാദത്തിലും രണ്ടാം-
വൎണ്ണമൊന്നായിരിപ്പതാം
൧൧ ദ്വിതീയവൎണ്ണകം പ്രാസം
കൈരളീകണ്ഠഭൂഷണം.

എല്ലാം പാദങ്ങളിലും രണ്ടാമത്തെ വൎണ്ണം ഒന്നായിരിക്കുന്നതു ദ്വിതീയാക്ഷരപ്രാസം. ഇതു കേരളഭാഷയുടെ തിരുമംഗല്യമാകുന്നു.

പിന്നെ മുഹൂൎത്തമാത്രം നിരൂപിച്ചഥ
ചൊന്നാനനിലാത്മജനോടു രാഘവൻ
ചെന്നയോദ്ധ്യാപുരം പ്രാപിച്ചു സോദരൻ
തന്നെയും കണ്ടു വിശേഷമറിഞ്ഞു നീ

വന്നീടുകെന്നുടെ വൃത്താന്തവും പുന-
രൊന്നൊഴിയാതെയവനോടു ചൊല്ലണം.

(അദ്ധ്യാത്മരാമായണം)

ദ്വിതീയാക്ഷരപ്രാസം ഭാഷയുടെ പരിഷ്കാരസ്ഥിതിക്ക് അനാവശ്യമാണെന്നും, അതിനെ ഉപേക്ഷിക്കണമെന്നും, ഭാഷാഭൂഷണത്തിൽ പറഞ്ഞിരിക്കുന്നു. ഈ അഭിപ്രായത്തിന് എതിരായി സുദീർഘങ്ങളായ വാദപ്രതിവാദങ്ങൾ ഉണ്ടാകുകയും, ഒടുവിൽ ദ്വിതീയാക്ഷരപ്രാസം വേണ്ടതാണെന്നു തീർച്ചയാക്കുകയും ചെയ്തിട്ടുണ്ട്.

"വാസന്തീമധുവാർന്നവാക്കിനു സജാതീയദ്വിതീയാക്ഷര-
പ്രാസത്തിപ്പുളു കൈരളീമഹിള തന്മാംഗല്യമാണോർക്കണം."

എന്നാണ് ഒടുവിൽ ഉണ്ടായ തീരുമാനം. ഈ തീർച്ചയ്ക്കുശേഷം ശക്തിയുള്ള കവികളിൽ അധികംപേരും ദ്വിതീയാക്ഷരപ്രാസത്തെ നിഷ്കർഷയോടുകൂടി ആദരിച്ചുവരുന്നു. കേരളഭാഷയ്ക്കു ആദികാലം മുതലേ ലഭിച്ചിട്ടുള്ള ശബ്ദാലങ്കാരം ദ്വിതീയാക്ഷരപ്രാസമാണ്; മറ്റു സകലശബ്ദാലങ്കാരങ്ങളെക്കാളും ഇതിനു പ്രാധാന്യം കൂടുന്നു. താലി ധരിക്കാത്ത ഒരുത്തി മറ്റു എന്തെല്ലാം അലങ്കാരങ്ങൾ അണിഞ്ഞാലും ശോഭിക്കുന്നില്ല. ഇതുപോലെ ദ്വിതീയാക്ഷരപ്രാസശൂന്യമായ കവിതയിൽ മററലങ്കാരങ്ങൾ നിഷ്പ്രയോജനങ്ങളാകുന്നു.

ദ്വിതീയാക്ഷരപ്രാസത്തെ ഉപേക്ഷിക്കുന്നതിനു പറയുന്ന കാരണങ്ങളിൽ പ്രധാനമായതു നിരർത്ഥപദങ്ങൾ കവിതയിൽ കടന്നുകൂടുന്നു എന്നതാണ്. ഈ കാരണം സൽക്കവികളെ സംബന്ധിക്കുന്നതല്ല. മലയാളഭാഷയിൽ ഏതൽപര്യന്തം ഉണ്ടായിട്ടുള്ള കൃതികൾ എല്ലാംതന്നെ ദ്വിതീയാക്ഷരപ്രാസയുക്തങ്ങളാണെന്നു ഛത്രിന്യായേന പറയാം. എന്നാൽ നിരർത്ഥപദങ്ങൾ അവയിൽ കാണുന്നുമില്ല. ക്ഷുദ്രകവികളുടെ ഗുണത്തിനു ദ്വിതീയാക്ഷരപ്രാസം ഉപേക്ഷിക്കേണ്ടതായിട്ടില്ല; അപ്രകാരമാണെങ്കിൽ വൃത്താദിനിബന്ധനകൾ

കൂടി വേണമെന്നു വെക്കേണ്ടിവരും. ഇത്രയുമൊക്കെയായാലും അവരിൽനിന്നും സൽക്കവിതയുണ്ടാകാൻ പ്രയാസമാണ്. ദ്വിതീയാക്ഷരപ്രാസസ്വീകരണംകൊണ്ടു ഭാഷയിലെ കവിതാരീതി ആഡംബരബഹുലിതമായ ഗൗഡിയാകുന്നു എന്നാണ് മറെറാരു പ്രധാനാക്ഷേപം; ഇതും വിലയുള്ളതല്ല. ദ്വിതീയാക്ഷരപ്രാസമുണ്ടെങ്കിൽ അവിടെ കവിതയ്ക്കു ഗൗഡീരീതി ഭവിക്കുന്നു എന്നു പറയുന്നതു അസംബന്ധമാണ്. ശബ്ദാലങ്കാരത്തെ അടിസ്ഥാനപ്പെടുത്തിയല്ല വൈദർഭ്യാദിരീതികളെ നിബന്ധിച്ചിരിക്കുന്നത്. ദ്വിതീയാക്ഷരപ്രാസമില്ലാത്തവ എല്ലാം വൈദർഭീരീതി ആണെന്നും, ഉള്ളതെല്ലാം ഗൗഡീരീതിയാണെന്നും, പറയുന്നതു അർത്ഥശൂന്യമായിരിക്കുന്നു. കൃഷ്ണഗാഥ ആപാദചൂഡം വൈദർഭീരീതി പ്രസരിക്കുന്ന ഒരു കൃതിയാണ്. അതിൽ ദ്വിതീയാക്ഷരപ്രാസം സ്വീകരിക്കപ്പെട്ടുമിരിക്കുന്നു. സംസ്കൃതഭാഷയിൽ ദ്വിതീയാക്ഷരപ്രാസം സ്വീകരിക്കപ്പെട്ടിട്ടില്ലല്ലോ; എന്നാൽ അതിലുള്ള കൃതികൾ എല്ലാം വൈദർഭീരീതിയിലുള്ളവയാണെന്നു പറയുവാൻ കഴിയുമോ?

ശാരികപ്പൈതലെ കൈവിട്ടു പോകല്ല ചാരത്തു പോരിങ്ങു ദൂരത്തെന്തേ
അന്നക്കിടാവിന്നു പാൽ കൊടുക്കേണമേ പിന്നെയാമെന്നാലിടങ്ങാറുണ്ടാം
കോകിലപോതകം കൂകുന്നതില്ലേതും കോഴയായ് നിന്നു പയിച്ചില്ലല്ലീ
ഏണത്തിൻപൈതലേ ക്ഷീണമാകൊല്ലാതെ വേണുന്നതെല്ലാം കൊടു-
(ത്തായല്ലീ
കേകിക്കിടാവിനെക്കൂടെയെടുത്തുകൊൾ കൂകിനിൻപിന്നാലെ വന്നതു കാൺ
തങ്ങളിലിങ്ങനെ നിന്നു പറഞ്ഞാരെ ഭംഗി കലർന്നുള്ളാരംഗനകൾ

(കൃഷ്ണഗാഥ)

ഈ ഭാഗം ദ്വിതീയാക്ഷരപ്രാസയുക്തമെങ്കിലും, ഓജഃപ്രചുരമായ ഗൗഡിയല്ലെന്നു വ്യക്തമാണ്. ചന്ദ്രോത്സവവും ആപാദശിഖം വൈദർഭീരീതി വിലസിക്കുന്ന ഒരു കാവ്യമാണ്. ഇതിൽനിന്നു ദ്വിതീയാക്ഷരപ്രാസത്തിന്റെ ത്യാഗവും സ്വീകരണവുമല്ല വൈദർഭീരീതിയെ ഉണ്ടാക്കുന്നതും ഇല്ലാതാക്കു

ന്നതും എന്നു പ്രത്യേകം മനസ്സിലാക്കണം. ശബ്ദാലങ്കാരം നിസ്സാരമാകയാൽ ദ്വിതീയാക്ഷരപ്രാസത്തെ ഉപേക്ഷിക്കേണ്ടതാണെന്നുള്ള അഭിപ്രായം സ്വീകാര്യമല്ല. ശബ്ദാലങ്കാരത്തിന്റെ പ്രാധാന്യത്തെപ്പറ്റി വേറെ ഒരു സന്ദർഭത്തിൽ വിചാരിക്കേണ്ടതുള്ളതുകൊണ്ട് ഇവിടെ ഒന്നും പറയുന്നില്ല. ശബ്ദാലങ്കാരം നിസ്സാരമാണെങ്കിൽ ദ്വിതീയാക്ഷരപ്രാസത്തെ മാത്രം ഉപേക്ഷിച്ചാൽ മതിയാകുമോ? ഏതുവിധം ശബ്ദാലങ്കാരത്തേയും ഉപേക്ഷിക്കേണ്ടതല്ലേ? വശ്യവചസ്സുകളായ മഹാകവികളുടെ കൃതികൾ നോക്കിയാൽ ദ്വിതീയാക്ഷരപ്രാസം ഭാഷയ്ക്കു അപരിത്യാജ്യമായ ഒരു വിശേഷാലങ്കാരമാണെന്നു തെളിയും. അതുകൊണ്ടും, മലയാളഭാഷയ്ക്കു ദ്വിതീയാക്ഷരപ്രാസവുമായി ആദിമുതലേ തന്നെ സവിശേഷവും അഭേദനീയവും ആയ ബന്ധമുള്ളതുകൊണ്ടും, അതിനെ നിർബന്ധപൂർവ്വം അംഗീകരിക്കേണ്ടതാകുന്നു.

മൂന്നാംവർണ്ണമതപ്പാദ-
ങ്ങളിലൊന്നായിരിക്കുക
൬൨. തൃതീയവർണ്ണപ്രാസാഖ്യ-
മലങ്കാരം മനോഹരം.

പാദങ്ങളിൽ മൂന്നാമത്തെ വർണ്ണത്തെ ആവർത്തിക്കുന്നതു തൃതീയാക്ഷരപ്രാസം. ഇതും വളരെ ഭംഗിയുള്ള ഒന്നാണ്. ദ്വിതീയാക്ഷരപ്രാസത്തെ സ്വീകരിച്ചിട്ടുണ്ടെങ്കിൽ അവിടെ തൃതീയാക്ഷരപ്രാസം വളരെ ഭംഗിയുണ്ടാക്കും.

ഉളസീമണിമാല ശോഭിയും ഗളസീമാവിലണിഞ്ഞ മന്നവൻ
കളസീധുരനാദമാർന്നളി മഞ്ജുളസീമേതരഭക്തിയോടുതേ.

(രുഗ്മ. ചരിതം)

ആനുരൂപ്യം സ്വരത്തിനും
വ്യഞ്ജനത്തിനുമേൽക്കുകിൽ
൬൩. ദ്വിതീയവർണ്ണപ്രാസം താ-
നിതു കേരളവർമ്മയാം.

സ്വരത്തിനും വ്യഞ്ജനത്തിനും ആനുരൂപ്യം വേണമെന്നുള്ള നിർബ്ബന്ധത്തോടുകൂടിയ ദ്വിതീയാക്ഷരപ്രാസം തന്നെ കേരളവർമ്മപ്രാസം.

മംഗല്യാംഗീകുലമകുടമേ മൽപ്രിയേ! സാമ്പ്രതം നി-
ന്നംഗസ്പർശം മമ സുലഭമല്ലെങ്കിലും നിങ്കലേവം
സംഗത്തോടെന്മനമതു ലയിക്കുന്നു ഹാർദ്ദത്തിനേതും
ഭംഗത്തിന്നല്ലഹകിൽ വിരഹം തുംഗതയ്ക്കേ നിമിത്തം.

(മയൂരസന്ദേശം)

ഈ പ്രാസത്തിന്റെ സ്ഥാപകൻ കേരളവർമ്മവലിയകോയിത്തമ്പുരാനാകുന്നു; അതുകൊണ്ടു് ഇതിനെ കേരളവർമ്മപ്രാസം എന്നു പറയുന്നു. ദ്വിതീയാക്ഷരപ്രാസവാദത്തിനു ശേഷമാണ് ഈ പ്രാസത്തിനു് അധികം പ്രചാരവും പ്രതിഷ്ഠയും സിദ്ധിച്ചതു്.

വ്യഞ്ജനാവർത്തനം ചെയ്ക-
യനുപ്രാസമിടയ്ക്കിടെ
൨൪ രാമൻ കാമം നമുക്കേകും
കാമനീയകളേബരൻ.

വ്യഞ്ജനങ്ങളെ ഇടയ്ക്കിടെ ആവർത്തിക്കുന്നതു് അനുപ്രാസം. ഉദാഹരണത്തിൽ 'മ' കാരത്തെയും 'ക' കാരത്തെയും ആവർത്തിച്ചിരിക്കുന്നു.

വൃത്ത്യനുപ്രാസമാം വ്യഞ്ജ-
നാവൃത്തിയിടയെന്നിയേ
൨൫ ഇക്ഷണം നിന്റെ വക്ഷസ്സു
രുക്ഷ! വിക്ഷതമാക്കുവേൻ.

ഇടവിടാതെ വർണ്ണത്തെ ആവർത്തിക്കുന്നതു വൃത്ത്യനുപ്രാസം. ഉദാഹരണത്തിൽ 'ക്ഷ' ആവർത്തിച്ചിരിക്കുന്നു. വൃത്ത്യനുപ്രാസത്തിനു പദത്തെയും ഒരിക്കലോ പല തവണയോ ക്രമമായും അല്ലാതെയും ആവർത്തിക്കാം.

പദാതിമദ്ധ്യേ പരമോദ്ധതബുദ്ധിയോടും
ഗൃദ്ധ്രരാജനുമൊരു പത്രവാനായുള്ളോരു
കദ്രുരാജനെപ്പോലെ ബദ്ധവൈരത്തോടെത്തി
ക്രുദ്ധനായഗ്രേ ചെന്നു യുദ്ധവും തുടങ്ങിനാൻ.

(അദ്ധ്യാത്മരാമായണം)

ഇവിടെ 'ദ്ധ' ഒരു ക്രമം അനുസരിച്ചു ആവൎത്തിച്ചിരിക്കുന്നു.

മധുരവ്യഞ്ജനപ്രാസം
മൃദുവൎണ്ണസമാശ്രിതം.
൬൩ മാരവൈരിഹരൻദേവൻ
കുശലം ഭൃശമേകണം.

മൃദുവൎണ്ണങ്ങളെ (ഗ ജ ഡ ദ ബ മുതലായവയെ) കൊണ്ടുണ്ടാകുന്നതു മധുരവ്യഞ്ജനപ്രാസം.

സ്വരത്തിൽമാത്രമായ്ഭേദം
വരുമമ്മാറുപദങ്ങളെ
൬൪ ആവൎത്തിപ്പതു ലാടാനു-
പ്രാസം ലാടൎക്കിതിഷ്ടമാം.

സ്വരത്തിൽ മാത്രം വ്യത്യാസം വരത്തക്കവിധം പദങ്ങളെ ആവൎത്തിക്കുന്നതു ലാടാനുപ്രാസം. ഇതു് ലാടന്മാൎക്കു് വളരെ ഇഷ്ടമാകുന്നു.

വിദ്യതകയ്യിലുണ്ടെങ്കിൽ ദ്രവിണം പിന്നെയെന്തിനാം
വിദ്യതകയ്യിലില്ലെങ്കിൽ ദ്രവിണം പിന്നെയെന്തിനാം.

(സ്വന്തം)

കൂട്ടക്ഷരമിരട്ടിക്കിൽ
ഛേകാനുപ്രാസനാമകം
൬൫ ശിഷ്ടന്മാൎക്കിഷ്ടമാം മട്ടി-
ലാൎയ്യ! കാൎയ്യങ്ങൾ ചെയ്ക നീ.

കൂട്ടക്ഷരം ഇരട്ടിക്കുന്നതു ഛേകാനുപ്രാസം.

പദാദിയിങ്കലേവർണ്ണം
പദങ്ങളുടെയാദിയിൽ
ഒൻ ആവർത്തിച്ചുവരേണ്ടിക്ക
പദാദിപ്രാസനാമകം.

ഒരു പദത്തിന്റെ ആദിയിലുള്ള വർണ്ണം എല്ലാപ്പദങ്ങളുടേയും ആദിയിൽ ആവർത്തിക്കുന്നതു പദാദിപ്രാസം.

സ്വർവ്വാരസ്ത്രീസമാജം സകലമപി സലാം ചെയ്യു സൌന്ദര്യസമ്പ്രാ-
സർവ്വസ്വം സംഭരിക്കും സരസതരസരോജാക്ഷിയെ സ്സാക്ഷിയാക്കി
സർവ്വസ്വത്തെസ്സമർപ്പി ച്ചുലശ്രസമരാരംഭസംരംഭകേളീ-
സർവ്വീസിൽ സാർവ്വഭൌമസ്ഥിതി. സപദി സഖേ! സാധു സാധിപ്പതില്ലേ.

(ശീവള്ളി കൃതി)

ഇവിടെ 'സ' പദങ്ങളുടെ ആദിയിൽ ആവർത്തിച്ചിരിക്കുന്നു.

പദാന്തത്തിങ്കലേവർണ്ണ-
മാവർത്തിക്കിലിതേവിധം
വ്യം പദാന്തനാമകം പ്രാസം
ഗാനങ്ങളിലിതുത്തമം.

ആദിയിൽ എന്നപോലെ, പദങ്ങളുടെ അന്ത്യത്തിൽ വർണ്ണത്തെ ആവർത്തിക്കുന്നതു പദാന്തപ്രാസം.

"വിജനേ ബത മഹതി വിപിനേ നീയുണർന്നിരുവദനേ വീണൊരു ചെയ്‌വൂ കദനേ അവനേ ചെന്നായോ ബന്ധുഭവനേ ചെന്നായോ ഭീരു എന്നു കാണുന്നിതു സാമ്പ്രതചന്ദ്രമുഖമെന്നു പൂർണ്ണനിദ്ര കാമ്യമുടലഹം (വിജനേ) ദയിതേ ലഭിപ്പതെന്തങ്ങയിതേ വിശക്കുന്നേരം മയി ദേവി മായാമോഹശയിതേ അരുതേ ശിവശിവ സുചരിതേ നിന്നെനിനപ്പാൻ കീരവാണിഭൈരവാണി സാരവഹേരവാണി ഘോരകാനനാനിച (വിജനേ) വ്യസനേ പിതവാ ഗ്രജംജലാനകുശലം നീലനയനേ മദമന്ഥരഗമനേ ഗഹനേ സന്താപങ്ങൾക്കു സഹനേ ശിവ്യാനല്ലയോ പരിണതാളി കരിവരാളി ഇവർ തവ തരുവരേഷു തരുവരേഷു പൂജകൾ (വിജനേ) ഉരഗാഭരണനെന്നിൽ ഉരുകാരുണ്യമുണ്ടെങ്കിൽ നരകാദിഭയമില്ലെന്നറിയാതിരുന്നോ ഞാനും

നിന്നെ ഭരിയാഞ്ഞു നിനക്കില്ലേ വൃത്തശുദ്ധി വിഷ്ണുഭക്തി മറ്റോരു ഭർത്തൃബുദ്ധി കൃത്യസക്തിയുമുണ്ണു”.

(നളചരിതം കഥകളി)

ഇവിടെ ‘ന്നേ’ ‘ത്തേ’ ‘ണ്ണി’ മുതലായ വർണ്ണങ്ങളെ പദങ്ങളുടെ അന്ത്യത്തിലാവർത്തിച്ചിരിക്കുന്നു. ഈ മാതിരി പ്രാസം ഗാനങ്ങളിൽ അധികമായ ശോഭയെ ഉണ്ടാക്കുന്നു. കഥകളിപ്പാട്ടുകളിൽ സാമാന്യേന ഈ പ്രാസത്തെ സാർവ്വത്രികമായി സ്വീകരിക്കപ്പെട്ടിരിക്കുന്നു.

താല്പര്യം ഗ്രഹിക്കുന്നതിനു മുമ്പു അർത്ഥത്തിന്റെ പൌനരുക്ത്യം പ്രകാശിക്കുന്നതു പുനരുക്തവദാഭാസം ആകുന്നു. ഉദാഹരണം. ‘ശശിശുഭ്രാംശു’ ഇവിടെ ശശി എന്നതിനു കർപ്പൂരം എന്നു അർത്ഥം.

അർത്ഥഭേദം വരുംമട്ടിൽ
സ്വരവ്യഞ്ജനസംഹതി
വൃ. ൧ ആവർത്തിച്ചു പ്രയോഗിക്ക
യമകാഖ്യമലങ്കൃതി

അർത്ഥത്തിനു വ്യത്യാസം വരത്തക്കവിധം സ്വരവ്യഞ്ജനസമുദായത്തെ ആവർത്തിക്കുന്നതു യമകം.

പാദാവൃത്ത്യാഖ്യവും പാദ-
ഭാഗാവൃത്തിയുമിങ്ങനെ
വൃ. ൨ സാമാന്യം വിഭജിക്കുമ്പോൾ
യമകം രണ്ടുമാതിരി

സാമാന്യേന വിഭജിക്കുമ്പോൾ പാദാവൃത്തി, പാദഭാഗാവൃത്തി എന്നു യമകം രണ്ടുവിധം.

പാദാവൃത്ത്യാഹ്വയം പാദ-
മൊന്നുതാൻ വീണ്ടുമുള്ളതാം
വൃ. ൩ മുഖം സന്ദംശമാവൃത്തി
ഗർഭം സന്ദഷ്ടകാഖ്യവും

പുഷ്പം പങ്ക്തി പരിവൃത്തി
യുഗ്മകാഖ്യം സമുൽഗ്ഗകം
൨൮ മഹായമകമെന്നേവ-
മിതുണ്ടാം പലമാതിരി

ഒരേ പാദത്തെത്തന്നെ വീണ്ടുമാവൎത്തിക്കുന്നതു പാദാവൃത്തിയമകം. മുഖം, സന്ദംശം, ആവൃത്തി, ഗൎഭം, സന്ദഷ്ടകം, പുഷ്പം, പങ്ക്തി, പരിവൃത്തി, യുഗ്മകം, സമുൽഗ്ഗകം, മഹായമകം, എന്നു പാദാവൃത്തിയമകം പതിനൊന്നുവിധമുണ്ടു്.

ഒന്നാം പാദത്തെ രണ്ടിക്ക-
ലാവൎത്തിക്കുവതാം മുഖം.

ഒന്നാമത്തെ പാദം രണ്ടാമത്തെ പാദമായി ആവൎത്തിക്കുന്നതു മുഖം.

ദൃപ്തകാന്തകവിരാജമാനയാ
ദൃപ്തകാന്തകവിരാജമാനയാ
തൽപ്രസാദവിധിലബ്ധയാ ധിയാ
സാധവോ ദധതി വൈബുധീം ധിയം.

ഇവിടെ ഒന്നാമത്തെ പാദം രണ്ടാമത്തതായി ആവൎത്തിച്ചിരിക്കുന്നു.

൨൯ സന്ദംശമാദ്യം പാദത്തെ-
യാവൎത്തിപ്പതു മൂന്നതിൽ

ആദ്യപാദത്തെ മൂന്നാമത്തതായി ആവൎത്തിക്കുന്നതു സന്ദംശം.

കുന്നിവണ്ണം വരാദോഷാ- കൃതിയങ്ങിനിലേലുമേ
കുന്നിവണ്ണം വരാ ദോഷാ- ഉദ്ധതമായ് മറ്റു കണ്ടിടാ.
(രുഗ്മാംഗദചരിതം)

ആവൃത്തിയാദ്യം പാദത്തെ-
യാവൎത്തിക്കുക നാലതിൽ

പ്രഥമപാദത്തെ നലാമത്തതായി ആവൎത്തിക്കുന്നതു ആവൃത്തി.

മുദാരതാഡീസമരാജിരാജിതഃ
പ്രവൃദ്ധതേജാഃ പ്രഥമോ ധനുഷ്മതാം
ഭവാൻ ബിഭർത്തീഹ നഗശ്ച മേദിനീ-
മുദാരതാഡീസമരാജിരാജിതഃ.

ഇവിടെ ഒന്നും, നാലാം പാദമായി ആവർത്തിച്ചിരിക്കുന്നു.

വൃ ഗർഭം ദ്വിതീയമാം പാദ-
മാവർത്തിക്കുക മൂന്നതിൽ

രണ്ടാം പാദത്തെ മൂന്നാമത്തേതായി ആവർത്തിക്കുന്നതു ഗർഭം.

അദ്ധ്യാസ്യതേ ശമജുഷാ ഭവതഃ പ്രസാദാ-
ദാമോദരാജിതരുചാ രുചിരം ജനേന
ദാമോദരാജിതരുചാ രുചിരം ജനേന
കീർണ്ണം തുഷാരമൃദുനാ വന മാർത്തവേന.

സന്ദഷ്ടകം ദ്വിതീയത്തെ-
യാവർത്തിക്കുക നാലതിൽ

ദ്വിതീയപാദത്തെ നാലാമത്തേതായി ആവർത്തിക്കുന്നതു സന്ദഷ്ടകം.

വിലസും പല ദിവ്യസ്ത്രീനിലയം മലഹാരിയാം
തുലയില്ലാത്ത സത്തുംഗനിലയം മലഹാരിയാം.
(രുഗ്മാംഗദചരിതം)

വൃ മൂന്നാം പാദത്തെ നാലിക-
ലാവർത്തിക്കുക പുച്ഛമാം

മൂന്നാംപാദം നാലാംപാദത്തിങ്കൽ ആവർത്തിക്കുന്നതു പുച്ഛം.

ഉത്തുംഗമാതംഗകുലാകുലേയോ
വ്യജേഷ്ട ശത്രൂൻ സമരേ സസൈന്യഃ
സസാരമാനീയമഹാരിചക്രം
സസാരമാനീയമഹാരിചക്രം

മററുള്ള വയിലാദ്യത്തെ-
യാവർത്തിക്കുക പങ്ക്തിയാം.

ആദ്യത്തെ പാദത്തെ മറ്റുള്ള മൂന്നിലും ആവൎത്തിക്കുന്നതു പങ്ക്തി.

വികാസമീയുൎജ്ജഗതീശമാൎഗ്ഗണാ വികാസമീയുൎജ്ജഗതീശമാൎഗ്ഗണാഃ
വികാസമീയുൎജ്ജഗതീശമാൎഗ്ഗണാ വികാസമീയുൎജ്ജഗതീശമാൎഗ്ഗണാഃ.

വൃ. ആദ്യത്തെ നാലിലും രണ്ടു-
മൂന്നിലും പരിവൃത്തിയാം

ആദ്യത്തെ നാലാംപാദമായും, രണ്ടാമത്തതു മൂന്നാംപാദമായും, ആവൎത്തിക്കുന്നതു പരിവൃത്തി.

മുദാരതാസൌരമണീയതാം താം
സ്മരസ്യ ഭോലങ്കൃതയേനവോഢാ
സ്മരസ്യ ഭോലങ്കൃതയേനവോഢാ
മുദാരതാസൌരമണീയതാം താം.

യുഗ്മകാഖ്യയമമാമൊന്നു
രണ്ടിലും മൂന്നു നാലിലും

ഒന്നാമത്തതു രണ്ടാമത്തതിലും, മൂന്നാമത്തതു നാലാമത്തതിലും, ആവൎത്തിക്കുന്നതു യുഗ്മകം.

ശമിതസംഗമസജ്ജനതാപദം ശമിതസംഗമസജ്ജനതാപദം
നമതകാമമഹീനവിഭാസിതം നമതകാമമഹീനവിഭാസിതം.

വൃ. പൂൎവ്വാൎദ്ധമുത്തരാൎദ്ധത്തി-
ലാവൎത്തിക്ക സമുൽഗ്ഗകം

പൂൎവ്വാൎദ്ധമായ ഒന്നാമത്തേയും രണ്ടാമത്തേയും പാദങ്ങളെ, ഉത്തരാൎദ്ധമായ മൂന്നാമത്തേയും നാലാമത്തേയും പാദങ്ങളായി ആവൎത്തിക്കുന്നതു, (പൂൎവ്വാൎദ്ധവും ഉത്തരാൎദ്ധവും ഒന്നായിരിക്കുന്നതു) സമുൽഗ്ഗകം.

കാണിക്കമപ്പാരുചിരമാണിക്യമലഹാരിയാം
കാണിക്കമപ്പാരുചിരമാണിക്യമലഹാരിയാം.
(രുഗ്മാംഗദചരിതം)

മഹായമകമാമേക-
പദ്യാവൎത്തനമന്യമായ്

ഒരു പദ്യത്തെ മുഴുവൻതന്നെ മറെറാന്നായി ആവൎത്തിക്കുന്നതു മഹായമകം.

സകലശം സകപാലമലങ്കൃതപ്രമദമസ്ഥിരസം മദനാശനം
ഭവമദഭ്രമഹാനിധനേ ഹിതം ശമനമജ്ജനമാനമതാലയം
സകലശം സകപാലമലങ്കൃതപ്രമദമസ്ഥിരസം മദനാശനം
ഭവമദഭ്രമഹാനിധനേ ഹിതം ശമനമജ്ജനമാനമതാലയം.

൪൦ പാദാല്പാവൎത്തനം പാദ-
ഭാഗാവൃത്തീതി കീൎത്തിതം

പാദത്തിന്റെ അല്പം ഭാഗത്തെ ആവൎത്തിക്കുന്നതു പാദഭാഗാവൃത്തി യമകം. ഇതും പലവിധമുണ്ടു്.

മാലതീവ കുതുകൎമ്മതല്പമാം മാലതീലത കണക്കിയന്നുടൻ
മാലസത്തന സമസ്തസമ്പദുമാല സതാരമണഞ്ഞുതൽപ്പുരം.

(പന്തളം കേരളവൎമ്മ തമ്പുരാൻ)

ഇവിടെ പാദങ്ങളിലെല്ലാം ആദ്യത്തെ അല്പഭാഗം ആവൎത്തിച്ചിരിക്കുന്നു.

അവനിജാപരിണീതി രസോൽഗ്ഗമാ-
ദ്രവമനസ്സിയലും നൃപരൊക്കെയും
സചവശധാടിയൊടെത്തി പുരത്തില-
നവരചീവരചീഡരശങ്കിതർ.

(രാഘവാഭ്യുദയം)

ഇതിൽ നാലാംപാദത്തിന്റെ അല്പഭാഗം ആ പാദത്തിൽതന്നെ ആവൎത്തിച്ചിരിക്കുന്നു. ഈ വൃത്തത്തിൽ ഈ മാതിരി യമകം മഹാകാവ്യങ്ങളിൽ സാമാന്യേന സ്വീകരിക്കപ്പെട്ടുവരുന്നു.

സ്ഫുരദുരുക്ഷണവീക്ഷണവീഹികാ-
നിരവിലങ്ങിവിളങ്ങി മനോജ്ഞമായ്
പുരമദഭ്രമദഭ്രമഹസ്സിസ-
ഞ്ചയരാജിതമായിതമായികം.

(രാഘവാഭ്യുദയം)

ഇവിടെ എല്ലാ പാദങ്ങളിലും അതാതു പാദങ്ങളുടെ അല്പം ഭാഗം ആവൎത്തിച്ചിരിക്കുന്നു.

വിധിതന്നെ നിധിയാമീ നന്ദിനി വിവിധകാമം തരുവാൻ നന്ദിനി
വിധിവിലാസം നമുക്കു നന്ദിനി വിധുമുഖി സൎവ്വലോകനന്ദിനി
(ദക്ഷയാഗം കഥകളി)

ആദ്യപാദത്തിന്റെ അന്ത്യഭാഗം എല്ലാ പാദങ്ങളുടേയും അവസാനഭാഗമായി ആവൎത്തിച്ചിരിക്കുന്നു.

ഘോര ഘോരശസ്ത്ര പങ്ക്താളി കാളി കാളിമയേറവും
മാറിമാറി ചൊരിഞ്ഞേശി പേശിപ്പൂശിക്ഷരേസാടവൻ.
(രാ. ച. വിലാസം)

പാദഭാഗം ഇവിടെ രണ്ടുംമൂന്നും തവണ ആവൎത്തിച്ചിരിക്കുന്നു.



കല്പദ്രുകല്പദ്രുപദദ്രുപതീ സാരസ്യസാരസ്യനിവാസലക്ഷ്മീം
നാളീകനാളീകശരാളിതാസം മന്ദാക്ഷമന്ദാക്ഷമ മേവ ഭൂമേ
(നിവാതകവചകാലകേയവധം കഥകളി)

ഇവിടെ പാദങ്ങളുടെ ആദിഭാഗത്തെ അതാതു പാദങ്ങളിൽ ആവൎത്തിച്ചിരിക്കുന്നു.

അരിവമ്പടയും പടയും
പരിചിനൊടിടിനാദമൊക്കെ വെടിയും വെടിയും
മുകിൽനടുകൊടിയും കൊടിയും
പരിപശ്യ സുരേന്ദ്രദൃഷ്ടി പൊടിയും പൊടിയും.
(ഒറ്റശ്ലോകം.)

ഇവിടെ ഓരോ പാദത്തിന്റെയും അന്ത്യഭാഗം അതാതു പാദത്തിൽ തന്നെ ആവൎത്തിച്ചിരിക്കുന്നു.

ഇത ഇത വാളുവരുന്നു വെററിലതിന്നാഞ്ഞെനിക്കു വാളുവരുന്നു
കൊടി യിത പശ്ശായിനിമേൽ പകം തിന്നിട്ടെനിക്കു പശ്ശാമയിനിമേൽ.
(ഒറ്റശ്ലോകം)

ഒരു പാദത്തിന്റെ അന്ത്യഭാഗം അടുത്തതിന്റെ അന്ത്യഭാഗമായി ആവൎത്തനം ചെയ്തിരിക്കുന്നു.

മലയോ സരസം കാശ- സംകാശമിതു കാണുകിൽ
മലയാചലസത്തുംഗസത്തും ഗർവ്വമകററിടും

(രുഗ്മാംഗദചരിതം)

ഇവിടെ ഒരു പാദത്തിൻെറ അന്ത്യഭാഗം അടുത്തതിൻെറ ആദിഭാഗമായി ആവൎത്തിച്ചിരിക്കുന്നു.

ഇപ്രകാരം യമകങ്ങൾ പലവിധം ഉണ്ടു്. പാദഭാഗാവൃത്തിയമകങ്ങൾ ഓരോ വൃത്തത്തിലും പലവിധത്തിൽ കല്പിക്കപ്പെടാം. അവക്കു എല്ലാത്തിനും പേർ കല്പിച്ചു ലക്ഷണം ചെയ്യുന്നതു സുകരമല്ല. ശബ്ദാലങ്കാരങ്ങളിൽ യമകത്തിനു പ്രാധാന്യമേറുന്നു. യമകം കവിയുടെ ശബ്ദശക്തിയെ കാണിക്കുന്നതാണ്.

യമകത്തിൽ 'ര ല' 'ര റ' 'ഡ ള ല' 'ന ന്ന' 'ഷ സ' 'വ ബ' എന്നീവൎണ്ണങ്ങളെ ഒന്നായി ഗ്രഹിക്കാവുന്നതാണ്. മുട്ടിയ പക്ഷത്തിൽ 'ശ' യേയും കൂടെ 'ഷ സ'കളുടെ കൂട്ടത്തിൽ ഗണിക്കാം. എന്നാൽ ഇപ്രകാരം ഭിന്നവൎണ്ണങ്ങളെ ഒന്നായി ഗ്രഹിക്കാതിരിക്കയാണ് യുക്തം. ഈ വിധം ചെയ്യുന്നതു കവിയുടെ അശക്തിയെ കാണിക്കുന്നതായി വന്നേക്കാവുന്നതാണ്; അത്രയുമല്ല, ക്രമേണ ഈ ദുൎന്നയം വികസിച്ചു വികസിച്ചു,ഒടുവിൽ ഒരു വൎഗ്ഗത്തിൽ ഉള്ള എല്ലാവൎണ്ണത്തിനും ഇതുപോലെ ഐക്യം കല്പിക്കേണ്ടതാണെന്നു, വാദം പുറപ്പെടുവാനിടയുണ്ടു്. അങ്ങിനെ ചെയ്യുന്നതു കഷ്ടവുമാണ്. അതുകൊണ്ടു അതാതു വൎണ്ണത്തെത്തന്നെ ആവൎത്തിക്കുകയാണ് യുക്തം. മഹായമകം, സമുൽഗ്ഗകം, പരിവൃത്തി മുതലായവയിൽ കവികൾക്കുള്ള അതിപ്രയത്നത്തെ ഓൎത്തു സദയം മുമ്പു പറഞ്ഞ ഐക്യം ഗ്രഹിക്കേണ്ടതു് ആവശ്യമാകുന്നു. സംസ്കൃതശാസ്ത്രകാരന്മാർ ഈ മാതിരി സന്ദൎഭങ്ങളിൽ കവികൾക്കു അല്പം ദയ കാണിച്ചിട്ടുണ്ടു്. 'കരബാകാരവേകാരണതാം യയുഃ'(രഘുവംശം) ഇത്യാദി പ്രയോഗങ്ങൾ നോക്കുക. ഇവിടെ 'വബ'കൾക്കു അഭിന്നത കല്പിച്ചിരിക്കുന്നു എങ്കിലും യമകത്വത്തിനു ഹാനിയില്ല.

ചക്രാദ്യാകൃതിയുണ്ടാകും-
മട്ടുവേണ്ടും ക്രമത്തൊടെ
൰൧ വർണ്ണങ്ങളെ നിബന്ധിക്കു-
വതു ചിത്രമലങ്കൃതി

ചക്രാദികളുടെ ആകൃതി ഉണ്ടാകത്തക്കവിധം വേണ്ടുന്ന ക്രമത്തിൽ അക്ഷരങ്ങളെ നിബന്ധിക്കുന്നതു ചിത്രം. ഇതു പലവിധം ഉണ്ട്. അനേകം വിധം ചിത്രങ്ങൾ ഉണ്ടാക്കാൻകഴിയും. ചക്രം, പത്മം, രഥം, ഖഡ്ഗം, ശൂലം, ശരം, മുസലം, മുരജം, നാഗം മുതലായവയുടെ ആകൃതി വരത്തക്കവണ്ണം അക്ഷരങ്ങളെ നിബന്ധിക്കാവുന്നതാണ്. അവയ്ക്കു ചക്രബന്ധം, പത്മബന്ധം, ഇത്യാദി പേർ പറയുന്നു. ചില ബന്ധങ്ങൾക്കു ഉദാഹരണം താഴെ കൊടുക്കുന്നു.

രാമൻ വന്ദിച്ചു തേരേറി രാമാനന്ദനവന്ദിതൻ
ശത്രുവേ വേഗമടലിൽ കൊല്ലുമാ മാർഗ്ഗണാഞ്ചിതൻ.

(രാ. ച. വിലാസം.)

ഇതു ശരബന്ധമാകുന്നു.

തിട്ടക്കം പൂണ്ടതിക്രുദ്ധൻ പദാതികടെ സംഹതി
തികച്ചു തേരതിൽ കേറി നിയതിക്കൊത്തു സംഗതി.

(രാ. ച. വിലാസം.)

ഇതു പത്മബന്ധത്തിനു ഉദാഹരണം. ഇതുപോലെ മറ്റു ബന്ധങ്ങളേയും ഗ്രഹിച്ചുകൊള്ളണം.

ഏകദ്വ്യക്ഷരപദ്യങ്ങ-
ളകണ്ഠ്യാദികളും തഥാ
൰൨ സർവ്വതോഭദ്രമിത്യാദി-
യുൾപ്പെട്ടും ചിത്രനാമകം.

ഒരു ശ്ലോകം മുഴുവൻ ഒരേ അക്ഷരംകൊണ്ടു രചിക്കുന്നതു ഏകാക്ഷരപദ്യം; അതുപോലെ രണ്ടു അക്ഷരങ്ങളെക്കൊണ്ടുള്ളതു ദ്വ്യക്ഷരം; ഇവയും അകണ്ഠ്യാദിയും സർവ്വതോഭദ്രം

മുതലായവയും ചിത്രത്തിലുൾപ്പെടുന്നു. ഒരു പദ്യത്തിൽ കണ്ഠ്യങ്ങളായ അക്ഷരങ്ങൾ ഇല്ലാതിരുന്നാൽ ആ പദ്യം അകണ്ഠ്യം ആകുന്നു. ഇതുപോലെ അദന്ത്യം അതാലവ്യം നിരൌഷ്ഠ്യം നിരനുനാസികം അമൂർദ്ധന്യം മുതലായവയേയും ഗ്രഹിക്കണം.

നനു നാനാനനന്നേനനം നൂനം നിന്നെന്നു നന്നിന
നൂന്നിനൻ നന്നനന്നെന്നൊന്നുന്നിനാനന്നനൂനനേ.

(രാമചന്ദ്രവിലാസം)

ഇതു ഏകാക്ഷരപദ്യത്തിന് ഉദാഹരണം. ഇതിൽ 'ന' മാത്രമേ അടങ്ങിയിട്ടുള്ളു.

വരാരവം വീരരേവം വരാം വിരവിൽ വൈരിവർ
വരാരവം വൻവിവരാൽ വരും വരവു വൈരവാൽ.

(രുഗ്മാംഗദചരിതം)

ഈ പദ്യത്തിൽ 'വ' 'ര' ഇവ മാത്രമേ ഉള്ളു.

ഭൂതിയൂരമിതിൽ ഭൂരിപ്രീതി പൂണ്ടിട്ടു മൂർവ്വിയും
ഈതിപുഷ്ടിപിടിച്ചീട്ടും രീതിഭീതിയുമില്ലിതിൽ.

(രുഗ്മാംഗദചരിതം)

ഇതു അദന്ത്യമാകുന്നു.

ഓരോ പാദങ്ങളിലെയും അക്ഷരങ്ങളെ അനുലോമമായും പ്രതിലോമമായും എങ്ങിനെ വായിച്ചാലും ഒരുപോലെ ഇരിക്കുന്നതു സർവ്വതോഭദ്രം.

രുചാമരാരാമചാരു ചാരുഹേമമഹേരുചാ
മഹേന്ദ്രരാമന്ദ്രഹേമരാമമാനിനിമാമരാ.

(രുഗ്മാംഗദചരിതം)

ഒരു പദ്യത്തിലെ നാലാം പാദം മററു മൂന്നു പാദങ്ങളിലും ഗൂഢമായിരിക്കുന്നതു ഗൂഢചതുർത്ഥം.

കനക്കെച്ചൊടിവർദ്ധിച്ചു പട കണ്ടിട്ടു പിന്നെയും
വാദസൌഹിത്യമനിശം വഹിച്ചു കപിവാഹിനി.

(രാമചന്ദ്രവിലാസം)

നേരേ അങ്ങോട്ടു വായിച്ചാലും മറിച്ചു ഇങ്ങോട്ടു വായിച്ചാലും ഒരുപോലെ ഇരിക്കുന്നത് അനുലോമപ്രതിലോമം.

ഭുവി മാനവചാരുസ്വസ്വരുചാ വനമാ വിഭ്രു
ഭ്രരികാമഭ്രുവിണ്ണിന്നെ- ന്നെണ്ണിവിഭ്രമകാരിഭ്രു.

(രുഗ്മാംഗദചരിതം)

ഈ പദ്യത്തിലെ പൂർവ്വാർദ്ധവും ഉത്തരാർദ്ധവും നേരേയും മറിച്ചും വായിച്ചാൽ ഒരുപോലെ ഇരിക്കുന്നതാണ്.

കർത്തൃകർമ്മക്രിയാഗുപ്ത-
പ്രഹേളികകളും തഥാ
൯൨ സമസ്യാദ്യവും കൂട-
മിവ ചിത്രത്തിലുൾപ്പെട്ടം.

മുമ്പു പറഞ്ഞവ കൂടാതെ കർത്തൃഗുപ്തം കർമ്മഗുപ്തം ക്രിയാഗുപ്തം പ്രഹേളിക സമസ്യ കൂടം ഇവയും ചിത്രത്തിൽ ഉൾപ്പെടുന്നു.

ഒരു വാക്യത്തിൽ കർത്താവിനെ മറച്ചു വയ്ക്കുന്നതു കർത്തൃഗുപ്തം.

ഗൌരീനഖരസാദൃശ്യ ശ്രദ്ധയാ പൂണ്ട ചന്ദ്രനെ
ഇശൈഹവ കർത്താവുമുണ്ടാത്താൽ ഗൂഢമാണതു നിർഭരം.

ഈ വാക്യത്തിൽ കർത്താവ് ഉണ്ട്. എന്നാൽ അറിയുവാൻ പ്രയാസമായിരിക്കും. 'ഈഹ' എന്ന പദമാണിവിടെ കർത്താവ്. 'ഈഹ' എന്ന പദത്തിനു കാമദേവനെ ഹനിച്ചവൻ ശിവൻ എന്നു അർത്ഥം. 'ഈഹ' അവ്യയമാണെന്നേ സാധാരണ തോന്നുകയുള്ളു. ഇപ്രകാരമുള്ളത് കർത്തൃഗുപ്തം.

ഇതുപോലെ കർമ്മത്തെ മറച്ചു വയ്ക്കുന്നതു കർമ്മഗുപ്തം.

ശീതളാസാരസംവാഹിസരോജവനമാരുതൻ
ഇട്ടിളക്കുന്നു പാന്ഥസ്ത്രീനിശ്വാസകരനേരറവും.

ഇവിടെ കർത്താവു 'മാരുത'നും 'ഇട്ടിളക്കുന്നു' ക്രിയയും ആണ്. കർമ്മം ഗുപ്തമാകുന്നു. 'സരഃ' എന്ന പദമാണ് ക

ൎമ്മം. 'സരോജവനമാരുതൻ' എന്ന പ്രയോഗവിശേഷം നിമിത്തം ഇവിടെ സഃ എന്നു പ്രത്യേകമൊരു പദമുള്ളതായി തോന്നുകയില്ല.

ക്രിയയെ മറയ്ക്കുന്നതു് ക്രിയാഗുപ്തം.

ആഗതാഃ പാണ്ഡവാഃ സർവ്വേ- ദുര്യോധനസമീഹയാ
അവന്നു പണവും പൊന്നു മന്നാൾ വേണ്ടുംവിധത്തിലായ്.

ഇവിടെ 'സർവ്വേ അദുഃ യഃ ധനസമീഹയാ' എന്നു പദച്ഛേദം ചെയ്യുമ്പോൾ അദുഃ (കൊടുത്തു) എന്നു ക്രിയ കിട്ടുന്നു.

ഓരോന്നിനേയും എന്നപോലെ കർത്താവിനേയും കർമ്മത്തിനേയും ക്രിയയേയും ഒരു വാക്യത്തിൽ ഗുപ്തമാക്കാം. ഇതിനു കർത്തൃകർമ്മക്രിയാഗുപ്തമെന്നു പേർ പറയുന്നു.

ഭവാനിശം കരോമേശം പ്രതിപൂജാപരായണൻ

കര! കയ്യേ! അനിശം എല്ലാ സമയത്തിങ്കലും ഉമേശം പ്രതി ശിവനെക്കുറിച്ചു പൂജാപരായണൻ പൂജിക്കുന്നതിൽ തല്പരനായിട്ടു ഭവിച്ചാലും എന്നു അർത്ഥം. നീയ്യു (കരം) കർത്താവും ഉമേശൻ കർമ്മവും 'ഭവ' ക്രിയയും ആകുന്നു.

അല്പമാത്രം വ്യക്തമാക്കി
സ്വരൂപാർത്ഥം മറച്ചഥ
൩൪ ബാഹ്യാർത്ഥബന്ധം താൻ ചൊൽക
പ്രഹേളികയിതീരിതം.

അല്പം അർത്ഥത്തെ വ്യക്തമാക്കി സ്വരൂപാർത്ഥത്തെ മറച്ചു ബാഹ്യാർത്ഥസംബന്ധത്തെ കാണിക്കുന്നതിനു പ്രഹേളിക എന്നു പേർ. ഇതു വിനോദത്തിനുവേണ്ടിയുണ്ടാക്കുന്ന കവിതയാണ്. പല ആളുകൾ ഉള്ള സ്ഥലങ്ങളിൽവച്ചു, മററുള്ളവർ അറിയാത്തവിധം സംഭാഷണം ചെയ്യുന്നതിനും, അറിവില്ലാത്തവർക്കു് വ്യാമോഹം ഉണ്ടാക്കുവാനും, പ്രഹേളിക ഉപയോഗപ്പെടുന്നു. സമാഗത, സംഖ്യാത നാമാന്തരിത പരി

ഹാരിക സമാനരൂപ സമാനശബ്ദ മുതലായി പ്രഹേളികകൾ പലവിധം ഉണ്ട്.

സന്ധികൊണ്ടു അൎത്ഥത്തെ ഗൂഢമാക്കുന്നതു് സമാഗത.

> നമയാഗോരസാഭിജ്ഞം ചേതഃ കസ്മാൽ പ്രകുപ്യസി
> അസ്ഥാനരുദിതൈരേഭിരലമാലോഹിതേക്ഷണേ.

ഇവിടെ മയാ അഗോരസാഭിജ്ഞം, എന്നും ആഗോരസാഭിജ്ഞം എന്നും രണ്ടു വിധം പദം മുറിക്കാം. അപ്പോൾ 'ഞാൻ ഗോരസം ഭക്ഷിച്ചിട്ടില്ല' എന്നും 'പരസ്ത്രീസംസൎഗ്ഗരൂപമായ അപരാധം ചെയ്തിട്ടില്ലെന്നും' അൎത്ഥം സിദ്ധമാകുന്നു.

അക്ഷരസംഖ്യകൊണ്ടു വ്യാമോഹിപ്പിക്കുന്നതു് സംഖ്യാത.

> നാസിക്യമദ്ധ്യാ പരിതഃ ചതുൎവ്വൎണ്ണവിഭൂഷിതാ
> അസ്തി കാചിൽ പുരീ യസ്യാ മഷ്ടവൎണ്ണാഹ്വയാ നൃപാഃ.

നടുവിൽ അനുനാസികാക്ഷരം; ചുററും വേറെ നാലക്ഷരങ്ങൾ; ഇപ്രകാരം പേരായിട്ടു ഒരു പുരി; ഇവിടെ പേരിൽ എട്ടക്ഷരങ്ങൾ ഉള്ള രാജാക്കന്മാർ ഉണ്ടു്. എന്നാണിതിന്റെ സാരം. ആദിയിൽ രണ്ടക്ഷരം പിന്നെ അനുനാസികം പിന്നെ രണ്ടക്ഷരം എന്നീ ക്രമത്തിലുള്ള പുരി 'കാഞ്ചീ'യാകുന്നു. 'ക് ആ ഞ് ച് ഈ' എന്നിങ്ങനെ അഞ്ചു് അക്ഷരമാണിതിലുള്ളതു്. ഇവിടെ 'ഞ്' അനുനാസികമാകുന്നു. എട്ടു അക്ഷരംകൊണ്ടു പേരുള്ളവർ പുണ്ഡ്രകരാജാക്കന്മാരാണു്. 'പ് ഉ ണ് ഡ് ര് അ ക് അ' എന്നിങ്ങനെ എട്ടക്ഷരങ്ങളാണു് പുണ്ഡ്രകപദത്തിലുള്ളതു്. ഇവ ചേരുമ്പോൾ പൌണ്ഡ്രക എന്നാകുന്നു.

ഒരു നാമം പറയേണ്ടിടത്തു പലേ അൎത്ഥമുള്ള നാമത്തെ കല്പിക്കുന്നതു നാമാന്തരിത.

> ആദൌ രാജേത്യധീരാക്ഷി പാൎത്ഥിവഃ കോപി ഗീയതേ
> സനാതനശ്ച നൈവാസൌ രാജാ നാപി സനാതനഃ.

ഒരു പാൎത്ഥിവൻ ആദിയിൽ രാജാവെന്നും, പിന്നെ സ

നാതനൻ എന്നും, പറയപ്പെടുന്നു. എന്നാൽ ഇവൻ രാജാവും സനാതനനും അല്ല. ഇതാണ് സ്ഥൂലാൎത്ഥം. രാജാതനവൃക്ഷം എന്നാണിവിടെ ഗൂഢമായ അൎത്ഥം. ഇതു പാൎത്ഥിവം. പൃഥിവിയുടെ വികാരമാകുന്നു; സ ന അതന എന്നു പദം മുറിച്ചാൽ തനത്തോടു കൂടിയതെന്നു അൎത്ഥം കിട്ടുന്നു. അപ്പോൾ ആദിയിൽ 'രാജാ' എന്നും പിന്നെ 'തന' എന്നും കിട്ടുകയാൽ രാജാതനം എന്നാകുന്നു. യൌഗികശബ്ദങ്ങളെക്കൊണ്ടു പ്രച്ഛന്നമായ അൎത്ഥത്തെ പരിഹരിക്കുന്നതു പരിഹാരിക.

> വിജിതാത്മഭവദ്വേഷിഗുരുപാദഹതോ ജനഃ
> ഹിമാപഹാമിത്രധരൈർ വ്യാപ്തം വ്യോമാഭിനന്ദതി.

സൂൎയ്യരശ്മികളാൽ പീഡിപ്പിക്കപ്പെട്ട ജനം മേഘങ്ങളാൽ വ്യാപ്തമായ ആകാശത്തെ അഭിനന്ദിക്കുന്നു എന്നു സാരം. ഇവിടെ പദാൎത്ഥം ഇപ്രകാരമാണ്. ഗരുഡനാൽ ജയിക്കപ്പെട്ടവൻ ഇന്ദ്രൻ; അവന്റെ ആത്മഭവൻ=പുത്രൻ അൎജ്ജുനൻ; അവന്റെ ദ്വേഷി, ശത്രു കൎണ്ണൻ; അവന്റെ ഗുരു=പിതാവു സൂൎയ്യൻ. സൂൎയ്യന്റെ പാദം=സൂൎയ്യരശ്മി; ഹിമാപഹൻ=മഞ്ഞിനെ നശിപ്പിക്കുന്നവൻ അഗ്നി; അതിന്റെ അമിത്രം=ശത്രു ജലം, അതിനെ ധരിക്കുന്നതു മേഘം.

സാദൃശ്യംകൊണ്ടു ഒന്നിനെ മറ്റൊന്നായി രൂപപ്പെടുത്തുന്നതു സമാനരൂപ.

> അത്രോദ്യാനേ മയാ ദൃഷ്ടാ വല്ലരീ പഞ്ചപല്ലവാ
> പല്ലവേ പല്ലവേ താമ്രാ യസ്യാം കുസുമമഞ്ജരീ.

ഇതിന്റെ സ്ഥൂലമായ അൎത്ഥം ഉദ്യാനത്തിലെ വല്ലിയെക്കുറിക്കുന്നതാണ്. എന്നാൽ ഈ പദ്യത്തിന്റെ സൂക്ഷ്മമായ അൎത്ഥം ഒരു സുന്ദരിയെ സംബന്ധിക്കുന്നതാകുന്നു. പഞ്ചപല്ലവാ വല്ലരീ എന്നതിന് അഞ്ചു വിരലുകളോടുകൂടിയ കൈ എന്നും, കുസുമമഞ്ജരി എന്നതിനു നഖം എന്നും, അൎത്ഥം.

സമാനങ്ങളായ ഇതരശബ്ദങ്ങളെക്കൊണ്ടു പ്രകൃതാൎത്ഥത്തിന്റെ ഉപസ്ഥിതി ഉണ്ടാക്കുന്നതു സമാനശബ്ദ.

ജിതപ്രകൃഷ്ടകേശാഖ്യോ യസ്യാഭ്രമിസാഹ്വയഃ
സമാമഭ്യപ്രഭ്രതോൽകം കരോതി കളഭാഷിണി.

ഇവിടെ 'ഹേ സുന്ദരി നിന്റെ അധരം പവിഴത്തെ ജയിക്കുന്നതാ'ണെന്നു സാരം. പ്രകൃഷ്ടകേശാഖ്യം എന്നതിനു, പ്രകൃഷ്ടത്തിന്റേയും കേശത്തിന്റേയും ആഖ്യയുള്ളത് എന്ന്, അൎത്ഥം. പ്രകൃഷ്ടത്തിന്റെ ആഖ്യ പ്ര; കേശത്തിന്റേതു ബാലം വാലം വാളം; പ്രകൃഷ്ടകേശം=പ്രവാളം. ജിതപ്രകൃഷ്ടകേശം=പ്രവാളത്തെ ജയിക്കുന്നത്. അഭ്രമിസാഹ്വയം=അഭ്രമി എന്നതിന്റെ സാഹ്വയം. സാഹ്വയം=ഒരേ പേർ; ഭ്രമിക്കു ധര എന്നതു സമാനശബ്ദം. അപ്പോൾ അഭ്രമി പദത്തിനു അധരം എന്നു അൎത്ഥം. ഈ മാതിരി പ്രഹേളികകൾ സമാനശബ്ദ എന്നു പേർ.

ഇവിടെ പറഞ്ഞവ കൂടാതെ, വഞ്ചിത വ്യുൽക്രാന്ത പ്രമുഷിത പരുഷ പ്രകല്പിത നിഭൃത സമ്മൂഢ ഏകഛന്ന ഉഭയഛന്ന സങ്കീൎണ്ണ എന്നു പത്തുവിധം പ്രഹേളികകൾ ഉണ്ട്. സരസ്വതീകണ്ഠാഭരണത്തിൽ പ്രഹേളികകളെ ച്യുതാക്ഷര, ദത്താക്ഷര, ച്യുതദത്താക്ഷര, അക്ഷരമുഷ്ടി, ബിന്ദുമതി, അൎത്ഥവതി, എന്നു ആറുവിധം വിഭജിച്ചിരിക്കുന്നു. ഒരു പദത്തിൽ വേണ്ട അക്ഷരത്തെ വിട്ടുകളഞ്ഞിട്ടുള്ളതു ച്യുതാക്ഷരയും, വേണ്ടാത്ത അക്ഷരത്തെ ചേൎത്തിട്ടുള്ളതു ദത്താക്ഷരയും, വേണ്ടതിനെ വിട്ടു വേണ്ടാത്തതിനെ ചേൎത്തിട്ടുള്ളതു ച്യുതദത്താക്ഷരയു,മാണ്. ശ്ലോകത്തിലുള്ള അക്ഷരങ്ങളെ എല്ലാം വെവ്വേറെ എടുത്തു തിരിച്ചും മറിച്ചും ക്രമം തെററി ചേൎന്നത് അക്ഷരമുഷ്ടി. ശ്ലോകത്തിലെ വ്യഞ്ജനങ്ങളെ എല്ലാം എടുത്തു കളഞ്ഞ് അവയ്ക്കു പകരം ബിന്ദുക്കളെ വയ്ക്കുന്നതു ബിന്ദുമതി; ശ്ലോകംകൊണ്ടു സൂചിപ്പിക്കാൻ വിചാരിച്ച അൎത്ഥത്തെ രണ്ടു അൎത്ഥമുള്ള പദംകൊണ്ടു മറയ്ക്കുന്നത് അൎത്ഥവതി.

കൂജന്തി കോകിലാഃ സാലെ യൌവനെ ഫുല്ലമംബുജം
കിം കരോതു കുരംഗാക്ഷീ വദനേന നിപീഡിതാ.

കോകിലങ്ങൾ സാലത്തിങ്കൽ കൂജനം ചെയ്യുന്നു; അംബുജം യൌവ്വനത്തിൽ വിടരുന്നു; വദനത്താൽ പീഡിതയായ സുന്ദരി എന്തു ചെയ്യുന്നു; എന്നാണ് കേൾക്കുമ്പോൾ തോന്നുന്ന അൎത്ഥം. ഇവിടെ വാക്യങ്ങൾക്ക് അൎത്ഥം യോജിക്കുന്നില്ല. ഒന്നാം വാക്യത്തിൽ 'സാലെ' എന്ന പദത്തിന്റെ ആദിയിൽ 'ര' എന്നു ചേൎക്കുകയും, രണ്ടാം വാക്യത്തിൽ 'യൌവനേ' എന്ന പദത്തിലെ 'യൌ' എടുക്കുകയും, മൂന്നാം വാക്യത്തിലെ 'വദനേന' എന്നതിൽ 'വ' എടുത്തു പകരം 'മ' വെയ്ക്കുകയും, ചെയ്യണം. അപ്പോൾ രസാലെ, വനെ, മദനേന എന്നു മൂന്നു പദങ്ങൾ ഉണ്ടാകുന്നു. കുയിലുകൾ രസാലത്തിൽ (തേന്മാവിൽ) ഇരുന്നു കൂജനം ചെയ്യുന്നു; താമരപ്പൂവു വനത്തിൽ (ജലത്തിൽ) വികസിക്കുന്നു; മദനപീഡിതയായ സ്ത്രീ എന്തു ചെയ്യുന്നു; എന്നു അൎത്ഥം സിദ്ധമാകുന്നു. ആദ്യത്തെ വാക്യത്തിൽ 'രസാലെ' എന്നു പറയേണ്ടതിനു 'സാലേ' എന്നു മാത്രം പറഞ്ഞതിനാൽ 'ര' ച്യുതമായിരിക്കുന്നു. രണ്ടാമത്തേതിൽ വനേ എന്നു മാത്രം പറയേണ്ടതിനു യൌവനം, എന്നു പറഞ്ഞിരിക്കുകയാൽ, 'യൌ' ദത്തമാകുന്നു. മൂന്നാമത്തേതിൽ 'മദനേന' എന്നു വേണ്ടതിനു പകരം 'വദനേന' എന്നു പറഞ്ഞിരിക്കുന്നു. അതിനാൽ ഈ പദ്യത്തിലെ മൂന്നു വാക്യങ്ങളും, യഥാക്രമം ച്യുതാക്ഷര, ദത്താക്ഷര, ച്യുതദത്താക്ഷര എന്നിവയ്ക്കു ഉദാഹരണങ്ങളാകുന്നു. മുമ്പു പറഞ്ഞ കൎത്തൃകൎമ്മക്രിയാഗുപ്തങ്ങളും പ്രഹേളികയിലുൾപ്പെടുന്നു.

പൂരണീയാൎത്ഥമാം വാക്യം
സമസ്യാഖ്യം പ്രകീൎത്തിതം

പൂരിപ്പിക്കാൻ യോഗ്യമായ അൎത്ഥമുള്ള വാക്യത്തെ

സമസ്യ എന്നു പറയുന്നു. സമസ്യകൾ വിഷമങ്ങളായിരിക്കും. അവയെപ്പൂരിപ്പിക്കുന്നതിനു പല മാൎഗ്ഗങ്ങൾ ഉണ്ട്.

൯൭ പ്രശ്നോത്തരം പദഭംഗം
പൂൎവ്വത്തിന്നാദ്യയോജനം.
വ്യാജോക്തിയാണിവൻറൂനം
കല്പിച്ചീടുകയെന്നതും

൯൮ സമസ്യാപൂരണത്തിന്നു
കൈക്കൊണ്ടിടേണ്ടുന്ന മാൎഗ്ഗമാം.

പ്രശ്നോത്തരം പദഭംഗം പൂൎവ്വത്തിന്റെയും ആദ്യത്തിന്റെയും യോജനം ഇവകൊണ്ടും, ഇവൻ വെറുതെ പറകയാണ് എന്നു പറയുന്നതുകൊണ്ടും, വിഷമസമസ്യകളെ പൂരിപ്പിക്കാം. ഇവ സമസ്യാപൂരണത്തിനുള്ള മാൎഗ്ഗങ്ങളാകുന്നു. പ്രശ്നോത്തരമെന്നതു ചോദ്യോത്തരമാണ്. ഈ ഉപായം കൊണ്ടു എത്ര വിഷമസമസ്യയേയും പൂരിപ്പിക്കാം. 'രാമൻ ചുംബതി രാവണന്റെ വദനം സീതാവിയോഗാതുരൻ' എന്ന സമസ്യ തന്നെ ഉദാഹരണത്തിനെടുക്കാം. ഇതു കേൾക്കുമ്പോൾ വളരെ അസംബന്ധമായി തോന്നും. എന്നാൽ പ്രശ്നോത്തരം എന്ന മാൎഗ്ഗംകൊണ്ടു ഇതു സുബദ്ധമാക്കാം.

ആരച്ഛന്റെ വചസ്സിനാലടവിയിൽപ്പോയവൻ പ്രിയാസ്യത്തിനെ
സ്വൈരം ചെയ്യുവതെന്തു കാമിയെവനാണക്ഷൻ സുതൻ വാക്കിനാൽ
ആരാജിക്കവതെന്തു ഭൂതനുജയാ രാരിന്ദുവിദ്വേഷിയാം
രാമൻ ചുംബതി രാവണന്റെ വദനം സീതാവിയോഗാതുരൻ.

(സ്വന്തം)

ഇവിടെ ആദ്യത്തെ മൂന്നു പാദങ്ങളിലേയും ചോദ്യങ്ങൾക്കു നാലാം പാദത്തിലെ ഓരോ പദവും യഥാക്രമം ഉത്തരമായി വരുന്നു.

അച്ഛന്റെ വാക്കു അനുസരിച്ചു കാട്ടിൽപോയതാർ? രാമൻ
കാമി പ്രിയയുടെ മുഖത്തെ എന്തു ചെയ്യുന്നു? ചുംബതി
അക്ഷൻ ആരുടെ പുത്രനാണ്? രാവണന്റെ

വാക്കിനാൽ ശോഭിക്കുന്നതെന്ത്? — വദനം
ഭൂമിയുടെ പുത്രി ആരാണ്? — സീതാ
ചന്ദ്രനെ ദ്വേഷിക്കുന്നതു ആർ? — വിയോഗാതുരൻ

എല്ലാം പ്രശ്നങ്ങൾക്കും ഉത്തരമായി, 'രാമൻ ചുംബതി രാവണന്റെ വദനം സീതാ വിയോഗാതുരൻ,' എന്നു കിട്ടുന്നു. വേറെ ഒരു ഉദാഹരണംകൂടി കാണിക്കാം. 'തക്രം ശക്രന്നു ദുർല്ലഭം' ഇതും അബദ്ധമാണെന്നു തോന്നും. എന്നാൽ പ്രശ്നോത്തരംകൊണ്ടു നേരെയാക്കാം.

പേയമെന്തശനാന്തത്തിൽ ജയന്തനാർക്കെഴും സുതൻ
കഥം വിഷ്ണുപദം ചൊൽക തക്രം ശക്രന്നു ദുർല്ലഭം.

(സ്വന്തം)

ഭക്ഷണാവസാനത്തിൽ എന്തിനെ പാനം ചെയ്യണം? ജയന്തൻ ആരുടെ പുത്രനാണ്? വിഷ്ണുപദം എപ്രകാരമുള്ളതാണ? എന്നീ പ്രശ്നങ്ങൾക്കു യഥാക്രമം 'തക്രം ശക്രന്നു ദുർല്ലഭം' എന്നു കിട്ടുന്നു. 'പ്രസവിച്ചിടുന്നു മശകം ഗജങ്ങളെ' എന്നതും ഇതുപോലെയുള്ള ഒരു സമസ്യയാണ്.

പരിപൂർണ്ണഗർഭിണികൾ ചെയ്യതെന്തുവാൻ
നരനെ ക്കടിച്ചു രുധിരം കുടിപ്പതാർ
വരസിംഹമേവയെ ഹനിച്ചിടുന്നതും
പ്രസവിച്ചിടുന്നു മശകം ഗജങ്ങളെ.

(ഭാഷാപോഷിണി)

ആദ്യത്തെ മൂന്നു പാദങ്ങളിലേയും പ്രശ്നങ്ങൾക്കു നാലാം പാദത്തിലെ ഓരോ പദവും യഥാക്രമം ഉത്തരമായി ഭവിക്കുന്നു.

പദഭംഗം എന്നതിനു പദം മുറിക്കുക എന്നു അർത്ഥം. ഇതും വിഷമസമസ്യകളെ പൂരിപ്പിക്കുന്നതിനുള്ള ഒരു മാർഗ്ഗമാണ്. 'പരമസുഖം ഗുരു നിന്ദകൊണ്ടു മുണ്ടാം' എന്നു സമസ്യ ഉദാഹരിക്കപ്പെടാം.

ഗുരുചരണസരോജഭക്തിമൂലം
പെരുകമൊരജ്ഞത നീങ്ങുമേതൊരാൾക്കും

ഗുരുതരസുഖവും ലഭിക്കുമെന്നാൽ-
പ്പുരം,മസുഖം ഗുരുനിന്ദകൊണ്ടുമുണ്ടാം.

(ഭാഷാപോഷിണി)

'പരമസുഖം' എന്നതു 'പരം അസുഖം' എന്നു പദം മുറിക്കുമ്പോൾ അത്ഥം സുബദ്ധമാകുന്നു.

സമസ്യയിലെ പൂവ്വപദത്തോടു മറെറാരു പദം ചേക്കുന്നതു പൂവ്വാത്ഥ്യയോജനം. പൂവ്വത്തോടു അതിൻെറ മുമ്പിലുള്ള പദത്തിൻെറ അന്ത്യം ചേൎന്നിരിക്കും. 'പരുത്തിപോൽശോണതരം തവാധരം' എന്ന സമസ്യ കേട്ടാൽ അത്ഥം അസംഗതമായി തോന്നും.

കരുതരുതബലേ ലോക്കയുമാധിപത്യമേററിപ്പതാം നിന്നുടെ കേശസഞ്ചയം
ധരിക്ക നീ ഭാസുരഗാത്രി നല്ല ചെമ്പരുത്തിപോൽ ശോണതരം തവാധരം



ഇവിടെ പരുത്തി എന്ന പദത്തിൻെറ മുമ്പിൽ 'ചെം' എന്ന പദംകൂടി ചേക്കുമ്പോൾ 'ചെമ്പരുത്തി' എന്നു കിട്ടുകയും അത്ഥം സുബദ്ധമാകുകയും ചെയ്യുന്നു.

ഏതുവിധം ദുർഘടമായ സമസ്യയും 'ഒരാൾ അങ്ങിനെ വെറുതെ പറയുകയാണ്' എന്നാക്കിയാൽ എളുപ്പം പൂരിപ്പിക്കാൻ കഴിയും.

ദേവർഷിവരശാപങ്ങൾ
മണിയും മന്ത്രമൌഷധം
ൻറെ ശംബരാദികൾതന്മായ
പാപം പുണ്യം മനോരഥം.
തപസ്സുശാന്തിസന്തോഷം
സ്നേഹം ശോകം മദം ഭ്രമം
ൻവ്വ രാഗാനുഷംഗദ്വേഷാന്ത-
യദിശബ്ദനിബന്ധനം.

സമസ്യാപൂരണത്തിനു-
ള്ളുപായങ്ങളിതൊക്കെയും

മുമ്പു പറഞ്ഞവ കൂടാതെ, ദേവന്മാരുടേയും ഋഷികളുടേയും വരം, ശാപം മണി മുതലായവകൊണ്ടും ദുർഘടസമസ്യകളെ പൂരിപ്പിക്കാം. ദേവന്മാരുടെയും ഋഷികളുടെയും അനുഗ്രഹംകൊണ്ടു സാധിക്കാത്തതായി ഒന്നുമില്ല. 'മൂകന്മാർ പാടിടുന്നു ബധിരരുടനെ കേൾക്കുന്നു നോക്കുന്നിതന്ധർ' എന്ന സമസ്യ കേൾക്കുമ്പോൾ അസംബന്ധമായി തോന്നും. എന്നാൽ ദേവന്മാരുടേയും ഋഷികളുടേയും പ്രസാദംകൊണ്ടു ഇവയൊക്കെ സംഭവിക്കാവുന്നവയാണ്.

ശ്രീകണ്ഠൻ തന്റെ ഭാഗ്യപ്പൊലിമയുടെ തിടമ്പായിടം പാതിയായി
ശ്രീകാളും മൂർത്തി ലോകേശ്വരി കരുണയോടും നമ്മളെക്കാക്കുമെങ്കിൽ
ഏകാന്തശ്രീവിലാസം ബഹുതരമുളവാം യൽപ്രസാദപ്രഭാവാൽ
മൂകന്മാർ പാടിടുന്നു ബധിരരുടനെ കേൾക്കുന്നു നോക്കുന്നിതന്ധർ.

(ഭാഷാപോഷിണി)

മണി മന്ത്രം ഔഷധം എന്നിവകൊണ്ടും എല്ലാം സാധിക്കാവുന്നതാണ്. അവയ്ക്കു അത്രമാത്രം പ്രഭാവമുണ്ട്. ശാംബരമായ ജാലവിദ്യയാകുന്നു. ആകാശത്തിൽ ഉദ്യാനം കാണിക്കുക നഗരം സൃഷ്ടിക്കുക മുതലായവയും ഇതുകൊണ്ടു സാധിക്കാം. പാപം പുണ്യം എന്നിവകൊണ്ടും മനോരഥംകൊണ്ടും എന്തും കഴിയും. മനോരഥത്തിന് ഒന്നും അഗോചരമായിട്ടില്ല. തപസ്സിന്റെ പ്രഭാവം നിസ്സീമമാണ്. ഇതു നിമിത്തം പല മഹർഷിമാർക്കും പല അത്ഭുതകർമ്മങ്ങളും ചെയ്‌വാൻ കഴിഞ്ഞിട്ടുണ്ട്. വിശ്വാമിത്രൻ സ്വർഗ്ഗത്തെ സൃഷ്ടിച്ചു; അഗസ്ത്യൻ സമുദ്രത്തെ കുടിച്ചു; ഇതൊക്കെ തപഃപ്രഭാവംകൊണ്ടു സാധിച്ചതാണ്. ശാന്തി സന്തോഷം മുതലായ അവസ്ഥകളിലും എന്തും കഴിയും. അധികമായ സന്തോഷം ഉണ്ടാകുമ്പോൾ ദുഃഖവും സുഖമായി തോന്നുന്നു. 'പാവകന്റെ നടുവിൽക്കിടക്കുകിലു മല്ലലില്ലൊരണുമാത്രവും' എന്ന സമസ്യയെ സന്തോഷാധിക്യം കാരണമാക്കി പൂരിപ്പിക്കാം.

പാവനതമമിയലുന്ന മുക്തിയതിനുള്ളിടുങ്ങിയൊരു വാതിലിൽ-
ത്താവലായി വരുന്ന മോദനില വല്ലമർത്ത്യനുമുദിക്കുകിൽ

കേവലം വ്യസനമെന്നതോ നഹി സുഖപ്രദം വിഷയമൊക്കയും
പാവകന്റെ നടുവിൽക്കിടക്കുകില്ല മല്ലികില്ലൊരണുമാത്രവും.
(ഭാഷാപോഷിണി)

മത്തനായവൻ എന്തും പറയും. അവന് എല്ലാം വിപരീതമായി തോന്നും. 'പത്തുഭാരമിരുമ്പു മുട്ടകൾ തിന്നു തീർത്തൊരു രാത്രിയിൽ' എന്ന സമസ്യ കേൾക്കുമ്പോൾ അയുക്തമെന്നു തോന്നും. എന്നാൽ ഇതൊരു ഭ്രാന്തന്റെയോ മത്തന്റെയോ വാക്കാകുന്നതായാൽ അബദ്ധമാകുന്നതല്ല.

മദ്യപാനമദാന്ധരായവർ ചൊല്ലിടുന്ന വചസ്സുകൾ
പത്തിനഞ്ചുമസംഭവം കഴൽ കമ്പിടുംവിധമുള്ളതാം
കൃത്യമായതിനർത്ഥമില്ല നിദർശനം പറയാമിദം
പത്തുഭാരമിരുമ്പു മുട്ടകൾ തിന്നു തീർത്തൊരു രാത്രിയിൽ.
(ഭാഷാപോഷിണി)

ഒരു സാധനത്തിന്റെ നിറംകൊണ്ടു മറ്റൊന്നിന്റെ നിറം മാറുന്നതു രാഗാനുഷംഗം. കീർത്തിക്കു വെളുപ്പുനിറമാണ്. ഇതിന്റെ വ്യാപ്തികൊണ്ടു കറുത്ത പദാർത്ഥങ്ങളേയും വെളുപ്പിക്കാം. ദുഷ്യശസ്സു കറുത്തതാണ്; ഇതു നിമിത്തം മറ്റു നിറമുള്ളവയെ കറുപ്പിക്കുകയും ചെയ്യാം. ലൌഹിത്യം സന്ധ്യ അധരം രക്തം മുതലായവയാൽ ചുവപ്പിനെ പ്രതിപാദിക്കണം. 'മലയജതിലകംനൽക്കുങ്കുമപ്പൊട്ടുപോലായ്' എന്ന സമസ്യയിൽ മലയജത്തിനെ ചുവപ്പിക്കുവാൻ മറ്റൊന്നിന്റെ ചുവപ്പിനെ അതിനോടു യോജിപ്പിച്ചാൽ മതിയാകും.

കലിതരുചിവിശേഷം നിന്മുഖത്തിങ്കലെല്ലാ-
സ്ഥലവുമധരരാഗം താൻ പിടിച്ചങ്ങടക്കി
ജലജമുഖി! മനോജ്ഞേ! നിൻ നിടാലത്തിൽ മേവും
മലയജതിലകം നൽക്കുങ്കുമപ്പൊട്ടുപോലായ്.
(ഭാഷാപോഷിണി)

ഇവിടെ അധരത്തിന്റെ നിറത്തെ യോജിപ്പിച്ചു മലയജത്തെ രക്തവർണ്ണമാക്കിയിരിക്കുന്നു. 'കഞ്ജുളം വെളുവെളുത്തു

പോയഹോ' എന്ന സമസ്യയെ കീൎത്തി കാരണമാക്കി പൂരിപ്പിച്ചാൽ സുബദ്ധമാകുന്നതാണ്.

മഞ്ജുഭാവമിയലുന്ന നിൻയശഃപുഞ്ജമിക്ഷിതി നിറഞ്ഞിരിക്കവേ
കഞ്ജലോചന നരാധിനാഥ ഹേ കുഞ്ജരം വെളുവെളുത്തുപോയഹോ.

(ഭാഷാപോഷിണി)

എങ്കിൽ എന്നാൽ അപ്രകാരമാകുന്നപക്ഷം എന്നും മറ്റും ഉപയോഗിക്കുന്നതാണ് ഘടിശബ്ദം. ഇതു ചേൎത്താൽ എത്ര ദുൎഘടമായ സമസ്യയേയും പൂരിപ്പിക്കാം. 'വഹ്നിക്കു തന്നെ വലുതായ തണുപ്പുതോന്നും'; ഇതു കഠിനമായ ഒരു സമസ്യയാണ്.

ഇന്ദ്രന്റെ ദിക്കിനെ വെടിഞ്ഞഥ പശ്ചിമാശ-
തന്നിൽ ദിനേശനുദിച്ചുയരുന്നപക്ഷം
അന്നുള്ളവസ്ഥ മുഴുവൻ വിപരീതമാവാം
വഹ്നിക്കുതന്നെ വലുതായ തണുപ്പുതോന്നും.

(ഭാഷാപോഷിണി)

ഇവിടെ അങ്ങിനെയാണെങ്കിൽ ഇങ്ങിനെ ആകും എന്നു എങ്കിൽ (ഘടി) ശബ്ദം ചേൎത്തിരിക്കുന്നു.

പുരാണം ചിത്രം സ്വപ്നം മുതലായവയേയും ദുൎഘടസമസ്യകളെ പൂരിപ്പിക്കുന്നതിനു മാൎഗ്ഗങ്ങളായി സ്വീകരിക്കാം. പുരാണത്തിൽ അത്ഭുതകഥ പലതുമുണ്ട്. അതിനെ കാരണമാക്കുന്നതു പുരാണം. 'സമുദ്രത്തിൽനിന്നേററവും ധൂളിപൊങ്ങി' എന്ന സമസ്യയെ അഗസ്ത്യന്റെ സമുദ്രപാനത്തെ കാരണമാക്കി പൂരിപ്പിക്കണം.

അഗസ്ത്യൻ മഹാതാപസൻ വെള്ളമെല്ലാം
കുടിച്ചൊട്ടുമില്ലാതെ വററിച്ചശേഷം-
വിവസ്വൽക്കരത്താലുണങ്ങിക്കിടക്കും
സമുദ്രത്തിൽ നിന്നേററവും ധൂളി പൊങ്ങി.

(ഭാഷാപോഷിണി)

ഇന്ന വിധമേ സ്വപ്നം കാണാവൂ എന്നില്ല. അതുകൊണ്ടു അസംഭവങ്ങളായവയേയും സ്വപ്നം കാരണമാക്കി പൂരി

പ്പിക്കാം. ചിത്രത്തിൽ നിവേശിപ്പിച്ചതാണെന്നു വരുത്തിയാൽ വിഷമസമസ്യകളെ പൂരിപ്പിക്കാം. 'സൂച്യഗ്രേ നാലുകൂപം ഗജമുപരി നഗം മീതെ നാലാഴിമേന്മേൽ' എന്ന സമസ്യ കേട്ടാൽ അസംബന്ധമായി തോന്നും. എന്നാൽ ഇതെല്ലാം ചിത്രത്തിൽ നിവേശിപ്പിച്ചതാണെന്നു വരുത്തിയാൽ മതി.

സൂക്ഷിച്ചിട്ടിപ്രപഞ്ചസ്ഥിതികളെ യഖിലം തെററിമാററിത്തിരുത്തി-
സ്സാക്ഷാൽക്കാരം വരുത്താൻ പടുതയധികമാലേഖ്യകാരർക്കു കാൺമൂ
വീക്ഷിക്കാംതോറുമത്യത്ഭുതകരമിതുതാൻ ചിത്രമൊന്നത്ര നോക്കൂ
സൂച്യഗ്രേ നാലു കൂപം ഗജമുപരിനഗം മീതെ നാലാഴിമേന്മേൽ.

(ഭാഷാപോഷിണി)

ഇവിടെ പറഞ്ഞ മാർഗ്ഗങ്ങളെക്കൊണ്ടു ദുർഘടങ്ങളായ ഏതുതരം സമസ്യകളേയും പൂരിപ്പിക്കാവുന്നതാണ്.

അർത്ഥം വളരെ കൃത്രിമമായി ഘടിപ്പിക്കുന്നതാണ് കൂടം.

കരേണ കരണത്യക്ത മെന്തുരൂപം ഭവിച്ചിടും
അതങ്ങേക്കക്ഷയം ഭൂപ ഭവിച്ചീടട്ടെ നിത്യവും.

(സ്വന്തം)

കരണത്യക്തം കരേണ എന്നതിനു 'കരണ' എന്നീ വർണ്ണങ്ങളില്ലാത്ത കരേണ എന്നർത്ഥം. കരേണപദത്തിൽനിന്നും 'ക ര ണ' എന്നിവ കളഞ്ഞാൽ 'ആ ഏ ഉ' എന്നിവ കിട്ടും. ഇവ സന്ധിചേരുമ്പോൾ ആയുഃ എന്നാകുന്നു. അങ്ങേക്കു ആയുസ്സുണ്ടാകട്ടെ എന്നു സാരം.

മാരന്റെ ഘോരശരമേററു മനസ്സിലാർത്തി-
ഭാരം വഹിക്കുമബലാമണിയാമൊരാർത്തി
ശ്രീരാമവാനരചമൂപരഭിത്സമുദ്ര-
നാരായണാദിയെ വെറുത്തു വസിച്ചിടുന്നു.

(സ്വന്തം)

ഇവിടെ വിരഹിണി ശ്രീരാമാദികളെ വെറുക്കുന്നത് അസംഗതമായി തോന്നും. പഞ്ചമംകൊണ്ടു വിരുക്തർക്കു കർണ്ണശല്യമുണ്ടാക്കുന്നവയാണല്ലൊ പികങ്ങൾ. ഇവയെ വള്ള

ത്തുന്നത് കാക്കകളാണ്. ശ്രീരാമൻ ഇവയെ മുഴുവൻ കൊന്നിരുന്നു എങ്കിൽ പികങ്ങൾ നശിക്കുകയും വിരഹികൾ സുഖമായിരിക്കുകയും ചെയ്യുമായിരുന്നു. (സീതാസ്തനസ്പർശാപരാധബാധിതനായ ഒരു കാക്കയിൽ ശ്രീരാമൻ അസ്ത്രപ്രയോഗം ചെയ്ത കഥ പുരാണപ്രസിദ്ധം) അങ്ങിനെ ചെയ്യാതിരുന്നതുകൊണ്ടാണ് ശ്രീരാമനോട് വെറുപ്പ്. മലയപർവ്വതത്തെ നശിപ്പിക്കാത്തതിനാൽ വാനരചമുവിനോടും, കാമദേവനെ നിശ്ശേഷം ദഹിപ്പിക്കാഞ്ഞതിനാൽ ശിവനോടും, ചന്ദ്രനെ ജനിപ്പിച്ചതിനാൽ സമുദ്രത്തിനോടും, കാമദേവനെ ജനിപ്പിച്ചതിനാൽ വിഷ്ണുവിനോടും, വിരോധം.

ഭാഷാസമവും ചിത്രമാകുന്നു. ഏകവിധമായ ശബ്ദത്തിൽ പല ഭാഷകൾ കല്പിക്കുന്നതു ഭാഷാസമം.

മഞ്ജുളമണിമഞ്ജീരേ
കളഗംഭീരേ വിഹാരസരസീതീരേ
വിരസാസി കേളികീരേ
കിമാളി ധീരേ ച ഗന്ധസാരസമീരേ.

ഈ ശ്ലോകം സംസ്കൃതം പ്രാകൃതം ശൌരസേനി മുതലായ ഭാഷകളിൽ സമമാകുന്നു.

ശബ്ദാലങ്കാരം ചിത്രം ഇവയും പ്രധാനങ്ങൾതന്നെയാണ്. അർത്ഥം എത്രമാത്രം ഹൃദയംഗമമായിരുന്നാലും, അതു മനോഹരമായ ശബ്ദത്തിൽ ഘടിതമായിരുന്നില്ലെങ്കിൽ, സഹൃദയന്മാർക്കു വൈരസ്യം തോന്നും. നേരെമറിച്ച് അർത്ഥം കലുഷമാണെങ്കിൽതന്നെയും, സുഭഗശബ്ദസംഘടിതമായിരുന്നാൽ, സ്ഥൂലമായ രസം ഉണ്ടാകുന്നതാണ്. ക്ലിഷ്ടപദങ്ങളിൽ ഘടിപ്പിക്കുന്ന അർത്ഥം എത്രമാത്രം സുന്ദരമായാലും, ഭാഗ്യശൂന്യന്മാർക്ക് ഉണ്ടാകുന്ന സന്താനം പോലെ, അത് ആഹ്ലാദജനകമല്ലെന്നു, നീലകണ്ഠദീക്ഷിതമഹാകവി പറയുന്നു. രൂപോത്തരയായ ഒരു യുവതിയെ കാമികൾ എന്നപോലെ, ശബ്ദസുഭഗമായ കാവ്യത്തെ സഹൃദയന്മാർ അധികം ഇഷ്ട

പ്പെടുന്നു. ഇതിൽനിന്നും കാവ്യത്തിൽ ശബ്ദത്തിന്റെ പ്രാധാന്യം ഗ്രഹിക്കാവുന്നതാണ്. ശബ്ദം നിസ്സാരമാണെന്നും, അതുകൊണ്ടു ശബ്ദാലങ്കാരങ്ങളെ ഗണിക്കേണ്ടതില്ലെന്നും, അഭിപ്രായപ്പെടാവുന്നതല്ല. ശബ്ദവിഷയത്തിൽ ശ്രദ്ധിക്കാത്തതായി ഒരു കവിയും ഉണ്ടായിട്ടില്ല. ഓരോരുത്തരും ഓരോവിധം ആയിരിക്കും ശബ്ദാലങ്കാരത്തിൽ ശ്രദ്ധകാണിച്ചിരിക്കുന്നതെന്നേ വ്യത്യാസമേയുള്ളൂ. ശ്രീവാത്മീകി പലവിധമുള്ള ശബ്ദാലങ്കാരങ്ങളേയും സ്വീകരിച്ചിട്ടുണ്ട്. കാളിദാസരും അതുപോലെതന്നെ; ശ്രീഹർഷൻ മാഘൻ ഭാരവി ബാണൻ സുബന്ധു മുതലായ മഹാകവികൾ എല്ലാം ശബ്ദാലങ്കാരത്തിൽ സവിശേഷം ദൃഷ്ടിപതിപ്പിച്ചിട്ടുള്ളവരാണ്. ശ്രീശങ്കരാചാര്യർ നീലകണ്ഠദീക്ഷിതർ ജഗന്നാഥപണ്ഡിതർ ക്ഷേമേന്ദ്രൻ ജയദേവർ മുതലായ എല്ലാ കവികളും ശബ്ദത്തിൽ വളരെ നിഷ്കർഷിച്ചിട്ടുണ്ട്. മൂകന്റെ കഥ പ്രത്യേകം പറയേണ്ടതായിട്ടില്ല. ഇതിൽനിന്നൊക്കെയും ശബ്ദം കാവ്യത്തിൽ വളരെ പ്രധാനമാണെന്നുതന്നെ ഗ്രഹിക്കണം. ശബ്ദാലങ്കാരത്തോടുകൂടാതെയിരുന്നാൽ ഒരു കാവ്യം എത്രമാത്രം സഹൃദയന്മാരെ രസിപ്പിക്കുമോ അതിലുമധികം, അതു ശബ്ദാലങ്കാരസഹിതമാണെങ്കിൽ രസിപ്പിക്കുമെന്നതിനു സംശയമില്ല. അർത്ഥം അപ്രധാനമാണെന്നല്ല ഇവിടെ പറയുന്നത്; എന്നാൽ അതുകൊണ്ടുമാത്രം ഒരു കാവ്യം വിശിഷ്ടമായി എന്നു ശഠിക്കുന്നത് അയുക്തമാണെന്നേ സാധിക്കുന്നുള്ളൂ. ശബ്ദത്തിനും അർത്ഥത്തിനും, രണ്ടിനും, സമമായും പ്രാധാന്യം കല്പിച്ച്, കാവ്യം മൂന്നുവിധമുണ്ട്. യുധിഷ്ഠിരവിജയം നളോദയം മുതലായവ ശബ്ദപ്രധാനങ്ങളാണ്. ഇവയിൽ അർത്ഥത്തെ അപ്രധാനമായി ഗണിച്ചിരിക്കുന്നു. ആര്യാസപ്തശതി മുതലായവ അർത്ഥത്തെ പ്രാധാന്യേന ഗണിക്കുന്നവയാണ്. രഘുവംശം മാഘം നൈഷധം മൂകപഞ്ചശതി രാമായണഭാരതചമ്പുക്കൾ മുതലായവ ശബ്ദാർത്ഥങ്ങളെ സമപ്രാധാന്യത്തോടുകൂ

ടി സ്വീകരിച്ചിരിക്കുന്നു. ഈ മൂന്നാമത്തു പറഞ്ഞ തരത്തിലുള്ള കാവ്യങ്ങളാണ് ഉത്തമങ്ങൾ. മഹാകവികൾ ശബ്ദത്തിനും അർത്ഥത്തിനും ഒരുപോലെയുള്ള പ്രാധാന്യം കൊടുത്തിരിക്കുന്നു. അർത്ഥത്തിനുവേണ്ടി ശബ്ദത്തെയോ ശബ്ദത്തിനുവേണ്ടി അർത്ഥത്തെയോ വികലമാക്കുന്ന നയം അയുക്തമെന്നു ആരും സമ്മതിക്കും. ഒന്നിനുവേണ്ടി മറ്റൊന്നിനു വൈകല്യം വരുത്താതെ, രണ്ടിനേയും സമമായ പ്രാധാന്യത്തോടുകൂടി സ്വീകരിക്കുകയാണ് ചെയ്യേണ്ടത്. ശ്രവണേന്ദ്രിയത്തെ ആകർഷിക്കുന്നതിനുള്ള ശക്തി കവിതയ്ക്കു ശബ്ദാലങ്കാരംകൊണ്ടേ ലഭിക്കുകയുള്ളൂ. പ്രൌഢനായ ഒരു രാജാവിനു കിരീടകടകഹാരാംബരാദികൾ എന്നപോലെ, വിശിഷ്ടമായ മഹാകാവ്യത്തിനു ചിത്രങ്ങൾ കാന്ത്യുൽകർഷകരങ്ങളാകുന്നു. ഒരു രാജാവിനു കിരീടാദികൾ പോലെ മഹാകാവ്യത്തിനു ചിത്രവും അപരിത്യാജ്യമാണ്; മഹാകാവ്യങ്ങളിൽ ചിത്രം സവിശേഷം സ്വീകരിക്കപ്പെടുന്നു. മാഘം കിരാതാർജ്ജുനീയം മുതലായവയിൽ ശബ്ദചിത്രമാണുള്ളത്. രഘുവംശത്തിലും അങ്ങിനെതന്നെ, (ഒമ്പതാംസർഗ്ഗം യമകം) നൈഷധീയചരിതത്തിൽ അർത്ഥചിത്രം സ്വീകരിക്കപ്പെട്ടിരിക്കുന്നു. ശേഷം മഹാകാവ്യങ്ങളും ഇതുപോലെതന്നെ. ഒരു കാവ്യം എത്രമാത്രം ഇവയെ ഗ്രഹിക്കാതിരിക്കുന്നു അത്രയും മററുള്ളവയിൽനിന്നു അതിനു താഴ്ചയുമുണ്ട്; ഇവയെ എത്രമാത്രം സാമഗ്ര്യേണ സ്വീകരിക്കുന്നുവോ അത്രയും ആ കാവ്യത്തിനു ഉൽകൃഷ്ടത ലഭിക്കുന്നു. 'കാവ്യേഷു മാഘഃ' എന്നു പണ്ഡിതന്മാർ സമ്മതിച്ചുകൊടുത്തിരിക്കുന്നവിധം ഉള്ള ഔൽകൃഷ്ട്യം മാഘത്തിനു, സിദ്ധമായതു ശബ്ദാർത്ഥങ്ങളിൽ മററു കവികളെക്കാൾ അധികം നിഷ്കർഷചെയ്തിട്ടുള്ളതുകൊണ്ടാണ്. 'യുഗേ തുരീയേ യമകപ്രപഞ്ചഃ' എന്നു ആക്ഷേപിക്കുന്ന നീലകണ്ഠദീക്ഷിതർ, മററു കവികളെ അതിശയിച്ചു സുഭഗശബ്ദഘടനാവിഷയത്തിൽ ദീക്ഷിച്ചിട്ടുണ്ട്. ഏതുവിധം വിചാരിച്ചാ

ലും ശബ്ദാലങ്കാരത്തെ നിസ്സാരമായി ഗണിക്കുന്ന കാവ്യത്തിനു, അത്രമാത്രം അപകൎഷവും ഉണ്ടാകുമെന്നതു്, അനുഭവവേദ്യമാകുന്നു.

പ്രഹേളിക സമസ്യ മുതലായവയും സാഹിത്യത്തിന്റെ സ്പൃഹണീയങ്ങളായ ചില അംശങ്ങളാണു്. ഒരു പ്രൌഢമായ സാഹിത്യത്തിനു ഇവയും ആവശ്യംതന്നെ. ഇവ മനസ്സിനു ആഹ്ലാദത്തെ ജനിപ്പിക്കുന്നതിനു പ്രയോജനപ്പെടുന്നു; വിനോദകരങ്ങളുമാകുന്നു. മായാപ്രദീപങ്ങളിലും മറ്റുംകൂടി വിശേഷരീതിയിലുള്ള ചിത്രങ്ങൾ കാണുമ്പോൾ ഉണ്ടാകുന്ന ആഹ്ലാദം ഈമാതിരി കവിതകൾ വായിക്കുമ്പോൾ ലഭിക്കുന്നു. കല്ലുകളെക്കൊണ്ടും മറ്റും വിശേഷരീതിയിൽ ചെയ്യുന്ന കൊത്തുപണികളും മനോഹരങ്ങളായ ചിത്രങ്ങളും ഒരു പ്രൌഢമായ രാജമന്ദിരത്തിനു യോജിക്കുന്ന അലങ്കാരങ്ങളാണു്. ഇതുപോലെ പ്രഹേളികാസമസ്യാദികൾ ഉൽകൃഷ്ടമായ ഒരു സാഹിത്യത്തിനു ഭൂഷണങ്ങളാകുന്നു. ഇവ ഇല്ലാത്തതായ ഒരു സാഹിത്യത്തിനു മററതിനെ അപേക്ഷിച്ചു അത്രമാത്രം അപകൎഷവുമുണ്ടു്.

൩൩. കാവ്യം ധ്വനി ഗുണീഭൂത-
വ്യംഗ്യം ദ്വിവിധമിങ്ങനെ

കാവ്യം, ധ്വനി ഗുണീഭൂതവ്യംഗ്യം എന്നു രണ്ടുവിധം ആകുന്നു.

വാച്യാൎത്ഥാധികമായ് വ്യംഗ്യം
ശോഭിച്ചീടുവതാം ധ്വനി.

വാച്യാൎത്ഥത്തെക്കാൾ വ്യംഗ്യാൎത്ഥം കൂടുതലായി ശോഭിക്കുന്നതു ധ്വനി.

ധ്വനിയെക്കുറിച്ചു പല പക്ഷാന്തരങ്ങളുമുണ്ടു്. ശബ്ദാൎത്ഥശരീരകമായ കാവ്യത്തിൽ, ശബ്ദഗതമായ ചാരുത്വത്തിനു അ

നുപ്രാസാദിയും, അൎത്ഥഗതമായതിനു ഉപമാദിയും, ഹേതുവാകുന്നു. വൎണ്ണസംഘടനാധൎമ്മങ്ങളാണു മാധുൎയ്യാദികൾ. ഇതൊന്നുമല്ലാതെ വേറെ ധ്വനി എന്നൊന്നില്ലെന്നാണു ഒരു പക്ഷം. സഹൃദയഹൃദയാഹ്ലാദിയായ ശബ്ദാൎത്ഥസ്വരൂപമാണു കാവ്യം എന്നും, അതിൽ ധ്വനിയെ ഗണിക്കേണ്ടതില്ലെന്നും, മറ്റൊരു മതം. ഗുണാലങ്കാരങ്ങളിൽ അന്തർഭൂതമല്ലേ ധ്വനി എന്നു ഒരു സംശയവും ഉണ്ടാകാം. ഇവയ്ക്കൊക്കെ സമാധാനമുണ്ട്. അൎത്ഥം, വാച്യം പ്രതീയമാനം എന്നു രണ്ടു വിധം; ഉപമാദിയെക്കൊണ്ടു പ്രസിദ്ധമായതു വാച്യം. ഒരു യുവതിയുടെ അംഗങ്ങളെല്ലാം നിൎദ്ദോഷങ്ങളും ഭൂഷിതങ്ങളും ആകുന്നു എന്നു വരികിലും അവൾ ലാവണ്യയുക്തയായി ഭവിക്കുന്നില്ല. അംഗങ്ങൾക്കു അല്പം വൈകല്യമുള്ളവളും ആഭരണവിരഹിതയും ആയ മറ്റൊരു യുവതി ലാവണ്യവതിയാകുകയും ചെയ്യുന്നു. ഇതിൽനിന്ന് അംഗങ്ങളുടെ നിൎദ്ദോഷതയേയും അലങ്കാരത്തേയും ആശ്രയിച്ചല്ല ലാവണ്യം സ്ഥിതിചെയ്യുന്നതെന്നു സിദ്ധമാകുന്നു. ഇതുപോലെ ആണ് മഹാകവികളുടെ വാക്കിൽ പ്രതീയമാനമായ അൎത്ഥം ശോഭിക്കുന്നത്. ഇതു ഗുണാലങ്കാരാദിയിൽനിന്നും ഭിന്നം തന്നെ. ഇതിനെ ധ്വനി എന്നു പറയുന്നു. ധ്വനി ആണ് കാവ്യത്തിന്റെ ആത്മാവു എന്നു ചില ആചാൎയ്യന്മാർ ബലമായി സിദ്ധാന്തിക്കുന്നുണ്ട്.

ധ്വനി അവിവക്ഷിതവാച്യം, വിവക്ഷിതാന്യപരവാച്യം എന്നു രണ്ടുവിധം ഉണ്ട്. ലക്ഷണാമൂലമെന്നും അഭിധാമൂലമെന്നും വ്യംഗ്യം രണ്ടുവിധമുള്ളതായി മുമ്പു (ഒന്നാം പ്രകരണം നോക്കുക) പറഞ്ഞുവെല്ലോ. ഇവയിൽ ലക്ഷണാമൂലം പ്രധാനമായി വരുന്നത് അവിവക്ഷിതവാച്യം. അഭിധാമൂലം പ്രധാനമായതു വിവക്ഷിതാന്യപരവാച്യം. അൎത്ഥാന്തരസംക്രമിതം അത്യന്തതിരസ്കൃതവാച്യം എന്ന് അവിവക്ഷിതവാച്യം രണ്ടു വിധം. വാച്യാൎത്ഥത്തെ അൎത്ഥാന്തരത്തിൽ പ്രവേശിപ്പിക്കുന്നത് അൎത്ഥാന്തരസംക്രമിതം.

കരഭം കരഭം കദളി കദളീ കരിരാജകരം കരിരാജകരം
കുടിലാളകതൻ തുടകൾക്കു ദൃഢം കിടയാകിട മൂന്നുലകിങ്കലുമേ.

(ഭാ- ഭൂഷണം.)

കാർശ്യം, ജാഡ്യം, കാർക്കശ്യം എന്നീ ദോഷങ്ങളുള്ള എന്ന അർത്ഥാന്തരത്തിൽ രണ്ടാമത്തെ കരഭം കദളീ കരിരാജകരം എന്നീ പദങ്ങളുടെ വാച്യാർത്ഥത്തിനെ നിവേശിപ്പിച്ചിരിക്കുന്നു. വാച്യാർത്ഥത്തെ മുഴുവൻ തിരസ്കരിക്കുന്നത് അത്യന്തതിരസ്കൃതവാച്യം.

മുന്നം മുന്നം പുരദ്വേഷിയൊട്ടുരപെരുകും ബുദ്ധനാകുന്ന പശ്ചാ-
ലിന്നാകിൽ പ്രൗഢനാമ പ്പൂരുഷമണിയൊട്ടും തോററ തോലിച്ചീടാനും
പെണ്ണോടെന്നോടെടുത്താരഴകിലുപകരം ഖിന്നയാം വീരപുംസാം
പൊന്നിൻപൂണാരമേ മന്മഥ തവ ഭുജവീര്യത്തിനത്രേ തൊഴേണ്ടു.

(രാജരത്നാവലീയം)



ഇതു ശത്രുവിനോടു പറയുന്നതാകയാൽ ഇവിടെ വാച്യാർത്ഥം മുഴുവൻ തിരസ്കൃതമാകുന്നു. "അങ്ങു വീരന്മാരായിരിക്കുന്നവർക്ക് ഒരു ശിരോലങ്കാരമാണ്. ഞാൻ അങ്ങയെ തൊഴുന്നു" എന്നു വാച്യമായ അർത്ഥം. "അങ്ങയുടെ ബലം വീരന്മാരോടു ഫലിക്കയില്ല. മഹാഭീരുവായ അങ്ങയെ ഞാൻ വളരെ വെറുക്കുന്നു" എന്നു ലക്ഷ്യാർത്ഥം. വിവക്ഷിതാന്യപരവാച്യം, സംലക്ഷ്യക്രമവ്യംഗ്യമെന്നും അസംലക്ഷ്യക്രമവ്യംഗ്യമെന്നും, രണ്ടുവിധം. വാച്യാർത്ഥത്തിനു പരിമിതി ഉണ്ടായി അതിനു മേൽ വ്യംഗ്യം എന്ന ക്രമം വ്യക്തമാകുന്നതു സംലക്ഷ്യക്രമം; വേണ്ടപോലെ വ്യക്തമാകുന്നതെന്നു ക്രമപദത്തിന് അർത്ഥം. ഈ ക്രമം അവ്യക്തമായിട്ടുള്ളത് അസംലക്ഷ്യക്രമം; സംലക്ഷ്യക്രമത്തിന് അനുസ്വാനധ്വനി എന്നു പേർ ഉണ്ട്. മണിയടിച്ചു കഴിഞ്ഞാൽ പിന്നാലെ സൂക്ഷ്മമായി ഒരു ശബ്ദം അനുഗമിക്കുന്നതുപോലെ വാച്യാർത്ഥത്തിന്റെ പുറകെ ഗമിക്കുന്നത് അനുസ്വാനധ്വനി. ഇതു ശബ്ദശക്തികൊണ്ടും അർത്ഥശക്തികൊണ്ടും ഭവിക്കും.

മിന്നുന്ന കാളാഗരുകാന്തി ചേർന്നു-
മെന്നല്ല സദ്ധാരകമായുമേറം
ഇന്നുല്ലസിക്കുന്ന പയോധരാൽ ഭീ
തിന്നുവെന്നാൽ ഗ്ഗതി നാളെയാകാം.

(സ്വ )

ഇതു ദുർവൃത്തയായ ഒരു ഗൃഹനായിക അതിഥിയോടു പറയുന്നതാണ്. കാളാഗുരുപോലെ കറുപ്പുനിറത്തോടുകൂടി ശോഭിക്കുന്നതും, നല്ല ധാരകളോടു കൂടിയതും, ആയ മേഘത്തെ കണ്ട് ഇന്നിവിടംവിട്ടു പോകുവാൻ ഭയമാകുന്നു എങ്കിൽ നാളെ പോയാൽ മതി എന്നു വാച്യം. ഇതിൽനിന്നും മറെറാരു അർത്ഥം സിദ്ധമാകുന്നു. കാളാഗുരു ധരിച്ചിട്ടുള്ളതും, നല്ല ഹാരത്തോടുകൂടിയതും, ആയ എന്റെ സ്തനം കണ്ടിട്ട് ഇന്നു പോയാൽ മന്മഥൻ കൊല്ലുമോ എന്നു ഭയമുണ്ടെങ്കിൽ, നാളെ പോയാൽ മതി എന്നാണീ അർത്ഥം. ഇതിൽ ഇന്നു രാത്രി എന്നോടുകൂടി രമിക്കാം എന്ന അർത്ഥം നിഗൂഢമാകുന്നു. ഇതു ശബ്ദശക്തി മൂലമാണ്.

ക്ഷണമിമകളിൽനിന്നു തല്ലി ചുണ്ടിൽ-
ക്കളുർമുലമേലഥ വീണുടൻ തകർന്നു
വലികളിലിടറി ച്ചിരേണ നാഭി-
ച്ചുഴിയിലിറങ്ങി നവീനവർഷബിന്ദു.

(കു. സംഭവം)

ഇതു അർത്ഥശക്തിമൂലമാകുന്നു [ഒന്നാമത്തെ പ്രകരണം നോക്കുക]

ശബ്ദശക്തിമൂലം, വസ്തുവും അലങ്കാരവും ധ്വനിക്കുന്നതാണ്. ശബ്ദശക്തി മൂലമായി വസ്തു ധ്വനിക്കുന്നതിനു ശബ്ദശക്തിമൂലവസ്തുധ്വനി എന്നു പേർ. 'മിന്നുന്ന കാളാഗുരു' എന്നു മുമ്പു കൊടുത്ത പദ്യം ഉദാഹരണം. ശബ്ദശക്തിമൂലം അലങ്കാരം ധ്വനിക്കുന്നതിനു ശബ്ദശക്തിമൂലാലങ്കാരധ്വനി എന്നു പേർ.

വ്യാളം വിഭൂതിയിവ പൂണ്ടഖിലാഗമങ്ങൾ-
ക്കാലംബമായ് ബഹുതല്ലഗുഹത്വമൊടൊത്തുകൂടി
കോലം ശിവാകലിതമാക്കിടുമിഗ്ഗിരീശൻ
ശ്രീലദ്വിജാധിപനെ മൌലിയിലേന്തിടുന്നു.

(ഉമാകേരളം)

ഇവിടെ പർവ്വതത്തിനുള്ള ശിവസാദൃശ്യം (ഉപമാലങ്കാരം) വ്യംഗ്യം. ശബ്ദശക്തിമൂലധ്വനിക്കു കാണിച്ച ഉദാഹരണം ശ്ലേഷാലങ്കാരമല്ലേ എന്നൊരു സന്ദേഹം ഉണ്ടാകാം. ഇതിനെ സംബന്ധിച്ചു ഭാഷാഭൂഷണത്തിൽ ഇപ്രകാരം പറയുന്നു. "അതിലേക്കു അഭിധാമൂലധ്വനി, പ്രകൃതാപ്രകൃതശ്ലേഷം, സമാസോക്തി ഇവ മൂന്നിലും വിശേഷണങ്ങൾക്കു നാനാർത്ഥവിവക്ഷ തുല്യമാകുന്നു. വിശേഷ്യത്തിൻെറ സ്വഭാവംകൊണ്ടാണിവ വേർതിരിയുന്നതു്. അഭിധാമൂലധ്വനിയിൽ പ്രകൃതാപ്രകൃതങ്ങളായ രണ്ടു വക വിശേഷ്യങ്ങളും ശ്ലിഷ്ടങ്ങളായിരിക്കും. പ്രകൃതാപ്രകൃതശ്ലേഷത്തിൽ അപ്രകൃതവിശേഷ്യം മാത്രം ശ്ലിഷ്ടം. സമാസോക്തിയിൽ വിശേഷ്യത്തിനു ശ്ലേഷമേ ഇല്ല എന്നു രസഗംഗാധരകാരൻ സമാധാനം പറയുന്നു. പ്രാചീനന്മാർ പ്രകൃതാപ്രകൃതശ്ലേഷത്തെ സ്വീകരിക്കാതെ അതിൻെറ വിഷയത്തെക്കൂടി അഭിധാമൂലധ്വനിക്കു കൊടുക്കുന്നു. പ്രകൃതാപ്രകൃതശ്ലേഷം അന്യാലങ്കാരസങ്കീർണ്ണമായിട്ടല്ലാതെ സംഭവിക്കാത്തതിനാൽ പ്രാചീനമതം തന്നെ ഇവിടെ ആദരണീയം എന്നു തോന്നുന്നു."

൨൦൦. വാച്യാധികം ഗുണീഭൂത-
വ്യംഗ്യം കാവ്യമിതീരിതം
ധ്വനികാവ്യത്തിനൗൽകൃഷ്ട്യ-
മന്യത്തെക്കാളുമേറിടും.

വാച്യാർത്ഥം അധികമായി നിൽക്കുന്ന കാവ്യത്തിനു ഗുണീഭൂതവ്യംഗ്യം എന്നു പേരാകുന്നു. വ്യംഗ്യാർത്ഥം ഗുണീഭൂതമാകുമ്പോൾ അലങ്കാരമാകുന്നു. അലങ്കാരം മറ്റൊന്നി

ന്ന ശോഭയെച്ചെയ്യുന്നതാണെല്ലോ. ഇവിടെ വ്യംഗ്യം അംഗിക്കു ചാരുത്വത്തെ ജനിപ്പിക്കുന്നതിനാൽ അലങ്കാരമായി. സ്വയം വ്യംഗ്യം ആയാൽ ഉപമാദി ഇതിന് അലങ്കാരമായി ഭവിക്കും.

ഗുണീഭൂതവ്യംഗ്യത്തെക്കാൾ ധ്വനികാവ്യം ഉൽകൃഷ്ടമാകുന്നു.

അലങ്കാരസ്വരൂപനിരൂപണം സമാപ്തം.

---

## പ്രകരണം അഞ്ച്.

## വിമർശനസ്വരൂപനിരൂപണം.

൧ രസത്തിനപകർഷത്തെ-
യുണ്ടാക്കുവതു ദോഷമാം

രസത്തിനു അപകർഷത്തെ ജനിപ്പിക്കുന്നതിനു ദോഷമെന്നു പേർ. കാവ്യത്തിൽ ദോഷം ഏററവും വർജ്ജനീയമാകുന്നു. ദോഷമുണ്ടെങ്കിൽ മററു ഗുണങ്ങൾക്കു ശോഭ കുറയുന്നു. നേരേ മറിച്ചു ദോഷമൊന്നുമില്ലെങ്കിൽ അതുതന്നെ ഒരുവിധം ഗുണമായി എന്നു പറയാം. അദൃഷ്ടങ്ങളായ വലിയ പാപങ്ങൾ ആത്മാവിനും, രാജസ്തമസ്സുകൾ മനസ്സിനും, പാണ്ഡു കുഷ്ഠം മുതലായവ ശരീരത്തിനും, എന്നപോലെ ആദശ്കധാരസശബ്ദാത്മാദിസംശ്രിതങ്ങളായ ദോഷങ്ങൾ കാവ്യത്തിനു പലവിധം മാലിന്യത്തെ ജനിപ്പിക്കുന്നു. ഇപ്രകാരം ഗൌരവമുള്ളതിനാൽ ദോഷത്തെക്കുറിച്ചു ആദ്യമായിപ്പറയുന്നു.

ആദർശം രസവും വസ്തു-
പാകം വൃത്തമലങ്കൃതി.

൨. വർണ്ണനംശയ്യയും പാക-
മത്ഥശബ്ദങ്ങൾ രീതിയും.
ദോഷസ്ഥാനങ്ങൾ കാവ്യത്തി-
ലാദർശം മുഖ്യമാമിതിൽ.

ആദർശം, രസം, കഥാവസ്തു, പാത്രം, വൃത്തം, അലങ്കാരം, വർണ്ണനം, ശയ്യ പാകം, അത്ഥം, ശബ്ദം, രീതി എന്നിവ കാവ്യത്തിൽ ദോഷത്തിന്റെ സ്ഥാനങ്ങളാണ്. ആദർശത്തെ സംബന്ധിച്ചുള്ള ദോഷത്തിനു ഇവയിൽ പ്രാധാന്യം കൂടുന്നു.

൩. ശൂന്യത്വം ഭ്രംശമല്പത്വം
ശൈഥില്യമഥ ഹീനത
ദോഷങ്ങളിവയഞ്ചും ത-
ദാദർശസ്ഥാനഗങ്ങളാം.

ശൂന്യത്വം, ഭ്രംശം, അല്പത്വം, ശൈഥില്യം, ഹീനത്വം, എന്നിവ അഞ്ചും ആദർശത്തെ സംബന്ധിച്ചുള്ള ദോഷങ്ങളാകുന്നു.

൪. ശൂന്യത്വമാകുമാദർശ-
മൊന്നുമില്ലാതെയിപ്പുതു
നിജാദർശത്തിൽ നിന്നുള്ള
പതനം ഭ്രംശനാമകം.

൫. അല്പത്വം സാരമില്ലാതു-
ള്ളാദർശത്തെഗ്രഹിപ്പതാം
ആദർശത്തിനെഴും ശക്തി-
ക്ഷയം ശൈഥില്യമായ്വരും.

൬. നീചമായിടുമാദർശ-
മതിനാം ഹീനതാഹ്വയം

കാവ്യം യാതൊരാദർശവുമില്ലാതെ നിമ്മിക്കുന്നതിൽ ആദർശശൂന്യത്വം എന്ന ദോഷം വ്യക്തമാണ്. ആദ്യമേ തന്നെ സ്വീകരിച്ചിട്ടുള്ള ആദർശത്തിനു ഇടയിൽ പതനമുണ്ടാ

കുന്നതാണ് ആദർശഭ്രംശം. നിസ്സാരമായ ആദർശം അല്പത്വവും, ആദർശത്തിനു ഇടയിൽ ബലക്ഷയമുണ്ടാകുന്നതു ശൈഥില്യവും, ആകുന്നു. ദുർമ്മാർഗ്ഗത്തെ ഉപദേശിക്കണമെന്നുള്ള വിചാരത്തോടുകൂടി നിർമ്മിക്കുന്നതോ, വേറെ ഒരാളേയോ സമുദായത്തേയോ, ആക്ഷേപിക്കണമെന്നു ഉദ്ദേശമുള്ളതോ, ആണ് ആദർശഹീനത.

ആദർശത്തെ സംബന്ധിച്ചുള്ള ദോഷങ്ങളെ പ്രായേണ കാവ്യകാരന്മാർ ഗണിക്കാതിരിക്കുന്നതു ശോചനീയമാകുന്നു. കൃത്യാകൃത്യോപദേശമാണ് കാവ്യത്തിന്റെ ആത്മീയമായ ആദർശം. മുമ്പു പറഞ്ഞ അഞ്ചു ദോഷങ്ങളും ഈ ആദർശത്തിനു ശൈഥില്യത്തെ ജനിപ്പിക്കുന്നു. ഒരു കാവ്യത്തിൽ ശബ്ദാർത്ഥാദിഗതങ്ങളായ ദോഷങ്ങളേക്കാൾ അദർശസംശ്രിതങ്ങളായവയ്ക്കു ഗൌരവമുണ്ട്. ആദർശദോഷസഹിതങ്ങളായ കാവ്യങ്ങൾ ദുഷ്കൃത്യങ്ങൾ ചെയ്യുന്നതിനു ലോകത്തെ പ്രേരിപ്പിക്കുന്നു. യാതൊരു ആദർശവുമില്ലാതേയും നിസ്സാരങ്ങളായ ആദർശങ്ങളെ പുരസ്കരിച്ചും നിർമ്മിക്കപ്പെടുന്ന കാവ്യങ്ങൾ ഭാഷയിൽ അധികമായിരിക്കുന്നു. ഇടയ്ക്കു ആദർശത്തിനു ഭ്രംശം സംഭവിച്ചിട്ടുള്ളവയും ദുർല്ലഭങ്ങളല്ല. യാതൊരാദർശവുമില്ലാതെ പല ലഘുകഥകളും ഖണ്ഡകാവ്യങ്ങളും വിരചിക്കപ്പെടുന്നുണ്ട്. ഹീനങ്ങളായ ആദർശത്തോടുകൂടിയവയും അങ്ങിനെ തന്നെ. അസതീധർമ്മത്തെ ഉപദേശിക്കുന്ന 'അംബോപദേശം' തന്നെ ഉദാഹരിക്കപ്പെടാം.

മന്ദിച്ചിടാതെ മകളേ പതിയോടു വിത്ത-
മന്നന്നെടുക്കുകവനസ്ഥിരനെന്നുതന്നെ
നിന്നുള്ളിലോർക്കുക നിലാവു വരുംവരക്കും
തന്വംഗി പന്നിയതിരിപ്പുളുപ്പുളുണ്ടോ
രാവല്ലൽ ചേർത്തു മകളേ! പിരിയാതെഴുന്നോ-
രാ വല്ലഭൻ വലിയ പാപ്പരു പുള്ളിയായാൽ
ആ വിഡ്ഢിയെക്കളക മാങ്ങയൊടുങ്ങിയെന്നാൽ
മാവിന്റെ ചോട്ടിലൊരു കാഴ്ച മൊരുത്തനുണ്ടോ
വിത്തം തരുന്നവനെ വീട്ടിൽ വരുത്തി പാതി.

വ്രത്യം തുടങ്ങതല്ല കാലമതിന്നിതല്ല
മത്തനപി മങ്ങുമകളേ! പരമാർത്ഥിയായ
മൎത്ത്യന്നു മാനിനി പനങ്കഴവാണിതിപ്പോൾ.

(വെണ്മണി നമ്പൂതിരി)

ഇവിടെ ഭൎത്തൃഭക്തി പാതിവ്രത്യം മുതലായ ഗുണങ്ങൾ അരുതെന്നു ഉപദേശിച്ചിരിക്കുന്നു. ഈ കൃതി ആദശഹീനത യ്ക്കുദാഹരണമാണ്. 'മുക്കാലും മൂഢരാണിജ്ജഗതി' ഇത്യാദി ഗ്രന്ഥകൎത്താവു പറയുന്ന സമാധാനം സ്വീകരണീയമല്ല. ലോ കത്തിൽ അധികംപേരും രോഗികളാണെന്നു വിചാരിക്കുക. എന്നാൽ അവരുടെ രോഗത്തിനു ശമനമുണ്ടാക്കുന്ന നല്ല ഔ ഷധങ്ങളെക്കുറിച്ചോ അതോ രോഗവൎദ്ധനകരമായ അപത്ഥ്യ വൃത്തിയേക്കുറിച്ചോ ഏതാണ് അവൎക്കുപദേശിക്കേണ്ടത്? രോഗിയുടെ സ്ഥൂലമായ ഹിതത്തെ അല്ല വൈദ്യൻ നോ ക്കേണ്ടത്. കവി മൂഢന്മാരുടെ ആത്മീയമായ രുചി യെ ഗണിക്കേണ്ടിയിരിക്കുന്നു. അതുകൊണ്ടു അംബോപദേ ശാദികാവ്യങ്ങൾ സൎവ്വഥാ ദുഷ്ടങ്ങൾതന്നെ. ഈ മാതിരി കാവ്യങ്ങളെപ്പോലെ ലോകത്തിനു ദോഷം ചെയ്യുന്നവയായി വേറെ ഒന്നുംതന്നെയില്ല. മററുവിധമുള്ള ഗുണങ്ങൾ എത്ര മാത്രം പുഷ്ടങ്ങളായിരുന്നാലും ഈ ഒരു വലിയ ദോഷം നി മിത്തം ഏതദ്വിധകൃതികൾ സൌന്ദൎയ്യശാലിനികളായ അ സതികൾ എന്നപോലെ വൎജ്ജിക്കപ്പെടേണ്ടവയാണ്. ഇത രങ്ങളായ ആദശദോഷങ്ങളോടുകൂടിയ കാവ്യങ്ങൾ ഭാഷ യിൽ സുലഭങ്ങളാകയാൽ ഉദാഹരണം കൊടുക്കുന്നില്ല.

സ്വശബ്ദംകൊണ്ടു രസവും
സ്ഥായിയും വ്യഭിചാരിയും

൧ ചൊൽക, വൈരിരസാംഗത്തിൻ-
വിഭാവാദിയെടുക്കുക,
അകാണ്ഡപ്രഥനം, ഛേദ-
മേകനിഷ്ഠതാദീപ്തികൾ

൮ അംഗമല്ലാത്തതിൻവാഴ്ത്ത-
ലംഗിചേൎക്കാതിരിപ്പതും
അതിവിസ്തൃതിയംഗത്തിൽ
പ്രകൃതിക്കുവിപൎയ്യയം.
൯ അനൌചിത്യവുമൎത്ഥത്തിൽ
രസദോഷങ്ങളാമിവ

രസം, സ്ഥായി, വ്യഭിചാരി എന്നിവയുടെ പേർ അതാതിൻെറ ശബ്ദംകൊണ്ടുതന്നെ പറയുന്നതു ദോഷമാണ്.

ആ സന്നതാംഗിയെക്കാണ്കെ രസമേറില്ലൊരല്പവും
കാന്തനാം ചന്ദ്രനെക്കണ്ടാൾ സ്വാന്തം ശൃംഗാരമഗ്നമായ്.
(സ്വന്തം)

ഇവിടെ രസത്തിൻെറ പേർ ശൃംഗാരം എന്നു സ്വശബ്ദം കൊണ്ടു പറഞ്ഞിരിക്കുന്നതിനാൽ ദോഷം.

ഭവാനെക്കാൺകമൂലം താനവളിൽ ജാതമായ് രതി
ധവൻതൻ ചുംബനെ ലജ്ജാവൈവശ്യം പൂണ്ടു മുഗ്ദ്ധയാൾ.
(സ്വന്തം)

ഇവിടെ രതിയെന്നു സ്ഥായിയുടേയും ലജ്ജ എന്നു അനുഭാവത്തിൻേറയും പേർ പറഞ്ഞിരിക്കുന്നു; അതിനാൽ ദുഷ്ടം; 'ലജ്ജാവൈവശ്യംപൂണ്ടു' എന്നതിനു പകരം 'മുകുളിതാക്ഷിയായ്' എന്നോ മറ്റോ ചേൎക്കുന്നതാണ് യുക്തം.

അസ്ഥിരം യൌവനം നൂനം ചിത്തതാരിലിതോൎത്തു നീ
ആത്തമാകിന മാനത്തെ മത്തന്വംഗി കളയ്കെടോ.
(സ്വന്തം)

ഈ സന്ദൎഭത്തിൽ യൌവനത്തിൻെറ അസ്ഥിരതാകല്പനം ശൃംഗാരരസത്തിനു പരിപന്ഥിയായ ശാന്തത്തിൻെറ അംഗമാണ്. അതുകൊണ്ടു അതിനെ ശൃംഗാരത്തിൽ ഗ്രഹിച്ചതു അയുക്തം. സ്വപരിപന്ഥിയായ രസത്തിൻെറ വിഭാവാദിയെ എടുക്കുക എന്നതു ഇപ്രകാരമുള്ള ദോഷമാണ്. അയുക്തമായ കാലത്തിൽ ഗ്രഹിക്കുന്നതാണ് അകാണ്ഡപ്രഥ

നം. വേണീസംഹാരത്തിൽ (രണ്ടാമങ്കം) ദുര്യോധനനും ഭാനുമതിയുമായുള്ള ശൃംഗാരം അകാണ്ഡപ്രഥനത്തിനു ഉദാഹരണമാണ്. സ്വപുത്രാദികളായ അനവധിവീരന്മാർ മരിച്ചിരിക്കുന്ന ഒരു സന്ദർഭത്തിൽ ഘടിപ്പിച്ചതുകൊണ്ടാണ് ഇവിടെ ശൃംഗാരത്തിനു അകാണ്ഡപ്രഥനദോഷം സംഭവിച്ചത്. ഇതുപോലെ അകാലത്തിൽ ഛേദമാകുന്നതും ദോഷമാകുന്നു. മഹാവീരചരിതത്തിൽ രാഘവഭാർഗ്ഗവന്മാരുടെ സംരംഭത്തിൽ 'കങ്കണമോചനത്തിന്നായിക്കൊണ്ടു പോകുന്നു' എന്നുള്ള രാഘവന്റെ വാക്യ ഛേദത്തിനു ഉദാഹരണം. സ്ത്രീപുരുഷന്മാരിൽ (രണ്ടുപേർക്കുമില്ലാതെ) രതി ഒരാളിൽ മാത്രം സ്ഥിതിചെയ്യുന്നതു ഏകനിഷ്ഠത്വം. രാവണവിജയം കഥകളിയിൽ രാവണന്റെ രംഭാപ്രവേശം ഉദാഹരിക്കപ്പെടാം.

'മാമാ സ്പൃശേതി മുഹുരപ്യനയാചിതോപി
രാജീവകോരകകരാഞ്ജലിമുദ്രയൈവ
ഹാഹാ തരസ്വ രസി കാമദേവാതുരാത്മാ
ചിക്രീഡ തന്നിശി നിശാചരകുഞ്ജരോയം.

(കേരളവർമ്മ കോയിത്തമ്പുരാൻ)

ഇവിടെ രംഭയിലുള്ള പ്രവേശം തദപിരോധമായിട്ടുള്ളതാകയാൽ ഏകനിഷ്ഠത്വം. രസത്തിന്റെ വീണ്ടും വീണ്ടും ഉള്ള പ്രകാശമാണ് ദീപ്തി. കുമാരസംഭവം നാലാംസർഗ്ഗം ദീപ്തിക്ക് ഉദാഹരണം. ഇവിടെ രസത്തിനു വീണ്ടും വീണ്ടും ദീപ്തി ഭവിച്ചിരിക്കുന്നു ഉമാദികരളും എട്ടാമത്തെ സർഗ്ഗത്തിലും ദീപ്തി എന്ന ദോഷം പ്രകടമായിട്ടുണ്ട്. പ്രകൃതരസത്തിന് ഉപയോഗമില്ലാത്തതിനെ വർണ്ണിക്കുന്നത് അംഗമല്ലാത്തതിന്റെ വർണ്ണനം. കർപ്പൂരമഞ്ജരിയിൽ വന്ദികൾ വസന്തത്തെക്കുറിച്ചു വർണ്ണിക്കുന്നതിന്റെ പ്രശംസ ഉദാഹരണം. അംഗി പ്രധാനമാകുന്നു. അതിനെ ചേർക്കാതിരിക്കുന്നതും ദോഷംതന്നെ. രത്നാവലി നാലാമങ്കത്തിങ്കൽ ബാഭ്രവ്യാഗമനത്തിൽ വിജയവർമ്മവൃത്താന്തത്തെക്കേൾക്കുവാൻ ശ്രദ്ധി

ച്ച രാജാവിനെ സാഗരികയെക്കുറിച്ചു സംഭവിച്ച വിസ്മൃതി ഉദാഹരണം. ഇവിടെ അംഗിയുടെ അനനുസന്ധാനമാണ് ദോഷം. അംഗത്തെ അധികമായി വിസ്തരിക്കുന്നത് അതിവിസ്തൃതി. ചിത്രയോഗത്തിലെ നായാട്ടുവൎണ്ണനം ഉദാഹരണം. മഹാകാവ്യങ്ങളിൽ അംഗവൎണ്ണനത്തിൽ പ്രായേണ ഈ ദോഷം പ്രകടമായി കാണുന്നുണ്ട്. ധീരോദാത്താദിനായകന്മാരെ അവരവരുടെ പ്രകൃതിക്കു യോജിക്കാത്തവിധം വൎണ്ണിക്കുന്നതു പ്രകൃതിവിപൎയ്യയം. വാത്മീകിരാമായണത്തിൽ ശ്രീരാമൻ ബാലിയെ വധിക്കുന്നത് ഉദാഹരണം. രാമൻ ധീരോദാത്തനായകനാണ്. മറഞ്ഞുനിന്നു ചതിച്ചു കൊല്ലുന്നതു ധീരോദ്ധതനായകന്റെ പ്രകൃതിക്കേ യോജിക്കുകയുള്ളൂ. ബാലിയെ മറഞ്ഞുനിന്നു വധിച്ചതിനാൽ ശ്രീരാമന്റെ ധീരോദാത്തപ്രകൃതിക്കു വിപൎയ്യയം സംഭവിച്ചിരിക്കുന്നു. അൎത്ഥത്തിന് ഉചിതമല്ലാത്തത് അനൌചിത്യം. കുമാരസംഭവ (എട്ടാംസൎഗ്ഗം) ത്തിൽ ഉത്തമദേവതകളായ ശ്രീപാൎവ്വതീപരമേശ്വരന്മാരുടെ സംഭോഗത്തെ വൎണ്ണിക്കുന്ന ഭാഗം ഉദാഹരണം.

ഗുരുപത്നിമുനിസ്ത്രീകൾ
ജാരന്മാർ ബഹുനായരും.
൯൦. പ്രതിനായകനും തിൎയ്യ-
ഗാദിയും നീചപാത്രവും
രതിക്കു പാത്രമായെന്നാൽ
ശൃംഗാരം ദുഷ്ടമായ്‌വരും.

ഗുരുത്വമുള്ളവർ (മാതാവ് പിതാവ് ഗുരു ഗുരുപത്നി ജ്യേഷ്ഠൻ ജ്യേഷ്ഠപത്നി മുതലായവർ) ജാരന്മാർ (ഒരു സ്ത്രീക്കുള്ള ഗൂഢഭൎത്താക്കന്മാർ) ബഹുനായകന്മാർ (ദുൎഗ്ഗുണങ്ങളുള്ളവനാകയാൽ) പ്രതിനായകൻ തിൎയ്യക്കുകൾ ഹീനപാത്രങ്ങൾ എന്നിവരുടെ സംഭോഗത്തെ വൎണ്ണിക്കരുത്. ഇവരെ പാത്രങ്ങളായിക്കല്പിച്ചു ശൃംഗാരം വൎണ്ണിക്കുന്നത് അയുക്ത

മാകുന്നു. 'ജഗതഃ പിതരൌ' എന്നു കാളിദാസൻതന്നെ ജഗല്പിതാക്കന്മാരെന്നു സമ്മതിച്ചിട്ടുള്ള പാൎവ്വതീപരമേശ്വരന്മാരുടെ സംഭോഗത്തെ കുമാരസംഭവത്തിൽ വൎണ്ണിച്ചതു് അത്യന്തം അയുക്തമായിരിക്കുന്നു. അസതിയും ജാരനുമായുള്ള സംഭോഗത്തേയും വൎണ്ണിക്കരുതു്. രാഘവാഭ്യുദയത്തിൽ(പത്താം സൎഗ്ഗം)ഇന്ദ്രനും അഹല്യയുമായുള്ള സംഭോഗത്തെ വൎണ്ണിക്കുന്നതു് ഉദാഹരണം. ഈ സൎഗ്ഗവും ദുഷ്ടമാണു്. ഒരു സ്ത്രീക്കു വളരെ ഭൎത്താക്കന്മാരുണ്ടാകുന്നതു് (അങ്ങിനെയുള്ള പാത്രങ്ങളെ ആസ്പദമാക്കി സംഭോഗം വൎണ്ണിക്കുന്നതു്) ആഭാസമാകുന്നു. പ്രതിനായകഗതമായ ശൃംഗാരവൎണ്ണനത്തിനു ഹയഗ്രീവവധത്തിൽ ഹയഗ്രീവന്റെ ജലക്രീഡ ഉദാഹരണം.

ചെന്താമരപ്പൂന്തളികക്കകത്തു
പൂന്തേൻ നുകൎന്നാനളികാന്തയോടേ
മാന്പേടയെച്ചെന്നു മയക്കുമാറു
കൊമ്പിന്റെ തുമ്പാൽ കലമാൻ തലോടി.

(കുമാരസംഭവം)

ഇവിടെ രതി തിൎയ്യഗ്ഗതമാകയാൽ ദുഷ്ടം.

൧൧. രൌദ്രമാഭാസമാകും കോപം
ഗുൎവ്വാദികളിലേൽക്കുകിൽ
ഗുൎവ്വാദ്യാശ്രിതമായിടിൽ
ഹാസ്യവും ഹീനനിഷ്ഠരിൽ.

൧൨. ശാന്തം ബ്രഹ്മഹത്യാദി-
ഷ്ടത്സാഹവുമതിൻ വിധം
വീരം നീചരിലും ശിഷ്ട-
ന്മാരിലുള്ള ഭയാനകം.

ജ്യേഷ്ഠൻ പിതാവു മുതലായ ഗുരുജനങ്ങളിൽക്കോപമുണ്ടായാൽ രൌദ്രം ദുഷ്ടമാകുന്നു.

നേത്രം രണ്ടും ചുവപ്പിച്ചുരുണതയൊടു വൻഗാത്രകമ്പം കലൎന്നും
ഹസ്തത്തിൽ ചാപമോടും ശരമൊടുമിനജൻതന്നെ വിട്ടാതതവൈശ്യം

പേർത്തും നോക്കീടവേതാൻ ഹരി കടുമൊഴി വഷിച്ചു തൻവിക്രമത്തെ-
ക്കീൎത്തിച്ചുംകൊണ്ടു ധൎമ്മാത്മജനുടെ ഹനനത്തിന്നു കോപ്പിട്ടുപാൎത്ഥൻ.

(സ്വഗതം)

ഇവിടെ അൎജ്ജുനന്റെ കോപം യുധിഷ്ഠിരനെ ഉദ്ദേശിച്ചാകയാൽ രൌദ്രം ദുഷ്ടം. ഗുരുക്കന്മാർ മുതലായവരെ ആശ്രയിച്ചു ഹാസ്യവും, നിഷ്ഠയൊന്നുമില്ലാത്തവനിൽ ശാന്തവും, ബ്രഹ്മഹത്യാദികളായ വേദവിരുദ്ധകൎമ്മങ്ങൾക്കു ഉത്സാഹവും, നീചപാത്രങ്ങളിൽ വീരവും, ഉത്തമപാത്രങ്ങളിൽ ഭയാനകവും, കല്പിക്കരുത്. അങ്ങിനെ ചെയ്യുന്നതു കൊണ്ട് അവ ആഭാസങ്ങളായി ഭവിക്കുന്നു.

൧൩. വിരുദ്ധമാകും ശൃംഗാരം
കരുണാദിരസങ്ങളിൽ
ഹാസ്യം ഭയാനകത്തിങ്ക-
ലതുപോൽ കരുണത്തിലും

൧൪. രൌദ്രവും ഹാസ്യശൃംഗാര-
ഭയാനകരസങ്ങളിൽ
വീരം ഭയാനകത്തിങ്ക-
ലഥ ശാന്തരസത്തിലും

൧൫. ബീഭത്സമതു ശൃംഗാരെ-
വീരാദികൾ ഭയാനകേ

കരുണം ബീഭത്സം രൌദ്രം വീരം ഭയാനകം എന്നീ രസങ്ങളിൽ ശൃംഗാരവും, ഭയാനകത്തിങ്കലും കരുണത്തിലും ഹാസ്യവും, ഹാസ്യശൃംഗാരഭയാനകങ്ങളിൽ രൌദ്രവും, ഭയാനകത്തിലും ശാന്തത്തിലും വീരവും, ശൃംഗാരത്തിൽ ബീഭത്സവും, ഭയാനകത്തിൽ വീരശൃംഗാരരൌദ്രഹാസ്യശാന്തങ്ങളും, വിരുദ്ധങ്ങളാകുന്നു. ഇപ്രകാരം വിരോധമായി രസത്തെ കല്പിക്കരുതു.

രസഭംഗമതിൻ ഹേതു-
വനൌചിത്യമതൊന്നു താൻ.

അനൌചിത്യം ഒന്നുകൊണ്ടു മാത്രമേ രസത്തിന്നു ഭംഗം വരുകയുള്ളു. അതുകൊണ്ടു ഔചിത്യത്തെ അധികം ശ്രദ്ധയോടെ ദീക്ഷിക്കേണ്ടതാകുന്നു.

൧൩ അത്യന്തംവക്രമാംഭാവ-
മസംബന്ധതയുംതഥാ
ദുഃഖപര്യവസായിത്വ-
മസംഭാവ്യചരിത്രവും

൧൪ ബീജാദിന്യാസവൈകല്യ-
മിടയ്ക്കുപകഥാവലി
പ്രധാനകഥയേക്കാളും
വളരെക്കൂട്ടിനില്പതും

൧൫ കാലദേശകലാദിക്കു
യോജിക്കാതെയിരിപ്പതും
ഇതിവൃത്തത്തിലേൽക്കുന്ന
മുഖ്യദോഷങ്ങളാമിവ

അധികം വക്രമായ ഭാവം, സംബന്ധമില്ലാതിരിക്കുക, ദുഃഖത്തിലുള്ള പര്യവസാനം, ഉണ്ടാകാനിടയില്ലാത്ത സംഭവത്തെ പറയുക, ബീജബിന്ദുപതാകാദികളെ അസ്ഥാനത്തിൽ വിന്യസിക്കുക, കാലാദിസ്ഥിതിക്കു യോജിക്കാതെയിരിക്കുക, എന്നിവ ഇതിവൃത്തത്തെ ബാധിക്കുന്ന ദോഷങ്ങളാകുന്നു.

ആവശ്യമില്ലാതെ അധികം വളച്ചു കെട്ടിപ്പറയുന്നതാണു അതിയായവക്രത. കഥാസരിത്സാഗരത്തിലെ പല കഥകൾക്കും ഈ ദോഷം ഉണ്ടു. 'ഈസ്റ്റലിൻ' എന്ന കഥയിലും ഈ ദോഷം കാണുന്നു. കഥയുടെ ഇടയിൽ പറയുന്ന ഉപകഥകൾ പ്രധാനകഥയോടു ബന്ധമില്ലാതിരിക്കുന്നതാണു അസംബന്ധത. മാർത്താണ്ഡവർമ്മയിൽ പഞ്ചവൻകാട്ടിലെ യക്ഷിയുടെ കഥ ഉദാഹരിക്കപ്പെടാം. കഥ ദുഃഖമായി അവ

സമാനിക്കുന്നതു് ദുഃഖപര്യവസായിത്വം. ഇതു് ഒരു വലിയ കഥാദോഷമാണു്. കാവ്യങ്ങൾ ശുഭപര്യവസായികളായിരിക്കണമെന്നു നിർബ്ബന്ധമുണ്ടു്. ബകവധം ദുര്യോധനവധം മുതലായ നാട്യപ്രബന്ധങ്ങൾ ദുഃഖപര്യവസായികളല്ലേ എന്നു ശങ്കയുണ്ടാകാം. ദുഷ്ടന്മാരായ പ്രതിനായകന്മാരുടെ മരണത്തിനു ശേഷം ക്ഷേമം ഭവിക്കുന്നതിനാൽ ഈ കൃതികളിൽ ദുഃഖപര്യവസായിത്വം എന്ന ദോഷമില്ല. ലോകത്തിൽ നടക്കുവാൻ പാടില്ലാത്ത സംഭവങ്ങളെ കഥയിൽ പറയുന്നതാണു് അസംഭാവ്യചരിത്രം. (ഉമാകേരളത്തിൽ) ശ്രുതിസ്മൃതീതിഹാസാദി പാരംഗതന്മാരായ രാജകുമാരന്മാരെ 'അവിലും മലരും' തരാമെന്നു പറഞ്ഞു കൂട്ടിക്കൊണ്ടുപോയി രാമനാമഠത്തിൽപ്പിള്ള വധിച്ചതു് ഉദാഹരണം. ആദിത്യവർമ്മരാജാവു രുഷ്ടനായി തമ്പാനെ നാടുകടത്താൻ കല്പിച്ചതിന്റെ ശേഷം കല്യാണിയെ കാണുവാൻ അനുവാദം കൊടുത്തതും അയുക്തം. ബീജാദികളെ അനുഷ്ഠാനത്തിൽ ചേർക്കുന്നതും യോജിപ്പിക്കാതിരിക്കുന്നതും, ദോഷമാണു്. അല്പം മുമ്പു കവികൾക്കു നടക്കാത്തു മുഴുത്തകാലത്തുണ്ടായിട്ടുള്ള പലരൂപകങ്ങളിലും ഈ ദോഷം വ്യക്തമായിക്കാണാം. പ്രധാനകഥയേക്കാൾ ഉപകഥകൾ കൂടിനില്ക്കുന്നതു യുക്തമല്ല. 'നാലു ഭാഷാന്തരങ്ങൾ' എന്ന കാവ്യത്തിലെ ചതുർദ്ദാരികാചരിതം ഉദാഹരണം. കാലം ദേശം കുലം മുതലായവയുടെ ധർമ്മങ്ങൾക്കു യോജിക്കാതിരിക്കുന്നതും അനുചിതമാണു്. പൂർവ്വകാലത്തു നടന്ന കഥയെ ആസ്പദമാക്കി രചിക്കുന്ന കാവ്യത്തിൽ കവി ജീവിച്ചിരുന്ന കാലത്തിലെയോ മറ്റോ ധർമ്മങ്ങൾ ഘടിപ്പിക്കുന്നതിനാൽ ഈ ദോഷമുണ്ടാകുന്നു. കുഞ്ചൻനമ്പ്യാരുടെ തുള്ളൽക്കഥകളിൽ ഈ ദോഷം ബാഹുല്യേന കാണാം. നമ്പിയാർ ശ്രീരാമയുധിഷ്ഠിരാദിരാജാക്കന്മാരെയും അവരുടെ രാജ്യഭരണസ്വഭാവത്തെയും വർണ്ണിച്ചിരിക്കുന്നതു്, തന്റെ കാലത്തിൽ ജീവിച്ചിരുന്ന രാജാക്കന്മാരുടെ സ്ഥിതിക്കു യോജിക്ക

ത്തകൾ വിധമാണ്. നമ്പിയാൎക്കു,സ്വൎഗ്ഗത്തെക്കുറിച്ചു വൎണ്ണിക്കയാണെങ്കിലും അവിടെയൊക്കെ കേരളത്തിലെ എല്ലാത്തരം ജനങ്ങളും ഉള്ളതായിട്ടല്ലാതെ,കാണ്മാൻ കഴികയില്ല. നമ്പിയാരുടെ കൃതികളിൽ പതിനാലുലോകവും 'കേരളം' തന്നെ. സ്വജീവിതകാലത്തെ സ്ഥിതിക്കു യോജിച്ചവിധംതന്നെ പൌരാണികകാലത്തെയും വൎണ്ണനം; ഇംഗ്ലീഷിൽനിന്നും ഭാഷപ്പെടുത്തിയിട്ടുള്ള പല കൃതികളിലും, ദേശത്തിന്റെയും കാലത്തിന്റെയും അനൌചിത്യം, അധികമായിക്കാണുന്നു. പാശ്ചാത്യന്മാരുടെ പല കൃതികൾക്കും വേഷഭാഷാപ്രകൃതങ്ങളെ മാറ്റി ഭാരതീയരൂപം കല്പിക്കുന്നു. ഇപ്രകാരം ചെയ്യുന്നതുകൊണ്ടു് അവ രണ്ടു ഭാഷയിലേയും കൃതികളല്ലാതെ ഭവിക്കുന്നു. എന്നാൽ 'സൌദാമിനി' മുതലായ കൃതികളിൽ ഈ ദോഷം കാണുന്നില്ല. ഒരു കഥ ഏതു ദേശത്തിൽ ഏതു സമുദായത്തിന്റെ ഇടയിൽ ഏതു കാലത്തിൽ നടക്കുന്നതായി കല്പിക്കുന്നുവോ അവയോടെല്ലാം ആ കഥയ്ക്കു അത്രമാത്രം യോജിപ്പു ഉണ്ടായിരിക്കണം. ചില കാവ്യങ്ങളിൽ പുരാതനങ്ങൾക്കു നവീനരൂപം കല്പിക്കുന്നു. ഇതു യുക്തമല്ല. ഒരു ദേശക്കാരെ മറ്റൊരു ദേശക്കാരാക്കുന്നതുമങ്ങിനെതന്നെ. പാശ്ചാത്യരാജ്യങ്ങളിൽ വിവാഹത്തിനുമുമ്പു വധൂവരന്മാൎക്കു സൈ്വരസല്ലാപം ചെയ്യുന്നതിനും മറ്റും സ്വാതന്ത്ര്യം ഉണ്ടു്. പുരുഷൻ തന്നെ താൻ വിവാഹം ചെയ്വാനാഗ്രഹിക്കുന്ന സ്ത്രീയോടു കൂടനു സ്വാഭിലാഷം പറയുകയും സാധാരണമാണ്. ഈ മാതിരി സ്വഭാവങ്ങൾ കേരളീയരെ സംബന്ധിച്ചിടത്തോളവും (വിശേഷിച്ചും വലിയ തറവാടുകളിൽ) ഉണ്ടാകാത്തവയാകുന്നു. ഇന്ദുലേഖയിൽ മാധവന്റെയും ഇന്ദുലേഖയുടെയും സ്വഭാവങ്ങളെ കേരളീയസ്ഥിതിക്കു യോജിച്ചവിധം അല്ല ഘടിപ്പിച്ചിരിക്കുന്നതു്. ഇന്ദുലേഖാമാധവന്മാരുടെ,വിവാഹത്തിനു മുമ്പുള്ള സൈ്വരസല്ലാപവും മറ്റും,അയുക്തമാകുന്നു. ഇവിടെ ഗ്രന്ഥകൎത്താവ് പാശ്ചാത്യസ്വഭാവ

ത്തെ കേരളീയരിൽ പകൎത്തിയിരിക്കുന്നു. ദേശം സമുദായം എന്നിവയെ സംബന്ധിച്ചിടത്തോളം ഈ ഭാഗം ദുഷ്ടം. ബാലികാസദനത്തിൽ രണ്ടു അന്തൎജ്ജനങ്ങളുടെ സ്വഭാവത്തെ വിവരിച്ചിരിക്കുന്നതിൽ കുലസംബന്ധമായ അനൌചിത്യം ഉണ്ടു്. ഇതിൽ കാണിക്കുന്ന, അന്തൎജ്ജനങ്ങളുടെ വാക്കും ചേഷ്ടയും എല്ലാം, കേരളീയബ്രാഹ്മണരുടെ സ്ത്രീജനങ്ങളെ സംബന്ധിച്ചിടത്തോളവും യോജിക്കാതിരിക്കുന്നു. 'ദുരവസ്ഥ' എന്ന കാവ്യത്തിൽ അന്തൎജ്ജനത്തിന്റെ സ്വഭാവം വൎണ്ണിച്ചിരിക്കുന്നതിലും ഈ ദോഷമുണ്ടു്.

൧൯ സ്വഭാവങ്ങൾക്കു യോജിക്കാ-
ത്തുള്ള ഭാവങ്ങൾ ചേൎപ്പതും
കൎമ്മാനുകൂലമല്ലാത്ത-
ഫലം പാത്രം ഭുജിപ്പതും
൨൦ വളരെപ്പാത്രമുൾക്കൊള്ളു-
വതുമത്യല്പമാവതും
പാത്രമാവശ്യമില്ലാതെ
കല്പനം ചെയ്തിടുന്നതും
൨൧ പാത്രങ്ങളെക്കുറിക്കുന്ന
ദോഷങ്ങളിവയോൎക്കയും

പാത്രങ്ങൾക്കു സ്വഭാവത്തിനു യോജിക്കാത്ത വിധമുള്ള ഭാവം ചേൎക്കുക, സ്വകൎമ്മത്തിനു പ്രതികൂലമായ ഫലം പാത്രം അനുഭവിക്കുക, പാത്രങ്ങളധികമുണ്ടായിരിക്കുക, വേണ്ടിടത്തോളമുണ്ടാകാതിരിക്കുക, അനാവശ്യപാത്രങ്ങളെ സൃഷ്ടിക്കുക, എന്നിവ പാത്രസംബന്ധങ്ങളായ ദോഷങ്ങളാകുന്നു. കഥയുടെ ആരംഭം മുതൽ തന്നെ നിശ്ചയിച്ചു കല്പിച്ചിട്ടുള്ളതിനു വിപരീതമായി പാത്രത്തിന്റെ സ്വഭാവം മാറുന്നതു യുക്തമല്ല. (അമ്പുനായരിൽ) തോട്ടത്തിൽവെച്ചുതന്നെ ചിലർ ആക്ഷേപിക്കുന്നതു കേട്ടുവന്നു അത്യന്തം ക്രുദ്ധനായ അമ്പുനായർ പെട്ടന്നു ചില സ്നേഹിതന്മാരുടെ അല്പ വാക്കുക

ളാൽ ശാന്തനാകുന്നത് അനുചിതം. എന്നാൽ ഉത്തരരാമചരിതം നാടകത്തിൽ ജനകരാജാവിനു ശ്രീരാമനോടുണ്ടായ കോപം അരുന്ധതിയുടെ സാമവാക്കുകളാൽ ശമിച്ചതായിപ്പറയുന്നതിൽ ഈ ദോഷമില്ല. എന്തെന്നാൽ ജനകൻ ജന്മനാതന്നെ സംയമി; അമ്പുനായരോ? മിക്കവാറും ജളനായ ഒരു പ്രാപഞ്ചികൻ. ഷഷ്ടിപൂൎത്തി അടുത്ത അമ്പുനായൎക്കു പതിനേഴു വയസ്സുപ്രായമായ ഒരു യുവതി കാമലേഖം എഴുതിയതായി (അമ്പുനായരിൽ) പറഞ്ഞിരിക്കുന്നതും സ്വഭാവവിരുദ്ധമാണ്. കന്യ രൂപത്തെയാണിച്ഛിക്കുന്നത് എന്നുള്ള തത്വം അനുഭവസിദ്ധമാണെല്ലൊ. ഒരു പാത്രത്തിന്റെ സ്വഭാവത്തിനു പൂൎവ്വസ്ഥിതിയിൽ നിന്നും മാററം വരുവാൻ പാടില്ലെന്നല്ല പറയുന്നത്. അതിനു യുക്തമായ കാരണം ഉണ്ടായിരിക്കണം എന്നേ സിദ്ധാന്തിക്കുന്നുള്ളു. (അക്ബറിൽ) റസിയയുടെ വശീകരണതന്ത്രത്താൽ നിബദ്ധനായ സിദ്ധൻ പല ചപലപ്രവൃത്തികൾക്കും ഉദ്യമിച്ചതും, ഫൈസിയുടെ ശാപത്തിനുശേഷം പശ്ചാത്താപയുക്തനായി ഇരാവതിയെ ഉപേക്ഷിക്കാൻ നിശ്ചയിച്ചതും, വിവരിച്ചിട്ടുണ്ടെല്ലൊ. എന്നാൽ നന്ദിഗുപ്തന്റെ ഉപദേശത്തിനുശേഷം സിദ്ധന്റെ ഈ സ്വഭാവത്തിനു മാററം വന്നതായി കല്പിച്ചിരിക്കുന്നതു ദോഷമല്ല. മദ്യപാനത്തിൽ ആസക്തനും ഇരാവതിയിൽ അനുരക്തനും, ആയ സലിം പിതാവായ അക്ബറിന്റെ ഉപദേശത്തിനു ശേഷം സാത്വികനായിബ്ഭവിച്ചതും യുക്തംതന്നെ. ഇതാണ് യുക്തമായ കാരണത്താൽ സംഭവിക്കുന്ന സ്വഭാവമാററം. ഇതു ദോഷമല്ല. ഒരു സല്പാത്രം ദുഷ്ടവും, ദുഷ്പാത്രം സത്തമവും ആയ ഫലത്തെ അനുഭവിക്കുന്നതു, കൎമ്മവിരുദ്ധഫലാനുഭവമാണ്. ഇപ്രകാരം വരുവാൻ പാടില്ല. ദുഷ്പാത്രം ദുഷ്ഫലം തന്നെ അനുഭവിക്കണം; സല്പാത്രം അസത്തമഫലം അനുഭവിക്കാൻ പാടില്ല. എന്നാൽ ലോകത്തിൽ സ്വകൎമ്മത്തിനു വിരുദ്ധമായ ഫലത്തെ അനുഭവിക്കുന്നവരു

ണ്ടല്ലോ എന്നു ചോദിക്കാനിടയുണ്ട്. ഇതു ശരിയല്ല. 'സ്വകർമ്മ ഭുക്സകലോപി ലോകഃ' എന്നുള്ളത് ഒരിക്കലും അന്യഥാഭവിക്കാത്ത തത്വമാണ്. ദുഷ്ടന്മാർ സൽഫലങ്ങളേയും സത്തുക്കൾ ദുഷ്ഫലങ്ങളേയും അനുഭവിക്കുന്നു എന്നു നമുക്കു തോന്നുന്നതു നാം തൽക്കർമ്മങ്ങളെക്കുറിച്ചു സൂക്ഷ്മമായി അറിയായ്ക നിമിത്തമാണ്. കർമ്മവിരുദ്ധമായ ഫലം ഒന്നിലും ഉണ്ടാകുവാൻ പാടില്ല. അക്കബറിൽ ആബ്ദുറഹ്മാസലിന്റെയും മാർത്താണ്ഡവർമ്മയിൽ സുഭദ്രയുടേയും മരണം ഈ ദോഷത്തിന് ഉദാഹരിക്കപ്പെടാം. സുഭദ്രയും ആബ്ദുറഹ്മാസലും ഉൽകൃഷ്ടപാത്രങ്ങളാണ്. എന്നാൽ ഒടുവിലത്തെ അനുഭവമോ? ദുർമ്മരണം. ഇത് അയുക്തമായിരിക്കുന്നു. ഈ ദോഷം നിമിത്തം വായനക്കാർക്കു സദസൽക്കർമ്മങ്ങളിൽ വിശ്വാസം ഇല്ലാതാകുന്നു. അപ്പോൾ കാവ്യം കൃത്യാകൃത്യോപദേശം എന്ന ധർമ്മത്തിൽനിന്നും വ്യതിചലിക്കുന്നു. അല്പം പാത്രങ്ങളെക്കൊണ്ടു നിർവ്വഹിക്കാവുന്ന കഥയിൽ അധികം പാത്രങ്ങളെ സൃഷ്ടിക്കുന്നത് ദോഷമാണ്. ജാനകീപരിണയം നാടകം ഉദാഹരണം. പാത്രങ്ങൾ വേണ്ടിടത്തോളമില്ലാതിരിക്കുന്നതും വലിയ ദോഷമാണ്. രവീന്ദ്രനാഥടാഗുറിന്റെ ചെറിയ കഥകളിൽ പലതിലും ഈ ദോഷം കാണുന്നു. ആവശ്യമില്ലാതെ പാത്രത്തെ സൃഷ്ടിക്കുന്നതും ദോഷം. ശാകുന്തളം കഥകളിയിലെ രാക്ഷസന്മാരുടെ സൃഷ്ടി ഉദാഹരണം. കഥകളിയിൽ പലതിലും ഈ ദോഷം കാണുന്നുണ്ട്. 'ഈസ്റ്റിലിൻ' എന്ന കൃതിയിലും ഈ ദോഷം പ്രകടമായിക്കാണുന്നു. പാത്രങ്ങൾ എത്രയായാലും മതിയാകാതിരിക്കുക എന്ന ദോഷത്തിനു ദുര്യോധനവധം കഥകളി ഉദാഹരിക്കപ്പെടാം. കൃതികളിൽ പാത്രസൃഷ്ടി ഗൌരവമേറിയ ഒരു സംഗതിയാണ്. കവിയുടെ ശ്രദ്ധ വളരെ സൂക്ഷ്മമായി പതിഞ്ഞില്ലെങ്കിൽ പല ന്യൂനതകളും വരുവാനിടയുണ്ട്. പാത്രങ്ങൾക്കു മുമ്പു പറഞ്ഞ ന്യൂനതകൾ ഉണ്ടാകുമ്പോൾ, തന്മുഖേന വിവരിക്കുന്ന

കഥാവസ്തുവിനും തദ്വാരാ ശൈഥില്യം വരുന്നു. അതോടുകൂടി രസവൈകല്യം ഉണ്ടാകുന്നു. ഒരു കൃതിയിൽ പാത്രങ്ങളെ അധികം സൃഷ്ടിക്കാൻ ശ്രമിക്കരുത്.

രസാനുചിതമാം വൃത്തം
കൈക്കൊള്ളും വൃത്തഭംഗവും
൨൨ യതിഭംഗവുമിമ്മൂന്നും
പ്രധാനം വൃത്തദോഷമാം.

രസത്തിനു ഉചിതമല്ലാത്ത വൃത്തത്തെ സ്വീകരിക്കുക, വൃത്തത്തിനു ഭംഗമുണ്ടാകുക, യതിക്കു ഭംഗമുണ്ടാകുക, ഇവ വൃത്തസംബന്ധങ്ങളായ ദോഷങ്ങളാണ്.

ഇന്ന ഇന്ന രസങ്ങൾക്കു ഇന്ന ഇന്ന വൃത്തങ്ങളാണു യോജിക്കുന്നതെന്നു മഹാകവിപ്രയോഗപ്രാചുര്യംനിമിത്തം നിയമം ഉണ്ടായിട്ടുണ്ട്. അതിനു വിപരീതമായ വൃത്തത്തെ സ്വീകരിക്കുന്നതു വൃത്തദോഷമാണ്. മഹാകവി ക്ഷേമേന്ദ്രൻ വൃത്തങ്ങളുടെ ഔചിത്യത്തെക്കുറിച്ചു പറയുന്നുണ്ട്. ക്ഷേമേന്ദ്രന്റെ മതം ഭിന്നരുചികളായ കവികൾ എല്ലാം ആദരിച്ചിട്ടില്ല. മഹാകവിജനസ്വീകരണത്താൽ ലബ്ധപ്രതിഷ്ഠങ്ങളായവയെക്കുറിച്ചു പറയാം. ഗൌരവമായ നീതിധർമ്മം മുതലായവയെക്കുറിക്കുന്നതിനു അനുഷ്ടുപ്പ് യോജിക്കുന്നു. മാഘം രണ്ടാംസർഗ്ഗത്തിൽ നീതിയെക്കുറിച്ചു വിചാരിക്കുന്ന ഭാഗം അനുഷ്ടുപ്പാണ്. രാഘവാഭ്യുദയം പതിമൂന്നാംസർഗ്ഗം ജനകവിശ്വാമിത്രന്മാരുടെ ധർമ്മവിചാരവും ഉദാഹരിക്കപ്പെടാം. വലിയ തത്വങ്ങളെക്കുറിച്ചു ആലോചിക്കുമ്പോൾ അനുഷ്ടുപ്പു സ്വീകരിക്കുന്നതു ഇതുപോലെ രസോൽകർഷകരമാകുന്നു. വിലാപത്തിനു വിയോഗിനിയാണ് വേണ്ടത്. കുമാരസംഭവത്തിൽ രതിയുടേയും, രഘുവംശത്തിൽ അജന്റേയും, ഉമാകേരളത്തിൽ ഉമയമ്മറാണിയുടേയും, വിലാപം ഉദാഹരിക്കപ്പെടാം. ഇവിടെ വിയോഗിനീവൃത്തം രസത്തിനു

ഘോഷണത്തെ ചെയ്യുന്നു. സന്ദേശത്തിനു മന്ദാക്രാന്ത ചേരുന്നു. മേഘസന്ദേശം ശുകസന്ദേശം മയൂരസന്ദേശം മുതലായ കൃതികൾ നോക്കുക. എന്നാൽ ശൃംഗാരരസബന്ധമില്ലാത്ത സന്ദേശങ്ങൾക്കു മന്ദാക്രാന്ത വേണമെന്ന നിർബ്ബന്ധം സാധുവല്ല. ഉമാകേരളം പത്താം സർഗ്ഗം ഉദാഹരിക്കപ്പെടാം. ഇങ്ങിനെ ചെയ്യുന്നതുകൊണ്ടു പ്രത്യേകം ദോഷമൊന്നും പറയാനില്ല. സർഗ്ഗാന്തത്തിൽ മാലിനീവൃത്തം യോജിക്കുന്നു. മഹാകവികൾക്കു ഏതു വൃത്തവും ഏതു രസത്തിനും യോജിപ്പിക്കാൻ കഴിയുമെന്നതിനു സംശയമില്ല. എന്നാൽ അവർകൂടി നിഷ്കർഷയായി ആദരിച്ചിട്ടുള്ളതാണു വൃത്തത്തെക്കുറിച്ചുള്ള ഈ നിയമങ്ങൾ.

വൃത്തം വിക്ഷതമായിടി-
ലതാകും വൃത്തഭംഗകം

വൃത്തത്തിനു കേടുവരുന്നതു വൃത്തഭംഗം. ഇതു പല വിധം വരാം; അക്ഷരം മാത്ര എന്നിവ കൂടുകയും കുറയുകയും ചെയ്യുന്നതിൽ നിന്നു വൃത്തഭംഗം വരാവുന്നതാണ്.

വേരും തണ്ടും നിറവു മിലയും കണ്ടു ചെമ്പെൻറു മതാ-
പാരിക്കോരിപ്പെരികെ വളമിട്ടാനുഭാവം പെടാതെ
വേനൽക്കാലേ ജലമപി കൊടുത്തിങ്ങനേ ഞാൻ വളർത്തി-
ട്ടാപൽക്കാലത്തള്ളു മൊരുവെളിയായ് ഞാനുമൊൻറല്ലലായി.

(ലീലാതിലകം)

ഇവിടെ നാലാമത്തെ പാദത്തിൽ അക്ഷരമധികമായിരിക്കുന്നതിനാൽ വൃത്തഭംഗം.

സ്ഥാനങ്ങളിൽ യതിയില്ലാതെവരുന്നത് യതിഭംഗം.

അന്യൂനാമോദമസ്മൽപ്പരിസരഭുവി നിദ്രാന്തരേ വന്നൊരുത്തൻ
നിന്നു പീതാംബരൻ നീരദരുചിസുഷമാസുന്ദരൻ മന്ദമന്ദം
എന്നേയല്ലാംശു ബിംബാധരമധുരസവും തന്നു ഗാഢം പുണർന്നാ-
നന്നേരം ഞാനുണർന്നേൻ പരവശതയൊടാരെന്നു ഞാനെന്തു ചൊല്ലേൻ.

(മോഹനാസ്യം)

ഇവിടെ 'വി — ദ്രാന്തരേ' 'നീ — രചേയ' എന്നിഭാഗങ്ങളിൽ യതി ഇല്ലായ്കയാൽ യതിഭംഗം. ഒരു പദത്തിന്റെ ഏതാനും ഭാഗം ഒരു പാദത്തിലും, ഏതാനും അംശം മറ്റൊന്നിലും, ഇരിക്കുന്നതും യതിഭംഗമാണ്. എന്നാൽ സമാസം കൊണ്ടു ഭേദം വരുന്ന സന്ദർഭത്തിൽ യതിഭംഗം എന്ന ദോഷമുണ്ടാകുന്നതല്ല.

ആചാന്തതക്മമയവാരിധിഭീമനാമ-
കാചാര്യവര്യനുടെ ശിഷ്യനൊരംബുജാക്ഷി
മോചാരസോദരനിരർഗ്ഗളധാടിയായ-
വാചാ ഹരിച്ചു മമ മാനസ മന്നൊരുന്നാൾ.

(കേരളവർമ്മ വലിയ കോയിത്തമ്പുരാൻ)

ഇവിടെ 'നാമ — ക' എന്നിടത്തു യതിഭംഗമില്ല. എന്തെന്നാൽ നാമ — കം എന്നിവ രണ്ടു പദങ്ങളാകുന്നു.

യതിഭംഗം കർണ്ണശല്യകരമായ ഏറ്റവും വലിയ ഒരു ദോഷം തന്നെയാണു. ചമ്പുപ്രബന്ധകർത്താക്കന്മാർ യതിഭംഗത്തെ തീരെ ഗണിക്കാത്തവരാണു. അവർ യതിഭംഗം ഒരു ദോഷമല്ലെന്നു വിചാരിച്ചിരുന്നുവോ എന്നു കൂടി ശങ്കിക്കാം. അത്ര അധികം അവരുടെ ചമ്പുക്കളിൽ യതിഭംഗം കാണുന്നു. ചന്ദ്രോത്സവത്തിലും അപൂർവ്വമായി യതിഭംഗമുണ്ടു. ഇപ്പോൾ ഉള്ള കവികളിൽ പലരും യതിഭംഗദോഷത്തെ ആദരിക്കുന്നതായിക്കാണുന്നതു കഷ്ടം തന്നെ. പുരാതനപ്രയോഗത്തെ ആധാരമാക്കി യതിഭംഗം ഗുണമെന്നു കല്പിക്കാവുന്നതല്ല. കർണ്ണശല്യം ഉണ്ടാകാത്ത സന്ദർഭത്തിൽ യതിഭംഗം ദോഷമല്ലാതെ ഗണിക്കരുതേ എന്നൊരു ശങ്കയുണ്ടാകാം.

ദ്രോണാചാര്യ ബഭൂവ തേദ്യ വിഫലാ ശിക്ഷാ കൃപാവാൻ ഭവാൻ
പ്രാണാധിക്യമിയന്ന സോമകനെയും ബന്ധിച്ചു യുദ്ധാങ്കണേ
ചേണേലും ഗുരുദക്ഷിണാം വിഹിതവന്തം മാം കരേണാസ്പൃശൻ
വാണീം യാം വ്യതരന്നാശു സാ പുനരഹോ ജാതാ നിരർത്ഥാക്ഷരാ.

(ഭാരതം ചമ്പു)

ഇവിടെ 'വിഹിതവ — ന്തം മാം കരേണ' എന്ന ഭാഗ

ത്തിൽ യതിഭംഗമുണ്ടെങ്കിലും കർണ്ണശല്യം തോന്നിക്കുന്നില്ല. എന്നാലും വേണ്ടില്ല; ഈ മാതിരി യതിഭംഗത്തേയും ഉപേക്ഷിക്ക തന്നെ വേണം. ചോററിൽ കല്ലു കടിച്ചാൽ ഉണ്ടാകുന്ന അസുഖം യതിഭംഗം കേൾക്കുമ്പോൾ തോന്നുന്നു.

ഹ്രസ്വദീർഘസ്വരങ്ങൾക്കു വൈപരീത്യം വരുത്തുക, [ഹ്രസ്വസ്വരത്തെ ദീർഘമായും ദീർഘത്തെ ഹ്രസ്വമായും ഉപയോഗിക്കുക.] ചില്ലിനെ അർദ്ധമാനമാക്കുക എന്നിവയും വൃത്തത്തെ സംബന്ധിക്കുന്ന ദോഷങ്ങളാണ്.

“പാരിന്നധീശ! തവ നന്ദനനല്ലെ! രാമൻ”

(ഉത്തരരാമചരിതം)

‘നന്ദനനല്ലേ’ എന്നു വേണ്ടതിനു ‘നന്ദനനല്ലെ’ എന്നു ദീർഘത്തിനു ലോപം വരുത്തിയിരിക്കുന്നു.

“ഉദ്യാനദേവതയുടേ നയനം കണക്കേ”

(പ്രിയദർശിക)

‘ദേവതയുടെ’ എന്നുപയോഗിച്ചാൽ മതി. എന്നാൽ ‘ടേ’ എന്നു ദീർഘമാക്കിയിരിക്കുന്നു.

“ഇളകിന ചെറുകാറേററു സൌഖ്യം മെയിക്കും”

ഇവിടെ ‘മെയ്ക്കും’ എന്നതിനു ‘മെയിക്കും’ എന്നു പ്രയോഗിച്ചിരിക്കുന്നു.

‘മാനോടൊത്തു വളൎന്ന മന്മഥകലാഗന്ധം ഗ്രഹിക്കാത്തിവൾ
താനോ നാഗരികാംഗനാരസികനാമെന്നെ ഭ്രമിപ്പിക്കയാൻ’

(ഭാഷാശാകുന്തളം)

ഇവിടെ ‘ഗ്രഹിക്കാത്തവൾ’ എന്ന പദത്തിലെ ‘ൾ’ അർദ്ധമാനമാക്കിയിരിക്കുന്നു.

എല്ലാബ്ജത്തിനു രമ്യതയ്ക്കു കുറവോ പായൽ പതിഞ്ഞീടിലും

(ഭാഷാശാകുന്തളം)

‘പായൽ’ എന്ന പദത്തിലെ ‘ൽ’ അർദ്ധമാനം

പദ്യങ്ങളിൽ പൂർവ്വാർദ്ധത്തേയും ഉത്തരാർദ്ധത്തേയും യോജിപ്പിക്കുന്നതും ദോഷമാണ്.

കാന്താമഞ്ജീരമഞ്ജുകണിതമൊടെതിരാമന്നശബ്ദം ചെവിക്കും
കാന്ത്യാ തീരദ്രുമത്തിൻ നിരയുടെയിടയിൽക്കൂടവേ കണ്ടിടുന്ന
ഊകൻ സൌധങ്ങളാലേ നയനമതിനുമേ താമരപ്പൂമണത്താൽ
മൂക്കിനും വാരിതട്ടീട്ടിളകിന ചെറുധാരോരാരു സൌഖ്യം മെയിക്കും.

(പ്രിയദർശിക)

ഇവിടെ 'കണ്ടിടുന്ന—ഊകൻ' എന്ന പ്രയോഗം നോക്കുക. ഈവിധം യോജിപ്പിക്കുവാൻ പാടില്ല. ദ്രാവിഡവൃത്തങ്ങളിൽ ഈ മാതിരി ദോഷങ്ങൾ അധികം പ്രകാശിക്കുകയില്ല. സംസ്കൃതവൃത്തങ്ങളിൽ ഇവയെ വജ്ജിക്കണം.

൩൫ അസ്ഥാനത്തിൽ പ്രയോഗിക്കിൽ ദുഷ്ടമാകുമലങ്കൃതി

കാലിൽ വളയും കയ്യിൽ നൂപുരവും ധരിച്ചാൽ എന്നപോലെ, അസ്ഥാനത്തിൽ പ്രയോഗിക്കുന്നതുകൊണ്ടു അലങ്കാരം ദുഷ്ടമാകുന്നു. അലങ്കാരനിവേശനത്തെക്കുറിച്ചു സർവ്വസാധാരണമായ നിയമം പറയാവുന്നതല്ല. അലങ്കാരങ്ങൾ രസജനകങ്ങളായിരിക്കണമെന്നേ പറയാനുള്ളൂ. എന്നാലും ചില സംഗതികൾ പ്രത്യേകം സ്മരിക്കേണ്ടതുണ്ട്. ശൃംഗാരം, കരുണം എന്നീ രസങ്ങളിൽ ഓജഃപ്രചുരങ്ങളായ ശബ്ദാലങ്കാരങ്ങളും യമകം, ശ്ലേഷം, ചിത്രം മുതലായവയും ഉപയോഗിക്കരുത്. ശാന്തരസത്തിനും ശബ്ദാലങ്കാരങ്ങൾ പാടില്ല. വീരരൌദ്രങ്ങൾക്കു ഏതു ശബ്ദാലങ്കാരവും യോജിക്കും. നഗരാർണ്ണവശൈലാദിവർണ്ണനങ്ങളിൽ ഏതു ശബ്ദാലങ്കാരവും അർത്ഥാലങ്കാരവും സ്വീകരിക്കാം. അതിശയോക്തി, അത്യുക്തി, ശ്ലേഷം, വക്രോക്തി മുതലായവ വിശേഷിച്ചും ശോഭാകരങ്ങളാണ്. ഋതുവർണ്ണനത്തിനും അങ്ങിനെ തന്നെ. കരുണത്തിൽ 'ശ്ലേഷത്തെ' സ്പർശിപ്പിക്കയേ അരുത്. നായാട്ടു വനം, യുദ്ധം മുതലായവയെ വർണ്ണിക്കുമ്പോൾ ചിത്രം യോജിക്കുന്നു. രുഗ്മാംഗദചരിതത്തിലെ വനവർണ്ണനവും, രാമചന്ദ്രവിലാസത്തിലെ യുദ്ധവർണ്ണനവും, നോക്കുക.

ഋതുവർണ്ണനത്തിനു യമകം ചേരുന്നു. രഘുവംശം ഒമ്പതാം സർഗ്ഗവും മാഘം ആറാം സർഗ്ഗവും ഉദാഹരിക്കപ്പെടാം. കാമിനീകാമുകന്മാരുടെ സല്ലാപങ്ങളിൽ വക്രോക്തി, ശ്ലേഷം എന്നിവ സവിശേഷം ശോഭിക്കുന്നു. സാധാരണമായി അലങ്കാരനിവേശനവിഷയത്തിൽ ഈ സംഗതികൾ ഓർമ്മിക്കേണ്ടവയാകുന്നു.

അസംഭവമസാദൃശ്യം
ന്യൂനത്വമധികത്വവും
൪൮ ഭിന്നമാം വചനം ഭിന്ന-
ലിംഗവും ദോഷമിങ്ങനെ
ഉപമയ്ക്കാറു, ലോകത്തി-
ലുണ്ടാകാത്തതസംഭവം.

അസംഭവം, അസാദൃശ്യം, ന്യൂനത്വം, അധികത്വം, ഭിന്നവചനം, ഭിന്നലിംഗം, എന്നു ഉപമയ്ക്കു ആറു ദോഷങ്ങളാണുള്ളത്. ലോകത്തിൽ നടക്കുവാനിടയില്ലാത്തതു അസംഭവം.

സൂര്യബിംബമതിൽനിന്നുമുജ്ജ്വല-
ധാരമായ ജലദങ്ങളെന്നപോൽ
ഘോരദീപ്തിതടവും ശരങ്ങൾ നൽ-
സ്സാരമോടവനിൽ നിന്നു വീണുതേ.

(സ്വന്തം)

സൂര്യബിംബത്തിൽ നിന്നും ജ്വലിക്കുന്ന ധാരകളോടു കൂടിയ മേഘങ്ങൾ പതിക്കുക എന്നതു അസംഭവം.

൪൯ സാദൃശ്യം കലരാത്തുള്ള-
തസാദൃശ്യാഖ്യദോഷമാം

സാദൃശ്യം ഇല്ലാതെ കല്പിക്കുന്നതു അസാദൃശ്യം.

കഞ്ജനിർഗ്ഗളിതനിഝ്ഝരൌഘനായ്
മഞ്ജുഭാസ്സുടയ വിന്ധ്യനാം ഗിരി
ഫാലനേത്രകലിതാനലപ്രഭാ-
ജാലമാർന്ന ശിവനോടു തുല്യനാം.

(സ്വന്തം)

ഇവിടെ 'നിർദ്ധരൌഘ'ത്തിനും 'അനലപ്രഭാജാല'ത്തിനും സാദൃശ്യമില്ല.

ഉപമേയത്തിനേക്കാളു-
മുപമാനത്തിനേററവും
വന്നു ന്യൂനത്വം താഴ്ചയുണ്ടാക-
യാധിക്യമതുയർച്ചയും

ഉപമേയത്തിനെക്കാൾ ഉപമാനം അപകൃഷ്ടമാകുന്നതു ന്യൂനത്വം. ഉൽകൃഷ്ടമാകുന്നതു ആധിക്യം. പ്രമാണധർമ്മാദികളെ ആശ്രയിച്ചു ഈ ദോഷങ്ങൾ പലവിധമുണ്ടാകുന്നു.

"തിമ്പിൻപൊരിക്കു സമനായ് രവി മിന്നിടുന്നു"

ഇവിടെ ന്യൂനത്വം പ്രമാണഗതം.

യുഗാന്തത്തിങ്കലാം സൃഷ്ടിക്കമരും വിധിയെന്നപോൽ
പത്മാസനസ്ഥനാം ചക്രവാകം മിന്നുന്നിതേററവും.
(സ്വന്തം)

ഇവിടെ ന്യൂനത്വം ധർമ്മഗതമാകുന്നു.

പാതാളംപോലെ നിൻനാഭി സ്തനം പർവ്വതസന്നിഭം
വേണീദണ്ഡം വിളങ്ങുന്നു കാളിന്ദീപാതസന്നിഭം.
(സ്വന്തം)

നാഭി മുതലായവയെ പാതാളാദികളോടു ഉപമിച്ചതിനാൽ ആധിക്യം. സ്തനത്തിനു പർവ്വതത്തെ ഉപമാനമാക്കി കല്പിക്കുന്നതുകൊണ്ടു ആധിക്യം എന്ന ദോഷമുണ്ടാകുന്നു എന്നൊരു അഭിപ്രായം ഉണ്ട്. മഹാകവിപ്രയോഗത്തിൻെറയും സഹൃദയപരിചയത്തിൻെറയും ആധിക്യം കൊണ്ടു ഇതു ദോഷമല്ലാതായിബ് ഭവിച്ചിരിക്കുന്നു എന്നേ പറയാനുള്ളൂ. നാഭിയെപ്പാതാളത്തോടു ഉപമിക്കുന്നതു അങ്ങിനെയല്ല. ഇവിടെ വൈരസ്യം പ്രത്യക്ഷമായി ഭവിക്കുന്നു. ഉപമാനത്തിനു ഹൃദ്യതയുമില്ല.

സ്ഥൂരോപ്യനെന്നവിധമിസ്സഭയിൽ പ്രസംഗം
രാജാരോടു നാരികളിതാ പൊടിപാറിടുന്നു.
(ഭ. പോ.)

ഇവിടെ 'യൂറോപ്യൻ' പുല്ലിംഗവും 'നാരി' സ്ത്രീലിംഗവും ആകയാൽ ഭിന്നലിംഗം.

ഭിന്നമാം വചനം ഭേദം
വചനത്തിൽ ഭവിപ്പതാം

വചനത്തിനു ഭേദമുണ്ടാകുന്നതു ഭിന്നവചനം. ഈ ദോഷത്തിനു മുമ്പു (ഭിന്നലിംഗത്തിനു) കൊടുത്ത ഭാഗം തന്നെ ഉദാഹരിക്കപ്പെടാം. യൂറോപ്യൻ ഏകവചനവും നാരികൾ ബഹുവചനവുമാണ്.

സഹൃദയന്മാർക്ക് ഹൃദയോദ്വേഗം ജനിപ്പിക്കാതിരിക്കുന്ന സന്ദർഭങ്ങളിൽ ന്യൂനത്വം, ആധിക്യം, ഭിന്നവചനം, ഭിന്നലിംഗം എന്നിവ ദോഷങ്ങളാകയില്ല.

"നാരിയെപ്പോലെയീ ഷണ്ഡൻ ഗമിച്ചീടുന്നു മന്ദമായ്
ആ സ്ത്രീ പുരുഷനെപ്പോലെ പായുന്നിതു ധാടിയിൽ
പ്രാണങ്ങളെപ്പോലെയങ്ങു മെനിക്കത്യന്തമിഷ്ടനാം
ഭവാനെപ്പോലെ ദേവേന്ദ്രൻ വിളങ്ങുന്നു മഹീപതേ"

ഇവിടെ 'നാരി'യും 'ഷണ്ഡനും' 'സ്ത്രീയും' 'പുരുഷനും' ഭിന്നലിംഗങ്ങളാണ്. 'പ്രാണങ്ങൾ' ബഹുവചനം; 'അങ്ങു' ഏകവചനം; 'ദേവേന്ദ്രനു' 'ഭവാനെ' ഉപമാനമാക്കിയതിനാൽ ന്യൂനത്വം. എന്നാൽ സഹൃദയഹൃദയോദ്വേഗജനകങ്ങളല്ലായ്കയാൽ ഇവിടെ ഇവ ദോഷങ്ങളല്ല.

സുധാംശു ഹംസിയെപ്പോലെ വിളങ്ങുന്നു വെളുപ്പൊടെ
കുളങ്ങൾപോലെയാകാശം നൈർമ്മല്യത്തെ വഹിപ്പതാം
പട്ടിയെപ്പോലെ തത്സ്വാമിഭക്തിയുള്ളവനാം ഭടൻ
മിന്നാമിനുങ്ങു മിന്നുന്നിതൊരാദിത്യനെന്നപോൽ.

സഹൃദയഹൃദയോദ്വേഗകരങ്ങളാകയാൽ ഇവിടെ ഭിന്നലിംഗാദികൾ ദോഷങ്ങൾ തന്നെ.

കവിമതിപോൽ ബ്രഹ്മലോഹം
സുഘടിതചക്രം വിഭാതകാലംപോൽ.

ഇവിടെയും ഉപമ സഹൃദയോദ്വേഗജനകമാണ്. 'അന്നമുണ്ടു കുളമോ' ഇത്യാദിപദ്യങ്ങളിലീ ദോഷമില്ല. ഉപമ

യെ സംബന്ധിച്ചുള്ള ദോഷങ്ങൾ ചില സംഗതികളിൽ ഉൽപ്രേക്ഷാദ്യലങ്കാരങ്ങൾക്കും സംബന്ധിക്കുന്നവയാണ്.

രൂപകത്തിനസാദൃശ്യ-
രൂപകല്പനദോഷമാം

ഔപമ്യമില്ലാത്തിടത്തു രൂപത്തെ ചെയ്യുന്നതു രൂപകത്തിന്റെ ദോഷമാണ്.

ആകാശമാം വലിയ വില്ലു വളച്ചു വിദ്യു-
ജ്ജ്യാബന്ധമേറ്റു മതിലംബുദമാം നിഷംഗാൽ
ആവർഷകാലഭടനന്നുടുമ്പൊരുക്കു രോപ-
സ്തോമം പൊഴിച്ചു ജലമെന്നമിഷാൽധരിത്ര്യാം.

(സൂൎയ്യോത്സവം)

ആകാശത്തിനെ വില്ലാക്കിക്കല്പിച്ചതിനാൽ രൂപകം ദുഷ്ടം. വില്ലിനും ആകാശത്തിനും രൂപസാദൃശ്യമില്ല.

അൎത്ഥരശ്മി കലരുന്ന കാവ്യമാം-
ചന്ദ്രനെസ്സപദി തീൎത്തിടുന്നു ഞാൻ.

കാവ്യത്തിനും, ചന്ദ്രനും, അൎത്ഥത്തിനും, രശ്മിക്കും സാദൃശ്യമില്ലാത്തിനാൽ ഇവിടെയും രൂപകം ദുഷ്ടം.

താരാഹാരമിയലാം കചം വിധു-
സ്മേരവക്ത്രമിവ പൂണ്ട രാത്രിയെ
പാരമംബരമഴിഞ്ഞു കാണവേ
കൈരവങ്ങൾ മിഴിപൊത്തി ലജ്ജയാൽ.

(ഉമാകേരളം)

ഇവിടെ താരാദികളിൽ ഹാരാദികളുടെ രൂപം കല്പിച്ചതു യുക്തം.

വച്ച സാമാന്യകവിശേഷങ്ങ-
ളിവതന്നസമൎത്ഥനം
ദോഷമൎത്ഥാന്തരന്യാസ-
മലങ്കാരത്തിനുള്ളതാം.

സാമാന്യവിശേഷോക്തികളെ സമൎത്ഥിക്കാൻ കഴിയാതിരിക്കുന്നതാണ് അൎത്ഥാന്തരന്യാസത്തിന്റെ ദോഷം.

ജനനീമുഖരാം ജനങ്ങളെന്തോ
ജനനാഥാർഭകപഞ്ചകത്തിലപ്പോൾ
നിനവാറു വസിച്ചു കാലദോഷ-
ക്കനൽ കത്തുമ്പൊളതിദ്ദ്രുഹിക്കുമാരും

(ഉമാകേരളം)

ഇവിടെ ജനങ്ങൾ കുമാരന്മാരെക്കുറിച്ചു വിചാരിക്കാതിരുന്ന വിശേഷത്തെ ആണ് അർത്ഥാന്തരന്യാസംകൊണ്ടു സമർത്ഥിക്കേണ്ടത്. നാശകാലത്തിൽ ആർക്കും വേണ്ടതു തോന്നുകില്ലെന്നോ മറ്റോ പറഞ്ഞിരുന്നു എങ്കിൽ മതിയാകുമായിരുന്നു.

ശ്രീതിങ്ങുമാ മങ്കയൊടൊത്തു വഞ്ചി-
ശ്രുതിട്ടമന്നാൾ വെടിയാൻ കഴിഞ്ഞും
ചെയ്തില്ലതൊന്നും ക്ഷിതിപാലമന്ത്രി
നീതിജ്ഞർതൻ പദ്ധതിയേവമല്ലോ.

(ഉമാകേരളം)

ഇവിടെ അർത്ഥാന്തരന്യാസം യുക്തമായിട്ടുണ്ട്. നായകൻ നായികയെക്കൂട്ടിച്ചുകൊണ്ടു പോകാതിരുന്നതു നീതിജ്ഞതകൊണ്ടാണെന്നു സമർത്ഥിച്ചതു ഉചിതം.

൨൯ വ്യക്തമപ്രകൃതാർത്ഥം താൻ
സമാസോക്തിക്കു ദോഷമാം

മറഞ്ഞിരിക്കുന്ന അപ്രകൃതത്തെ വ്യക്തമാക്കുന്നതാണ് സമാസോക്തിക്കു ദോഷം.

വ്യയിച്ചുതീർന്നു വസുവെന്നു കാണവേ
സുരക്തനായ്ത്താനമരുന്ന ചന്ദ്രനേ
നിജാങ്കണത്തിന്നു പുറത്തിറക്കിനാൾ
പ്രതീചിയാം വേശ്യ വിശങ്കയെന്നിയേ.

(ഭാഷാഭൂഷണം)

വേശ്യ എന്നു പറയാതെതന്നെ പ്രതീചിയ്ക്കു വേശ്യാധർമ്മം സിദ്ധമാകുന്നുണ്ട്. അതിനെ വേശ്യ എന്ന പദംകൊണ്ടു വ്യക്തമാക്കിയതു ദോഷം.

പ്രകൃതാർത്ഥത്തിനേക്കാ-
ളപ്രകൃതം മുമ്പിൽ നില്പതും

### ൩൦ രണ്ടുമൊപ്പം നില്ക്കുവതും ശ്ലേഷദോഷങ്ങൾ രണ്ടിവ

പ്രകൃതമായ അൎത്ഥത്തിനേക്കാൾ അപ്രകൃതം മുമ്പിട്ടുനില്ക്കുക, (അധികം പ്രകാശിക്കുക) രണ്ടും സമമായി നില്ക്കുക, ഇവ ശ്ലേഷത്തിന്റെ ദോഷങ്ങളാണ്.

അപ്പയ്യാഖ്യൻപടി കുവലയാനന്ദമുണ്ടാക്കിട്ടുണ്ടോ-
രൊപ്പം പാരില്ലമരന്മതിനട്ടു കോശം ചമപ്പാൻ
കല്പം നൾകും കവിമണിജഗന്നാഥനമ്മട്ടു ശാസ്ത്ര-
വ്യൂല്പത്തിശ്രീ തഴുകിയവനീകാന്തയെപ്പുൽകിടുന്നോർ.

(ഉമാകേരളം)

ഇവിടെ കുവലയാനന്ദാദിപദങ്ങൾക്കു അപ്രകൃതാൎത്ഥം മുമ്പിട്ടു നിൽക്കുന്നു. കുവലയാനന്ദം എന്ന പദം കേൾക്കുമ്പോൾ അലങ്കാരഗ്രന്ഥത്തിന്റെ പേരാണ് ആദ്യം സഹൃദയന്മാൎക്കു തോന്നുന്നത്.

ആമഞ്ജുശ്രീപുരിയെ വരണത്തിന്നു യോജിച്ചതാകും
ക്ഷൌമം പൂണ്ടും നിരവധി വിശാലോപഭോഗ്യത്വമാൎന്നും
ശ്രീമത്താകും പല പല പരിഷ്കാരമോടൊത്തു മട്ടോ-
ളോമൽക്കന്യക്കെതിർവടിവിൽ നീ കണ്ടുകൊണ്ടാടുമല്ലോ.

(ഉമാകേരളം)

ഇവിടെ രണ്ടു അൎത്ഥവും സമമായി നില്ക്കുന്നു. പ്രകൃതാൎത്ഥത്തെ രാജാവിനോടും അപ്രകൃതത്തെ യുവരാജാവിനോടും ഉപമിക്കാം. യുവരാജാവു, രാജാവിനെക്കാൾ മുമ്പിട്ടും തത്സമമായും ശോഭിക്കുന്നതു യുക്തമല്ലല്ലോ. ഇതുപോലെയാണിവിടേയും ദോഷം. അപ്രകൃതാൎത്ഥം പ്രകൃതാൎത്ഥത്തെക്കാൾ താഴ്ന്നിരിക്കണം.

സാരശോഭനമിവണ്ണമുള്ളൊരാ- ഹാരവല്ലി മുരരീകരിക്കവേ
ആ രസാധിപതി മുത്തു വേണ്ടപോൽ പ്പാരമാൎന്നതിൽ വിചിത്രമെന്തുവാൻ.

(ഉമാകേരളം)

ഇവിടെ പ്രകൃതമായ അൎത്ഥം മുമ്പിട്ടു നില്ക്കുന്നു.

അതിശയോക്തി, സ്വഭാവോക്തി എന്നീ അലങ്കാര

ണ്ടാക്കുക ഹൃദയോദ്വേഗജനകത്വമാണ് ദോഷം. ഇതിനു സഹൃദയമനസ്സു തന്നെയാണ് പ്രമാണം.

നൃവര! തവ യശസ്സീദിക്കിലാകെപ്പരന്നി-
ട്ടവനിതലമശേഷം ശ്വേതമായിബ്ഭവിക്കെ
ഭുവി ജനതതിയെല്ലാം മുണ്ടലക്കാതെയായാ-
രവശത രജകന്മാരായമൂലം വഹിപ്പൂ.

(സ്വന്തം)

ഹൃദ്യതയില്ലായ്കയാൽ ഇവിടെ അതിശയോക്തി ഹൃദയോദ്വേഗജനകമാകുന്നു.

ദിക്കാകെ സ്സഞ്ചരിക്കും തവ പുതുപുകഴാം ഹംസി നാകത്തിലെത്തി-
ട്ടിക്കാലം ബ്രഹ്മഹംസത്തൊടു സമുപഗമം പൂണ്ടു ഗർഭം വഹിച്ചാൽ
നോക്കാം കാശാവപൂക്കളെല്ലാരു കരയിലണഞ്ഞതു ച്ചുമാ സ്സുന്ദരലക്ഷ്മീ-
ഭാക്കാകും മുട്ടയിട്ടാളവ ളതു വിലസിക്കുന്നു നച്ചന്ദ്രബിംബം.

(സ്വന്തം)

സാധാരണക്കാർക്കു ഗ്രഹിക്കുവാൻ കഴിയുന്ന ഭാവത്തെ ഗ്രഹിക്കുന്നതു സ്വഭാവോക്തിക്കു ദോഷം.

അഞ്ചു വിരലുള്ള കയ്യുകൊണ്ടു
പിഞ്ചുകിടാവിനെച്ചെന്നെടുത്തു.

ഇവിടെ 'അഞ്ചു വിരലു'കൊണ്ടു കയ്ക്കു ഒരു വിശേഷവും ഇല്ല.

ഭംഗ്യാ ചഞ്ചൽപ്രതോദാഞ്ചിതകരകമലം ചാരുകർണ്ണാഞ്ജനീയേ
സംഗ്രാമേ കെട്ടഴിഞ്ഞിട്ടിടയിടയിലുലഞ്ഞീടുമാലോലകേശം
നിങ്കോലം കാലനീലോല്പലനവകലികാശ്യാമളം കോമളം മേ
മംഗല്യം കൈവളർത്തീടുക ഘനകരുണാസത്മമേ! പത്മനാഭ!

(ഭാരതം ചമ്പു)

ഇവിടെ 'കെട്ടഴിഞ്ഞിട്ടിടയിടയിലുലഞ്ഞീടുമാലോലകേശം' എന്നതിലെ ഭാവം ഹൃദ്യമായിട്ടുണ്ട്. പാർത്ഥസാരഥിയായിരിക്കുന്ന ഭഗവാന്റെ അപ്പോഴത്തെ ഭാവത്തെ ഭംഗിയായി കാണിക്കുകയും ചെയ്യുന്നു.

ശു ഷ്ക ത്വ മെ ന്ന താ ൻ ദോ ഷം
വ ർ ണ്ണ ന ത്തി നു മു ഖ്യ മാ യ്

ശുഷ്കത്വമാണു് വർണ്ണനത്തിനു ദോഷം. ഒരു ഉത്സവത്തിൽ അനവധി ആളുകൾ വന്നിരിക്കും. അവരുടെ എല്ലാം പേരുകൾ പറയുക; അല്ലെങ്കിൽ ഒരു വനത്തെ വർണ്ണിക്കുമ്പോൾ അവിടെയുള്ള വൃക്ഷലതാദികളുടെ ഒക്കെ പേരുകൾ വർണ്ണിക്കുക. യാതൊരു വിശേഷവും ഉണ്ടായിരിക്കയും ഇല്ല. ഇതാണു് ശുഷ്കത്വം.

ലക്ഷലക്ഷം മഹാവൃക്ഷങ്ങൾ കണ്ടു
ലളിതതരകുസുമദലഫലവിതതി കണ്ടു
സാലങ്ങൾ കണ്ടു രസാലങ്ങൾ കണ്ടു
സരസതരമധുപനസജാലങ്ങൾ കണ്ടു
താലങ്ങൾ കണ്ടു തമാലങ്ങൾ കണ്ടു
തരുണസുമകലിതകൃതമാലങ്ങൾ കണ്ടു.

(ശ്രീഭൂതനാഥോത്ഭവം)

ഇപ്രകാരം കണ്ടതെല്ലാം വർണ്ണിക്കുന്നതു അനാവശ്യമാണ്. ഇതുപോലെ പൂരം കാണുവാൻ വന്നിരിക്കുന്ന ജനങ്ങളുടെ പേരുകൾ പൂരപ്രബന്ധത്തിൽ വർണ്ണിക്കുന്നതും ശുഷ്കം. ഒന്നിനെക്കുറിച്ചു പറയുമ്പോൾ അതിനു അസാധാരണമായ ഒരു വിശേഷം ഉണ്ടായിരിക്കണം. ചന്ദ്രോത്സവത്തിൽ രാജാക്കന്മാരുടെ വരവിനെ വർണ്ണിച്ചിരിക്കുന്ന ഭാഗം നോക്കുക.

ശയ്യയും പാകവും രസത്തിനു വിരുദ്ധമാകരുത്. ശൃംഗാരം കരുണം ശാന്തം എന്നീരസങ്ങൾക്കു് ശയ്യ മൃദുലമായിരിക്കയാണു് വേണ്ടതു; രൂക്ഷമാകരുതു്; അതുപോലെ ഈ രസങ്ങൾക്കു ദ്രാക്ഷാപാകമേ യോജിപ്പിക്കാവൂ. രൌദ്രാദികൾക്കു നാളികേരപാകവും രൂക്ഷശയ്യയും യോജിക്കും.

൩൫ അപാർത്ഥം വ്യർത്ഥമേകാർത്ഥം
തഥാ സഹചരച്യുതം
പതൽപ്രകർഷവും പിന്നെ
സ്സമാപ്തപുനരാത്തവും.

൧൨ അഭവന്മതയോഗാഖ്യ-
മപ്രസിദ്ധം ച ഗർഹിതം
അവിമൃഷ്ടവിധേയാംശം
സങ്കീർണ്ണവുമപുഷ്ടവും

൧൩ സാകാംക്ഷം വ്യാഹതം പിന്നെ-
യനവീകൃതനാമകം
അർത്ഥസംബന്ധമാം മുഖ്യ-
ദോഷങ്ങളിവയൊക്കയും.

അപാർത്ഥാദികൾ പ്രധാനങ്ങളായ അർത്ഥദോഷങ്ങളാകുന്നു.

൧൪ അപാർത്ഥം പാദമോരോന്നി-
ന്നർത്ഥബന്ധം പെടാത്തതാം
വ്യർത്ഥം പ്രയോജനം തെല്ലു-
മില്ലാതായുള്ള കല്പനം.

൧൫ ഏകാർത്ഥമെന്നതാൻ വീണ്ടു-
മാവർത്തിച്ചു കഥിച്ചതാം
ക്ലിഷ്ടത്തിൽ ചേർച്ചയില്ലാജ്ഞ
ദോഷം സഹചരച്യുതം.

൧൬ പതൽപ്രകർഷമോജസ്സിൽ
ക്ഷതിയേല്ക്കുന്നതാം ക്രമാൽ
അവസാനിക്കിലും ചേർക്ക്
സമാപ്തപുനരാത്തമാം.

൧൭ അഭവന്മതയോഗം താ-
ന്മതം ചേരാതിരിപ്പതു
പ്രസിദ്ധികലരാതുള്ള-
തപ്രസിദ്ധാഖ്യദോഷകം.

൧൮ വാക്യത്തിനുള്ളിലായ് മറ്റൊ-
ന്നിരിക്കുവതു ഗർഹിതം

അവിമൃഷ്ടവിധേയാംശം
വിധേയാംശം ത്യജിപ്പതാം.
൩൯ സങ്കീൎണ്ണമന്യമട്ടൎത്ഥ-
മുണ്ടാകുംമാറുയോജനം
അൎത്ഥത്തിൽ തെല്ലുമേപുഷ്ടി-
യില്ലാത്തുള്ളതപുഷ്ടകം.
൪൦ സാകാംക്ഷം ദോഷമാകാംക്ഷ-
യവസാനിച്ചിടാത്തതാം
വ്യാഹതം പൂൎവ്വമുക്തത്തി-
ന്നെതിരായുള്ള കല്പനം.
൪൧ നൂതനാൎത്ഥത്തെയുണ്ടാക്കി-
ച്ചേൎക്കാത്തതനവീകൃതം

ഓരോ പാദത്തിനും തമ്മിൽ അൎത്ഥത്തിനു ബന്ധമില്ലാതിരിക്കുന്നതു അപാൎത്ഥം. പ്രയോജനമില്ലാതെ കല്പിക്കുന്നതു വ്യൎത്ഥം. ഒന്നിനെ ആവൎത്തിച്ചുപറയുന്നതു ഏകാൎത്ഥം. കൂട്ടത്തിൽ ചേൎച്ചയില്ലാത്തുള്ളതു സഹചരച്യുതം. ഓജസ്സിനു ക്രമേണ ക്ഷയം സംഭവിക്കുന്നതു പതൽപ്രകൎഷം. അവസാനിച്ച അൎത്ഥത്തെ വീണ്ടും കൂട്ടിച്ചേൎക്കുന്നതു സമാപ്തപുനരാത്തം. അഭിപ്രായം പ്രകാശിക്കാതെയിരിക്കുന്നതു അഭവന്മതയോഗം. സാഹിത്യത്തിൽ പ്രസിദ്ധിയില്ലാത്തതിനെ ചേൎക്കുന്നതു അപ്രസിദ്ധം. ഒരു വാക്യത്തിന്റെ ഉള്ളിൽ മറ്റൊരുവാക്യമടങ്ങുന്നതു ഗൎഭിതം. കല്പിക്കേണ്ട അംശത്തെ ചെയ്യാതിരിക്കുന്നതു അവിമൃഷ്ടവിധേയാംശം. വേറെ ഒരുവിധം അൎത്ഥം ഉണ്ടാകത്തക്കവിധം ചേൎന്നിരിക്കുന്നതു സങ്കീൎണ്ണം. അൎത്ഥം പോഷിക്കാത്തതു അപുഷ്ടം. ആകാംക്ഷയവസാനിക്കാതെ നീണ്ടുനില്ക്കുന്നതു സാകാംക്ഷം. മുമ്പു പറഞ്ഞതിന്നു വിപരീതമായിട്ടുള്ള കല്പനം വ്യാഹതം. പുതിയതായ അൎത്ഥമൊന്നും കല്പിക്കാത്തുള്ളതു അനവീകൃതം. ഉദാഹരണങ്ങൾ താഴെ ചേൎക്കുന്നു.

അപാർത്ഥത്തിനു;

ശ്രീരാമനെപ്പോലൊരു വീരനുണ്ടോ
വാരാണസീയാത്രയതെത്ര രമ്യം
ആരാകിലും നേരു പറഞ്ഞിടേണം
നാരായണൻ നാമസഹസ്രനല്ലോ.

(ഭാഷാപോഷിണി)

ഇവിടെ പാദങ്ങൾ തമ്മിൽ അർത്ഥംകൊണ്ടു ബന്ധിക്കാതിരിക്കുന്നു. ആകപ്പാടെ നോക്കുമ്പോൾ ഒരു അർത്ഥവും കാണുന്നുമില്ല. അതുകൊണ്ടു അപാർത്ഥം.

വ്യർത്ഥത്തിനു;

കടുക്കനില്ലേ തവ കാതിലേറാം
മിടുക്കനല്ലേ കവിതയ്ക്കഹോ നീ
മുടക്കമെന്ന്യേ മുതിരക്കൃഷിക്കാ-
യടക്കമാറാത്തു തുടങ്ങിയാലും.

(ഭാഷാപോഷിണി)

കടുക്കനും കവിതാസാമർത്ഥ്യവുമുള്ളതുകൊണ്ടു മുതിരക്കൃഷിക്കു പ്രയോജനമില്ലാത്തതിനാൽ വ്യർത്ഥം.

ഏകാർത്ഥത്തിനു;

സമ്പത്തുപോലെ വേണ്ടുന്നതൊന്നുമില്ലന്ന്യമോർക്കിൽ
ഐശ്വര്യമൊന്നു കൈവന്നാൽ മറ്റെല്ലാം ദുർബ്ബലങ്ങളാം.

(സ്വന്തം)

ഇവിടെ പൂർവ്വാർദ്ധത്തിലേയും ഉത്തരാർദ്ധത്തിലേയും അർത്ഥം ഒന്നുതന്നെ.

സഹചരച്യുതത്തിനു;

അമർത്ത്യരെല്ലാമമൃതാസ്വദിച്ചുടൻ
കുമർത്ത്യരെല്ലാം ബത കള്ളു മോന്തിയും
സമർത്ഥരായോരിഹ പാൽ കുടിച്ചുമി-
ക്രമത്തിലല്ലോ പുലരുന്നു സർവ്വദാ.

(ഭാഷാപോഷിണി)

അമൃതത്തിൻേറയും പാലിൻേറയും കൂട്ടത്തിൽ കള്ളിനെ ചേർത്തതിനാൽ സഹചരച്യുതം.

പതൽപ്രകൎഷത്തിനു;

പൃത്ഥ്വീഭൃത്തുകൾമസ്തകത്തടമതിൽ ച്ചേൎത്തോരുപാദങ്ങളെ-
ച്ചേൎത്തിട്ടാൎത്തികൾ നീക്കി മൈത്രി കലരും നൽത്താമരത്താരിനെ
ഊനം വിട്ടു മുറയ്ക്കുയൎന്നു മുതിരും ഘോരപ്രതാപത്തൊടേ
വാനിൻമദ്ധ്യമണഞ്ഞിടുന്നു ഭഗവാനംഭോജിനീവല്ലഭൻ.

(ഭാ- ഭൂഷണം)

പൂൎവ്വാൎദ്ധത്തിലെ ഓജസ്സ ഉത്തരാൎദ്ധത്തിൽ ക്രമേണ നശിച്ച ശൂന്യമായിബ്ഭവിച്ചിരിക്കുന്നു.

സമാപ്തപുനരാത്തത്തിനു;

ഇവണ്ണമോതി ബ്ഭത തണ്ടിൽനിന്നു-
മവൻ നൃപാലാത്മജയെ ക്കരേററി
അവൎണ്ണ്യമോദത്തൊടു വാണു പത്മ-
ഭവൻ നൃശംസൻ കഴിവെന്നുപിന്നെ.

(ഉമാകേരളം)

ഇവിടെ മൂന്നാം പാദത്തിന്റെ അന്ത്യത്തിൽ അവസാനിച്ച അൎത്ഥത്തെ 'പത്മഭവൻ' ഇത്യാദി വീണ്ടും എടുത്തുകെട്ടിയിരിക്കുന്നു.

അഭവന്മതയോഗത്തിനു;

ആരാരഹോ മൽഗ്ഗുഹയിൽക്കടപ്പാ-
നിരേഴുലോകങ്ങളിലീശനാകും
ശ്രീരാമപാദാംബുജസേവകൻ ഞാ-
നാരെങ്കിലും സമ്പ്രതി സംഹരിപ്പേൻ.

(ശ്രീകൃഷ്ണചരിതം)

അപ്രസിദ്ധത്തിനു;

ശൂലം ധരിച്ചോരാവിഷ്ണു ചരിച്ചു സമരാങ്കണേ

വിഷ്ണുവിന്റെ ശൂലധാരണം ലോകത്തിൽ പ്രസിദ്ധിയില്ലാത്തതാണു.

ഗൎഭിതത്തിനു;

കല്യാണി കാലാന്തകവല്ലഭേ കേൾ
ചൊല്ലാനു നല്ലല്ലവളുല്ലസ്യശോഭം
കില്ലില്ലതെല്ലും തവ പാദപത്മ-
മല്ലാതെനിക്കില്ലവലംബമൊന്നും.

ഭാഷാപോഷിണി

'കില്ലില്ലതെല്ലും' എന്ന ഭാഗം ഗർഹിതം.

അവിമൃഷ്ടവിധേയാംശത്തിനു;

സ്ഥൂലനിതംബം ക്ഷീണത
കോലും മദ്ധ്യം കനത്ത കുചയുഗളം
നീളം പെരുകും മിഴികളു-
മിവയെഴുമെൻ ജീവനുണ്ടിത വരുന്നു.

(മാളവികാഗ്നിമിത്രം)

സ്ഥൂലം എന്നു പ്രത്യേകിച്ചു പദമാകായ്കയാൽ പ്രാധാന്യം കുറഞ്ഞിരിക്കുന്നു.

സങ്കീർണ്ണത്തിനു;

ചെന്താരിനൊത്ത മൃദുവാകിയൊരെന്റെ കൈകൊ-
ണ്ടെന്തോതി ചെയ്യതിനു ചാണയെടുക്കുവാനോ.

(രസികരഞ്ജിനി)

ഇവിടെ കയ്യുകൊണ്ടാണു പറഞ്ഞതെന്നു അർത്ഥം (മററു വിധം)കിട്ടുന്നു.

അപുഷ്ടത്തിനു;

യോഗക്ഷേമത്തിലേക്കിത്ര വേഗമെന്നെഴുതിട്ടുവാൻ
പ്രാഗത്ഭ്യമില്ലെനിക്കെന്റെ ഭാഗം ഞാൻ പറയേണ്ടയോ.

(ഒററശ്ലോകം)

സാകാംക്ഷത്തിനു;

മാന്യനാകും ഭവാനോടു മന്നവന്മാർക്കു ഹീരമേ

അർത്ഥമവസാനിക്കായ്കയാൽ ഇനിയെന്താണു പറയുന്നതെന്നു ആകാംക്ഷയുണ്ടാകുന്നു.

വ്യാഹതത്തിനു;

നന്നായ് പ്പാരിൽ ജ്ജയിക്കുന്നൊരുശശികലതൊട്ടുള്ളവസ്തുക്കളോരോ-
ന്നിന്നുണ്ടാറാം സ്വതേ രമ്യതയൊടുമവയുൽക്കണ്ഠ ചേർക്കുന്നുമുണ്ടു
എന്നാലിയ്യുള്ളവന്നിബ്ഭുവനമതിലഹോ ലോചനജ്യോത്സ്നയാമ-
ക്കന്യാവിൻകാഴ്ചയൊന്നേ കൊടിയൊരു മഹമാകുന്നിതിജ്ജന്മമെല്ലാം.

(മാലതീമാധവം)

പൂർവ്വാർദ്ധത്തിൽ ചന്ദ്രകലാദികളെ ഉൽകൃഷ്ടങ്ങളായി

ഗണിച്ചിട്ടുടനെ തന്നെ ഉത്തരാർദ്ധത്തിൽ ലോചനജ്യോത്സ്നയാമ കന്ന്യാവു് എന്നു ഉൽകർഷത്തിനായിപ്പറഞ്ഞിരിക്കുന്നു. അനവികൃതത്തിനു;

ഉദിക്കുന്നു ദിനാധീശൻ നദിച്ചീടുന്നു പക്ഷികൾ
വദിക്കുന്നുണ്ടു മർത്ത്യന്മാർ മദിക്കുന്നു ഗജങ്ങളും.

(സ്വന്തം)

അർത്ഥത്തിനു നൂതനകല്പനയൊന്നുമില്ലായ്കയാൽ അനവീകൃതം.

നിരർത്ഥം ദുശ്രവം ഗ്രാമ്യ-
മശ്ലീലം ച്യുതസംസ്കൃതി
൪൫ അപ്രതീതാപ്രയുക്തങ്ങൾ
നേയാർത്ഥമവാചകം.
അപശബ്ദമനിഷ്ടാർത്ഥ്യം
കഷ്ടം വിച്യുതരീതികം
൪൬ ന്യൂനസ്ഥാനപദം ക്ലിഷ്ടം
സാമാന്യം പുനരുക്തവും
അസംഗതം ക്രമഭ്രംസം
ശബ്ദദോഷങ്ങളാമിവ

നിരർത്ഥാദിദോഷങ്ങൾ ശബ്ദങ്ങളെ ആശ്രയിച്ചുള്ളവയാണു്.

൪൭ നിരർത്ഥം പാദവൃത്തിക്കാ-
യർത്ഥമില്ലാതെ ചേർപ്പതാം
വർണ്ണത്തിൻ പരുഷത്വത്താൽ
കേൾക്കാൻ മേലായ്ക ദുശ്രവം

൪൮ അസഭ്യമാകുമർത്ഥത്തിൻ-
കല്പനം ഗ്രാമ്യനാമകം
ജുഗുപ്സയെ ജനിപ്പിക്കും
ദോഷമശ്ലീലമീരിതം

൪൬ ച്യുതസംസ്കൃതിയാം ശബ്ദ-
ശാസ്ത്രത്തിനെതിരായതു
ലോകപ്രസിദ്ധിയില്ലാതെ-
യുള്ളതാമപ്രതിതകം

൪൭ അപ്രയുക്താഹ്വയം ദോഷം
പ്രയോഗിക്കാതെയുള്ളതാം
നേയാർത്ഥം ന്യായമില്ലാതെ-
യിഷ്ടംപോലുള്ള കല്പനം

൪൮ ആശയം കാട്ടുവാൻ ശക്തി-
യില്ലാത്തുള്ളതവാചകം
പദത്തിന്നുള്ള വൈരൂപ്യ-
മപശബ്ദാഭിധാനകം

൪൯ അനുകൂലതയില്ലാത്ത-
തനിഷ്ടംനാമദോഷകം
പ്രകൃതത്തെസ്സമർത്ഥിക്കാൻ
ദുർന്നയം ചൊൽക കഷ്ടമാം

൫൦ രീതികൾ ചേർച്ചയില്ലാത്ത
ദോഷം വിച്യുതരീതികം
പദത്തിൽക്കുറവുണ്ടാക
ദോഷം ന്യൂനപദാഭിധം

൫൧ അസ്ഥാനകപദം വേണ്ടു-
മിടത്തല്ലാതെ ചേർക്കുക
ക്ലിഷ്ടതമാകുമർത്ഥത്തിൻ-
പ്രതീതിക്കു വിളംബനം.

൫൨ വിശേഷമൊന്നുമില്ലാതെ
ചൊൽക സാമാന്യമീരിതം
പുനരുക്തമതാം മുമ്പു
കഥിതം വീണ്ടുമോതുക

൭൩ അർത്ഥത്തിൽ ച്ചേർച്ചയില്ലാതെ-
യുള്ളതാകുമസംഗതം
ക്രമധ്വംസം ക്രമം വിട്ടു
പദത്തെച്ചേർത്തിടുന്നതാം.

പാദപൂരണത്തിനുവേണ്ടി അർത്ഥമില്ലാതെ ചേർക്കുന്ന പദം നിരർത്ഥം. ഭാഷയിൽ പാദപൂരണത്തിനുവേണ്ടി മാത്രം ഉപയോഗിക്കയാൽ പല പദങ്ങളേയും നിരർത്ഥങ്ങളായി ഗണിച്ചുവരുന്നു. ഇതു വലിയ കഷ്ടമെന്നേ പറയാനുള്ളു. പാരാതെ ഹന്ത, തിന്നം, അഹ്ഹ, ഇതു ഇഹ പരിചൊടു ചെല്ലു ചിക്കന്നു വിരവൊടു പാരം ആരാൽ അങ്ങു ഇങ്ങു ചാലെ, മുതലായി അനവധി പദങ്ങൾ ഈ ഇനത്തിലുൾപ്പെടുന്നു. വർണ്ണങ്ങളുടെ പാരുഷ്യത്താൽ കേൾക്കുന്നതിനു ശല്യമുണ്ടാക്കുന്നതു ദുശ്രവം. സഭക്കു ഹിതമല്ലാത്ത പദം ഗ്രാമ്യം. ജുഗുപ്സയെ ജനിപ്പിക്കുന്നത് അശ്ലീലം. അശ്ലീലം അർത്ഥത്തേയും സംബന്ധിക്കുന്നതാണ്. ശബ്ദശാസ്ത്രവിരുദ്ധം ച്യുതസംസ്കൃതി. ശാസ്ത്രത്തിൽ മാത്രം പ്രസിദ്ധിയുള്ളതു അപ്രതീതം. ആരും പ്രയോഗിക്കാതെയുള്ള പദം അപ്രസിദ്ധം. ന്യായമില്ലാതെ യഥേഷ്ടം കല്പിക്കുന്നതു നേയാർത്ഥം. ആശയത്തെ പ്രകാശിപ്പിക്കാൻ ശക്തിയില്ലാത്തതു. അവാചകം. പദവൈരൂപ്യം അപശബ്ദം. ആനുകൂല്യമില്ലാത്തതു അനിഷ്ടം. പ്രകൃതസമർത്ഥനത്തിനു ദുർന്നയം കല്പിക്കുന്നതു കഷ്ടം. രീതിയോജിക്കാത്ത വിച്യുതരീതികം. വേണ്ടപദമെല്ലാമില്ലാതിരിക്ക ന്യൂനപദം. വേണ്ട സ്ഥാനത്തിൽ ചേർക്കാതിരിക്കുന്നത് അസ്ഥാനപദം. അർത്ഥപ്രതീതിക്കു താമസം ഉണ്ടാക്കുന്നതു ക്ലിഷ്ടം. വിശേഷമൊന്നുമില്ലാത്തതു സാമാന്യം. മുമ്പു പറഞ്ഞതിനെ വീണ്ടും പ്രയോഗിക്കുന്നതു പുനരുക്തം. അർത്ഥത്തിനുയോജിപ്പില്ലായ്ക അസംഗതം. പദങ്ങളെ വേണ്ട ക്രമത്തിൽ അല്ലാതെ ചേർക്കുന്നതു ക്രമധ്വംസം. ഉദാഹരണങ്ങൾ താഴെ ചേർക്കുന്നു.

നിരർത്ഥത്തിനു;

പാലൊത്തവാണി പരിചോടിഹ ഞാനുമിന്നു
കാലത്തുടൻ പെരുമനത്തൊരു ദിക്കിൽ ബാലേ
നീലത്തഴക്കുഴലി കൊററു കഴിച്ചുപോന്നു
വെയ്ലത്തഹോ കുടയുമില്ല കുഴങ്ങി പാരം.

(വെണ്മണി നമ്പൂരിപ്പാട്)

പരിചോട്ടു ഇഹ അഹോ പാരം എന്നിവ നിരർത്ഥപദങ്ങൾ. പാലൊത്തവാണി നീലത്തഴക്കുഴലി ഇവയും അങ്ങിനെതന്നെ.

ഇന്ദീവരാക്ഷി ശൃണു ഞാനിഹ വന്നമൂല-
മന്യൂനമോദമഴകോടയിതേ ഏദതേ
ഭോനന്നുണ്ടു പരമെങ്കിലതെന്റെ ഭാഗ്യ-
മന്നാളിലേശോരകലസുന്ദരമന്ദയാനേ

ഇവിടെ ഇഹ അഴകോടു പരം ഇവ നിരർത്ഥങ്ങൾ. നിരർത്ഥത്തിനു വിപരീതമായ ഗുണം സാർത്ഥം. ഓരോ പദത്തിനും അതാതിന്റെ സ്ഥാനത്തിൽ അർത്ഥം യുക്തമായിരിക്കുന്നതു സാർത്ഥം.

അണികുലചില ജിഹ്വാനന്ദി കർണ്ണാമൃതം തൊ-
ണ്ണു നയനമനോജ്ഞം നാസികാഹ്ലാദിബാണം
തൊട്ടുമളവിളക്കീട്ടും തെരു യസ്യാംഗനാനാം
വക പടകളനംഗം ദൈവതം വെൻറുതാക.

(ചിത്രോത്സവം)

ഇവിടെ ജിഹ്വാനന്ദി കർണ്ണാമൃതം മുതലായ പദങ്ങൾ സാർത്ഥങ്ങളാകുന്നു. ഈ വിധം സപ്രയോജനമായിട്ടേ പദങ്ങളെ ചേർക്കാവൂ.

ദുശ്രവത്തിനു;

കണ്ണിൽക്കോൽകൊണ്ടു കുത്തിൻറവരെയുമറിയാതോളവും കൂരിരുട്ടിൽ
കാൽകൊണ്ടോട്ടോട്ടു തപ്പീട്ടെമപി വഴികണ്ടന്തരാരൂഢമോദം
നീരിട്ടും നീരദാളീപരിമിളിതകകുപ്ചക്രികായാം നിശായാം
തമ്പി താമേന കിടക്കപ്പാറായിലൊരുകരിച്ചെന്നകം പൂവനോ ഞാൻ.

(ലീലാതിലകം)

'കകുപ്ചക്രികായാം' എന്ന പദം ദുശ്രവം. വിര

രൌദ്രരസങ്ങൾക്കു ദുശ്രവം ദോഷമല്ല. ദുശ്രവത്തിന്നു എതിരായ ഗുണം സുശ്രവം.

ഗ്രാമ്യത്തിന്നു;

> നല്ലാരിമ്മണിമാരിൽ നല്ലതുമുടൻ നാലഞ്ചു പെറാഞ്ഞു തു-
> മ്പില്ലാത്താതുമതല്ല വളരെ പ്രായം കടന്നുള്ളതും
> കല്ല്യാണം കഴിയാത്തതും കന്നവനുണ്ടായിത്തുടങ്ങിക്കൈ-
> ച്ചെല്ലാതില്ലപരായഗമാവകയുമുണ്ടൊട്ടല്ല പിട്ടല്ലഹോ.
>
> (വെണ്മണി നമ്പൂരിപ്പാട്)

ഇവിടെ 'തുമ്പില്ലാത്താ'ക്കുക ഗ്രാമ്യപ്രയോഗം. നീചപാത്രങ്ങളുടെ സംഭാഷണത്തിൽ ഗ്രാമ്യം ഗുണമാകുന്നു.

അശ്ലീലത്തിന്നു;

> അപ്പിച്ചകപ്പൂതുമലർക്കതിർമേനിയാളി-
> ലർപ്പിച്ചനെപ്പൊതിനു തക്ക വിയോഗദുഃഖം.
>
> (കവനകൌമുദി)

ഇവിടെ 'അപ്പി'ശബ്ദസംബന്ധമായ അശ്ലീലം. വിദൂഷകാദിനീചപാത്രങ്ങളുടെ സംഭാഷണത്തിൽ ഗ്രാമ്യം ഗുണമാകുന്നു.

ച്യുതസംസ്കൃതിക്കു;

> അമൃതകിരണ ഇപ്പോൾ നീ സഖേ! മാദൃശാനാം
>
> (ലീലാതിലകം)

ഇവിടെ സന്ധിയില്ല.

> രഘസി സകൃദിളക്കിച്ചെൻറ താനയ്യൽമേറും
>
> (ലീലാതിലകം)

'സകൃദിളക്കി' എന്നതു ദുസ്സന്ധി.

> ലതയെങ്ങോട്ടു ഗമിച്ചശോകമേ ചൊൽ

'ഗമിച്ചു അശോകമേ' ഇവിടെ ഉകാരം ലോപിച്ചിരിക്കുന്നു. ഈ മാതിരി ശബ്ദശാസ്ത്രവിരുദ്ധങ്ങളായ പ്രയോഗങ്ങൾ ഇപ്പോൾ അധികമായിക്കാണുന്നു.

അപ്രതീതത്തിന്നു;

> യോഗത്താൽ ദൂഷിതാശയൻ,

ആശയപദത്തിന്നു വാസന എന്നു അൎത്ഥം ലോകപ്ര

സിദ്ധമല്ല. ഇതു യോഗശാസ്ത്രപ്രസിദ്ധമായ അൎത്ഥമാണു. 'ക്ലേശകൎമ്മവിപാകാശയൈരപരാമൃഷ്ടഃ പുരുഷവിശേഷ ഈശ്വരഃ' എന്നു യോഗസൂത്രം നോക്കുക. ഇവിടെ ആശയപദത്തിനു വാസന എന്നു അൎത്ഥം. തച്ഛാസ്ത്രാനഭിജ്ഞന്നു താദൃശാൎത്ഥത്തിന്റെ അനുപസ്ഥിതി ദൂഷകതാബീജം. ഓരോ ശാസ്ത്രജ്ഞന്മാരുടെ സംഭാഷണത്തിൽ അതാതു ശാസ്ത്രങ്ങളിൽ പ്രസിദ്ധങ്ങളായ പദങ്ങളെ ഉപയോഗിക്കുന്നതു ഗുണം.

ഉലകഖിലമസത്തു, സത്തിതിന്നു-
ജ്ജ്വലമൊരു കാരണമാവതെന്തരത്തിൽ
നിലയകലുമസത്തു താനസത്തിൻ-
കലമുളവാകുവതിന്നു ഹേതു നൂനം.

(രാഘവാഭ്യുദയം)

ഇവിടെ അസത്തു സത്തു എന്നീ പദങ്ങൾക്കു മായ ബ്രഹ്മം എന്നുള്ള അൎത്ഥം വേദാന്തശാസ്ത്രപ്രസിദ്ധമാണു. വേദാന്തികളുടെ സംഭാഷണത്തിലാകയാൽ ഇവിടെ അപ്രതീതം ഗുണം.

അപ്രയുക്തത്തിനു;

ഭ്രഷ്ടാനെയൊ ഖല കാട്ടന.........

(കിരാതം കഥകളി)

കാട്ടൻ (കാട്ടിൽ താമസിക്കുന്നവൻ കാട്ടാളൻ) അപ്രയുക്തപദം. ഈ ദോഷത്തിനു എതിരായ ഗുണം പ്രയുക്തം. പ്രയോഗിക്കാറുള്ള പദങ്ങളെ മാത്രം സ്വീകരിക്കുന്നതു പ്രയുക്തം. യമകം ശ്ലേഷം മുതലായവയിൽ അപ്രയുക്തം ദോഷമല്ല.

നേയാൎത്ഥത്തിനു;

യോഗിമാർ സതതം പൊത്തും തുമ്പതെത്ത തള്ളയാരഹോ
നാഴിയിൽപ്പാതിയാടീശ പലാകാശേന വാ ന വാ

യോഗിമാർ സതതം പൊത്തും തുമ്പു (മൂക്കിന്റെ അററം) മൂക്കററം; നാഴിയിൽ പാതിയാടുക ഉരിയാടുക (പറയുക) പലാകാശം ബഹുമാനം (പല ആകാശം മാനം)

ഇവിടെ അർത്ഥം ഒരു ന്യായമില്ലാതെ കല്പിച്ചിരിക്കുന്നതിനാൽ നേയാർത്ഥം. നേയാർത്ഥം ചിത്രത്തിൽ ഗുണമാണ്.

നിൻപ്രാപ്തിയാലിരുണ്ടുള്ള രാത്രിയും ദിനമായിമേ

ദിനപദത്തിനു പ്രകാശാർത്ഥത്തെ കുറിക്കാൻ ശക്തിയില്ലായ്കയാൽ അവാചകം. ശൃംഗാരപ്രതീതി വിളംബനം ദൂഷകതാബീജം.

അനിഷ്ടത്തിനു;

തവ ശബ്ദമതിൻ കാന്തി തെളിയിക്കുന്നു ബിദ്മുഖം

ശബ്ദത്തിനു കാന്തിയില്ലായ്കയാൽ അനിഷ്ടം.

കഷ്ടത്തിനു;

രമണനൊരുവനുണ്ടെന്നാകിലും ജാരനായ് സം-
ഗമന മബലമാരിൽ പ്രാഭവം കൂട്ടിടുന്നു
സുമഹിതമൊരുഭാവം ചേരിലും ഗൂഢമർത്ഥം.
ക്രമമല്ല കവിതക്കായ് മെച്ചമേകുന്നതില്ലേ.

(രാഘവാഭ്യുദയം)

വിച്യുതരീതിക്കു ഒന്നാം പ്രകരണത്തിന്റെ അന്ത്യഭാഗം നോക്കുക.

ന്യൂനപദത്തിനു;

വിളകൊരുവനിലേററം മാനസത്തിനു ചുററും
വെള്ളവെള്ളെ രുചിവെള്ളം തിങ്കളും ചൂട്ടുവോനിൽ.
കലിതരുചി കളത്രത്തിന്നിരിക്കും വധൂനാ-
മൊളി പുരുഷനിലോടിക്കൂടുമോ രമ്യമേപോലെ.

(ലീലാതിലകം)

ഇവിടെ ‘വെള്ളം’ എന്നതു ‘വെള്ളവും’ എന്നു വേണ്ടതാണ്.

അസ്ഥാനപദത്തിനു,

ദൃഷ്ട്വാ താനന്യനാരീകുചതടമിഴുകിന്റംഗരാഗാങ്കിതം മാം
ശയ്യാം നന്നായ്വിരിപ്പാനെഴുനചിതിഗിരാ ജാതു ശങ്ക്യാർത്ഥിതം മാം
കണ്ടോരെത്തീണ്ടിവന്നാലറിയതൊഴികിലും സ്നാനമാത്രം വിധേയം
ചൊല്ലീട്ടിത്ഥം മൃഗാക്ഷ്യാ മമ ശിരസി കൃതം ചാരുഭൃംഗാരവാരി.

(ലീലാതിലകം)

ഇത്ഥം അസ്ഥാനപദം. ‘ഇത്ഥം ചൊല്ലീട്ടു’ എന്നാണ് വേണ്ടത്.

ക്രമധ്വംസത്തിനു,

കില്ലെന്നിയേ ശശിദിവാകരരെജ്ജയിക്കു-
ന്നെല്ലോ പ്രതാപപുരുകീർത്തികൾ ഭൂപതേതേ.

(ഭാഷാപോഷിണി

ഇവിടെ കീർത്തി പ്രതാപം എന്ന ക്രമത്തിനാണ് പദങ്ങളെ ചേർക്കേണ്ടത്.

രീതിയുടെ ദോഷം ഒന്നാംപ്രകരണത്തിന്റെ അന്ത്യഭാഗം നോക്കിയാൽ ഗ്രഹിക്കാവുന്നതാണ്.

൭൪. രസത്തിനേററമുൽക്കർഷ-
മുളവാക്കുവതാം ഗുണം.
ഗുണമോജഃപ്രസാദങ്ങൾ
മാധുര്യം മൂന്നിതിൻ വിധം

രസത്തിന് ഉൽക്കർഷത്തെ ജനിപ്പിക്കുന്നതു ഗുണം. ഓജസ്സ് പ്രസാദം മാധുര്യം എന്നു ഗുണം മൂന്നുവിധമുണ്ട്.

൭൫. ഓജസ്സു ദീപ്തിയാലുള്ളി-
ന്നൗജ്വല്യമരുളുന്നതാം.
വീരബീഭത്സരൗദ്രങ്ങൾ-
ക്കിതു താൻ യുക്തമാം ഗുണം

ദീപ്തികൊണ്ടു ഹൃദയത്തെ ഉജ്വലിപ്പിക്കുന്നത് ഓജസ്സ്. വീരാദിരസങ്ങൾക്കു ഇതു യുക്തം.

൭൬ പ്രസാദമർത്ഥഗ്രഹണം
വേഗം ചേർക്കുവതാം ഗുണം.

യാതൊന്നുകൊണ്ട് അർത്ഥം വേഗം ഗ്രഹിക്കുവാൻ കഴിയുന്നുവോ അതു പ്രസാദം. വളരെ അഗാധമായ ജലാശയത്തിന്റെ അടിയിൽ കിടക്കുന്ന വസ്തുക്കളെ പ്രയാസംകൂടാതെ തെളിച്ചംകൊണ്ടു കാണുവാൻ കഴിയുന്നു. ഇതുപോലെ ഗഹനമായ ഭാവാർത്ഥത്തെയും പ്രസാദഗുണംകൊണ്ടു വേഗത്തിൽ ഗ്രഹിക്കാവുന്നതാണ്.

മാധുൎയ്യം ഹൃദയത്തിങ്ക-
ലാഹ്ലാദമരുളും ഗുണം.

ഹൃദയത്തിന് ആഹ്ലാദത്തെ ഉണ്ടാക്കുന്ന ഗുണം മാധുൎയ്യം. ഉദാഹരണം ചന്ദ്രോത്സവം.

ഇവിടെ പറഞ്ഞ മൂന്നു ഗുണങ്ങളെക്കൂടാതെ, ശ്ലേഷം സമത സുകുമാരത അൎത്ഥവ്യക്തി ഉദാരത കാന്തി സമാധി എന്നിവയെ കൂടി ഗണിച്ച്, ആകപ്പാടെ ഗുണം പത്തുണ്ടെന്നു ചില ആചാൎയ്യന്മാർ പറയുന്നു. ഈ ഗുണങ്ങൾ മിക്കവാറും മുമ്പു പറഞ്ഞവയിൽ ഉൾപ്പെടുന്നവയാണ്. ശബ്ദവൈമല്യം അൎത്ഥവൈമല്യം രസവൈമല്യം എന്നു മൂന്നു ഗുണങ്ങളെക്കുറിച്ചു ക്ഷേമേന്ദ്രൻ പറയുന്നുണ്ട്. ശബ്ദാൎത്ഥരസങ്ങളെ സംബന്ധിക്കുന്നവയായ ദോഷങ്ങളെക്കുറിച്ചു മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. ആ വക ദോഷങ്ങളെ വൎജ്ജിക്കുന്നതായാൽ ക്ഷേമേന്ദ്രൻ പറയുന്ന വൈമല്യം ലഭിക്കുന്നതാണ്. മുമ്പു ദോഷങ്ങളെക്കുറിച്ചു വിമൎശിച്ച സന്ദൎഭത്തിൽ യുക്തംപോലെ അതാതിനു എതിരായ ഗുണങ്ങളെക്കുറിച്ചു പറഞ്ഞിട്ടുള്ളതു പ്രത്യേകം ഓൎമ്മിക്കേണ്ടതാകുന്നു. ഇവകൂടാതെ വേറെയും ചില ഗുണങ്ങൾ വക്തവ്യമായിട്ടുണ്ട്.

൬൭. പഴഞ്ചൊല്ലുകളും ശൈലി-
ഫലിതം മൂന്നിതിൻ വിധം
ഗുണം സാധാരണക്കാർതൻ-
ഭാഷണങ്ങളിലൊത്തതാം.

പഴഞ്ചൊല്ലു ശൈലി ഫലിതം എന്നിവ മൂന്നും സാധാരണക്കാരുടെ വ്യവഹാരത്തിൽ ഉപയോഗിക്കുന്നതു ഗുണമാണ്; ഇവയുടെ പ്രയോഗംകൊണ്ടു രസത്തിനു വളരെ ഉൽകൎഷമുണ്ടാകുന്നു.

ഇന്നയൊടധികബുദ്ധിയുള്ള പൊന്നാൻ
കിന്നരിനകത്തിഹ മെട്ടയിട്ടിട്ടുംപോൽ
ഗുണമുടയ നൃപാലനീതിബോധം
പെണ്ണുയുവതിയൊരു ഹേതു കാൺമതില്ല.

(രാഘവാഭ്യുദയം)

അധികം ബുദ്ധിയുള്ള പൊന്മാൻ കിണററിനകത്തു മുട്ടയിടും എന്ന പഴഞ്ചൊല്ലാണിവിടെ ഉപയോഗിച്ചിരിക്കുന്നത്. സീതാവിവാഹത്തിനു വന്നിരിക്കുന്ന സാധാരണബ്രാഹ്മണരുടെ വ്യവഹാരത്തിലാകയാൽ ഇതു ഗുണം.

വിണ്ണോർക്കും വിധിതൊട്ടവർക്കു മഖിലർക്കും ചിത്തമിന്നോർക്കു ഖേ-
ദുണ്ടാക്കുമ്പോൾ വിറച്ചു മത്ര ബലവാനായുള്ളൊരിച്ചുള്ള ഞാൻ
ദണ്ഡിക്കാനിടയായിവന്നുമിവനെ കഷ്ടം മഹാത്ഭുതമേ
പിണ്ണാക്കാക്കിയലക്കുവെച്ചു പിടിയാത്തോനായ സൂനായുധൻ

(വെണ്മണി നമ്പൂതിരിപ്പാട്)

പിണ്ണാക്കാക്കിയലക്കുവയ്ക്കുക’ ശൈലിയാണ്. വളരെ നിസ്സാരനാക്കുക എന്നു അർത്ഥം ഇവിടെ ഈ ശൈലി യുക്തമായിട്ടുണ്ട്. അസ്ഥാനത്തിലായാൽ ശൈലി ദോഷകരമാകുന്നു.

വിൽക്കോൽ പൊട്ടിച്ചു വേട്ടോരവനിജയെ ഹരിച്ചോനെ വെന്നോനുമുടെ
തെക്കോട്ടേക്കുദപാസിച്ചിട്ടരുളിന ഭഗവാൻ ജാനകീജാനി രാമൻ
തൃക്കണ്ണിൻ കോണിലോലുംകരുണയൊടൊരുനോക്കിനുനോക്കിക്കടാക്ഷി-
ച്ചുൾക്കൊണ്ടെല്ലാം മാലൊഴിച്ചുങ്ങടനുപരി ഭവാന്മാർക്കു ഭാഗ്യം തരട്ടെ.

(വെണ്മണി നമ്പൂതിരിപ്പാട്)

‘തെക്കോട്ടേക്കുദപാസിക്കുക’ എന്ന ശൈലി മംഗളപദ്യത്തിൽ അമംഗലദ്യോതകമാകയാൽ ദോഷം.

കല്യാണം ഭവതു ത്രിവിക്രമ നഹി ശ്രീവിക്രമ ക്ഷ്മാപതേ
തുല്യാഭോഗഗുണാഢ്യർ നിങ്ങളിരുപേർ തമ്മിൽ ഭ്രമം മേ തുലോം
ഉല്ലാസേന ഭവാനെയും ഹരിയെയും ഹാ മാറിമാറി ഗ്രഹി-
ച്ചുല്ലാ പൂമകളീവിധം കമലയായെന്തപ്പിലെന്തത്ഭുതം.

(ഓവങ്കര നീലകണ്ഠൻനമ്പൂതിരി രാജാ)

ഇതു ഫലിതത്തിന് ഉദാഹരണം. ഇവിടെ ‘കമലയാകുക’ ‘തപ്പൽ’ എന്നീ പ്രയോഗങ്ങൾ നല്ല ഫലിതങ്ങളായി രസത്തിനു പോഷണത്തെ ചെയ്യുന്നു.

൭൫. വിദ്വാന്മാരുടെ വാക്കുകൾ
ശാസ്ത്രോക്തങ്ങൾ കുറിപ്പുകളും.

തത്ത്വം കാട്ടുക വഴും കാവ്യ-
മതിനുൽക്കർഷമേററിടും

വിദ്വാന്മാരുടെ വ്യവഹാരത്തിൽ ശാസ്ത്രാർത്ഥങ്ങളെ ഉദ്ധരിക്കുന്നതും, വിവിധതത്ത്വങ്ങളെ കാണിക്കുന്നതും, കാവ്യത്തിന് ഉൽക്കർഷത്തെ വളർത്തുന്ന ഗുണങ്ങളാണ്.

വരതനുവധു ചൊല്ലീ താത! ഞങ്ങൾക്കുമാസ്സും
വിരഹദശ വിചാരിച്ചെന്തിനേവം തപിപ്പൂ
പരമിഹ കുളകത്തിൻ വിശ്രമത്തട്ട ശോകം
ധരയിലരിയ യോഗം വിപ്രയോഗാന്തമല്ലോ.

(രാഘവാഭ്യുദയം)

വിദുഷിയായ സീതയുടെ ഈ വാക്കിൽ (ഉത്തരാർദ്ധം) "സംയോഗാ വിപ്രയോഗാന്താഃ" എന്ന തത്ത്വം അടങ്ങിയിരിക്കുന്നു.

ഒൻ ജാത്യാദിക്കൊത്തപോൽ ഭാഷാ-
രീതി ചേർക്കുകയും ഗുണം.

ജാതി ദേശം വയസ്സ് ഇവയുടെ സ്ഥിതി അനുസരിച്ചു ഭാഷക്കു തന്മയത്വം വരുത്തുന്നതു ഗുണമാകുന്നു. ശാരദയിലും മാർത്താണ്ഡവർമ്മയിലും മൈത്തിപ്പട്ടരുടേയും സുന്ദരയ്യന്റേയും സംഭാഷണം ഉദാഹരിക്കപ്പെടാം. ശാരദയിൽ നമ്പൂതിരി എമ്പ്രാൻ എന്നിവരുടെ സംഭാഷണം കാണിക്കുന്ന ഭാഗവും ദൃഷ്ടാന്തമാണ്. വയസ്സുകൊണ്ടു വരുന്ന വ്യത്യാസത്തിനു മാർത്താണ്ഡവർമ്മയിലെ ശങ്കുആശാന്റെ സംഭാഷണം ഉദാഹരണം. ഭാഷയ്ക്കു ഇപ്രകാരം തന്മയത്വം വരുത്തുക എന്നതു വളരെ രസകരമായ ഒരു ഗുണമാണ്. ഇങ്ങിനെ ചെയ്യുന്നതുകൊണ്ടു ഒരു കൃതിക്കു എത്രമാത്രം രസപുഷ്ടിയുണ്ടാകുമെന്നതിനു മാർത്താണ്ഡവർമ്മ മുതലായവ ദൃഷ്ടാന്തങ്ങളാകുന്നു.

സാത്വികം രാജസം പിന്നെ-
ത്താമസാഹ്വയമിങ്ങനെ

നാം ഗുണഭേദങ്ങളാലുണ്ടു
മൂന്നുമട്ടുവിമർശനം.

ഗുണഭേദങ്ങൾ നിമിത്തം സാത്വികം, രാജസം, താമസം എന്നു വിമർശനം മൂന്നുവിധം.

ഗുണദോഷങ്ങൾ നിഷ്പക്ഷം
കാണിച്ചു പുരുശാന്തമായ്
നന്മൃദുവാകും സ്വരത്തോടേ
നിരൂപിക്കുക സാത്വികം

പക്ഷപാതം കൂടാതെ ഗുണവും ദോഷവും പറയണം. എന്നാൽ വളരെ ശാന്തവും മൃദുവും ആയ സ്വരമേ ഉപയോഗിക്കാവൂ. ദോഷങ്ങളെ കാണിക്കുമ്പോൾ ഗ്രന്ഥകാരനു ബഹുമാനക്കുറവു വരുത്തുന്ന ഒരു വാക്കും ഉപയോഗിക്കരുത്. ഇപ്രകാരമുള്ള വിമർശനമാണ് സാത്വികം. ഇതു ഉൽക്കൃഷ്ടമായ നിരൂപണസ്വഭാവമാകുന്നു. ഇപ്രകാരമുള്ള നിരൂപണംകൊണ്ടേ കവിക്കും മററുള്ളവക്കും ഗുണം ഉണ്ടാകുകയുള്ളു. ദോഷങ്ങളെക്കാണിച്ചു കൊടുക്കുമ്പോൾ സ്നേഹബഹുമാനങ്ങൾക്കു ഭംഗത്തെയുണ്ടാക്കുന്ന വാക്കുകളെ ഉപയോഗിക്കുന്നതു പലവിധം ദോഷകരമാകുന്നു. ഉത്തരരാമചരിതത്തെക്കുറിച്ചു വിദ്യാവിനോദിനിയിൽ എഴുതിയിട്ടുള്ള നിരൂപണം ഉദാഹരണം.

ഗുണത്തെത്താഴ്ത്തിയും ദോഷ-
മധികം ഘുഷ്ടമാക്കിയും
നവപരിഹാസരസം ചേർന്നു-
മുള്ളതാം രാജസാഹ്വയം.

ഗുണത്തെ താഴ്ത്തിയും ദോഷത്തെ അധികം ഘോഷിച്ചും ആക്ഷേപസ്വരം ചേർന്നും ഉള്ളതു രാജസം. ഇതിൽ ഗുണദോഷങ്ങളെക്കാണിക്കുമെങ്കിലും ദോഷത്തെ അധികം ഘോഷണം ചെയ്യുന്നു. ഗുണത്തെക്കുറിച്ചു അത്ര കാര്യമായി കനം പറയുന്നതുമല്ല. കണ്ണഭാരം, പഞ്ചരാത്രം എന്നിവയെ

കുറിച്ചു ആത്മപോഷിണിയിലും, സാഹിത്യമഞ്ജരിയെക്കുറിച്ചു ആൎയ്യകേസരിയിലും, (പത്രാധിപന്മാർ) എഴുതിയിട്ടുള്ള നിരൂപണങ്ങൾ ദൃഷ്ടാന്തങ്ങളാണ്. ഈ മാതിരി നിരൂപണങ്ങൾ ഇപ്പോൾ വൎദ്ധിച്ചുകാണുന്നു.

ഗുണങ്ങളെ മറച്ചും താ-
നല്ലെങ്കിൽ ദോഷമാക്കിയും
൩൭ കവിയിൽ ദ്വേഷനിന്ദാദി-
ഭാവങ്ങൾ വെളിവാക്കിയും
വ്യക്തിദോഷങ്ങൾ വൎണ്ണിച്ചു-
മാദൎശമറിയാതെയും
൩൮ ദുരുദ്ദേശത്തോടെ ചെയ്യു-
വതിനാം താമസാഹ്വയം

ഗുണങ്ങളെ മറച്ചുവെക്കുക; അല്ലെങ്കിൽ ദോഷമാക്കി ഘോഷിക്കുക. കവിയോടു നിരൂപകനുള്ള ദ്വേഷനിന്ദാദിവികാരങ്ങൾ കാണിക്കുക; വ്യക്തിയെ ആക്ഷേപിക്കുക; വെറുതെ ദോഷങ്ങൾ ആരോപിക്കുക; ഗ്രന്ഥകൎത്താവിന്റെ ആദൎശം അറിയാതിരിക്കുക; ദുരുദ്ദേശമുണ്ടായിരിക്കുക; ഇപ്രകാരമുള്ള ഗ്രന്ഥനിരൂപണത്തിനു താമസമെന്നു പേർ. ഇതു വളരെ നിന്ദ്യമാകുന്നു. ദുരുദ്ദേശത്തോടുകൂടി ചെയ്യുന്ന ഈമാതിരി നിരൂപണങ്ങൾ ഭാഷക്കു ദോഷകരങ്ങളാണ്. ഗുണം ഒക്കെയും തികഞ്ഞിരിക്കുക (ദോഷമല്പവുമില്ലാതാകുക) എന്നതു ബ്രഹ്മസൃഷ്ടിയിൽക്കൂടി കാണാത്ത ഒരു സംഗതിയാണ്. 'പ്രായേണ സാമഗ്ര്യവിധൌ ഗുണാനാം പരാങ്മുഖീ വിശ്വസൃജഃ പ്രവൃത്തിഃ' എന്നു കാളിദാസർ പറഞ്ഞിരിക്കുന്നതു പ്രത്യക്ഷസിദ്ധമായ വാസ്തവമാണ്. ആ സ്ഥിതിക്കു മനുഷ്യരായ കവികളുടെ സൃഷ്ടികൾ സൎവ്വപ്രകാരേണയും നിൎദ്ദോഷങ്ങളാകാൻ വിഷമമാണല്ലൊ. സാഹിത്യശാസ്ത്രത്തിന്റെ അസാമാന്യമായ ഗൌരവം വിചാരിച്ചാൽ നിൎദ്ദോഷമായി വല്ലതും കാണുവാൻ കഴിയുമോ എന്നു സംശയമാണ്. അധികം ഗംഭീരവും അപാരവും ആയ സംസ്കൃതഭാഷയിൽതന്നെ, രണ്ടുമൂന്നു കവികളും അത്രയും കാവ്യങ്ങളുമേ ഉണ്ടായിട്ടുള്ളു

എന്നു, ഒരു പണ്ഡിതൻ പറഞ്ഞിരിക്കുന്നു. ഈ സ്ഥിതിക്കു മലയാളത്തെപ്പോലെയുള്ള ഭാഷകളുടെ കഥ പറയേണ്ടതായിട്ടില്ലല്ലൊ. ചില ദോഷങ്ങൾ ഉള്ളതുകൊണ്ടു ഒരു കൃതി ദുഷ്ടമാകുകയില്ല. കാളിദാസാദികളുടെ കൃതികളിൽ നിന്നുതന്നെ ദുഷ്ടഭാഗങ്ങൾ ആലങ്കാരികന്മാർ എടുത്തു കാണിച്ചിട്ടുണ്ട്. അതുകൊണ്ടു ആ വക കാവ്യങ്ങൾ ദുഷ്ടങ്ങളെന്നർത്ഥമില്ല. 'ആഖ്യാതും രണപാടവം വയമപി പ്രൌഢാഃ സ്ഥിതാ ദൂരതഃ' എന്നു മഹാകവി നീലകണ്ഠദീക്ഷിതർ പറയുന്നതിന്റെ സാരം നിരൂപകന്മാർ നല്ലപോലെ ഓർമ്മിക്കേണ്ടതാണ്. 'അവിടെ ആ പദമല്ലായിരുന്നു വേണ്ടത്; ഇവിടെ രസം അധികം ശോഭിക്കുന്നു; ഈ അലങ്കാരം മാറേണ്ടതാണ്' എന്നൊക്കെ ആർക്കും പറയുവാൻ കഴിയും. എന്നാൽ കവിയുടെ നിലയിൽനിന്നു വിചാരിക്കുമ്പോൾ മാത്രമേ തൽപ്രയത്നഗൌരവത്തെക്കുറിച്ചു അല്പമെങ്കിലും അറിയുകയുള്ളൂ. 'ഗ്രന്ഥകർത്താവിനു ഈ സംഗതി അറിവില്ലാതെ വന്നതിൽ ആശ്ചര്യപ്പെടുന്നു. പഠിക്കുന്നതിനു മുമ്പു ഗ്രന്ഥമെഴുതാൻ പുറപ്പെട്ടതു സാഹസമായിപ്പോയി' ഈ മാതിരി അഭിപ്രായങ്ങളൊക്കെ താമസനിരൂപണങ്ങളിലേ ഉപയോഗിക്കാറുള്ളൂ. ഗ്രന്ഥകർത്താവിനെ വ്യക്തിഗതമായി (ജാതി മുതലായവയെ സംബന്ധിച്ചു) ആക്ഷേപിക്കുന്നതും താമസനിരൂപണത്തിന്റെ ദോഷമാണ്. മംഗളോദയത്തിൽ ഭൈമീപരിണയത്തെക്കുറിച്ചു (പത്രാധിപർ) എഴുതിയിട്ടുള്ള നിരൂപണം താമസത്തിന് ഉദാഹരിക്കപ്പെടാം. രാജസങ്ങളും താമസങ്ങളും ആയ നിരൂപണങ്ങളാണ് അധികം വർദ്ധിച്ചു കാണുന്നത്. ഇങ്ങനെയുള്ള നിരൂപണങ്ങൾ കുറയേണ്ടതു ഭാഷയുടെ ശ്രേയസ്സിനു ആവശ്യമാകുന്നു.

വിമർശനത്തിലാദർശ-
മതുതാൻ മുമ്പു നോക്കണം.

ഒരു കാവ്യത്തിന്റെ ഗുണദോഷങ്ങളെക്കുറിച്ചു വിമർശിക്കുമ്പോൾ മുമ്പുതന്നെ കവിയുടെ ആദർശത്തെ ഗ്രഹിക്കണം.

ഒരു കവി ശബ്ദാലങ്കാരപ്രധാനമായി ഒരു കാവ്യമെഴുതുന്നു എന്നു വിചാരിക്കുക. എന്നാൽ അപ്രകാരമുള്ള കാവ്യത്തിൽ അൎത്ഥാലങ്കാരം താഴ്ന്നിരുന്നാൽ അതു ദോഷമായി ഗണിക്കാവുന്നതല്ല. എന്തെന്നാൽ ശബ്ദാലങ്കാരത്തെ പ്രധാനമായി ഗണിക്കണമെന്നേ കവിക്കുദ്ദേശമുള്ളു. (മഹാകാവ്യങ്ങളിൽ) ചിത്രസൎഗ്ഗങ്ങളെക്കുറിച്ചു വിമൎശിക്കുമ്പോൾ ആ മാതിരി പദ്യങ്ങളിൽ അൎത്ഥത്തിനു വല്ല വൈകല്യവും വന്നാൽ തന്നെ സാരമായി ഗണിക്കേണ്ടതില്ല. എന്തെന്നാൽ കവി ചിത്രത്തിനാണവിടെ പ്രാധാന്യം കൊടുത്തിരിക്കുന്നതു്. നിരൂപണത്തിൽ ആദ്യമായി, കവിയുടെ ആദൎശത്തിന്റെ ഗുണദോഷങ്ങളെക്കുറിച്ചു, വിവരിക്കണം. അതുപോലെ വിമൎശനത്തിന്റെ ഒടുവിൽ, ആദൎശം എത്രമാത്രം ഫലിപ്പിച്ചിട്ടുണ്ടെന്നു സ്ഥാപിക്കേണ്ടതു് ആവശ്യമാണു്. ശാസ്ത്രതത്വങ്ങൾക്കു എത്രമാത്രം യോജിച്ചിരിക്കുന്നു എന്നതു പ്രധാനമായി നിരൂപിക്കേണ്ട മറ്റൊരു സംഗതിയാകുന്നു. മുമ്പു പറഞ്ഞ ആദൎശാദിസ്ഥാനങ്ങളിലുള്ള ദോഷങ്ങളേയും ഗുണങ്ങളേയും (പ്രത്യേകം എടുത്തു) വിഭജിച്ചു വിമൎശിക്കണം. ഒന്നിൽത്തന്നെ ഒരു ഗുണവും വേറെ ഒരു ദോഷവും കണ്ടു എന്നു വരാം. എന്നാൽ അതാതിന്റെ ഗൌരവം അനുസരിച്ചു ഗുണമെന്നോ ദോഷമെന്നോ സ്ഥാപിക്കേണ്ടതാകുന്നു. രാഘവാഭ്യുദയം പത്താംസൎഗ്ഗത്തിൽ രതി ഉപപതിവിഷയമായിട്ടാകയാൽ ശൃംഗാരം ദുഷ്ടമായിരിക്കുന്നതായിക്കാണാം. ഇതു രസസംബന്ധമായി ഒരു വലിയ ദോഷം തന്നെ. എന്നാൽ ആദൎശത്തെ സംബന്ധിച്ചു ഈ ഭാഗത്തിൽ വേറെ ഒരു ഗുണവുമുണ്ടു്. പ്രാപഞ്ചികങ്ങളും വിവിധങ്ങളും ആയ വിഷയസുഖോപഭോഗങ്ങളെ അധികമായി ഇവിടെ വൎണ്ണിച്ചതു, അവ പരിണാമദുഃഖങ്ങളും നിന്ദ്യങ്ങളും ആണെന്നും, മേലിൽ പതിനൊന്നാംസൎഗ്ഗത്തിൽ വൎണ്ണിക്കുന്ന ഈശ്വരന്റെ മാഹാത്മ്യം ജ്ഞാതവ്യവും തത്ഭക്തി പരമപുരുഷാൎത്ഥപ്രദവും ആകുന്നു എന്നും, കാണിക്കുന്നതിനാണു്. അതുകൊണ്ടു് ഇവിടെ മുമ്പു

പറഞ്ഞ രസത്തെ സംബന്ധിച്ചുള്ള ദോഷം നിസ്സാരമാകുന്നു. ഇതുപോലെ മററുള്ളവയേയും ഗണിക്കണം. ഗ്രന്ഥകത്താവിൻെറ ആദശം ഗ്രന്ഥത്തിൽ മുഴുവൻ മാലയിൽ നൂലുപോലെ സ്ഥിതിചെയ്യുന്നതാണ്. അതിനെ മനസ്സിലാക്കുന്നതിനു നിരൂപകൻ വളരെ ശ്രദ്ധിക്കണം. അല്ലെങ്കിൽ അബദ്ധം പററുവാനിടയുണ്ട്. ഒരു ഉദാഹരണം പറയാം. ഒരു ഗ്രന്ഥത്തിൽ ഒരു പാത്രത്തിൻെറ വാക്കുകളും, ജനങ്ങൾ കാൺകെയുള്ള പ്രവൃത്തികളും, വളരെ ഭംഗിയായി കല്പിച്ചിരിക്കുന്നു എന്നു വിചാരിക്കുക. ഉത്തമപാത്രസ്വഭാവത്തിനു യോജിക്കുന്നവിധമായിരിക്കും വാക്കും പ്രവൃത്തികളും കല്പിച്ചിരിക്കുന്നതെന്നു സാരം. എന്നാൽ ആ പാത്രത്തിൻെറ തന്നെ വിചാരം വളരെ ദുഷ്ടമായി കാണിച്ചു എന്നും വരാം. ഇപ്രകാരമുള്ള ഒരു സന്ദർഭത്തിൽ പാത്രത്തിൻെറ വാക്കും പ്രവൃത്തിയും വിചാരവും യോജിക്കായ്കയാൽ പാത്രസൃഷ്ടിയിൽ ഗ്രന്ഥകത്താവിനു പരാജയം സിദ്ധിച്ചു എന്നു ഒരു നിരൂപകനു തോന്നാൻ ഇടയുണ്ട്. ലോകത്തിൽ ഒരുവിധം ദുഷ്ടന്മാരുണ്ട്. അവരുടെ വാക്കുകൾ വളരെ ഭംഗിയായിരിക്കും. പുറമേയുള്ള പ്രവൃത്തികളും അങ്ങിനെതന്നെ. എന്നാൽ വാസ്തുത്തിൽ സദാ ദുഷ്ടവിചാരത്തോടുകൂടിയവരും അന്യർ അറിയാതെ ദുഷ്പ്രവൃത്തി ചെയ്യുന്നവരും ആകുന്നു. ഇപ്രകാരമുള്ളവരുടെ സ്വഭാവത്തെ കാണിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടിയായിരിക്കും മുമ്പു പറഞ്ഞ വിധമുള്ള പാത്രത്തെ സൃഷ്ടിച്ചിരിക്കുന്നത്. ഗ്രന്ഥകത്താവിൻെറ ഈ ആദശത്തെ മനസ്സിലാക്കുമ്പോൾ മുമ്പു തോന്നുന്ന ദോഷം തീരെ ഇല്ലെന്നു കാണാവുന്നതാണ്. രാഘവാഭ്യുദയം പത്താംസഗ്ഗത്തിൽ ഗൌതമൻ ഇന്ദ്രനെ ശപിക്കുന്നതായ ഒരു ഭാഗമുണ്ട്. ഈ ഭാഗത്തെക്കുറിച്ച് ഒരു നിരൂപകന് ഇപ്രകാരമൊരു ആക്ഷേപം പുറപ്പെടുവിക്കാം. ഗൌതമൻ മഹാശാന്തനായ ഒരു തപസ്വിയാണ്. ആ സ്ഥിതിക്കു പെട്ടെന്നു കുപിതനായി ഇന്ദ്രനെ ശപിച്ചതായി വണ്ണിച്ചത് അയുക്തം. അതിൻെറ ശാന്ത

തയെ വിടാതെകണ്ടു (ദുഷ്ടനാകാതെ) യുക്തമായ ഒരു ശിക്ഷ ഇന്ദ്രനു കൊടുക്കുകയായിരുന്നു വേണ്ടത്. ഗ്രന്ഥകൎത്താവിന്റെ ഉദ്ദേശം വേറെ ഒന്നാണ്. 'അപഥേ പദമൎപ്പയന്തി ഹി ശ്രുതവന്തോപി രജോനിമീലിതാഃ' എന്നത് ഒരു വലിയ തത്വമാണ്. ഇതിനെയുപദേശിക്കണമെന്നാണ് ഗ്രന്ഥകാരന്റെ ഉദ്ദേശം. അതുകൊണ്ട് ഇവിടെ മുമ്പു പറഞ്ഞ ആക്ഷേപം അസ്ഥാനഗതമാകുന്നു. ഇപ്രകാരമാണ് ആദൎശവിഷയത്തിൽ ശ്രദ്ധിക്കേണ്ടത്.

൩൭ ഗുണദോഷങ്ങളൗചിത്യ-
സംശ്രിതങ്ങളശേഷവും

ഗുണദോഷങ്ങൾ എല്ലാം ഔചിത്യത്തെ ആശ്രയിച്ചിരിക്കുന്നു. ഔചിത്യം മൂലം ദോഷം ഗുണമാകും. ഇതില്ലെങ്കിൽ ഗുണം ദോഷവുമാകുന്നതാണ്. ഇതു ലോകസ്വഭാവമാകുന്നു. കാവ്യസ്വഭാവവും ഏതദ്ഭിന്നമല്ല. ഔചിത്യത്തെ അനുസരിച്ചു കല്പിതമായാൽ മാത്രമേ രസം രസവും, അലങ്കാരം അലങ്കാരവും, ഗുണം ഗുണവും, ആകുകയുള്ളൂ. കാവ്യത്തിന്റെ ജീവിതം ഔചിത്യമാകുന്നു എന്നു ക്ഷേമേന്ദ്രൻ പറയുന്നതു അതിനുള്ള ഏതദ്വിധമായ പ്രാധാന്യം കൊണ്ടാകുന്നു.

ഉചിതത്തിനെഴും ഭാവ-
മൗചിത്യം പ്രകീൎത്തിതം

ഉചിതത്തിന്റെ ഭാവമാകുന്നു ഔചിത്യം. ഏതു സന്ദൎഭത്തിൽ ഏതാണ് യോജിക്കുന്നതു അതിനു ഉചിതമെന്നു പേർ. പദം വാക്യം പ്രബന്ധാൎത്ഥം ഗുണം അലങ്കാരം രസം ക്രിയ കാരകം ലിംഗം വചനം വിശേഷണം ഉപസൎഗ്ഗം നിപാതം കാലം ദേശം കുലം വ്രതം തത്വം സത്വം അഭിപ്രായം സ്വഭാവം സാരസംഗ്രഹം പ്രതിഭ അവസ്ഥ വിചാരം പേരു ആശിസ്സ് ഇവയിലെല്ലാം, ഔചിത്യത്തെ ദീക്ഷിക്കേണ്ടതായിട്ടുണ്ട്. മുമ്പു ഓരോ സന്ദൎഭങ്ങളിൽ ഗുണ

ദോഷങ്ങളെക്കുറിച്ചു വിമശിച്ചിട്ടുള്ളതു ഔചിത്യത്തെ പുരസ്കരിച്ചു ആകുന്നു. അതുകൊണ്ടു ഔചിത്യത്തെക്കുറിച്ചു ഇവിടെ വിശേഷിച്ചു ഒന്നും പറയേണ്ടതായിട്ടില്ല; എങ്കിലും അല്പം ചിലതു പറഞ്ഞുകൊള്ളുന്നു. വണ്ണം, ആശ്രമം, ദേശം, കാലം, അവസ്ഥ, വിചാരം, മുതലായവയിൽ ലോകശാസ്ത്രസിദ്ധമായിട്ടുള്ളതാണു് ഉചിതം. ഇതിനു വിപരീതം അനുചിതം. ഇതു ജഗന്നാഥപണ്ഡിതരുടെ അഭിപ്രായമാകുന്നു. പശു മുതലായവസ്തു തേജസ്സ്, ബലം, പരാക്രമം, ഇത്യാദിഗുണങ്ങളേയും, സിംഹാദിക്കു സാധുത്വം തുടങ്ങിയവയേയും, സ്വഗ്ഗത്തിങ്കൽ വ്യാധിപീഡാദികളേയും, ഭൂലോകത്തിങ്കൽ സുധാസേവനാദികളേയും, ശിശിരത്തിങ്കൽ ജലക്രീഡയേയും, ഗ്രീഷ്മത്തിങ്കൽ വഹ്നിസേവയേയും, ബ്രഹ്മചാരിക്കും യതിക്കും താംബൂലചവ്വണത്തേയും, ബാലവൃദ്ധന്മാക്കു സ്ത്രീസേവയേയും യുവാക്കന്മാക്കു വിരക്തിയേയും, ദരിദ്രന്മാക്കു ആഢ്യാചാരത്തേയും, വണ്ണിക്കുന്നതു്. ഇവ എല്ലാം ലോകസ്വഭാവവിരുദ്ധങ്ങളാണു്.

൬൬ കാവ്യത്തിൽ ഗുണദോഷങ്ങൾ-
ക്കുള്ള മുഖ്യം പ്രമാണമായ്
സചേതസ്സുകൾ തന്നിഷ്ടാ-
നിഷ്ടങ്ങളെ നിനക്കണം

സാഹിത്യത്തിൽ ഗുണദോഷങ്ങളുടെ പ്രമാണം സഹൃദയന്മാരുടെ സാരസ്യവൈരസ്യങ്ങളാകുന്നു. സഹൃദയന്മാക്കു ഇഷ്ടമായാൽ ഏതു ദോഷവും ഗുണമാകുന്നു. അല്ലെങ്കിൽ ഗുണവും ഗുണമാകുന്നതല്ല. ഇതിൽ നിന്നും ലോകസ്വഭാവത്തിനാകട്ടെ ശാസ്ത്രത്തിനാകട്ടെ ഘടനാദിവിഷയത്തിലാകട്ടെ, ദോഷമുണ്ടെങ്കിൽ സഹൃദയന്മാർ രസിക്കയില്ലെന്നു, മനസ്സിലാക്കണം. ലോകപരിചയം, കാവ്യപരിശ്രമം, ശാസ്ത്രജ്ഞാനം, സവിശേഷമായ ആത്മസംസ്കാരം, എന്നീ ഗുണങ്ങളാൽ കാവ്യരസഗ്രഹണാനുകൂലമായ മനോവൃത്തിയോടു

കൂടിയവരാണ്, സഹൃദയന്മാർ. ഇവരുടെ സാരസ്യവൈരസ്യങ്ങളെയാണ് ഗുണദോഷങ്ങൾക്ക പ്രമാണമായി കവി ഗണിക്കേണ്ടത്. പുരാതനന്മാരായ കവികളും ശാസ്ത്രകാരന്മാരും ഏതിനെ എല്ലാം ഗുണമായും ദോഷമായും ഗണിച്ചിരുന്നു എന്നു അവരുടെ കൃതികൾ പരിചയിച്ചാൽ അറിയാവുന്നതാണ്. പദപ്രയോഗാദിവിഷയങ്ങളിൽ ഔചിത്യം ഉണ്ടാകുന്നതിനും അവരുടെ കാവ്യങ്ങൾ പരിശീലിച്ചാൽ മതിയാകും. മഹാന്മാരായ പൂൎവ്വഗുരുക്കന്മാരുടെ പാദങ്ങൾ പതിഞ്ഞു പാവനങ്ങളായിബ്ഭവിച്ചിട്ടുള്ള മാൎഗ്ഗങ്ങളിൽക്കൂടി ഗതി ചെയ്യുന്നതു തന്നെ സൎവ്വപ്രകാരേണയും ഗുണകരമായിപ്പരിണമിക്കുമെന്നതു സ്പഷ്ടമാകുന്നു.

സത്സാഹിത്യാംബുരാശിയ്ക്കുകമടിവരെയും
  മുങ്ങിയെത്തിപ്പെറുക്കി-
സ്സ്തോത്സാഹം തത്വരത്നാവലി സഗുണമെടു-
  ത്തീവിധം മാലയാക്കി
ഭാസ്സാളും കൈരളിയ്ക്കുള്ളുടലിലണിയുവാൻ
  കാഴ്ചവയ്പ്പൂ;
ഹൃത്സാരസ്യാലിതുൾക്കൊണ്ടവളമരവചഃ
  പ്രാഭവം നേടിടട്ടേ.

വിമൎശനസ്വരൂപനിരൂപണം

സമാപ്തം.

സാഹിതീസൎവ്വസ്വം

സമാപ്തം.

ശുഭമസ്തു.

